

**KERALA VARMA**, C. S. I., M. R. A. S., F. R. H. S.,

Valia Koilthampuran.

# പ്രസ്താവന

---

സാഹിത്യഗ്രന്ഥങ്ങളിലെന്നല്ല മററു സംഗതികളെക്കുറിച്ചുള്ള ലേഖനാദിവിഷയത്തിലും ഇക്കാലത്തു സാധാരണയായി ഉപയോഗപ്പെടുത്തിക്കാണുന്ന മലയാളത്തെ ഒരു ഭാഷയാണെന്നു പറയത്തക്ക വിധത്തിലാക്കിത്തീൎപ്പാൻ സൎവ്വാത്മനാ ഒന്നാമതായി പ്രയത്നം ചെയ്തിട്ടുള്ള മഹാമനസ്സൻെറ യത്നഫലങ്ങളെ പൊതുജനങ്ങൾ അനുഭവിക്കുന്ന കാൎയ്യത്തിൽ കഴിയുന്നേടത്തോളം സൌകൎയ്യമുണ്ടാക്കിത്തീൎക്കുന്നതു് അലങ്കാരത്തെക്കാൾ ആവശ്യത്തിനു തന്നെ പ്രാധാന്യം അധികമുള്ള ഒരു പ്രവൃത്തിയാണെന്നു വിചാരത്തോടുകൂടിട്ടാണ് ഞങ്ങൾ ആ തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കീട്ടുള്ള കൃതികളെല്ലാം "കേരളവൎമ്മ" എന്ന നാമധേയത്തിൽ ഒന്നിലധികം വാല്യങ്ങളുള്ള ഒരു പുസ്തകമായി പ്രസിദ്ധം ചെയ്വാൻ തുടങ്ങിയിരിക്കുന്നതു്. ഇപ്രകാരത്തിലുള്ള ഒരു പ്രസിദ്ധീകരണം ഗ്രന്ഥകൎത്താവു ജീവിച്ചിരിക്കുന്ന കാലത്തു തന്നെ ആ തിരുമനസ്സിലെ അനുവാദത്തോടുകൂടി സാധിച്ചിരിക്കുന്ന സ്ഥിതിക്കു് പ്രസ്തുതകൃതികളുടെ യഥാൎത്ഥസ്വരൂപത്തിനു യാതൊരു കളങ്കവും ന്യൂനതയും പററിപ്പോവാനിട വന്നിട്ടില്ലെന്നുള്ള സംഗതി പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലൊ.

ഗദ്യം, പദ്യം എന്ന രണ്ടു തരം കൃതികളുള്ളതിൽ ഗദ്യകൃതിക്കു് അലങ്കാരം ആവശ്യമാണെങ്കിലും ഭാഷയെപ്പററിയേടത്തോളം അലങ്കാരാംശത്തെക്കാൾ ആവശ്യകതാംശത്തെയാണ് ആളുകൾ അധികം ആവശ്യപ്പെടുന്നതെന്നുള്ള തത്വം അനുസരിച്ചു് ആവശ്യം നിൎവ്വഹിപ്പാൻ വേണ്ടതു സമ്പാദിപ്പാനാണ് ആദ്യം ഉത്സാഹിക്കേണ്ടതെന്നും അലങ്കാരത്തിനുള്ളിൽ പിന്നീടേ പ്രവേശിക്കാവൂ എന്നുമുള്ള സംഗതിയെ പ്രവൃത്തികൊണ്ടു ജനങ്ങൾക്കു കാണിച്ചിരിക്കുന്നുവെന്നു ഊഹിപ്പാൻ തക്കവിധത്തിൽ ഗ്രന്ഥകൎത്താവായ തിരുമനസ്സുകൊണ്ടു് ആദ്യം ഗദ്യഗ്രന്ഥങ്ങൾ നിൎമ്മിച്ചതിനു ശേഷമാണ് പദ്യഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുള്ളതു്. ആ ക്രമം അനുസരിച്ചു തന്നെ ഈ പുസ്തകം

പ്രസിദ്ധം ചെയ്യുന്നതു് അധികം ഉചിതമായിരിക്കുമെന്നു വിചാരിച്ചാണു് ഞങ്ങളും ആദ്യത്തിൽ ഗദ്യഗ്രന്ഥങ്ങളെ ചേൎത്തിട്ടുള്ളതു്.

ഞങ്ങൾ ഗദ്യമാലിക ഒന്നാംഭാഗം പ്രസിദ്ധപ്പെടുത്തുവാൻ വേണ്ടി ശ്രമിച്ചിരുന്ന അവസരത്തിൽ തന്നെ തിരുമനസ്സിലെ കൃതികളെല്ലാം കൂടി ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തുന്നതു് മലയാളികൾക്കെല്ലാം വലിയ ഉപകാരമായിരിക്കുമെന്നും മറ്റും വിദ്യാവിനോദിനി പത്രാധിപരായിരുന്ന മാ. രാ. രാ. സി. പി. അച്യുതമേനോനവർകൾ ബി. എ. ഞങ്ങളോടു ഉപദേശിക്കുകയും അന്നുമുതൽ ഞങ്ങൾ ഇതിന്നാഗ്രഹിക്കുകയും ചെയ്തുവന്നിട്ടുണ്ടെങ്കിലും അതിന്റെ ഫലം ഇപ്പോൾ മാത്രമെ സിദ്ധിപ്പാൻ ദൈവഗത്യാ സംഗതിയായുള്ളു. ഏതു വിധം നോക്കിയാലും ഇപ്പോഴത്തെ ഭാഷാസ്ഥിതിക്കു സൎവ്വഥാ ആദികൎത്താവായ മഹാത്മാവിന്റെ കൃതികളെല്ലാം ചേൎത്തു് ഈ വിധത്തിൽ പ്രസിദ്ധം ചെയ്യുക എന്നുള്ള കാൎയ്യം ഭാഷാസാഹിത്യത്തെക്കുറിച്ചു സ്നേഹിക്കുന്നവരുടെ നിലയിലും "ഭാഷാഭിവൎദ്ധിനി" പുസ്തകശാലയുടെ പ്രവൎത്തകന്മാരെന്ന നിലയിലും അവശ്യം കൎത്തവ്യമായ സ്വധൎമ്മമായിട്ടു തന്നെയാണിരിക്കുന്നതു്. അല്ലാതെ കേവലം സ്വീകാൎയ്യമായ ഒരു കാൎയ്യം മാത്രമായിട്ടല്ല എന്നുള്ളതിന്നു സംശയമില്ലല്ലൊ.

ഇതിൽ ഉൾപ്പെട്ട പല ഗ്രന്ഥങ്ങളും തിരുവിതാംകൂർ ഗവൎമ്മെണ്ടിലേക്കു പകൎപ്പവകാശമുള്ളതും ഗവൎമ്മേണ്ടിൽ നിന്നുള്ള അനുവാദം ഇയ്യിടയിൽ സിദ്ധിച്ചതിനാൽ ഞങ്ങൾ വളരെക്കാലമായി ആഗ്രഹിച്ചിരുന്ന ഒരു കാൎയ്യം ഇപ്പോൾ സാധിപ്പാൻ ഇടയായിത്തീൎന്നതുമാണു്. ഇപ്രകാരം ഞങ്ങളുടെ പ്രത്യേകശ്രദ്ധയ്ക്കു വിഷയമായ ഈ പ്രസിദ്ധീകരണത്തിന്നു ഗവൎമ്മേണ്ടിൽ നിന്നനുവാദം വാങ്ങിത്തന്ന ദയാലുവായ ഗ്രന്ഥകൎത്താവു് തിരുമനസ്സിലെ പേരിലും ഗവൎമ്മേണ്ടിലെ പേരിലും ഞങ്ങൾക്കുള്ള നന്ദിയും ഭക്തിയും ഈ അവസരത്തിൽ പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

B. V. Bookdepot
24—5—88



# അവതാരിക.

ഈ ആഖ്യായികയുടെ നാമധേയത്താൽ തന്നെ ഇത് അക്ബർ ചക്രവൎത്തിയെ സംബന്ധിച്ചതാണെന്നു സിദ്ധമാകുന്നുണ്ടല്ലോ. ഇതിനെ ആദ്യമായി ഡച്ചുഭാഷയിൽ എഴുതിയുണ്ടാക്കിയ ഡാക്ടർ വാൻ ലിംബൎഗ്ഗ് ബ്രൌവരുടെ ഉദ്ദേശ്യം ആ മഹാനുഭാവനായ ചക്രവൎത്തിയുടെ സ്വഭാവത്തെയും, അദ്ദേഹത്തിന്റെ രാജധാനിയിലും രാജ്യത്തിലും ഉണ്ടായിരുന്ന അനേകവിധപരിഷ്കാരങ്ങളേയും, ആ കാലത്തെ ജനങ്ങളുടെ സ്ഥിതിയേയും മറ്റും സാമാന്യം സൂക്ഷ്മമായി വിവരിക്കണമെന്നായിരുന്നു എന്നുള്ളതിനു സംശയമില്ല.

അക്ബറുടെ രാജ്യഭരണകാലത്താണ് ഹിന്തുസ്ഥാനം ക്ഷേമത്തിന്റേയും ഐശ്വൎയ്യത്തിന്റേയും പരമകാഷ്ഠയെ പ്രാപിച്ചത്. അതിന്റെ പ്രഖ്യാതി സൎവ്വത്ര വ്യാപിക്കയും, അക്ബറുടെ സമാനകാലീനയായ ഇംഗ്ലണ്ടിലെ എലിസബെത്ത് മഹാരാജ്ഞി ആ ചക്രവൎത്തിയുടെ രാജധാനിയിലേക്കു ദൂതന്മാരെ അയക്കയും ചെയ്തിട്ടുണ്ട്. ഇത്രയും വിശ്രുതനായ അക്ബറുടെ ഗുണങ്ങളേയും രാജ്യഭരണക്രമങ്ങളേയും കുറിച്ച് എതാനും ചില വിവരങ്ങളെങ്കിലും നമ്മുടെ കേരളീയന്മാർ ഗ്രഹിച്ചിട്ടില്ലാത്തത് എത്ര ശോചനീയമായ ഒരവസ്ഥയാണ്!

ഡച്ചുഭാഷയിൽ എഴുതപ്പെട്ട ഈ പുസ്തകം ൧൮൭൨-ാം വൎഷത്തിലാണ് ആദ്യമായി പ്രസിദ്ധപ്പെടുത്തപ്പെട്ടത്. പിന്നീട് ജൎമ്മൻഭാഷയിൽ ഇതിന്റെ ഒരു തൎജ്ജിമ ൧൮൭൭-ാം വൎഷത്തിൽ വെളിയിൽ പുറപ്പെട്ടു. അനന്തരം ൧൮൭൯-ാം വൎഷത്തിലാണ് ഈ മലയാളതൎജ്ജിമയുടെ മൂലമായ ഇംഗ്ലീഷ് തൎജ്ജിമ പ്രസിദ്ധപ്പെടുത്തപ്പെട്ടത്. അതിനെ വായിച്ചതിന്റെ ശേഷം നാടുനീങ്ങിയ വിശാഖം തിരുനാൾ മഹാരാജാവ് ൧൮൮൫ ജൂലൈ ൨൩-ാംനു- ഇപ്രകാരം ഒരു തിരുവെഴുത്തോടുകൂടി ആ പുസ്തകത്തെ എനിക്കയച്ചുതന്നു: “ഇതോടുകൂടി അയക്കുന്ന ‘അക്ബർ’ എന്ന പുസ്തകം ഇൎഡ്യയിലെ

ഒരു ആഖ്യായികയാണ്. ആ മഹാനായ അക്ബർചക്രവർത്തിയുടെ സ്വഭാവം ഈ കഥയിൽ എത്രയും സരസമായി വിവരിക്കപ്പെട്ടിട്ടുണ്ട്. ഞാൻ ആ കാലത്ത് ജീവിച്ചിരിക്കയും അദ്ദേഹത്തിന്റെ സന്നിധിയിൽ ഒരു ദിവസമെങ്കിലും കഴിച്ചുകൂട്ടുകയും ചെയ്തില്ലല്ലോ എന്നു എനിക്കു വ്യസനം തോന്നത്തക്കവണ്ണം ശരിക്ക് എത്രയും ഹൃദയംഗമമായും ശ്രേഷ്ഠമായും ഇരിക്കുന്നു. 'മഹാപൃഥ്വിസംഗ്രഹ'ത്തിൽ അക്ബറുടെ ചരിത്രത്തെ ചേർത്തിട്ടില്ലെങ്കിൽ ഇൻഡ്യാചരിത്രത്തിൽനിന്നും അദ്ദേഹത്തിന്റെ ചരിത്രത്തെ സംബന്ധിച്ച സംഗതികളേയും ഈ പുസ്തകത്തിൽനിന്നും അദ്ദേഹത്തിന്റെ സ്വഭാവത്തേയും പ്രതിപാദിച്ച് അതിനെ കൂടി ചേർക്കേണ്ടതാണ്. ഈ ആഖ്യായിക മുഴുവനും തന്നെ ഭാഷാന്തരീകരിക്കത്തക്ക യോഗ്യതയുള്ളതാകുന്നു." വൃദ്ധന്മാരിൽ അഗ്രേസരനായ ആ തിരുമനസ്സിലേക്ക് ഇപ്രകാരം തോന്നണമെങ്കിൽ ആ ചക്രവർത്തിയുടെ ഗുണവിശേഷം എത്ര അസാധാരണമായിരിക്കണമെന്ന് ഊഹിക്കാവുന്നതാണല്ലോ. ഇങ്ങനെയുള്ള മഹാനായ അക്ബറുടെ യോഗ്യതയെക്കുറിച്ച് എന്തൊരംശമെങ്കിലും ഒരു ജ്ഞാനം ഈ പുസ്തകം വായിക്കുന്നവരുടെ മനസ്സിൽ ജനിക്കുന്നതായിരുന്നാൽ ഇതിനെ ഭാഷാന്തരീകരിക്കുന്നതിൽ ചെയ്തിട്ടുള്ള യത്നം സഫലമായി.

ഈ ആഖ്യായികയിൽ അക്ബർചക്രവർത്തിയുടെ രാജ്യഭരണകാലത്തു നടന്നിട്ടുള്ള സകല സംഗതികളേയും പ്രസ്താവിക്കുന്നത് അശക്യവും അപ്രകൃതവും ആകകൊണ്ട് മൂലഗ്രന്ഥകാരൻ അങ്ങനെ ചെയ്തിട്ടില്ല. അതിനാൽ അക്ബറുടെ സ്വഭാവത്തെക്കുറിച്ച് ഇതിൽ പ്രതിപാദിച്ചിട്ടുള്ളതിന്റെ ഗുണദോഷവിവേചനം ചെയ്യുന്നതിനു സൌകര്യത്തിനായി അദ്ദേഹത്തിന്റെ ജീവിതചരിത്രത്തെ എത്രയും സംക്ഷിപ്തമായിട്ട് ഈ അവതാരികയിൽ പ്രസംഗിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഈ പ്രകൃതത്തിൽ, ഹിന്ദുക്കൾ അധികം ശ്രദ്ധിക്കാറില്ലാത്തതായ ഒരു സംഗതിയെക്കുറിച്ച് അല്പം പ്രസ്താവിച്ചുകൊള്ളുന്നു. ചരിത്രഗ്രന്ഥനിർമ്മാണത്തിൽ ആദ്യമേ ഹിന്ദുക്കൾക്കു സഹജമായി ഒരു അനാസ്ഥയുണ്ടായിരുന്നു എന്ന് പാശ്ചാത്യന്മാർ ചെയ്യുന്ന ദോഷാരോപണം വാസ്തവമല്ലെന്നു വിചാരിക്കാൻ പാടില്ല. "രാമായണം", "മഹാ

ഭാരതം" മുതലായ പുരാണഗ്രന്ഥങ്ങളെ നിൎമ്മിച്ചിട്ടുള്ളവൎക്ക് പൂൎവ്വകാലങ്ങളിലെ ജനസമുദായസ്ഥിതിയേയും കാലക്രമേണ ഉണ്ടായിവന്ന പരിഷ്കാരങ്ങളേയും ഓരോകാലത്തെ രാജ്യഭരണരീതികളേയും മററും വിവരിക്കുന്നതിനേക്കാൾ ജനസാമാന്യത്തിന്ന വിനോദഹേതുക്കളും പരമാൎത്ഥത്തിൽ മതപ്രതിപത്തിയെ സ്ഥിരീകരിക്കുന്നതിന്നായി ഉദ്ദിഷ്ടങ്ങളും തങ്ങളുടെ കല്പനാശക്തിയേയും കവിതാചാതുൎയ്യത്തേയും പ്രകടിപ്പിക്കുന്നവയും ആയ ഗ്രന്ഥങ്ങളെ നിൎമ്മിച്ച് അവയിലുള്ള ഐതിഹ്യങ്ങളിൽ ജനങ്ങൾക്ക വിശ്വാസത്തെ ജനിപ്പിക്കയും തങ്ങളുടെ കവിയശസ്സിനെ സ്ഥാപിക്കയും ചെയ്യുന്നതെന്നായിരുന്നു പ്രബലതരമായ ഉദ്ദേശ്യമെന്നു മേൽപറഞ്ഞ ഗ്രന്ഥങ്ങളെ പൎയ്യാലോചനാപൂൎവ്വം വായിക്കുന്നവൎക്ക് സ്പഷ്ടമായി അറിയാവുന്നതാണ്. പ്രായേണ ഹിന്ദുക്കൾ രസജ്ഞന്മാരായിരുന്നതിനാൽ ലോകത്തിൽ ആനന്ദകരങ്ങളായ വസ്തുക്കളേയും കാൎയ്യങ്ങളേയും കണ്ടു രസിക്കുന്നതിന്ന വേണ്ടുന്ന ബുദ്ധിസാമൎത്ഥ്യം ഉള്ളവരാകയും, ഏതാദൃശങ്ങളായ സ്വഭാവഭോഗങ്ങൾക്ക് ഏററവും സൌകൎയ്യമുള്ള ഹിന്ദുസ്ഥാനം അവരുടെ വാസസ്ഥലമായി തീരുകയും ചെയ്തുകൊണ്ട് അവരുടെ സഹജയായ മനോവാസന ഉൽകൎഷത്തെ പ്രാപിച്ച് കവിതാപഥത്തെ അവലംബിക്കുകയും, വാസ്തവാൎത്ഥകഥനത്തെക്കാൾ അതിശയോക്തിയിൽ പ്രവൎത്തിക്കയും ചെയ്തത് ഒട്ടും ആശ്ചൎയ്യമല്ല. ഈ വൈമുഖ്യം പൂൎവ്വകവികൾക്ക ജനസാമാന്യത്തിന്റെ ചരിത്രത്തെ വിവരിക്കുന്നതിൽ മാത്രമല്ല, ഓരോ കാലത്തുണ്ടായിട്ടുള്ള ഓരോ മഹാന്മാരുടെ ജീവിതചരിത്രങ്ങളെ എഴുതുന്നതിലും ഉണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. കവികളിൽ പ്രഥമഗണനീയനും ജഗൽപ്രസിദ്ധനുമായ കാളിദാസമഹാകവിയേയോ ലോകഗുരുവായ ശങ്കരാചാൎയ്യസ്വാമിയേയോ കുറിച്ച് വിശ്വാസയോഗ്യമായ എന്തറിവാണ് നമുക്കുള്ളത്? വിശ്വവിശ്രുതന്മാരായവരുടെ ചരിത്രങ്ങൾ തന്നെ ഇങ്ങിനെ അനിശ്ചിതങ്ങളായിരിക്കുന്ന സ്ഥിതിക്ക് മററുള്ളവരുടെ കഥയെക്കുറിച്ച് ചോദിക്കേണ്ടതില്ലല്ലോ. ഗ്രന്ഥവരികൾ എന്നും ഐതിഹ്യങ്ങൾ എന്നും മററും ചില ലക്ഷ്യങ്ങൾ ഉണ്ടെന്നുള്ളത് ശരിതന്നെ എങ്കിലും ഒരു വാസ്തവചരിത്രത്തിന്ന അധിഷ്ഠാനമാക്കി സ്വീകരിക്കത്തക്ക പ്രാമാണ്യം അവയ്ക്കുണ്ടോ എന്നുള്ളത് സന്ദേഹ

സ്ഥാനമായിരിക്കുന്നതേ ഉള്ളു. എന്നാൽ ഒരു പ്രകാരത്തിൽ ആലോചിക്കുമ്പോൾ വാസ്തവചരിത്രങ്ങളെ വിവരിക്കുന്നതിൽ ഒരിക്കലും വൈമുഖ്യം വരാൻ സംഗതിയില്ല. എല്ലാ ദേശങ്ങളിലും കല്പിതകഥകൾ അനേകധാ നിൎമ്മിക്കപ്പെട്ടിട്ടുണ്ടെന്ന് എല്ലാവൎക്കും അറിയാവുന്നതാണ്. അവയിൽ ജനസാമാന്യത്തിന്ന അത്യന്തം അഭിരുചി ഉണ്ടെന്നുള്ളതിന്നും സംശയമില്ല. ഒരു ബാലൻ എത്രയും താല്പൎയ്യത്തോടെ യക്ഷികളുടേയും മറ്റും കഥകൾ ശ്രവിക്കുന്നു. എന്നാൽ സൂക്ഷ്മമായി ആലോചിച്ചാൽ ഈ രസം ജനിപ്പിച്ച് മനസ്സിനെ ബലാൽ ആകൎഷിക്കുന്നത് ആ കഥകളിലെ സംഗതികളെല്ലാം വാസ്തവമായി നടന്നിട്ടുള്ളവയാണെന്നു ശ്രോതാവിനുള്ള വിശ്വാസം തന്നെ അല്ലയോ? അങ്ങിനെ ആയിരിക്കെ യഥാൎത്ഥമായി സംഭവിച്ചിട്ടുള്ള സംഗതികളെ തന്നെ വിവരിക്കുന്നതിൽ ഗ്രന്ഥകൎത്താക്കന്മാൎക്ക വൈമുഖ്യം കാണുന്നത് ആശ്ചൎയ്യമല്ലയോ? ഇതിന്റെ സമാധാനത്തിന്ന നാം അധികം ശ്രമപ്പെടേണ്ടിവരികയില്ല. ഒന്നാമത്, വാസ്തവമായി സംഭവിക്കുന്നതെല്ലാം നമ്മുടെ മനോവൃത്തിയെ അനുസരിച്ചിരിക്കയില്ല. രണ്ടാമത്, ഒരു വാസ്തവചരിത്രത്തിന്ന ജീവനെ കൊടുക്കണമെങ്കിൽ തത്സംബന്ധമായി അനേകസംഗതികളെ ഗ്രഹിച്ച് അവയെ ക്രമപ്പെടുത്തി ത്യജിക്കേണ്ടവയെ ത്യജിച്ചും സംക്ഷേപിക്കേണ്ടവയെ സംക്ഷേപിച്ചും അതിലെ നായകനെ വായനക്കാൎക്ക സജീവനായി തങ്ങളുടെ മുമ്പിൽ ഇരിക്കുന്നതുപോലെ തോന്നിക്കണം. അത് അസാധാരണശക്തിയും ഐദമ്പൎയ്യത്തോടു കൂടിയ പരിശ്രമവും കൊണ്ടല്ലാതെ സാധിക്കുന്നതല്ല. ഒരു കല്പിതകഥയെ നിൎമ്മിക്കുന്നതിലാകട്ടെ, ഓരോരോ പാത്രങ്ങളുടെ സ്വഭാവവൎണ്ണനയിൽ കവിയുടെ മനോധൎമ്മത്തെ നിരൎഗ്ഗളമായി പ്രയോഗിക്കാവുന്നതും യഥാൎത്ഥമായി നടന്ന സംഗതികളെ മാത്രമേ ചേൎക്കുക എന്നുള്ള നിൎബ്ബന്ധം ഇല്ലാത്തതും ആകകൊണ്ട് അത് വാസ്തവചരിത്രഗ്രന്ഥനം പോലെ തന്നെ ശ്രമമുള്ളതല്ല. അതിനാൽ സ്വാഭാവികമായി സുഖാനുഭോഗതല്പരന്മാരും പരിശ്രമവിമുഖന്മാരുമായ ഹിന്ദുക്കൾ വാസ്തവചരിത്രങ്ങളെക്കാൾ കല്പിതകഥകളെ നിൎമ്മിക്കുന്നതിൽ അധികാസക്തിയുള്ളവരായിരുന്നതിനെ കുറിച്ച് ആശ്ചൎയ്യപ്പെടാനില്ല. പൂൎവ്വകവികളുടെ ഈ [illegible] നമ്മുടെ നാട്ടിലുണ്ടാ

യിരുന്ന മഹാന്മാരുടെ ചരിത്രം ഇതരദേശീയന്മാരുടെ അടുക്കൽ നിന്നും നാം ഗ്രഹിക്കേണ്ടതായി വന്നിരിക്കുന്നു. ഈ ഇൻഡ്യാമഹാരാജ്യത്തിൽ എന്തെല്ലാം സംഗതികൾ നടന്നു എന്നും, ഇത് അന്യദേശക്കാരാൽ എങ്ങനെ ആക്രമിക്കപ്പെട്ടു എന്നും, അവർ ഇവിടെ ചക്രവൎത്തികളായി തീൎന്ന് ഏതു വിധത്തിൽ രാജ്യഭരണം ചെയ്തു എന്നും, ഹിന്ദുസ്ഥാനം ഇപ്പോഴത്തെ സ്ഥിതിയിലായത് എന്തെല്ലാം പ്രകാരത്തിലാണ് എന്നും പാശ്ചാത്യന്മാർ എഴുതീട്ടുള്ള ഗ്രന്ഥങ്ങളിൽ നിന്ന് നാം അറികയും അവർ പറഞ്ഞിട്ടുള്ളതിനെ എല്ലാം വാസ്തവമെന്നു സ്വീകരിക്കയും ചെയ്കയല്ലാതെ ഗത്യന്തരമില്ല. അശ്രാന്തപരിശ്രമശീലന്മാരായ പാശ്ചാത്യപണ്ഡിതന്മാരുടെ പ്രയത്നം തന്നെയും ഈ വിഷയത്തിൽ പൂൎണ്ണസാഫല്യത്തെ പ്രാപിച്ചതായി വിചാരിക്കാൻ പാടില്ല. ഒരു രാജ്യത്തിന്റെ ചരിത്രത്തെ അറിയുന്നതിനു അവിടെയുള്ള ലക്ഷ്യങ്ങൾ തന്നെ വേണമെന്നില്ല. ഇതരരാജ്യങ്ങളിൽ നിന്ന് ലഭിക്കുന്ന തെളിവുകളേയും എടുക്കാം; എന്നു മാത്രമല്ല, രണ്ടാമത്തെ തെളിവിനു പ്രാമാണ്യം അധികം ഉണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഒരു രാജ്യത്തിൽ ഒരു സംഗതി നടന്നതിനെ അന്യരാജ്യവാസികൾ ആ കാലത്തിൽ അറിഞ്ഞിട്ടുള്ളതായി അവിടെ ലക്ഷ്യം കാണുന്നപക്ഷം ആ സംഗതി കേവലം ഐതിഹ്യമല്ല, വാസ്തവമായി സംഭവിച്ചതു തന്നെ ആകുന്നു എന്നുള്ളതിനു അത് ഒരുത്തമസാക്ഷ്യമാകുന്നു. ഇങ്ങനെയുള്ള തെളിവുകൾ വെളിയിൽ വരാൻ തുടങ്ങുന്ന കാലം മുതൽക്കേ ഒരു രാജ്യത്തിന്റെ വാസ്തവമായ ചരിത്രം ആരംഭിക്കുന്നുള്ളു എന്നു കൂടി പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇൻഡ്യാരാജ്യത്തെ കുറിച്ച് ഇപ്രകാരമുള്ള തെളിവുകൾ കിട്ടാൻ തുടങ്ങിയത് അലക്സാണ്ഡർ ജൈത്രയാത്രയായി സിന്ധുനദിയുടെ തീരത്തെ പ്രാപിച്ചതു മുതൽക്കാണ്. അതിനു മുൻപിലുള്ള ഇൻഡ്യാചരിത്രം മിക്കതും ഊഹത്തിന്മേൽ പ്രതിഷ്ഠിതമേ ആകുന്നുള്ളു. ഇൻഡ്യയുടെ പൂൎവ്വചരിത്രത്തെക്കുറിച്ച് എത്രമാത്രം നിശ്ചയക്കുറവുണ്ടായിരുന്നാലും നവീനചരിത്രത്തെക്കുറിച്ച് യാതൊരു ശങ്കയ്ക്കും അവകാശമില്ല. പ്രസിദ്ധരായ രാജാക്കന്മാരുടെ ചരിത്രത്തെക്കുറിച്ച് "മഹച്ചരിതസംഗ്രഹ"ത്തിൽ എത്രയും സംക്ഷിപ്തമായി ഞാൻ എഴുതീട്ടുള്ളതിനെ തന്നെ ഇവിടെ ചേൎത്തുകൊള്ളുന്നു.

തൈമൂർവംശ്യന്മാരായ ഇൻഡ്യയിലെ ചക്രവൎത്തികളിൽ തൃതീയനായ അക്ബർ, തന്റെ പിതാവായ ഹുമയൂൺ ചക്രവൎത്തി ഷിർഷാ എന്ന അഫ്ഘാനിസ്ഥാനിലെ രാജാവിനാൽ ഇൻഡ്യാമഹാരാജ്യത്തിൽ നിന്നു ബഹിഷ്കൃതനായിട്ട് യുവതിയായ ഹമീദാ എന്ന ഭാൎയ്യയോടുകൂടി ദേശഭ്രമണം ചെയ്യുമ്പോൾ സിന്ധുദേശത്തിൽ അമർകോട്ട് എന്ന സ്ഥലത്ത് ഒരു ഏരിക്കിന്റെ തണലിൽ ൧൫൪൨ അക്ടോബർ ൧൫-ാം നു- ജനിച്ചു. അപ്പോൾ ഹുമയൂൺ ഒരു കസ്തൂരികണ്ഡം ഉൽഘാടനം ചെയ്തു തന്റെ അനുചരന്മാൎക്കു കൊടുത്ത് ഇപ്രകാരം പറഞ്ഞു: “എന്റെ പുത്രോത്സവത്തിൽ ഈ സമ്മാനം തങ്ങൾക്കു തരുവാനേയുള്ളു എന്റെ പുത്രന്റെ യശസ്സ് ഈ കസ്തൂരിയുടെ സൌരഭ്യം പോലെ ഒരിക്കൽ ലോകത്തിൽ വ്യാപിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു”. സ്വല്പകാലാനന്തരം ദൈവാനുകൂല്യത്താലും ബൈറാംഖാൻ എന്ന അതിസമൎത്ഥനായ സേനാനിയുടെ സഹായത്താലും ഹുമയൂൺ തിരിച്ച് സ്വരാജ്യത്തിൽ എത്തി. അക്ബറുടെ പതിനഞ്ചാം വയസ്സിൽ ഹുമയൂൺ മരിച്ചു. ൧൫൫൬-ാം വൎഷത്തിൽ അക്ബർ രാജ്യഭാരം വഹിക്കാൻ തുടങ്ങിയതു വരെയും ബൈറാംഖാൻ തന്നെ രാജപ്രതിനിധിയായിരുന്നു. ൧൫൬൦-ാം വൎഷം മുതൽ ൧൫൯൫-ാം വൎഷം വരെ ഉള്ള കാലത്തിനിടയിൽ ഡൽഹി, ആഗ്രാ, അജ്മീർ, ഗ്വാളിയർ, ബംഗാൾ, ബിഹാർ, ഒറിസ്സാ, സിന്ധ്, കന്ധഹാർ, ബിറാർ ഇത്യാദി രാജ്യങ്ങളെ അക്ബർ സ്വാധീനപ്പെടുത്തി അവയെ ക്രമേണ പരിഷ്കരിച്ചു. ഇദ്ദേഹത്തിനാൽ സ്വരാജ്യത്തിൽ ഏൎപ്പെടുത്തപ്പെട്ട പരിഷ്കാരങ്ങളിൽ മിക്കതും സമാധാനം ഇല്ലാതെയും രാജ്യത്തിൽ മുതൽ വളരെ ചുരുക്കമായും ഇതര കാലങ്ങളിലായിരുന്നു എന്നുള്ള സംഗതി ഇദ്ദേഹത്തിന്റെ അസാധാരണമായ സാമൎത്ഥ്യവിശേഷത്തിനു ദൃഷ്ടാന്തമാകുന്നു. അക്ബർ എത്രയും ധീരനും പരാക്രമശാലിയും യുദ്ധക്രമങ്ങളിൽ നിപുണനും ആയിരുന്നു. എന്നാൽ ഈ ഗുണങ്ങളല്ല സാധാരണരാജസമുദായത്തേക്കാൾ അദ്ദേഹത്തിനു ഉൽകൎഷാതിശയഹേതുക്കളായി ഭവിച്ചത്; അദ്ദേഹത്തിന്റെ അവ്യാജമായ ഉപശമശീലവും സഹനശക്തിയും ജ്ഞാനാഭിലാഷവും വിദ്വൽപ്രണയവും നീതിനിഷ്ഠയും ഗംഭീരതയും ഭാഗ്യവിശേഷവും ആണ് മഹദ്ദേഹത്തിന്റെ അന്യാദൃശോൽകൎഷകാരണങ്ങളായി

ന്നതു്. അക്ബറുടെ ബുദ്ധിവികാസാരംഭകാലം ഫൈസി എന്നും അബുൽഫസൽ എന്നും രണ്ടു വിദ്വാന്മാരായ ജ്യേഷ്ഠാനുജന്മാരുടെ പരിചയം മുതല്ക്കാണ്. അവർ രണ്ടുപേരും സുപ്രസിദ്ധനായ ഷേയിഖ് മുബാറക്കിനാൽ വിദ്യകളിൽ നല്ലവണ്ണം ശിക്ഷിതന്മാരും സർവ്വസമ്മതന്മാരും ആയിരുന്നു. ഫൈസി ജനിച്ചതു് ൧൫൪൭-ാം ക്രിസ്ത്വബ്ദത്തിലാണ്. അയാൾ ൨൦-ാം വയസ്സിൽ അക്ബറെ കണ്ടു് അചിരേണ തന്നെ അദ്ദേഹത്തിന്റെ അനവരതസഹചാരിയും വിശ്വസ്തമിത്രവും ആയിത്തീൎന്നു. ൧൫൮൮-ാമതിൽ അയാൾക്കു കവിസാർവ്വഭൌമപദം കൊടുക്കപ്പെട്ടു. ഗൌരവമുള്ള രാജ്യകാൎയ്യങ്ങൾക്കു വേണ്ടിയും അയാൾ പലപ്പോഴും അയക്കപ്പെട്ടിട്ടുണ്ട്. അയാൾ അഗാധബോധത്തോടു കൂടിയവനും അപ്രതിമകല്പനാശക്തിയുള്ളവനും അക്ബറുടെ അത്യന്തപ്രസാദപാത്രവും ആയിരുന്നു. ൧൫൯൫ ഒക്ടോബർ ൫-ാംനു- അയാൾ ൪൮-ാം വയസ്സിൽ മരിച്ചു. സമയം അക്ബർ അടുക്കൽ ചെന്നു് എന്റെ "പണ്ഡിതശ്രേഷ്ഠാ! ഞാൻ എന്റെ വൈദ്യവൎയ്യനെയും കൂടെ കൊണ്ടുവന്നിരിക്കുന്നു. നീ എന്നോടു സംസാരിക്കയില്ലയോ?" എന്നു ചോദിച്ചതിന്റെ ശേഷം ഉത്തരം ഒന്നും ലഭിക്കാതെ വ്യസനാന്ധനായിട്ടു തന്റെ ഉഷ്ണീഷത്തെ തറയിൽ എറിഞ്ഞു് മുക്തകണ്ഠനായി രോദനം ചെയ്തു. അബുൽഫസൽ ഉണ്ടായതു് ൧൫൫൧ ജനുവരി ൧൪-ാംനു-യാണ്. അയാൾ എത്രയും ശുഷ്കാന്തിയോടു കൂടി തന്റെ അച്ഛന്റെ അടുക്കൽ വിദ്യാഭ്യാസം ചെയ്തു. ൨൩-ാം വയസ്സിൽ ഫൈസിയാൽ അക്ബർചക്രവൎത്തിയുടെ സന്നിധാനത്തിൽ പ്രവേശിപ്പിക്കപ്പെട്ടു. അബുൽഫസൽ ക്രമേണ അക്ബറുടെ ഉന്നതപദത്തെ പ്രാപിച്ചു. ൧൫൭൪-ാം വൎഷത്തിൽ ബിഹാറിലെ യുദ്ധകാലാനന്തരം അക്ബർ സ്വപുത്രന്റെ ജന്മഭൂമിയായ സിക്രിയിൽ ഒരു പ്രാസാദത്തെയും മറ്റു ദിവ്യസൌധങ്ങളെയും ഉണ്ടാക്കിച്ചിരുന്നേടത്തു് വസിക്കാനായി വന്ന സന്ദൎഭത്തിലാണ് അബുൽഫസലുമായുള്ള തന്റെ വിസ്രംഭം ആരംഭിച്ചതു്. ആ കാലത്തിൽ തന്നെയാണ് രാത്രികളിലായ വ്യാഴവാരം തോറുമുള്ള വിഷയശോധനാപ്രസംഗങ്ങൾ തുടങ്ങിയതു്. അക്ബറുടെ നിശ്ചയം സ്വരാജ്യവാസികളായ സകല മതക്കാരേയും ഏകരൂപമായി ഒരിക്കണമെന്നായിരുന്നു. ഇതിനാൽ ഉലമാക്കൾ എന്നു വിളിക്കപ്പെടു

രായ സ്വമതപണ്ഡിതന്മാരുടെ അന്യമതാസഹിഷ്ണുതയും മനോബോധരീതിയും അദ്ദേഹത്തിന്റെ അസമ്മതികളായിരുന്നു. അദ്ദേഹം തന്നെ ഇപ്രകാരം പറഞ്ഞു: "ഈശ്വരൻ തന്റെ സകലസൃഷ്ടിയേയും വ്യത്യാസം കൂടാതെ അനുഗ്രഹിക്കുന്നു എന്നു ഞാൻ അറിഞ്ഞിരിക്കെ എന്റെ അടുക്കൽ ഏല്പിക്കപ്പെട്ടിരിക്കുന്നവരിൽ യാതൊരുത്തനിൽ നിന്നെങ്കിലും എന്റെ ദാക്ഷിണ്യത്തെ ഞാൻ നിവൃത്തിപ്പിക്കുന്നതായിരുന്നാൽ എന്റെ സ്ഥാനത്തെ കൃത്യങ്ങൾ എന്നാൽ സമ്യഗനുഷ്ഠിതങ്ങളാകയില്ല". എന്നാൽ അദ്ദേഹം മതവിഷയങ്ങളിൽ മററുള്ളവരുടെ അഭിപ്രായങ്ങളേയും ചോദിച്ചു് അതിൽ വച്ചാണ് മേൽ പറയപ്പെട്ട വിഷയശോധനപ്രസംഗങ്ങൾ നടന്നതു്.

അക്ബർ സിക്രിയിലെ രാജോദ്യാനത്തിൽ നാലു ശാലകളോടു കൂടിയ ഒരു സ്ഥലത്തെ പണ്ഡിതന്മാൎക്കായി ഉണ്ടാക്കിച്ചു് ഗുരുവാരംതോറും രാത്രിയിൽ അവരോടുകൂടി അവിടെ താമസിച്ചു. അതിൽ പശ്ചിമശാല സെയ്യിദ്സ എന്നവൎക്കും, ദക്ഷിണശാല ഉലാമാസ് എന്നവൎക്കും, ഉത്തരശാല ഷായിഖ്സ് എന്നവൎക്കും, പൂൎവ്വശാല അക്ബറോടുസമാനാഭിപ്രായന്മാരായ പ്രഭുപ്രഭൃതികൾക്കും പ്രത്യേകം നിയമിക്കപ്പെട്ടിരുന്നു. അവിടെ ജ്ഞാനാൎജ്ജകങ്ങളായും ഉപയുക്തങ്ങളായും ഉള്ള സകലവിധവിഷയങ്ങളുടേയും ശോധനപ്രസംഗങ്ങൾ നടന്നുവന്നു. അക്ബറുടെ നിയോഗത്താൽ ഫൈസി "ലീലാവതി"യെ ഭാഷാന്തരീകരിച്ചു. ഫൈസിയും അബുല്ഫാസലും കൂടാതെ വേറെയും വിദ്വാന്മാർ പലരും അക്ബറുടെ സദസ്യന്മാരായിട്ടുണ്ടായിരുന്നു. എല്ബദാവുനി എന്നു വിളിക്കപ്പെട്ട മുല്ലാ അബ്ദുല്കാദർ എന്ന പണ്ഡിതൻ അറബിയിലും സംസ്കൃതത്തിലും ഉള്ള കൃതികളെ പേൎഷ്യനിൽ ഭാഷാന്തരപ്പെടുത്തുന്നതിനു ആക്കപ്പെട്ടിരുന്നു. "മഹാഭാരതം" ൧൫൮൨-ാം വൎഷത്തിലും "രാമായണം" ൧൫൮൯, ൧൫൯൧ ഈ വൎഷങ്ങളുടെ അന്തരാളത്തിലും ആയിട്ടു് അയാളാൽ പരിഭാഷപ്പെടുത്തപ്പെട്ടു. അയാളുടെ "താരിഖിബാദൗനി" എന്ന നാമത്തോടുകൂടി ൧൫൯൫-ാം വൎഷം വരെയുള്ള ഒരു ചരിത്രപുസ്തകവും ഉണ്ടാക്കപ്പെട്ടു. അയാൾ മതഭ്രാന്തുള്ള ഒരു മഹമ്മദൻ ആയിരുന്നു. ഫൈസിയേയും അബുല്ഫസലേയും അയാൾ മതവിരോധികളെന്നു ആക്ഷേപിച്ചിരുന്നു. അക്ബറുടെ അടുക്കൽ പിന്നെ

യും ഗ്രന്ഥകൎത്താക്കന്മാരായ അനേകവിദ്വാന്മാരുണ്ടായിരുന്നു. ഉല്മാമാസ് എന്നവരുടെ കഠിനമായ മതവിഷയശാസ്ത്രത്തേയും പരമതാസഹിഷ്ണുതയേയും കുറിച്ച് അക്ബൎക്ക വളരെ മുഷിച്ചിലുണ്ടായിരുന്നു. അദ്ദേഹം പാൎസികളിലും ഹിന്ദുക്കളിലും ക്രിസ്ത്യന്മാരിലും അഭിജ്ഞന്മാരായുള്ളവരെ തന്റെ രാജധാനിയിൽ ക്ഷണിച്ചുവരുത്തി അവരുടെ ഭിന്നങ്ങളായ അഭിപ്രായങ്ങളെ കേട്ട് ഗ്രാഹ്യങ്ങളെ ഗ്രഹിക്കയും ത്യാജ്യങ്ങളെ ത്യജിക്കയും ചെയ്തു ക്രമേണ സൎവ്വാസ്തിക മതസിദ്ധാന്താവിരുദ്ധമായ ഒരു നൂതനമതത്തെ അവലംബിക്കയും ആജീവനാന്തം അതിനെ സ്ഥിരപ്രതിപത്തിയോടുകൂടി അനുഷ്ഠിക്കയും ചെയ്തു.

അക്ബറുടെ സദസ്യന്മാർ ഉപയുക്തങ്ങളായ അനേകപുസ്തകങ്ങളെ നൂതനമായി ഉണ്ടാക്കയും ഭാഷാന്തരപ്പെടുത്തുകയും ചെയ്തു. അവയിൽ അബ്ദുൽ ഫാസൽ എഴുതിയതും മൂന്നു ഭാഗങ്ങളുള്ളതുമായ "അക്ബർനാമ" എന്ന പുസ്തകം ഏറ്റവും സാരവത്താകുന്നു. പ്രഥമഭാഗത്തിൽ ഹുമയൂണിന്റെ മരണപൎയ്യന്തമുള്ള തൈമൂർവംശ്യന്മാരുടെ ചരിത്രവും, ദ്വിതീയത്തിൽ അക്ബറുടെ രാജ്യവാഴ്ചയും, "ഐനി അക്ബാരി" എന്ന തൃതീയത്തിൽ അദ്ദേഹത്തിന്റെ മഹാരാജ്യത്തിലെ സകല കാൎയ്യനടപടികളും ചട്ടവട്ടങ്ങളും മറ്റും വിവരിക്കപ്പെട്ടിട്ടുണ്ട്. മുതലെടുപ്പുവിഷയത്തിലും സേനാവിഷയത്തിലും നീതിനടപടികളിലും മറ്റും രാജ്യഭാരത്തിന്റെ എല്ലാ അംഗങ്ങളിലും അക്ബറാൽ ഏൎപ്പെടുത്തപ്പെട്ടിട്ടുള്ള പരിഷ്കാരങ്ങളുടെ വിവരം ഒക്കയും അതിൽ പറയപ്പെട്ടിട്ടുണ്ട്. പ്രജോപദ്രവകരങ്ങളായ ചില കരങ്ങൾ മുമ്പിൽ ഗ്രഹിക്കപ്പെട്ടിരുന്നവയെ അക്ബറായിട്ട് നിറുത്തൽ ചെയ്തു. സ്വരാജ്യത്തിൽ വാണിജ്യത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി അദ്ദേഹം കച്ചവടക്കാരെ പ്രോത്സാഹനം ചെയ്തു. ശാസ്ത്രാദിപാഠങ്ങൾക്കു വളരെ പ്രചാരത്തെ ഉണ്ടാക്കി. അവ്യവസ്ഥമായ രാജ്യഭാരക്രമത്തോടും ഉച്ഛൃംഖലന്മാരായ അധികാരികളോടും ദുൎബ്ബലങ്ങളായ രാജ്യാംഗങ്ങളോടും കൂടിയിരുന്ന രാജ്യത്തെ യഥാക്രമമായി ഭരിച്ച് അധികാരികളുടെ സ്വാതന്ത്ര്യത്തെ നിയന്ത്രണം ചെയ്ത് അനേകദേശങ്ങളെ ചേൎത്ത് രാജ്യാംഗങ്ങളെ പ്രബലീകരിച്ച് ഏറ്റവും

ശ്ലാഘനീയങ്ങളായ ബഹുവിധപരിഷ്കാരങ്ങളെ ഏൎപ്പെടുത്തി ന്യായ്യമായും നിഷ്പക്ഷപാതമായും ൫൦ വൎഷം പ്രജാപാലനം ചെയ്കയാൽ മഹാത്മാവായ അക്ബർ ചക്രവൎത്തിക്കു ലഭിച്ചിട്ടുള്ള യശസ്സ് മറെറാരു രാജാവിനും ലഭിക്കുന്നതിനു സംഗതിയായിട്ടില്ല.

അക്ബറുടെ ചരമവൎഷങ്ങളിൽ അദ്ദേഹത്തിനു തന്റെ മൂന്നു പുത്രന്മാർ നിമിത്തം അധികമായ മനഃക്ലേശം ഉണ്ടായി. അദ്ദേഹത്തിന്റെ പ്രഥമപുത്രനായ സലിം ഉദ്ധൃതനും കൃതഘ്നനും ഗുരുവിരോധിയും ആയിരുന്നതു കൂടാതെ തന്റെ പിതാവിന്റെ ശ്രേഷ്ഠനായ മന്ത്രിയും അസാധാരണബുദ്ധിശക്തിയുള്ള ഒരു കാൎയ്യസ്ഥനും വിദ്വാനും ആയ അബുൽഫസലിനെക്കുറിച്ചു കഠിനദ്വേഷത്തെ കരുതിയിരുന്നു. മുറാദ് എന്നും ഡാന്യൽ എന്നും പേരായ മററവർ അമിതമായ മദ്യപാനം ഹേതുവായിട്ട് യൌവനത്തിൽ തന്നെ മരിച്ചു. അബുൽഫസൽ കാൎയ്യവശാൽ പുറമേ സഞ്ചരിക്കുന്ന സമയം സലിമിന്റെ പ്രേരണയിൽ അർഛായിലെ രാജാവായ ബിർസിംഗിനാൽ ൧൬൦൨-ൽ ആഗസ്റ്റ് ൧൨-ാംനു വധിപ്പിക്കപ്പെട്ടു. ആ കുലപാതകിയെ കണ്ടുപിടിച്ചു ശിക്ഷിക്കുന്നതിനു അക്ബർ എത്രയും ജാഗ്രതയോടുകൂടി ശ്രമിച്ചിട്ടും കഴിഞ്ഞില്ല. ആ മഹാത്മാവായ ചക്രവൎത്തി തന്റെ ഇഷ്ടനും വിശ്വസ്തനുമായ മന്ത്രിയുടെ മരണാനന്തരം ചിരകാലം ജീവിച്ചിരുന്നില്ല. ൧൬൦൫ നവംബർ ൧൫-ാംനു അക്ബർ ൬൩-ാം വയസ്സിൽ ചരമാവസ്ഥയെ പ്രാപിച്ചു. അദ്ദേഹത്തിന്റെ ശരീരം ആഗ്രായിനു സമീപത്തിൽ സികന്ദ്രാ എന്ന സ്ഥലത്ത് ഒരു ഉച്ഛ്രിതമായ ശവശിലാകുടീരത്തിൽ സ്ഥാപിക്കപ്പെട്ടു. അദ്യതനതദ്ദേശാധിപന്മാരായ ബ്രിട്ടീഷ്കാർ ആ വിശിഷ്ടനായ ചക്രവൎത്തിയുടെ അസ്ഥിപഞ്ജരത്തിനു വിശ്രമസ്ഥലമായ ആ ശിലാകുടീരത്തെ അദ്യാപി ആദരാപചാരപൂർവമായി സംഭാവനം ചെയ്തുവരുന്നു. ഇൻഡ്യയിലെ രാജപ്രതിനിധിയായിരുന്ന നാത്ത്ബ്രൂക്കിലെ ഏൎൾ സായ്പവർകൾ ൧൮൭൩-ാം വൎഷത്തിൽ സികന്ദ്രായിൽ വന്നിരുന്നതിന്റെ ശേഷം ആ ശിലാകുടീരത്തിനു ആച്ഛാദനാൎത്ഥമായി ഒരു പുതുതായ വസ്ത്രവിശേഷത്തെ സമ്മാനിച്ചു. അക്ബർ ഇംഗ്ലണ്ടിലെ പ്രസിദ്ധയായ എലിസബെത്ത് എന്ന നിത്യകന്യാരാജ്ഞിയോടു സമാനകാലീനനായിരുന്നു. അദ്ദേഹം ആ രാജ്ഞിയെക്കാൾ രണ്ടുവൎഷം

മുൻപിൽ രാജ്യഭാരം ആരംഭിക്കയും ആ രാജ്ഞിയുടെ നിൎയ്യാണാനന്തരം രണ്ടു വൎഷം കൂടി ജീവിച്ചിരിക്കയും ചെയ്തു. എന്നാൽ അദ്ദേഹത്തിന്ന ആ രാജ്ഞിയേക്കാൾ ഒൻപതു വയസ്സ് കുറവായിരുന്നു.

മേൽപ്രകാരമുള്ള അക്ബറുടെ സംക്ഷിപ്തമായ ചരിത്രത്തെ ഇവിടെ ചേൎത്തതിനാൽ ഈ ആഖ്യായികയെ വായിക്കുന്നവൎക്ക് ഇതിലെ കഥയിലുള്ള അനേക സംഗതികളുടെ രസം അധികാസ്വാദ്യമായി ഭവിക്കുമെന്ന വിശ്വസിക്കുന്നു.

ഇതിൽ ഗ്രന്ഥകൎത്താവ് അത്യന്തം ശ്രദ്ധയോടും ഗാഢാലോചനയോടും കൂടി സ്വഭാവത്തെ വിവരിച്ചിട്ടുള്ള ഒരു വ്യക്തി ഇരാവതി എന്ന ഹിന്തുസ്ത്രീയാകുന്നു. അവളെ ദമയന്തിയോടു സദൃശീകരിക്കത്തക്ക പതിവ്രതമാരായ കുലസ്ത്രീകളുടെ ഒരു മാതൃകയാക്കി അയാൾ വൎണ്ണിച്ചിരിക്കുന്നു. സിദ്ധരാമനെ നളസ്ഥാനീയനായിട്ടുമാണ് ഉദ്ദേശിച്ചിട്ടുള്ളതെന്ന സ്പഷ്ടമാകുന്നു. എന്നാൽ ഇതിലെ നായകനായി കല്പിക്കപ്പെട്ടിട്ടുള്ള മഹാപുരുഷനായ അക്ബറുടെയും അദ്ദേഹത്തിന്റെ ആപ്തമിത്രങ്ങളായ ഫൈസി, അബുൽഫസൽ ഈ അതിബുദ്ധിശാലികളായ രണ്ടു സഹോദരന്മാരുടേയും സ്വഭാവത്തെ വിവരിക്കുന്നതിലും അയാൾ അസാമാന്യമായി പരിശ്രമിച്ചിട്ടുണ്ട്.

ഈ ആഖ്യായികയിൽ നായികാനായകന്മാരായി ഇരാവതിയെയും സിദ്ധരാമനെയും കല്പിച്ച് ഇതിന്ന "ഇരാവതീസിദ്ധരാമീയം" എന്ന നാമകരണം ചെയ്യുന്നത് അസംഗതമായി വരികയില്ലെങ്കിലും ആലങ്കാരികന്മാരാൽ നിരൂപണം ചെയ്യപ്പെട്ടിട്ടുള്ള നായകലക്ഷണങ്ങൾ പ്രായേണ തികഞ്ഞിരിക്കുന്ന പുണ്യശ്ലോകനായ ചക്രവൎത്തിയെ തന്നെ നായകനാക്കി അദ്ദേഹത്തിന്റെ നാമത്താൽ തന്നെ ഇതിനെ നിൎദ്ദേശിക്കുന്നത് അനേകകാരണങ്ങളാൽ യുക്തവും ആവശ്യകവും ആണെന്ന തോന്നുകയാലത്രെ ഗ്രന്ഥകൎത്താവ് 'അക്ബർ' എന്നുതന്നെ ഇതിന്ന പേരു കല്പിച്ചതെന്ന അയ്യാൾതന്നെ പറഞ്ഞിട്ടുണ്ട്. ഇതല്ലാതെ മറെറാരു പേരാണ് ഇതിന്ന കൊടുക്കപ്പെട്ടിരുന്നതെങ്കിൽ ഇപ്പോൾ സിദ്ധിച്ചിരിക്കുന്നതു പോലുള്ള പ്രസിദ്ധി ഇതിന്നുണ്ടാകയില്ലായിരുന്നു എന്നുള്ളതു നിൎവ്വിവാദം തന്നെ. ഈ കഥയുടെ പരമോദ്ദേശ്യം അക്ബറുടെ രാജധാനിയിലെ വിശേഷങ്ങളെ പ്രതിപാദിക്കണമെന്നും അദ്ദേഹത്തിന്റെ മഹത്വത്തെ വിശദീക

രിക്കണമെന്നും ആകകൊണ്ട് 'അക്ബർ' എന്നുള്ള സംജ്ഞ അനുചിതയുമല്ല. പൂർണ്ണചന്ദ്രൻ നഭോമണ്ഡലത്തിൽ ശോഭിക്കുമ്പോൾ നക്ഷത്രങ്ങൾ നിഷ്പ്രഭങ്ങളായിപ്പോകുന്നതുപോലെ മഹാനുഭാവനായ അക്ബറുടെ സാന്നിദ്ധ്യത്തിൽ ഈ കഥാഘടകങ്ങളായ മറ്റെല്ലാ പാത്രങ്ങളും അപ്രധാനതയെ പ്രാപിക്കാതിരിക്കുന്നതല്ല.

ഈ കഥയിൽ ചേർക്കപ്പെട്ടിട്ടുള്ള ആളുകളിൽ ആരെല്ലാമാണ് വാസ്തവമായി ചരിത്രത്തിൽ ഉൾപ്പെട്ടിട്ടുള്ളവരെന്നും ആരാണ് കവിമനോധർമ്മത്താൽ കല്പിക്കപ്പെട്ടിട്ടുള്ളവരെന്നും തിരിച്ചറിയുന്നതിനുള്ള ആഗ്രഹം ചിലക്ക് സഹജമായി ജനിക്കാവുന്നതാകയാൽ അവരുടെ ജിജ്ഞാസാപൂർത്തിക്ക വേണ്ടി ഗ്രന്ഥകർത്താവു തന്നെ അതിന്റെ വിവരം പറഞ്ഞിട്ടുള്ളതിനെയും ഇവിടെ ചേർത്തുകൊള്ളുന്നു. അക്ബറെ കൂടാതെ അദ്ദേഹത്തിന്റെ പുത്രൻ സലിം, മന്ത്രി അബുല്ഫസൽ, തത്സഹോദരൻ ഫൈസി, അബ്ദുല്കാദർ ബദാവുനി, ജസ്യൂട്ട് പാതിരി റൂഡൊൾഫ് അക്വാവിവാ, (കല്പകഭട്ടർ), ഇവരും പ്രശസ്തി കുറഞ്ഞ് മററു ചിലരും ചരിത്രത്തിൽ ഉൾപ്പെട്ടവരാണ്. മന്ത്രിയുടെ മരുമകനായി ഒരാളും യഥാർത്ഥത്തിൽ ഉണ്ടായിരുന്നു. എന്നാൽ അയാളുടെ പേര് പാർവിസ് എന്നല്ലായിരുന്നു. നാദിർഷാപ്പൂർ ചരിത്രത്തിൽ ചേർന്ന ആളല്ല; പൂർവ്വരാജർഷികളുടെ ചരിതങ്ങളിലും വിശിഷ്യ കാശ്മീരചരിത്രത്തിലും പലപ്പോഴും സംഭവിച്ചിട്ടുള്ള സംഗതിയെ ദൃഷ്ടാന്തമുഖേന കാണിക്കുന്നതിനു ഒരു മാതൃകയായി കല്പിക്കപ്പെട്ട ആളുമാത്രമാണ്. ശോരക്ഷനും അയാളുടെ അനുയായിവർഗ്ഗവും അതുപോലെ കേവലം മാതൃകകൾ തന്നെയാണ്. ഇരാവതി എന്നൊരു സ്ത്രീ ആ കാലത്തുണ്ടായിരുന്നില്ല. ഈ ആഖ്യായികയുടെ രസപുഷ്ടിക്കായി അങ്ങനെ ഒരു പാത്രം പുരാണങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള പതിവ്രതമാരുടെ പ്രതിച്ഛായയായി കല്പിക്കപ്പെട്ടിട്ടുള്ളതാണ്. കഥാസ്വാരസ്യത്തിനു പുഷ്ടിക്ക വേണ്ടി ചില സംഗതികളിൽ വാസ്തവചരിത്രത്തിൽനിന്നും സ്വല്പവ്യതിയാനങ്ങൾ ഇതിൽ വരുത്തിട്ടുണ്ട്. അക്ബറുടെ കാലത്ത് കാശ്മീരം ഹിന്ദുരാജാക്കന്മാരുടെ അധീനതയിൽനിന്നും വിട്ടുപോയിരുന്നു. കാശ്മീരത്തേക്കുള്ള യുദ്ധയാത്രയുടെ മദ്ധ്യത്തിലല്ല സലിം അക്ബറുടെ സ്ഥാനത്തെ ബലാൽ ആക്രമിക്കാൻ ഉദ്യോഗിച്ചത്; അക്ബർ ദക്ഷ

ന്റെദേശത്തെ കീഴടക്കാൻ പോയിരുന്നപ്പോഴാണ്. ഫൈസി അ ബുൽഫസലിന്റെ ജ്യേഷ്ഠസഹോദരനായിരുന്നു, സലിമിന്റെ ദ്രോഹത്താൽ തന്റെ അനുജൻ വധിപ്പിക്കപ്പെടുന്നതിനു മുമ്പിൽ തന്നെ അദ്ദേഹം മരിച്ചിരുന്നു. ഫിഞ്ച്പ്പൂർ ആഗ്രായിൽനിന്നും ഈ കഥകൊണ്ടു തോന്നാവുന്നതിലും അധികദൂരത്താണ്. ഇതുപോലെയും മററും ചിലസംഗതികളിൽ വസ്തുസ്ഥിതിയിൽനിന്നും സ്വല്പവ്യത്യാസങ്ങളുള്ളവയെല്ലാം അകിബെയിൽ [illegible]ങ്ങളാണ്.

ഇനി ഈ ആഖ്യായികയുടെ ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെടുന്ന ഭാഷാന്തരീകരണത്തെക്കുറിച്ചു കൂടി അല്പം പ്രസ്താവിച്ച് ഈ അവതാരികയെ ഇവിടെ ഉപസംഹരിക്കാം. ഞാൻ ഇതിനായി ഉദ്യോഗിച്ചിട്ട് ഇപ്പോൾ പത്തു കൊല്ലത്തോളം ആയിരിക്കുന്നു. എങ്കിലും പലേ ജോലികളുടെ മദ്ധ്യേ ഇതിൽ [illegible] മുഷിഞ്ഞു പ്രവർത്തിച്ചിട്ടുള്ളത് ഈ കാലത്തിന്റെ ഒരു ദശാംശത്തിലധികമില്ല. ഇതിനെ കഴിയുന്നേടത്തോളം സഹൃദയഹൃദയാഹ്ലാദിയാക്കി ചെയ്യുന്നതിനു ഞാൻ അനല്പമായ ശ്രമം ചെയ്തിട്ടുണ്ട്. സഹൃദയന്മാരിൽ പ്രഥമഗണനീയനായ നാടുനീങ്ങിയ വിശാഖം തിരുനാൾ മഹാരാജാവിന്റെ പ്രേരണയാൽ ആരംഭിക്കപ്പെട്ട ഈ ഭാഷാന്തരത്തിലെ വാചകരീതിയെ ആ തിരുമനസ്സിലേക്കു തന്നെ സമാനരുചികളായി അനേകം മഹാന്മാർ ഇപ്പോൾ ഉള്ളവർക്കും രസിക്കത്തക്കവിധത്തിലാണ് ഞാൻ ഉപയോഗിച്ചിട്ടുള്ളത്. ആ തിരുമനസ്സിലെ നിയോഗത്താൽ തന്നെ അവിടുന്നു ഇല്യം ചാർത്തിയിരുന്നതിന്റെ ശേഷമായിട്ടു ഞാൻ എഴുതിയ "മഹാചരിതസംഗ്രഹ"ത്തിന്റെ ഒരു ഭാഗം തിരുമനസ്സിൽ സമ്മതമായോ എന്നറിയുന്നതിനായി അയച്ചിരുന്നതിനെ വായിച്ചു തിരിച്ചയച്ചതോടു കൂടി കിട്ടിയ ഒരു തിരുവെഴുത്തിൽ "അവിടത്തെ ഭാഷാന്തരീകരണം എന്റെ ഇതുപോലെ തന്നെ എനിക്കു സമ്മതമാണ്" എന്നുണ്ടായിരുന്നു. എന്നാൽ സഹൃദയസമ്മതയെന്ന [illegible] അഭിമാനിക്കപ്പെട്ടിരിക്കുന്ന മലയാളവാചകരീതിയിൽ സംസ്കൃതപദബാഹുല്യത്തെ ഒരു ന്യൂനതയായി വിചാരിക്കുന്നവർ പലരും ഉണ്ടായിരിക്കാം. ഈ കഥാരംഭത്തിൽ ചെയ്തിട്ടുള്ളതുപോലെ ഹിമവാന്റെ മുകളിലുള്ള ബദരീനാഥക്ഷേത്രത്തിലെ [illegible] വർണ്ണിക്കുന്നതു സഹൃദയന്മാർക്ക്

ഹൃദയംഗമമായി വരണമെങ്കിൽ ആ ഗംഭീരമായ വിഷയത്തിനു അനുരൂപയായ ശബ്ദാൎത്ഥപ്രൌഢിയും വേണ്ടതാണല്ലോ. മലയാളഭാഷയിൽ അതു് അദ്യാപി സംസ്കൃതത്തിൽനിന്നും ഗ്രഹിക്കേണ്ടതായി തന്നെ ഇരിക്കുന്നു. നാട്ടുപള്ളിക്കൂടങ്ങളിൽ ഉയൎന്ന ക്ലാസുകളിൽ വായിപ്പിക്കത്തക്ക ഉയൎന്നതരം പുസ്തകങ്ങൾ ഇപ്പോൾ ദുൎല്ലഭങ്ങളാണു്. മലയാളഭാഷയിൽ പുസ്തകങ്ങൾ ഉയൎന്നതരമാകണമെങ്കിൽ ഇതരഭാഷാസഹായം കൂടാതെ അശക്യമാണു്. എന്നാൽ ചില വിദ്വാന്മാർ തങ്ങളുടെ കൃതികൾക്കു ശ്ലാഘ്യതയെ വൎദ്ധിപ്പിക്കുന്നതിനാണെന്നു ഭ്രമിച്ചു് അനുചിതഘട്ടങ്ങളിൽ കൂടിയും അനാവശ്യമായും പലപ്പോഴും അനാരതമായും സംസ്കൃതം പ്രയോഗിക്കുന്നതുപോലെ ഇതിൽ സംഭവിക്കാതിരിക്കുന്നതിനു പ്രത്യേകം ശ്രമിച്ചിട്ടുണ്ടു്. എങ്കിലും ൧൨ കൊല്ലം മുമ്പിൽ എഴുതിയ ആദ്യഭാഗത്തിൽ ചിലേടത്തു് ചില സംസ്കൃതപ്രയോഗം അനാവശ്യകമായും വന്നുപോയിട്ടില്ലയോ എന്നു് ഇപ്പോൾ തോന്നുന്നുണ്ടു്. സംസ്കൃതത്തെക്കുറിച്ചു വൈമുഖ്യം ഉള്ളവർ ഉപക്രമം കണ്ടു് ബുദ്ധിമയത്താൽ പുസ്തകം വലിച്ചെറിഞ്ഞുകളയാതെ അല്പം ക്ഷമയോടു കൂടി മേൽ വായിച്ചുനോക്കിയാൽ അങ്ങോട്ടങ്ങോട്ടു സംസ്കൃതപദപ്രയോഗം കുറവാണെന്നു കാണുന്നതു കൂടാതെ തങ്ങളുടെ ശ്രമം നിഷ്പ്രയോജനമായി എന്നു പശ്ചാത്താപത്തിനു യാതൊരു വിധത്തിലും ഇടയില്ലെന്നു അവൎക്കു ഒടുവിൽ നിശ്ചയമായി ബോധപ്പെടുന്നതും ആണു്.

"അഷ്ടപദി"യുടെ ഏതാനും ഭാഗങ്ങൾ ഭാഷയായി ഇതിൽ ചേൎത്തിട്ടുള്ളതു് "വിദ്യാവിനോദിനി"യിൽ ഞാൻ പ്രസിദ്ധപ്പെടുത്തിട്ടുണ്ടായിരുന്ന രാമപുരത്തു വാരരുടെ കൃതിയിൽനിന്നും, "അമരുകശതക"ത്തിലെ 'യാതാഃ കിം ന മിളന്തി സുന്ദരി പുനശ്ചിന്താ ത്വയാ മൽകൃതേ നോ കാൎയ്യാ' ഈ ഭാഗത്തിന്റെ ഭാഷ എന്റെ കൃതിയായ "അമരുകമണിപ്രവാള"ത്തിൽനിന്നും എടുക്കപ്പെട്ടതും പിന്നെ ഒന്നു രണ്ടു ശ്ലോകങ്ങൾ എന്നാൽ തൽകാലം ഭാഷാന്തരീകരിക്കപ്പെട്ടവയും ആകുന്നു.

കേരളവൎമ്മാ,
എഫ്. എം. യു., എം. ആർ. ഏ. എസ്.,
വലിയകോയിത്തമ്പുരാൻ,
തിരുവിതാംകൂർ പുസ്തകക്കമ്മിററി പ്രസിഡണ്ട്.

തിരുവനന്തപുരം
[illegible] ൧൦൭൭ [illegible]

# കേരളവൎമ്മാ

ഒന്നാംഭാഗം.

ശ്രീ

# അക്‌ബർ.

---

ഒന്നാം അദ്ധ്യായം.*

## ഉഷഃ.

അസ്തപൎവ്വതനിതംബത്തെ അഭിമുഖീകരിച്ച് ലംബമാനമായ അംബുജബാന്ധവബിംബത്തിൽനിന്നും അംബരമദ്ധ്യത്തിൽ വിസൃമരങ്ങളായി ബാഹുകബന്ധുരങ്ങളായ കിരണകന്ദളങ്ങൾ ബദരീനാഥക്ഷേത്രത്തിന്റെയും ഹിമാലയമഹാഗിരിയുടെ തുംഗങ്ങളായ ശൃംഗപരമ്പരകളുടെയും അഭ്രംലിഹങ്ങളായ ഹിമസംഹതികളിൽ പ്രതിബിംബിച്ച് പ്രകാശിച്ചു. ദാക്ഷിണാത്യനായ ഒരു മന്ദമാരുതൻ സാനുപ്രദേശങ്ങളിൽ സമൃദ്ധങ്ങളായി വളൎന്നിരിക്കുന്ന മഹീരുഹങ്ങളിൽ പ്രഭാതാൽപ്രഭൃതി വികസ്വരങ്ങളായി നില്ക്കുന്ന സുരഭിലതരങ്ങളായ കുസുമങ്ങളുടെ പരിമളധോരണിയെ അധിത്യകകളിലേക്കു പ്രസരിപ്പിച്ചു. ഇപ്രകാരം യാതൊരു വ്യത്യാസവും പ്രതിബന്ധവും ഇല്ലാതെ സൃഷ്ടിശക്തികൾ ഈ പൎവ്വതോപരിഭാഗങ്ങളെ പരസ്സഹസ്രം സംവത്സരം ശോഭിപ്പിക്കയും, ഈ പുഷ്പങ്ങളുടെ സൌരഭ്യം ഗിരിശിഖരങ്ങളിലേക്കു ഉൽഗമിക്കയും ചെയ്തുകൊണ്ടിരിക്കവേ ഭൂപ്രദേശങ്ങളിൽ ജനങ്ങൾ പരസ്പരം സ്പൎദ്ധിച്ചു യുദ്ധങ്ങളിൽ പ്രവൎത്തിക്കയും, പ്രബലങ്ങളായ രാജ്യങ്ങൾ ഉത്ഭവിക്കയും ക്ഷയിക്കയും, ബുദ്ധിമാന്മാർ ഈ പ്രപഞ്ചം ഇപ്രകാരം ഇരിക്കുന്നതിന്റെ കാരണത്തെയും ഉദ്ദേശ്യത്തെയും അവധാരണം ചെയ്യുന്നതിനു നിഷ്പ്രയോജനമായി പ്രയത്നപ്പെടുകയും ചെയ്തുവന്നു.

'മഹാൻ' എന്ന ഖ്യാതിയെ ലഭിച്ച അക്‌ബർ ചക്രവൎത്തിക്കു ക്രിസ്തുവസംവത്സരം ൧൫൭൦-ാമതിനു മുമ്പായി മൊഗൽ മഹാരാജ്യ

ത്തെ സ്ഥാപിച്ച് പ്രബലീഭവിപ്പിച്ച കാലത്തിലും ഒരിക്കൽ ദൈവതാവാസമായി ദൃഷ്ടിവിഷയമായിരുന്ന ഹിമവൽപർവ്വതപ്രദേശം അരണ്യപ്രായമായും ജനവാസായോഗ്യമായും ഇരുന്നു. ഈ ഗഹനകളായ വിപിനഭൂമികൾ മനുഷ്യപാദങ്ങളാൽ ഒരിക്കലും അനാക്രാന്തകളായും, അവയിലെ അനവരതയായി നിബിഡയായുള്ള നിശ്ശബ്ദത ഭക്ഷ്യാന്വേഷിയായി പാനഭോജനം എന്തെങ്കിലും പക്ഷിയുടെ നിലവിളിയാലോ ഝില്ലികാശബ്ദത്താലോ കൂടിയും അവ്യാഹതയായും ഇരുന്നു.

എങ്കിലും ആ സ്ഥലം ഒരു ഉദാസീനനായ ദ്രഷ്ടാവിന്നു തോന്നാവുന്നതുപോലെതന്നെ കേവലം അത്യന്തം ജനപരിത്യക്തമായിരുന്നില്ല.

ഉന്നതമായ ശരവണത്തിന്റെ അന്തരാളത്തിൽ കറുത്തൊന്നു കാണത്ത് മേചകരേഖാകിർമ്മീരിതമായ ചർമ്മകഞ്ചുകത്തോടുകൂടി സമാധിയിൽ സ്വപ്നദർശി എന്നപോലെ ചിലപ്പോൾ ഉച്ചം തുഷാരശോഭിതങ്ങളായ ശിഖരിശൃംഗങ്ങളിലേക്കു ദൃഷ്ടികളെ ഉന്മീലിപ്പിക്കയും, അനന്തരം അപ്പോഴും ദീപ്രമായിരുന്ന ദിനകരപ്രകാശത്താൽ അവയെ അർദ്ധമീലിതകളാക്കുകയും ചെയ്തുകൊണ്ട് ഒരു ശാർദ്ദൂലം സ്വൈരമായി ശയിച്ചു. അത് അന്തരാന്തരാ പർവ്വതാന്തരിതങ്ങളായി വ്യോമകടാഹവൃത്തത്തിന്റെ ജാജ്വല്യമാനങ്ങളായ വർണ്ണങ്ങളോടുകൂടി ലയിച്ച സമ്മിളിതങ്ങളായി അകലെ അധോഭാഗത്തിലുള്ള സ്പൃഹണീയശാദ്വലങ്ങളായ കടകതടങ്ങളിലേക്കു നോക്കിക്കൊണ്ടിരുന്നു. അതിന്റെ വിചാരം എന്തായിരുന്നോ? ചിലപ്പോൾ മേൽപ്പോട്ടു സൂക്ഷിച്ചുനോക്കിയും ചിലപ്പോൾ കീഴ്പ്പെട്ടു ദൃഷ്ടി പതിപ്പിച്ചും ജന്മാന്തരത്തിൽ താൻ സുഭഗമായ കാശ്മീരദേശത്തിന്റെ രാജാവായി തന്റെ ആജ്ഞാവശംവദന്മാരായ സാമന്തന്മാരോടും തന്റെ കടാക്ഷാനുഗ്രഹപ്രതീക്ഷിണികളായി പരസ്പരസ്പർദ്ധിനികളായ സീമന്തിനിമാരോടുംകൂടി സാമ്രാജ്യശ്രീയെ വഹിച്ചിരുന്നകാലത്തെ സ്മരിക്കയായിരുന്നോ? അഥവാ വാസ്തവത്തിൽ ആ വ്യാഘ്രരാജൻ കേവലം ഒരു വന്യമൃഗമേ ആയിരുന്നുള്ളു? മുൻപിൽ ഉദ്ധതനായിരുന്ന ഒരു പ്രഭുവിന്റെ നഷ്ടനായ ജീവൻ അതായിരിക്കുമോ? ഇപ്പോൾ യഥാർത്ഥമായി അത് തന്റെ അധികാരത്തെ വിവരിക്കുന്നതിനു യാ

തൊരു പ്രതിപക്ഷിയും ഇല്ലാതെ ആ വനഭൂമിയുടെ നായകനായിരുന്നു. അത് സ്വശക്തിയെ പൂർണ്ണമായി അറിഞ്ഞു എന്നുള്ളത് പരിതോ വിക്ഷിപ്തയായി ദർപ്പയായുള്ള ദൃഷ്ടിയാൽ സ്പഷ്ടീഭവിച്ചു.

എന്നാൽ അത് ഈ ദിവാസ്വപ്നങ്ങളിൽനിന്നും ഝടിതി ഉൽബുദ്ധമായിട്ട് ഉത്ഥാനംചെയ്തു ശ്രവണേന്ദ്രിയത്തെ വ്യാപരിപ്പിച്ചു. ആ വ്യാഘ്രത്തിന്റെ ശീഘ്രഗ്രാഹിയായ ശ്രോത്രം മനുഷ്യരുടെ ശബ്ദത്തെ നിർദ്ധാരണം ചെയ്തു.

അല്പം ദൂരത്തിൽ അശ്വാരൂഢന്മാരായി ഏതാനും ആളുകൾ പർവ്വതങ്ങളിലെ ഏകപദീമാർഗ്ഗത്തിൽക്കൂടി ആ താഴ്വരയിലേക്ക ഇറങ്ങുകയായിരുന്നു. ജ്ഞാനൈശ്വര്യസൂചകമായ ഭാവത്തോടും വേഷത്തോടുംകൂടി സുരൂപനായ ഒരു യുവാവും പിന്നാലെ തദപേക്ഷയാ വയോധികനും വേഷത്തിൽ വിശേഷവിധി ഇല്ലാത്തവനും ആയ ഒരാളും രണ്ടു പരിചാരകന്മാരാൽ അനുഗതന്മാരായി വരികയായിരുന്നു. ആ യുവാവ് ചെറുതെങ്കിലും ബലിഷ്ഠവും ക്ഷേപിഷ്ഠവും ആയ ഒരു വെളുത്ത അറബിക്കുതിരയിലും, ആ ജ്യായാനായ ആൾ ഒരു വലിയ കറുത്ത കുതിരയിലും, ഭൃത്യന്മാർ രോമശങ്ങളും ദൃഢഗാത്രങ്ങളുമായ പർവ്വതീയാശ്വങ്ങളിലും കയറിയിരുന്നു. ആ യുവാവ് സ്വർണ്ണപ്പൊത്താൻ വഹിച്ചിട്ടുള്ള ഒരു നീലപട്ടുനിർമ്മിതമായ ജാക്കെറ്റും, വിസ്തീർണ്ണങ്ങളായ പണ്ടങ്ങളും, ചുവന്ന ചെരിപ്പുകളും, ഒരു വജ്രരത്നത്താൽ ഉറപ്പിച്ചു ശോഭിപ്പിക്കപ്പെട്ട ദീർഘമായ ഒരു തൂലികയോടുകൂടിയ ഘനമില്ലാത്ത ഒരു തൊപ്പിയും വച്ചിരുന്നു. ഹ്രസ്വമായ ഒരു ഖഡ്ഗം പാർശ്വത്തിൽ തൂങ്ങിക്കിടക്കയും അലങ്കാരചിത്രിതമായ ഒരു കഠാരി രത്നഖചിതമായ തന്റെ സാരസനത്തിൽ തിരുകിയിരിക്കയും ചെയ്തിരുന്നു. അയാൾ വലങ്കയ്യിൽ ദീർഘമായ ഒരു കുന്തത്തെ ഗ്രഹിച്ചിരുന്നു. ആയാൾ പ്രാംശുവും സിംഹസംഹനനനും വെയിൽ തട്ടീട്ടില്ലായ്കയാൽ അവദാതമായ വർണ്ണത്തോടുകൂടിയവനും ആയിരുന്നു. അയാളുടെ നേത്രങ്ങളും കേശങ്ങളും കൃഷ്ണവർണ്ണങ്ങളായിരുന്നു. ഒരു കപിശവർണ്ണമായ മേൽമീശ അയാൾ ആര്യവംശ്യനാണെന്നുള്ളതിനു അവ്യഭിചരിതമായ ചിഹ്നമായിരുന്നു. അയാളുടെകൂടെ ഉണ്ടായിരുന്ന പുരുഷൻ വിശാലവക്ഷസ്സും ബലിഷ്ഠനും ഇരുണ്ടനിറം

ഉള്ളവനും ആയിരുന്നു. ആയാളും ആൎയ്യവംശ്യനായിരുന്നു എന്നുള്ളത് അയാളുടെ സൌന്ദൎയ്യമുള്ള മുഖഭാവത്താൽ സ്പഷ്ടീഭവിച്ചു. ഒരു വെളുത്ത ഉഷ്ണീഷത്താൽ ലഘ്വുപരിഭാഗമായി നിബിഡമായി ചുരുണ്ടിരിക്കുന്ന ശ്മശ്രുപൂരം അയാളുടെ മുഖത്തെ മിക്കവാറും ആച്ഛാദനംചെയ്തു. അയാൾ വിലയേറിയ ഒരു കറുത്ത ശീലകൊണ്ടുണ്ടാക്കപ്പെട്ടതും ആപ്രപദീനവും ആയ നിലയങ്കിയിട്ട് അരയിൽ ഒരു സൌവൎണ്ണസാരസനംകൊണ്ട് അതിനെ ബന്ധിച്ചിരുന്നു. അയാളും ഒരു കഠാരിയും കുന്തവും ധരിച്ചിരുന്നതുകൂടാതെ ഒരു വസ്ത്രഭരിതമായ ചെറിയ പരിശയും തോളിൽ കെട്ടിത്തൂക്കിയിരുന്നു. ഇവരുടെ അനുചരന്മാർ തങ്ങളുടെ ദേഹങ്ങളുടെ അംഗങ്ങളെ ഒരു സാധാരണ ഉടുപ്പുകൊണ്ടു മൂടിയിരുന്നതുകൂടാതെ കുതിരയുടെ ഗതിയാൽ അന്യോന്യം മുട്ടി ശിഞ്ജാനങ്ങളായി പ്രകാശമാനങ്ങളായ താമ്രഫലകങ്ങളെയും ധരിച്ചിരുന്നു. അവരുടെ ആയുധങ്ങൾ ചെറിയ കുന്തങ്ങളും പരിശകളും മാത്രമേ ആയിരുന്നുള്ളു.

ഈ വഴിയാത്രക്കാർ ആരായിരുന്നു എന്നും, അവർ എവിടെനിന്നു വരികയായിരുന്നു എന്നും, അവരുടെ യാത്രയുടെ ഉദ്ദേശ്യം എന്തായിരുന്നു എന്നും, അവരുടെ സംഭാഷണത്താൽ എളുപ്പത്തിൽ നിൎദ്ധാൎയ്യമായിരുന്നു. സിദ്ധരാമൻ എന്നു നാമധേയത്തോടുകൂടിയ ആ യുവാവായ പ്രഭു കാശ്മീരദേശത്തെ പ്രധാനമന്ത്രിയുടെ പുത്രനായിരുന്നു. അയാളുടെ പിതാവ് ആഗ്രായിൽ അക്ബർചക്രവൎത്തിയുടെ സേനയോടുചേൎന്ന രജപുത്ത് അശ്വസൈന്യത്തിൽ ഒരു ഭാഗത്തിന്റെ നേതാവായി തന്റെ പുത്രനെ ആക്കുന്നതിന്ന രാജസ്ഥാനത്തെക്ക സാരമേറിയ എഴുത്തുകളുംകൊടുത്ത് സിദ്ധരാമനെ അയച്ചിരിക്കയായിരുന്നു. അയാളുടെ കൂടെ ഉണ്ടായിരുന്ന ആൾ അയാളുടെ അദ്ധ്യാപകനും, പഠിത്തവും ബുദ്ധിസാമൎത്ഥ്യവും ഉള്ള ഒരു ഉത്തമബ്രാഹ്മണനും, തന്റെ ശിഷ്യനെ വേദശാസ്ത്രാദികളിലും ആയുധാഭ്യാസാദിയുദ്ധക്രമങ്ങളിലും ഒരുപോലെ അഭ്യസിപ്പിക്കുന്നതിന്ന ശക്തനും, പ്രസിദ്ധനായ മനുസ്മൃതിവ്യാഖ്യാതാവും ആയ കല്പകഭട്ടർ ആയിരുന്നു.

ആഗ്രായിൽ എത്തുന്നതിന്ന മുൻപിൽ അവൎക്ക് ആ പൎവ്വതങ്ങളിൽ വസിക്കുന്ന ഒരു ഋഷിയെ കണ്ടിട്ട് അനന്തരം പ്രയാഗയിലെ കോട്ടയിൽ അക്ബർചക്രവൎത്തിയുടെ ആളായി ആധ്യക്ഷ്യം ഭരിച്ചിരു

ന്നു സിദ്ധരാമന്റെ പിതൃവ്യനെ കാണാനായി അലഹബാദിലേക്കു പോകേണ്ടിയിരുന്നു. അവിടത്തന്നെ സിദ്ധരാമന്റെ വിവാഹാൎത്ഥം പ്രതിശ്രുതയും, അവർ വന്നുചേൎന്ന് തന്റെ ഭാവിയായ ഭൎത്താവിനെ കാണുന്നതിനുള്ള ദിവസങ്ങളെ ഗണനം ചെയ്തുകൊണ്ടിരിക്കുന്നവളും, സിദ്ധരാമന്റെ പിതൃവ്യന്റെ പുത്രിയും ആയ ഇരാവതിയും ഉണ്ടായിരുന്നു.

തന്റെ അധ്യാപകന്റെ പാൎശ്വഭാഗത്തിലൂടെ കുറെനേരം മൌനമായി അശ്വത്തെ നയിച്ചതിന്റെശേഷം സിദ്ധരാമൻ പറഞ്ഞു: "മാന്യനായ കല്ലുകട്ടരേ! മാൎഗ്ഗപരിജ്ഞന്മാരുള്ള നിങ്ങൾ നാം ഋഷിമാരുടെ വാസസ്ഥലത്തിനു സന്നിഹിതന്മാരായിരിക്കുന്നു എന്നു പറയുന്നു; എന്നാൽ ഒരു വന്യാശ്രമത്തിന്റെ സാന്നിധ്യസൂചകമായി ഒന്നുംതന്നെ ഞാൻ കാണുന്നില്ലല്ലോ. ആ പരിശുദ്ധപുരുഷന്മാർ പരേതന്മാരായിപ്പോയിരിക്കുമോ?

കല്ലുകട്ടർ ഉത്തരം പറഞ്ഞു "അല്പംകൂടി ക്ഷമിക്കണം. ഈ തിരിവ് അങ്ങോട്ടു കടന്നുകൂടുമ്പോൾ ആ താഴ്വരയിൽ ഋഷിപാദർ തന്റെ ആശ്രമത്തെ ഉണ്ടാക്കി അധിവസിക്കുന്ന ചെറിയ വനം ദൃശ്യമായി ഭവിക്കും. എന്നാൽ ആ മഹാത്മാവായ ഋഷിയെക്കുറിച്ച് നിങ്ങൾ കുറച്ചുകൂടി സബഹുമാനമായി സംസാരിക്കേണ്ടതാണെന്നു എനിക്കുതോന്നുന്നു. ഏതെങ്കിലും അദ്ദേഹത്തിനെ കാണുമ്പോൾ നിങ്ങൾ അതിനു പഠിക്കും".

സിദ്ധരാമൻ "ഞാൻ യാതൊരു ദോഷവും അവിനയവും കരുതി പറഞ്ഞതല്ല" എന്നു പ്രത്യുത്തരം പറഞ്ഞ ഉടനെ "അതെന്താണ്?" എന്ന് സംഭ്രമത്തോടുകൂടി തന്റെ കന്ധരത്ത ഭാഗത്തിങ്കലും മന്ദമായി സ്പൎശിച്ചുകൊണ്ടിരുന്ന പവിത്രപാൎശ്വങ്ങളിലുള്ള ദീൎഘങ്ങളായ കേശസ്തംബങ്ങളുടെ അഭിമുഖമായി ചൂണ്ടിക്കാണിച്ചുകൊണ്ട് ചോദിച്ചു.

കല്ലുകട്ടർക്കു നിരോധിക്കാൻ കഴിയുന്നതിനു മുമ്പിൽ സിദ്ധരാമൻ ക്ഷമക്കേടോടുകൂടി തന്റെ അശ്വത്തെ ആ ശരവണത്തിനു അഭിമുഖമായി തിരിച്ച് പുല്ലുകളുകന്നു കണ്ട സ്ഥലത്തേക്കു ത്വരയോടെ പുറപ്പെട്ടുകഴിഞ്ഞു. കല്ലുകട്ടരോ പരിചാരകന്മാരോ ബദ്ധപ്പെട്ട് അനുഗമിക്കുന്നതിനുമുൻപിൽ സിദ്ധരാമൻ കടിഞ്ഞാൺ വലിച്ച്

അഗ്രഭാഗത്തേക്കു സൂക്ഷിച്ചു നോക്കിക്കൊണ്ടു് സ്തബ്ധനായി നില്ക്കുന്നതിനെ അവർ കണ്ടു.

ആ ശരവണത്തിൽ ഉണ്ടായ ചലനം, വിരമിക്കയും, ഒരു പുല്ലുപോലും അനങ്ങാതിരിക്കയും, ഒരു ശബ്ദവും കേൾക്കാതിരിക്കയും ചെയ്തു. അനന്തരം പുനശ്ച വളരെ അകലെയായി പുല്ലു് ഇളകി ചായുന്നതും, ഒരു മഹത്തായി പ്രകാശമാനമായ വ്യാഘ്രം ചാടിപ്പോകുന്നതും പ്രത്യക്ഷീഭവിച്ചു.

സിദ്ധരാമൻ പാദനോദനയാൽ തന്റെ അശ്വത്തെ പ്രേരിപ്പിക്കയും, ഉത്തരക്ഷണത്തിൽ ഭൂമിയിൽ ദണ്ഡവൽ പതിക്കയും ചെയ്തു, ചെടികളാൽ നിബിഡമായി മൂടിക്കിടന്ന ഒരു കുഴി അശ്വത്തെയും അശ്വാരൂഢനേയും താഴെ വീഴിച്ചു; എന്നാൽ രണ്ടുപേരും ക്ഷണത്തിൽ എഴുന്നേറ്റുനിന്നു.

തന്റെ വാഹനത്തിൽനിന്നു ചാടി ഇറങ്ങി ബദ്ധപ്പെട്ടു് തന്റെ സ്വാമിയുടെ അടുക്കലേക്കു ചെന്ന അനുചരനോടു സിദ്ധരാമൻ പറഞ്ഞു: "വത്സ! ഒന്നുമില്ല, ഞാൻ നന്നായ് മൃദുവായിട്ടാണ് വീണതു്. എന്റെ കുതിരയ്ക്കും ഹാനി ഒന്നും സംഭവിച്ചിട്ടില്ലെന്നു വിശ്വസിക്കുന്നു."

പരീക്ഷിച്ചതിൽ ആ ശ്രേഷ്ഠമായ അശ്വവും സാഹസികനായ തന്റെ നേതാവിനെപ്പോലെ തന്നെ അക്ഷതമായിരുന്നു എന്നു കാണപ്പെട്ടു; എന്നാൽ ആ ശാർദ്ദൂലത്തിന്റെ ചിഹ്നം യാതൊന്നും പിന്നീടു് ദൃശ്യമായിരുന്നില്ല.

പുനശ്ച വാഹനത്തിൽ കയറി വിച്ഛിന്നമായ യാത്രയെ തുടങ്ങുകയല്ലാതെ കരണീയാന്തരം ഒന്നും ഇല്ലായിരുന്നു.

സിദ്ധരാമൻ തന്റെ ഗുരുവിന്റെ പാർശ്വത്തിൽ കൂടെ തന്റെ മൂഢപ്രവൃത്തിയെക്കുറിച്ചു് നന്നായി ലജ്ജിതനും തൂഷ്ണീകനുമായിട്ടു് കുറെ ദൂരം പോയപ്പോൾ കല്ലുകുട്ടേർ മൌനമുദ്രയെ ഭഞ്ജിച്ചു് ഇപ്രകാരം പറഞ്ഞു: "പ്രിയബാല! അതു് ഒരു ശിശുക്രീഡയത്രേ ആയിരുന്നുള്ളൂ."

സലജ്ജസ്വരമായി സിദ്ധരാമൻ ഉത്തരം പറഞ്ഞു: "അതേ, ഞാൻ ആ പ്രകാരം മറിഞ്ഞു് വീണതുതന്നെ പരിഹാസ്യമായിരുന്നിരിക്കണം."

കല്പകത്തേർ പൂർവോക്തശേഷമായി പറഞ്ഞു: "എന്നാൽ നിനക്ക് അത് ഗ്രഹിക്കാൻ പാടില്ലായിരുന്നു."

"മറഞ്ഞുകിടക്കുന്ന കുഴികളെ ഒരുത്തർക്കും കാണാൻ പാടില്ലല്ലോ."

"ഞാൻ അതിനെക്കുറിച്ചല്ല പറഞ്ഞത്."

"പിന്നെ എന്തിനെക്കുറിച്ചാണ്?"

"ഞാൻ സംശയിക്കുന്നതുപോലെ തന്നെയാണ് വാസ്തവം എങ്കിൽ അത് ഉടനെ നിങ്ങൾക്കറിയാം."

കല്പകത്തേരുടെ മുഖത്തിൽ സ്ഫുരിച്ച മന്ദഹാസം സിബലിന്റെ ജിജ്ഞാസയെ വർദ്ധിപ്പിച്ചു; എന്നാൽ അവർ ആ മാർഗ്ഗത്തിന്റെ ഒരു തിരിവിൽ പുരോഭാഗത്ത് തപ്തസുവർണ്ണവർണ്ണങ്ങളായ സപ്തസപ്തികിരണങ്ങളെക്കൊണ്ട് പ്രകാശമാനമായ ആ താഴ്വരയുടെ കിഴക്കേ ഭാഗത്തിൽ എത്തിയപ്പോൾ നിരീക്ഷകന്മാരുടെ പ്രശ്നങ്ങൾ വിസ്മൃതങ്ങളായി.

അധോഭാഗത്തിൽ സമീപത്തുകൂടി ഒരു വെള്ളിനൂൽപോലെ പ്രവഹിക്കുന്ന ഒരു കല്ലോലിനിയോടുകൂടി മനോഹരമായ ഒരു വൃക്ഷസംഘത്തിന്റെ നേരെ തന്റെ അനുഗാമിനിയെ ആകർഷിച്ചുകൊണ്ട് കല്പകത്തേർ പറഞ്ഞു: "അതാ! നോക്കൂ; അവിടെയാണ് ഫ്രപാദർ വസിക്കുന്നത്." അനന്തരം അവർ മൗനികളായിട്ട് ഒരു ഇടുക്കായുള്ള ഇറക്കത്തിൽകൂടി ആ പുരുഷപ്രവേശനത്തെ ഏതാനും അകൃത്രിമവും ഏതാനും കൃത്രിമവും ആയ ഒരു മാർഗ്ഗത്തെ അനുസരിച്ച് ഇറങ്ങി.

നിരന്തരമായ താഴ്വാരത്തിൽ പുല്ലുകൊണ്ടു മേയപ്പെട്ടതും, വള്ളികൾ പടർന്നു കയറിട്ടുള്ള ചെറിയ മുളകളെക്കൊണ്ടുണ്ടാക്കപ്പെട്ടതും, ഒരു തപോധനനായ ഋഷിയുടെ ആശ്രമത്തെക്കാൾ ഒരു വിനോദസ്ഥലത്തോട് അധികസാമ്യമുള്ളതും ആയ ഒരു താഴ്ന്ന ഭവനം ഉണ്ടായിരുന്നു. പശ്ചാൽഭാഗത്തിൽ നീലമായ വനരാജിയും, പൂർവഭാഗത്തിൽ ഭിന്നഭിന്നങ്ങളായ അസംഖ്യവർണ്ണങ്ങളെ പ്രതിഫലിപ്പിക്കുന്നതും കൈരവാദിപത്മികാഭാസുരതീരവും മസാരമസൃണശോഭവും ആയ ഒരു തടാകവും ഉണ്ടായിരുന്നു. സ്ഫടികാവദാതയായ ആ പൂർവോക്തകല്ലോലിനി ഒരറ്റത്തു പ്രവേശിച്ച് മറുഭാഗത്തുകൂടി പ്രവഹിച്ചുകൊണ്ട് [illegible] താഴ്വരകളിൽ [illegible]

ഭാവത്തോടും കൂടി അപ്പോൾ അവരെ അഭിമുഖീകരിച്ചു് മുൻപോട്ടു വന്ന ആ പ്രാഗത്ഭ്യകാന്തനും ശ്രേഷ്ഠസ്വരൂപനും ആയ പുരുഷനെ പ്രത്യക്ഷീകരിച്ചപ്പോൾ അവർക്കു് തോന്നിയ സന്തോഷവും ആശ്ചര്യവും ബലവത്തരമായിരുന്നു.

ആ ധന്യപ്രസിദ്ധൻ ഒരു രാജപദവിക്കർഹമായ ഒരു ബാല്യവസ്ത്രത്താൽ ആവൃതശരീരനും, അന്യഥാ വലതായുള്ള ശിരസ്സിൽ എന്നാൽ 'പലിതധവളിതങ്ങളായ ശിരോരുഹങ്ങളോടും വക്ഷസ്സുവരെ ലംബമാനമായും കാന്തിയുള്ള സമൃദ്ധമായും നിബിഡമായും ആയ ശ്മശ്രുവോടും കൂടിയവനും, വർഷിയാനും ആയ ഒരു പുരുഷനായിരുന്നു; എന്നാൽ വയോധികതയാൽ അദ്ദേഹത്തിന്റെ ഒട്ടും തന്നെ ക്ഷീണതയും അപാടവവും സംഭവിച്ചിട്ടില്ലായിരുന്നു. പ്രസന്നമസൃണമെങ്കിലും ഔദ്ധത്യമുള്ളതായ അദ്ദേഹത്തിന്റെ മുഖഭാവത്തിൽ താൻ ആജ്ഞകളെ അനുസരിച്ചു നടക്കുന്നതിനെക്കാൾ അന്യന്മാരെക്കൊണ്ടു് തന്റെ ആജ്ഞകളെ നടത്തിക്കുന്നതിനു ശീലിച്ചവനായിരുന്നു എന്നുള്ളതു് സ്പഷ്ടമായി കാണപ്പെട്ടു.

അദ്ദേഹം പ്രത്യേകമായ വാത്സല്യത്തോടെ തന്റെ അതിഥികളെ രണ്ടു പേരെയും ഹസ്തംകൊണ്ടു് ഗ്രഹിച്ചു് അവരോടു പറഞ്ഞു: "സ്നേഹിതന്മാരേ! എന്റെ ഈ എളിയ വസതിയിലേക്കു നിങ്ങൾക്കു സ്വാഗതം. പുനശ്ച"—എന്നു് അരനിമിഷത്തിൽ അല്പം സംശയിച്ചുവച്ചു് സ്ഥിരമായ സ്വരത്തോടു കൂടി മേൽ പറഞ്ഞു: "നിങ്ങളുടെയും എന്റെയും ദേശത്തെയും ജനങ്ങളെയും കുറിച്ചു് കേൾക്കുന്നതു് ഒരു വലുതായ സന്തോഷം തന്നെ."

കല്ലുകരോ സിഡ്നിയോ ഉത്തരം പറയാൻ കഴിഞ്ഞതിനു മുൻപിൽ സമീപത്തുനിന്നും ഉത്ഭവിച്ച ഒരു ഗംഭീരമായ മന്ദഗർജ്ജിതത്താൽ അവരുടെ ശ്രോത്രങ്ങൾ ആകർഷിക്കപ്പെടുകയും, ഉത്തരക്ഷണത്തിൽ ആ ഭവനത്തിന്റെ പാർശ്വഭാഗത്തിൽ നിന്നു് ഒരു പ്രൗഢമായ വ്യാഘ്രം തന്റെ ഖരമുള്ള വാലിനെ തിരശ്ചീനമായി ചലിപ്പിച്ചുംകൊണ്ടു് ഗാംഭീര്യമായും സാവധാനമായും ആ മൂന്നു പേരുടെയും അടുക്കലേക്കായി വരികയും ചെയ്തു. സിഡ്നി ചാടി ഒരടി പിൻമാറി തന്റെ അരയിലുള്ള കഠാരിയിൽ കൈവച്ചു.

ഋഷിപാദർ ചിരിച്ചുകൊണ്ടു് പറഞ്ഞു: "ഒരു ക്രീഡാപദാർത്ഥം

ഇതിന്റെ പാട്ടിനിരുന്നുകൊള്ളട്ടെ, ഹരനെ ഹിംസിക്കരുത്". അനന്തരം ആ വ്യാഘ്രത്തെ നോക്കി അദ്ദേഹം "ഹരേ!" എന്ന് ആജ്ഞാരൂപമായ സ്വരത്തിൽ വിളിച്ചു ഉടൻ തന്നെ ആ ബലിഷ്ഠമായ സത്വം അതിന്റെ സ്വാമിയുടെ പാദസന്നിഹിതമായി വന്നു ശയിച്ചു.

ആ വ്യാഘ്രത്തെ ചൂണ്ടി കാണിച്ച് കല്പകർ സിദ്ധനോടു പറഞ്ഞു: "ഞാൻ പറഞ്ഞില്ലയോ? നിങ്ങൾ പ്രവർത്തിച്ചത് ഒരു മൌഢ്യമായിരുന്നു എന്നുള്ളത്. ഇപ്പോൾ മനസ്സിലായോ?"

ഗുരുപാദരുടെ പ്രത്യേകമായ ശാർദ്ദൂലത്തെ ആണ് താൻ അനുധാവനം ചെയ്തതെന്നറിഞ്ഞ് സിദ്ധരാമർ അദ്ദേഹത്തെ നോക്കി അഞ്ജലിബന്ധം ചെയ്ത് പറഞ്ഞു: "ക്ഷമിക്കണേ മാന്യപ്രഭോ! ക്ഷമിക്കണേ! സത്യമായി ഞാൻ അറിഞ്ഞില്ല."

സിദ്ധരാമനു മേൽ പറയുവാൻ ഇട കൊടുക്കാതെ ഗുരുപാദർ പറഞ്ഞു: "എനിക്കു മനസ്സിലായി, നീ ഹരനെ ഹിംസ ചെയ്തു. മുമ്പിലും ചിലർ ഇങ്ങനെ ചെയ്തിട്ടുണ്ട്; എന്നാൽ അത് എന്റെ ചഇഷ്ടമായ സ്വഭാവത്തിനു എന്നപോലെ തന്നെ അവർക്ക് എല്ലായ്പ്പോഴും അത്ര ക്ഷേമമായി പരിണമിച്ചിട്ടില്ല. ഇവൻ ഒരുത്തരേയും ഒരിക്കലും വൃഥാ ഉപദ്രവിച്ചിട്ടില്ലെങ്കിലും കാരണം ഉണ്ടായാൽ ഇവൻ കോപിക്കും. ഒരു കൊച്ചുകുട്ടിയായിരുന്നപ്പോൾ മുതൽ ഇവൻ എന്റെ ഒരുമിച്ചുണ്ടായിരുന്നിട്ടുള്ള വിവരം കല്പകർക്കറിയാം; ഇപ്പോൾ ഞങ്ങൾ പരസ്പരം നല്ലതിൻവണ്ണം പരിചിതന്മാരാകുന്നു. അങ്ങനെ അല്ലയോ, ഹരേ?" എന്ന് ആ വ്യാഘ്രത്തിന്റെ നേരെ കനിഞ്ഞ് അദ്ദേഹം ചോദിച്ചപ്പോൾ അത് പാതി എഴുന്നേറ്റ് തന്റെ വിസ്തീർണ്ണമായ മസ്തകത്തെ സ്വസ്വാമിയുടെ ഹസ്തത്തിൽ ഘർഷണം ചെയ്തു. അദ്ദേഹം പിന്നെയും പറഞ്ഞു: "എന്റെ സ്നേഹിതന്മാർ അവന്റെയും സ്നേഹിതന്മാരാണ്. ഇപ്പോൾ നോക്കണം!" സിദ്ധൻ സമീപത്തു ചെന്ന് അതിന്റെ സ്കന്ധത്തിൽ സാവധാനമായി കൈവെച്ചപ്പോൾ അത് ഗുരുപാദരുടെയും സിദ്ധന്റെയും നേരെ മാറി മാറി നോക്കീട്ട് സിദ്ധന്റെ കാല്ക്കൽ കിടന്ന് അയാളുടെ കയ്യിനു നേരെ തലകാണിച്ചുകൊടുത്തു. അപ്പോൾ ആ യുവാവ് പിൻവാങ്ങാതെ ആ മൃഗശ്രേഷ്ഠന്റെ ഗ്രീവാവിനെ തലോടി; അവൻ ഘർഷണംചെയ്ത്

ഗംഭീരമായ ഭൂകന്ദരത്തിന്റെ അരികിൽ ശോഭിക്കുന്ന ദന്തസ്ഫടിക ശകലങ്ങളെ പ്രകാശിപ്പിച്ചപ്പോഴും അയാൾ ഞെട്ടിയില്ല.

ഹരൻ തന്റെ അടുക്കലേക്ക് തിരിച്ചുവന്നപ്പോൾ ഗുരുപാദർ പറഞ്ഞു: "അത്ഭുതകരം; നിനക്കാൾ പ്രായംചെന്നവർ പലരും ഇതിലധികം പരിഭ്രമിച്ച് ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ ഇനി നമുക്ക് കാര്യാന്തരങ്ങളെ കുറിച്ചു വിചാരിക്കാം. ദവീയസിയായ പദവിയെ അതിലംഘിച്ച് വനമദ്ധ്യേകൂടി വന്നിരിക്കുന്ന അധ്വന്യന്മാർക്ക് വിശ്രമത്തിന്റെ ആവശ്യകത ഉണ്ടായിരിക്കുന്നത് സഹജമാണല്ലോ. ഉള്ളിലേക്കു കടക്കാം," എന്നു പറഞ്ഞ് ഗുരുപാദർ തന്റെ അതിഥിയാൽ അനുഗതനായിട്ട് എത്രയും സൌഷ്ഠവത്തോടും ക്രമത്തോടുംകൂടി വസ്തുപ്പെട്ടിട്ടുള്ള ആവശ്യകസാധനങ്ങളോടുകൂടിയ ഗൃഹാഭ്യന്തരത്തെ പ്രവേശിച്ചു.

ആ അതിഥികൾ തറയിൽ വിരിക്കപ്പെട്ട മസൃണങ്ങളായ തൃണകടങ്ങളിൽ അദ്ദേഹത്തിനോടുകൂടി സുഖാസികയെ ഗ്രഹിച്ചതിന്റെശേഷം അവരുടെ ദേഹങ്ങളെ നോക്കുന്നതിനു ആജ്ഞാപിക്കപ്പെട്ട പരിചാരകർ ഭോജ്യങ്ങളുടെ ഏതാനും പാത്രങ്ങളെ ഉള്ളിൽകൊണ്ടുവന്നു. സഹജമായ ഗൌരവത്തോടുകൂടിയ ഗുരുപാദരുടെ സരളമായ സംഭാഷണരീതിയാൽ അദ്ദേഹം ലൌകികവ്യവഹാരങ്ങളിൽ നല്ലവണ്ണം പരിചിതനാണെന്നുള്ളത് സ്പഷ്ടീഭവിക്കയും, സിദ്ധരാമനു അദ്ദേഹത്തിനെക്കുറിച്ചു വിസ്മയം ജനിക്കയും ചെയ്തു. അയാൾ തന്റെ പിതാവിനേയും താനാൽ പരിണിനീഷിതയായ തരുണിയേയും കാശ്മീരത്തിൽ തന്റെ കാലക്ഷേപത്തേയും കുറിച്ച് ഗുരുപാദർ ചോദിച്ച പ്രശ്നങ്ങൾക്ക് വിനയത്തോടുകൂടി നിശ്ശങ്കമായി ഉത്തരംപറഞ്ഞു. ആ ഋഷി പൂർവകാലങ്ങളിൽ കാശ്മീരരാജ്യത്തിൽ നടന്നിട്ടുള്ള സകല സംഗതികളേയും അറിഞ്ഞിരുന്നു എന്നു മാത്രമല്ല, രാജഗൃഹത്തിന്റെ എത്രയും ഗുപ്തങ്ങളായ ഭാഗങ്ങളിൽ പ്രവേശം ഉണ്ടായിരുന്നവർ മാത്രമല്ലാതെ മറ്റാരുംതന്നെ ഗ്രഹിച്ചിട്ടില്ലാത്ത രഹസ്യവൃത്താന്തങ്ങളും അദ്ദേഹത്തിനാൽ ജ്ഞാതങ്ങളായിരുന്നു എന്നുള്ള വാസ്തവം സിദ്ധരാമനു വിസ്മയത്തെ ജനിപ്പിച്ചു. ആദ്യകാലങ്ങളിൽ ഗുരുപാദർ നിസ്സംശയമായി കാശ്മീരരാജാക്കന്മാരിൽ ഒരാളിന്റെ വിശ്വസ്തനായ ആലോചനക്കാരനായിരുന്നിരിക്കണം. എ

അശ്വങ്ങൾ ഉടനെ സജ്ജങ്ങളാക്കി കൊണ്ടുവരപ്പെടുകയും യാത്രക്കാർ രണ്ടുപേരും ആ ഋഷിയുടെ അനുവാദത്തോടുകൂടി വാഹനങ്ങളെ ആരോഹണംചെയ്തു ഭൃത്യന്മാരാൽ അനുഗതന്മാരായി വനത്തിൽനിന്നും പർവ്വതമാർഗ്ഗേണ പുറപ്പെടുകയും ചെയ്തു.

തന്റെ പാർശ്വത്തിൽ ആ വൃദ്ധബ്രാഹ്മണനോടുകൂടി ഉപവനദ്വാരത്തിങ്കൽ നില്ക്കുന്ന ഗുരുപാദരുടെ സ്വരൂപം ഉന്നതവൃക്ഷകാണ്ഡങ്ങളുടെ മദ്ധ്യേകൂടി അപ്പോഴും ദൃശ്യമായിരുന്നേടത്തോളം പലപ്പോഴും തിരിഞ്ഞുനോക്കിയതിന്റെശേഷം സിദ്ധൻ വിചാരമഗ്നനായി മൌനം അവലംബിച്ച് തന്റെ സഹയാത്രക്കാരന്റെ സമീപത്തുകൂടി കുതിരയെ നടത്തിക്കൊണ്ടുപോയി.

ഒരു ദിവാസ്വപ്നത്തിൽനിന്നു ഉണരുന്ന വിധത്തിൽ അയാൾ ഝടിതിയായി തന്റെ കുതിരയെ പൃഷ്ഠപാദങ്ങൾ മടങ്ങിവീണുപോകുമോ എന്നു തോന്നത്തക്കവണ്ണം ബലത്തോടുകൂടി വലിച്ചുനിറുത്തിക്കൊണ്ട് വിളിച്ചുപറഞ്ഞു: "കല്പകരേ! ഞാൻ ഗുരുപാദരെപ്പോലെ ഉള്ള ഒരു പുരുഷനെ ഈ ജന്മത്തിൽ കണ്ടിട്ടില്ല." എന്നാൽ ഉടൻതന്നെ ഈ വിളിച്ചുപറഞ്ഞത് തന്റെ അദ്ധ്യാപകനും മാന്യമിത്രവും ആയ ആളിനു അത്ര രസിച്ചില്ലായിരിക്കുമെന്നു വിചാരിച്ച് അയാൾ കുറഞ്ഞൊന്നു വിലക്ഷനായി ഭവിച്ചു. എന്നാൽ ഈ ശങ്ക അസ്ഥാനത്തിലായിരുന്നു. കല്പകരുടെ മുഖഭാവം തന്റെ പുരാണസുഹൃത്തിനെക്കുറിച്ച് തന്റെ ശിഷ്യൻ പ്രകാശിപ്പിച്ച ആശ്ചര്യരസത്തിൽ അത്യാദരമായ സന്തോഷത്തെ അഭിവ്യഞ്ജിച്ചു; അദ്ദേഹം പറഞ്ഞു: "നിങ്ങൾ അദ്ദേഹത്തെക്കുറിച്ച് അപ്രകാരം വിചാരിക്കുന്നതിൽ വാസ്തവമായി ഞാൻ വളരെ സന്തോഷിക്കുന്നു. ഈ ബഹുമാനം നിങ്ങൾക്കു ശ്ലാഘാവഹമത്രെ." സിദ്ധൻ ക്ഷണനേരം തൂഷ്ണീകനായിരുന്നിട്ട് പറഞ്ഞു: "എന്നാൽ ആരാണ് ഈ ഗുരുപാദർ?" കല്പകരുടെ ഉത്തരം നിങ്ങൾ സ്വയമേവ പ്രത്യക്ഷീകരിച്ചല്ലോ—ഹിമാലയത്തിലെ ഒരു ഋഷിയത്രെ" എന്നായിരുന്നു. സിദ്ധൻ അക്ഷമയോടെ പ്രതിവദിച്ചു: "ഉവ്വേ. അത് ഞാൻ നല്ലവണ്ണം അറിയുന്നു. എന്നാൽ ഇവിടെ വന്ന് വ്യാഘ്രങ്ങളെ എണ്ണുന്നതിനു മുൻ

പിൽ ഇദ്ദേഹത്തിന്റെ സ്ഥിതി എന്തായിരുന്നു?" കല്ലുകർ ഉത്തരം പറഞ്ഞു: "അദ്ദേഹം മനുഷ്യരെ എണ്ണുവാൻ ഉദ്യമിച്ചു, എന്നാൽ ആ ഉദ്യമം എപ്പോഴും സഫലമായില്ല. ആകട്ടെ, അദ്ദേഹം ആരായിരുന്നു എന്ന് നിങ്ങൾ തന്നെ അദ്ദേഹത്തിനോടു എന്തുകൊണ്ടു ചോദിച്ചില്ല?" സിദ്ധർ കഥിച്ചു: "അത് ഉചിതമായിരുന്നിരിക്കുമോ? നിങ്ങൾ അതിനെ സമ്മതിക്കുമായിരുന്നോ?" കല്ലുകർ പറഞ്ഞു: "ഒരിക്കലും ഇല്ല. ഔചിത്യം വിട്ട് ജിജ്ഞാസയാൽ പ്രേരിതനായി ആതിഥ്യമര്യാദകളെ നിങ്ങൾ അതിവർത്തിക്കാതിരുന്നത് വളരെ നന്നായി. നിങ്ങളുടെ ജിജ്ഞാസ ന്യായ്യ തന്നെ എങ്കിലും നിങ്ങൾ അതിനെ ബുദ്ധിമൽകൃത്യം അറിഞ്ഞ് നിയമനം ചെയ്തിനാൽ അതിന്റെ പൂർത്തിവരുത്തുന്നതിനു നിങ്ങൾ അർഹനായിരിക്കുന്നു. ഗുരുപാദരുടെ പൂർവസ്ഥിതിയേയും പേരിനേയും നിങ്ങളെ ഗ്രഹിപ്പിക്കുന്നതിനു അദ്ദേഹം എനിക്ക് അനുവാദം തന്നിട്ടുണ്ട്. അതിനാൽ കേട്ടുകൊണ്ടാലും! അദ്ദേഹം ഒരിക്കൽ ഒരു രാജാവായിരുന്നു." സിദ്ധർ കുറച്ച് അസമാധാനത്തോടെ പറഞ്ഞു: "ഞാൻ ഒരു ബാലനായിരുന്നപ്പോൾ നിങ്ങൾ കൂടക്കൂടെ എന്നോടു പറഞ്ഞിട്ടുള്ളതുപോലെ സോമദേവന്റെ കഥാസരിത്സാഗരത്തിൽനിന്നു ഒരു കഥ പറവാൻ ഭാവിക്കയാണോ?"

കല്ലുകർ സാവധാനമായി പറഞ്ഞു: "ഞാൻ പറയുന്ന കഥയെ നിങ്ങൾ ശ്രദ്ധിച്ചു കേൾക്കയോ കേൾക്കാതിരിക്കയോ മനസ്സുപോലെ ആകാം. എന്നാൽ അദ്ദേഹം ഒരിക്കൽ ഒരു രാജാവായിരുന്നു. ബുദ്ധിമാന്മാരായ ആലോചനക്കാരുടെ സാഹായ്യത്തോടുകൂടി അദ്ദേഹം തന്റെ രാജ്യത്തെ എത്രയും വിവേകപൂർവമായി ഭരിച്ചു. അദ്ദേഹത്തിനു സന്താനം ഇല്ലായിരുന്നു. വളരെ സമർത്ഥനും യുവാവും ആയ ഒരു കനിഷ്ഠസോദരൻ മാത്രം ഉണ്ടായിരുന്നവനിൽ അദ്ദേഹത്തിനു വളരെ വാത്സല്യം ആയിരുന്നു. മരണത്താലോ രാജ്യഭാരഗൗരവത്തെ വഹിക്കുന്നതിനുള്ള അശക്തിയാലോ തന്നാൽ ഉപേക്ഷിക്കപ്പെടുന്ന സ്ഥാനത്തിനു അർഹനായി അദ്ദേഹം അവനെ നിശ്ചയിച്ചിരുന്നു. എന്നാൽ അവൻ ഉൽകർഷേച്ഛുവും ചില സദ്ഗുണങ്ങൾ ഉണ്ടെങ്കിലും കാലത്തെ പ്രതീക്ഷിച്ചിരിക്കുന്നതിനുള്ള ക്ഷമ

ഹില്ലാത്തവരും ആയിരുന്നു. അവർ താൽകാലിക രാജ്യഭാരത്തിനു പ്രതികൂലന്മാരായ ചിലരുടെ പ്രേരണകൾക്കു അധീനരായി ഭവിച്ചു. ആദ്യം അവർ ഗൂഢമായി കൃത്രിമങ്ങൾ ചെയ്തുവന്നു. ഒടുക്കം തന്റെ ജ്യേഷ്ഠനും ന്യായ്യമായി രാജ്യാധിപതിയും ആയ ആളിന്റെ നേർക്ക് യുദ്ധത്തിനു ആരംഭിക്കയും ചെയ്തു. എന്നാൽ അവനും അവന്റെ അനുഗാമികളും പരാജിതന്മാരാകയും ബന്ധനസ്ഥന്മാരാക്കി നഗരത്തിലേക്കു കൊണ്ടുവരപ്പെടുകയും ചെയ്തു. എങ്കിലും ഇതുകൊണ്ട് രാജദ്രോഹോദ്യോഗം അവസാനിച്ചില്ല. കലഹങ്ങൾ പിന്നെയും ഉടന്നുകൊണ്ടിരുന്നു. അവരെ ശമിപ്പിക്കുന്നതിനുള്ള മാർഗ്ഗം രാജ്യാകാംക്ഷിയും ദ്രോഹാസക്തനും ആയ അനുജനോ, തനിക്കു ഏത്രതന്നെ വാത്സല്യം ഉണ്ടെങ്കിലും, നിഗ്രഹിച്ചു തദനുചരന്മാരെയും അപ്രകാരം ചെയ്കയല്ലാതെ മറ്റൊന്നും ഇല്ലായിരുന്നു. എന്നാൽ ആ കൃത്യംകൊണ്ടു തന്റെ സിംഹാസനം തന്റെ സഹോദരന്റെയും അന്യന്മാരുടേയും ജീവനാശത്താൽ സ്വായത്തമാക്കി ചെയ്യപ്പെട്ടതായി വരും. തന്നിമിത്തം അനേകവിരോധങ്ങളും മത്സരങ്ങളും ഉൽഭവിച്ചേക്കാം. അതൊക്കെയും രാജ്യത്തിന്റെ ക്ഷയത്തിൽ പര്യവസാനിക്കാതിരിക്കാൻ പാടില്ല. എങ്കിലും അപരിഹാര്യമായി വേണ്ടിവന്ന ഈ മാർഗ്ഗത്തെ തന്നെ ഒടുക്കം രാജാവ് സ്വീകരിക്കും എന്നുള്ളതിനെക്കുറിച്ച് യാതൊരുത്തരും സംശയിച്ചില്ല. അപ്രതീക്ഷിതമായി അപ്പോൾ രാജാവിനെ രാജഗൃഹത്തിൽ കാണാനില്ലെന്നും, നിശ്ചയമില്ലെങ്കിലും അദ്ദേഹത്തിനെ ആരോ ദ്രോഹമായി വധിച്ചിരിക്കയാണെന്നും ഒരു ജനവാദം വ്യാപിച്ചു. അതിൽ പിന്നെ അദ്ദേഹത്തിന്റെ കഥ യാതൊന്നും കേട്ടിട്ടില്ല. അദ്ദേഹത്തിന്റെ അനുജൻ ബന്ധനത്തിൽനിന്നു മോചിപ്പിക്കപ്പെട്ടു ക്രമേണ പ്രസിദ്ധമായ സിംഹാസനത്തെ യഥാവകാശം ആരോഹണം ചെയ്തു. അന്നുമുതൽ തന്റെ ജ്യേഷ്ഠന്റെ ആലോചനക്കാരെ തന്നെ വിവേകപൂർവ്വം സചിവന്മാരാക്കി വച്ചുകൊണ്ട് രാജ്യം ഭരിച്ചുവരുന്നു. ജ്യേഷ്ഠന്റെപോലെ തന്നെ ഉള്ള വിവേകത്തോടുകൂടിയല്ലെങ്കിലും അദ്ദേഹത്തിന്റെ രാജ്യഭാരം ഭംഗിയായും തന്റെ രാജ്യത്തിൽ സമാധാനത്തിനു ഹേതുഭൂതമായും ഇരിക്കുന്നു."

ഇത്രയും പറഞ്ഞിട്ട് കല്പകർ ക്ഷണനേരം മൌനത്തെ അവലംബിച്ച് തന്റെ സഹചരനും ശിഷ്യനും ആയ അളിന്റെ മുഖഭാവത്തെ നോക്കി. എന്നാൽ അതിൽ പ്രത്യേകമായ അസാധാരണശ്രദ്ധയോ പ്രകാശിച്ചില്ല.

സിദ്ധരാമൻ—"നിങ്ങൾ എന്നോടു പറയുന്നതു കേവലം ഇപ്പോഴത്തെ രാജാധിപന്റെയും അദ്ദേഹത്തിന്റെ ജ്യേഷ്ഠനും മുൻപിലത്തെ രാജാവും ആയ നന്ദിഗുപ്തന്റെയും കഥയാണ്. ഇത് എനിക്കും ശേഷം കശ്മീരദേശത്തിലുള്ള എല്ലാവർക്കും അറിയാവുന്നതാണ്."

കല്പകർ—"ഉള്ളതുതന്നെ. ഞാൻ നിങ്ങളെ ബോധപ്പെടുത്തുന്ന കഥ നല്ലവണ്ണം അറിയപ്പെട്ടിട്ടുള്ളതാണ്. എന്നാൽ എല്ലാവരും അറിഞ്ഞിട്ടില്ലാത്തതും ചിലർ മാത്രം അറിഞ്ഞിട്ടുള്ളതും ആയ ഒരു സംഗതി ഉണ്ട്. അതെന്തെന്നാൽ നന്ദിഗുപ്തരാജാവ് ദ്രോഹത്താൽ വധിക്കപ്പെടുകയോ ശിക്ഷയായി നിഷ്കാസനം ചെയ്യപ്പെടുകയോ ചെയ്തിട്ടില്ല. അദ്ദേഹം സ്വമേധയായി തന്റെ അനുജന്റെയോ അത്യന്തം വിശ്വസ്തന്മാരായ ഏതാനും ഭൃത്യന്മാർ കഴിച്ച് മറ്റാരുടേയുമോ അറിവോടു കൂടാതെ ഒരു വിജനമായ ഗൂഢസ്ഥലത്തു ചെന്നു താമസിച്ചുംകൊണ്ട് താൻ വധിക്കപ്പെട്ടു എന്നുള്ള ഒരു കിംവദന്തിയെ പ്രഖ്യാപനം ചെയ്ത് തന്റെ അനുജനെ ലജ്ജാവഹമായ വധത്തിൽനിന്നും തന്റെ രാജ്യത്തെ സംഭാവ്യമായ നാശത്തിൽനിന്നും രക്ഷിക്കയാണ് ചെയ്തിട്ടുള്ളത്."

സിദ്ധരാമൻ ആശ്ചര്യത്തോടു കൂടി പറഞ്ഞു: "അപ്പോൾ നന്ദിഗുപ്തൻ ഇപ്പോഴും ജീവിച്ചിരിക്കുന്നു. അദ്ദേഹമാണ്"— കല്പകർ ഉത്തരം പറഞ്ഞു: "നിങ്ങൾ ഊഹിച്ചതുപോലെ തന്നെ നാം ഇപ്പോൾ കണ്ട ഋഷി അദ്ദേഹം തന്നെയാണ്. എന്നാൽ ഈ സംഗതിയെ നിങ്ങൾ എത്രയും രഹസ്യമായി വിചാരിക്കണം. അദ്ദേഹത്തിന്റെ രാജ്യത്തിന്റെയും സജാതീയപ്രജകളുടെയും ക്ഷേമം നിങ്ങളുടെ സത്യസന്ധതയെ അവലംബിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ അത്യന്തവിശ്വസ്തനായ അമാത്യനും ഇഷ്ടനും ആയുള്ള അളിന്റെ പുത്രൻ അദ്ദേഹത്തിന്റെ രഹസ്യത്തെ അറിഞ്ഞിരിക്കേണ്ടതും അതിനെ സൂക്ഷിക്കേണ്ടതിനെ നല്ലവണ്ണം അറിയുന്നതും ആകുന്നു."

സിദ്ധൻ അല്പം അതൃപ്തനായിട്ട് ചോദിച്ചു: "നാം അവിടെ ഇരുന്നപ്പോൾ തന്നെ നിങ്ങൾ ഇതിനെ എന്തുകൊണ്ട് എന്നോടു പറഞ്ഞില്ല? ആ രാജാവിന്റെ ഉൽകൃഷ്ടകാലത്തിൽ അദ്ദേഹം എന്റെ പിതാവിനും നമ്മുടെ സജാതീയന്മാൎക്കെല്ലാവൎക്കും ചെയ്തിട്ടുള്ള ഉപകാരങ്ങൾക്കെല്ലാം വേണ്ടി അദ്ദേഹത്തിനോടുള്ള കൃതജ്ഞതയെ ഞാൻ പ്രകാശിപ്പിക്കുമായിരുന്നല്ലോ; എന്നാൽ അദ്ദേഹം തന്നെ തന്റെ വാസ്തവത്തെ കുറിച്ചു വാചംയമനായിരുന്ന സ്ഥിതിക്ക് നിങ്ങൾക്ക് അതിനെ പ്രകടിപ്പിക്കുന്നതിനു അവകാശം ഇല്ലായിരുന്നു എന്നത് ശരിതന്നെ. എന്നാൽ എനിക്കു ഇനിയും ഒരു അവസരം ഉണ്ട്; എന്തെന്നാൽ ഗുരുപാദർ, (അദ്ദേഹം അങ്ങിനെ വിളിക്കപ്പെടാമെങ്കിൽ,) എനിക്കു എതെങ്കിലും ദുൎഘടാവസ്ഥയിൽ ഗുണദോഷോപദേശം ആവശ്യപ്പെട്ടാൽ അദ്ദേഹത്തിനെ ചെന്നു കണ്ടുകൊള്ളാമെന്നു എന്നെക്കൊണ്ട് പ്രതിശ്രുവം ചെയ്യിപ്പിച്ചിട്ടുണ്ട്."

കല്പകർ പറഞ്ഞു: "നിങ്ങൾ അപ്രകാരം പ്രതിശ്രുവം ചെയ്തത് നന്നായി. നിങ്ങളുടെ വാക്കിനെ മിഥ്യയാക്കരുത്. ഗുരുപാദർ നമ്മെ എല്ലാവരേയും കാൾ അധികം സദ്ഗുണവാനും ബുദ്ധിമാനും ആകുന്നു."

എന്നാൽ സിദ്ധൻ ഇതുകേട്ടോ എന്നു സംശയമാണ്. അയാൾ പിന്നെയും വിചാരമഗ്നനായിരുന്നു. ആ ഋഷിയുമായുള്ള സന്ദൎശനവും അദ്ദേഹത്തിന്റെ രഹസ്യത്തെ ഗ്രഹിച്ചതും അയാളുടെ ഹൃദയത്തിൽ ഗാഢമായി പതിഞ്ഞിരുന്നു. അപരിമിതമായ പ്രതാപത്തോടും പൂൎണ്ണസ്വാതന്ത്ര്യത്തോടും കൂടി ഇരിക്കുമ്പോൾ തന്റെ സോദരനേയും ദേശത്തേയും കുറിച്ചുള്ള പ്രേമമാത്രത്താൽ സകലവും ഉപേക്ഷിച്ചു, തന്റെ പ്രവൃത്തി നന്നായി എന്നുള്ള ബോധത്താൽ കൃതാൎത്ഥതയോടുകൂടി വാനപ്രസ്ഥാവസ്ഥയിലെ സാധാരണ കാലക്ഷേപം കൊണ്ട് തൃപ്തനും സന്തുഷ്ടചിത്തനും ആയി, ഒരു വിശ്വാസ്യഭൃത്യനും ഒരു ഹിംസ്രമൃഗവും ഒഴികെ സഹവാസത്തിനു മറ്റാരും ഇല്ലാതെ ദിനചര്യ കഴിക്കുന്ന ഒരു രാജൎഷിയെ തന്റെ യാത്രയുടെ ആരംഭത്തിൽ കണ്ട സംഗതി സിദ്ധാൎത്ഥന്റെ മനസ്സിൽനിന്ന് ലഘുവായി നീങ്ങുന്നതല്ല. ഇപ്പോൾ അയാൾ ഒരു വിസ്തീൎണ്ണമായ മഹാരാജ്യ

ത്തിൻെറ ഭാഗ്യവാനും ദിഗന്തവിശ്രാന്തകീൎത്തിയും ആയ അധിപതിയുടെ രാജധാനിയിലേക്കുള്ള മാൎഗ്ഗത്തിൽ ആയിരുന്നു. ആ ചക്രവൎത്തി പൌരുഷത്തെക്കാൾ അധികം വിവേകംകൊണ്ടു തന്നെ തൻെറ പ്രജകളെ ഭരിച്ച്, അസംഖ്യദ്രവ്യത്തേയും സ്വായത്തമാക്കി അതിർത്തിയിലുള്ള രാജ്യങ്ങളിലെ പ്രബലന്മാരായ രാജാക്കന്മാരുടെ സഖ്യവും സമ്പാദിച്ച് പ്രപഞ്ചത്തിൽ അറിയപ്പെട്ടിട്ടുള്ള സകല മതങ്ങളുടെയും രക്ഷിതാവായിരുന്നു.

തൻെറ ഐശ്വൎയ്യത്തേയും ഗൌരവത്തേയും കുറിച്ച് കുറഞ്ഞൊന്നു ഔദ്ധത്യം കുറെതാവുണ്ടായിരുന്ന ഗുണവാനായ സിദ്ധനു തത്താലശന്മാരായ രണ്ടു മഹാന്മാരെ അപേക്ഷിച്ച് താൻ എത്ര അല്പനായിരുന്നു എന്നുള്ള ബോധം തടിതിയായി ജനിച്ചു. ആ രണ്ടു പേരിൽ വച്ച് മഹത്വം ആൎക്കായിരുന്നു അധികം എന്നു പരിച്ഛേദിക്കുന്നത് അത്ര സുകരമായിരുന്നില്ല. അതിനാൽ അയാൾ അക്ബർ ചക്രവൎത്തിയെ സ്വയം കാണുന്നതുവരെ ഒന്നും തീരുമാനിക്കാതിരിക്കുന്നതിനു നിശ്ചയിച്ചു.

ഈ നിശ്ചയത്തോടുകൂടി അയാൾ യാത്രയുടെ അടുത്ത താവളവും, തൻെറ പ്രിയതമയും സുന്ദരിയും ആയ ഇരാവതി തൻെറ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന നഗരവും ആയ അലഹബാദ്ദിൻെറ സമീപത്തിൽ എത്തി. കുറെ നേരത്തേക്കു ആലോചനയോടും ഏകാഗ്രതയോടും കൂടിയിരുന്ന അയാളുടെ മുഖഭാവം അപ്പോൾ ഒന്നു തെളിഞ്ഞു. പുരോഭാഗത്തിൽ ഒരു ദീൎഘമായ സമഭൂമിയെ കണ്ടപ്പോൾ അയാൾ തൻെറ അശ്വത്തെ പ്രേരണം ചെയ്ത് ഉത്സാഹത്തോടുകൂടി, "എന്നാൽ വരിക. ഇപ്പോൾ ഒരു ദ്രുതഗതിയാകട്ടെ", എന്നു വിളിച്ചു പറഞ്ഞ് തൻെറ കുന്തത്തെ തലയ്ക്കു മീതെ വീശുകയും തൻെറ മനസ്സിനെ വശീകരിച്ചിരിക്കുന്നവളുടെ പേരിനെ "ഇരാവതി!" എന്ന് ഉൽഘോഷിക്കുകയും ചെയ്തുംകൊണ്ട് കുതിരയെ മുൻപോട്ടു ഓടിക്കുന്നതിനെ കല്ലുകർ കണ്ടു.

കല്ലുകർ തൻെറ അശ്വത്തെയും പിന്നാലെ ഓടിച്ചുംകൊണ്ട് തന്നത്താൻ പതുക്കെ പറഞ്ഞു: "മുൻപോട്ടു പോകതന്നെ! അവസാനത്തിൽ എത്തുന്നതുവരെയും മുൻപോട്ടു പോകതന്നെ! എൻെറ ലോ

കയാത്ര മിക്കതും കഴിഞ്ഞിരിക്കുന്നു. എന്നാൽ അയാൾക്ക് അത് ആരംഭിക്കുന്നു ഉള്ളു. അത് എപ്പോഴും ഇതുപോലെ തന്നെ അയാൾക്കു സുഗമമായി ഭവിച്ചാൽ കൊള്ളായിരുന്നു. എന്നാൽ അയാൾക്കും മദ്ധ്യേ കുന്നുകളേയും വഴുക്കുന്ന ചരിവുകളേയും പക്ഷേ അഗാധഗർത്തങ്ങളെ കൂടിയും നേരിടേണ്ടിവരും." പിന്നെ തലേദ്ദിവസത്തെ സംഗതിയെ വിചാരിച്ച് സ്വയം മന്ദഹാസം ചെയ്തുംകൊണ്ട് അദ്ദേഹം പറഞ്ഞു: "എന്നാൽ ആവക പ്രതിബന്ധങ്ങൾ അയാൾക്കു ഉപദ്രവകാരികളായി തീരാതിരിക്കട്ടെ."

—०ः०ः०—



രണ്ടാം അദ്ധ്യായം.

## ഇരാവതി

രാജഗൃഹമായും കോട്ടയായും ഉപയോഗിക്കപ്പെട്ടിരുന്ന അലഹബാദ്ദ് നഗരത്തിൽ ഒരു യുവതി വൃക്ഷങ്ങളാലും ചെടികളാലും സവ്വതഃ പരിവൃതമായ ഒരു മാളികമുകപ്പിൽ ഇരിക്കയായിരുന്നു. അവൾ ശിരസ്സിനെ ഒരു ഹസ്തത്താൽ താങ്ങിക്കൊണ്ട്, ഒരു മേഘാവരണം ഇല്ലാത്ത പ്രഭാതത്തിലെ സൂൎയ്യകിരണങ്ങളാൽ പ്രകാശമാനകളായ രണ്ടു നദികൾ സമ്മേളിച്ചിരിക്കുന്നവയുടെ ഉഭയപാൎശ്വങ്ങളിലും ദൃശ്യമാനമായ വിസ്തീൎണ്ണഭൂഭാഗത്തിലേക്ക്, മനോരാജ്യത്തോടുകൂടി നോക്കിക്കൊണ്ടിരുന്നു. വാമഭാഗത്തിലുള്ള ശൈലഭൂമികളും യമുനയുടെ സികതാമയങ്ങളായ തീരങ്ങളും, ദക്ഷിണഭാഗത്തിലുള്ള ഗംഗയുടെ തടപ്രദേശങ്ങളും, നീഡനിൎമ്മാണം ചെയ്തു് അധിവസിക്കുന്ന അസംഖ്യം ശുകങ്ങളോടും മററു ചിത്രവൎണ്ണങ്ങളായ പക്ഷികളോടും കൂടിയ ചൂതവനങ്ങളെക്കൊണ്ട് ആവൃതങ്ങളായിരുന്നു. നദികളുടെ മദ്ധ്യഭാഗങ്ങളിൽ അവിടവിടെ ചെറിയ ദ്വീപങ്ങളും പിൻഭാഗത്തിൽ ദേവാലയങ്ങളെക്കൊണ്ടു് അവതംസിതങ്ങളായ കുന്നുകളും ഉണ്ടായിരുന്നു. ഒരു ദിവാസ്വപ്നത്തിൽ മഗ്ന എന്നപോലെ ഇരുന്ന ആ യുവതിയുടെ വസ്ത്രങ്ങളെക്കൊണ്ടു മാത്രം ഊഹിക്കുന്നപക്ഷം അവൾ ഉൽകൃഷ്ടസ്ഥിതിയിൽ ഉള്ളവളെന്നു വിചാരിക്കുന്നതിനു ഇടയില്ലായിരുന്നു. അവൾ ചുകന്ന അരിവുപാളിവച്ചിട്ടുള്ള ഒരു വെളുത്ത ഉടുപ്പിനെ ധരിച്ചു് മദ്ധ്യത്തിൽ ഒരു സുവൎണ്ണസാരസനത്തെയും ബന്ധിച്ചിരുന്നു. മേചകവും നിബിഡവും ആയ കബരീഭരത്തെ പൃഷ്ഠഭാഗത്തിൽ കെട്ടി അതിൽ ഒരു പുഷ്പത്തെയും അലങ്കാരമായി ധരിച്ചിരുന്നു. എന്നാൽ ആ തന്വംഗിയുടെ കോമളമായ ശരീരത്തിനും, വിശാലങ്ങളും ഖഞ്ജനമഞ്ജുളങ്ങളും ആയ നേത്രങ്ങളോടുകൂടിയ ലാവണ്യപൂൎണ്ണമായ മുഖത്തിനും ബ്രഹ്മദേവനാലും കാമദേവനാലും കൊടുക്കപ്പെട്ടിരുന്ന അലങ്കാരത്തെക്കാൾ മറെറാരലങ്കാരമാണ് ആവശ്യകമായിരുന്നത്? ഒരു അപകൃഷ്ടവംശജയായ കന്യക ഋജുമാൎഗ്ഗം അകൃത്രിമഭംഗിയോടും സാധാരണതയോടും കൂടി

യുള്ള വേഷത്തെ ധരിച്ചിരിക്കയില്ലായിരുന്നു എന്നുള്ളത് നിശ്ചയം തന്നെ.

എന്നാൽ അവളുടെ സോൽകണ്ഠങ്ങളായ നേത്രങ്ങൾ പണ്ടത്തെപ്പോലെ ഉത്സാഹത്തോടുകൂടിയല്ലാ ചുററുമുള്ള രമണീയങ്ങളായ ദൃശ്യങ്ങളെ നോക്കിക്കൊണ്ടിരുന്നത്. ഇന്നലെയും അതിനു മുൻപിൽ പല ദിവസങ്ങളിലും എന്നപോലെ ഇന്നും തന്റെ ചിരപ്രതീക്ഷിതനായ കാമുകൻ വരേണ്ടുന്ന മാർഗ്ഗത്തെ ലക്ഷീകരിച്ച് അവൾ ദൂരസ്ഥയായ പർവ്വതപംക്തിയിൽ നോക്കിക്കൊണ്ടിരുന്നു. എന്നാൽ അവൾ ഇപ്രകാരം വളരെ നാൾ വൃഥാ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. എവിടെയാണ് അയാൾ താമസിച്ചിരിക്കുന്നത്? എന്തുനിമിത്തമായിരിക്കാം താമസിക്കുന്നത്.? ഏറിയകാലമായി സകലവിചാരങ്ങൾക്കും അയാളെ ഏകലക്ഷ്യമാക്കി ചെയ്തിരുന്ന ഒരുവളെ അയാൾ വിചാരിച്ചിരുന്നോ? അതോ കാദാചിൽകമായി മാത്രമേ അയാളുടെ വിചാരങ്ങൾ അവളെ ഉദ്ദേശിച്ചിരുന്നുള്ളു?

അപ്പോൾ പൃഷ്ഠഭാഗത്തുനിന്നും വരാന്തയിലേക്കു ഇറങ്ങുന്ന മുറിയിൽ ഒരു ഘനമായ പാദശബ്ദം കേൾക്കപ്പെടുകയും, ദ്വാരപുരോഭാഗത്തിൽ തൂക്കിയിരുന്ന യവനികയെ മാററിക്കൊണ്ട് ഒരു ഭൃത്യൻ മുൻപിലും പിന്നിൽ ഹ്രസ്വദൃഢകായനും മദ്ധ്യവയസ്കനും ആയ ഒരാളും അടുത്തുവരികയും ചെയ്തു. അയാൾ ആപ്രപദീനവും ദേഹത്തിൽ മുറുകി ചേർന്നിരിക്കുന്നതും ആയ ഒരു ഉടുപ്പിനെ ധരിച്ചിരുന്നു. അയാളുടെ അവസ്ഥാദ്യോതകമായി മദ്ധ്യത്തിൽ ബന്ധിച്ചിരുന്ന രത്നഖചിതമായ പിടിയോടുകൂടിയ ഒരു ചെറിയ ഖഡ്ഗം മാത്രമേ ഉണ്ടായിരുന്നുള്ളു.

തന്റെ സ്വാമിനിയെ അവളുടെ ദിവാസ്വപ്നത്തിൽനിന്നും പ്രശ്രയപൂർവ്വം ഉണർത്തിക്കൊണ്ട് ആ ഭൃത്യൻ പറഞ്ഞു: "ശ്രേഷ്ഠയായ നായികേ, അവിടത്തെ പിതാവായ ഗവർണ്ണർ സാല്ഹണൻ അവിടത്തെ കാണാനായി വരുന്നു."

ബാല്യാദാരഭ്യ ബഹുമാനപുരസ്സരമായി അതിസംബോധനം ചെയ്യപ്പെട്ട് പരിചയിച്ചിട്ടുള്ള ആ യുവതി "അവിടത്തേക്കു സ്വാഗതം" എന്നു പറഞ്ഞ് എഴുന്നേററ് പിതാവിന്റെ അടുക്കലേക്കു ചെന്നു. അയാൾ വിവർണ്ണയായ മുഖച്ഛായയിൽ ഒരു അസന്തുഷ്ടി

ക്കു ഏകകാരണങ്ങളും സൂക്ഷ്മഗ്രാഹികളും കൃഷ്ണവൎണ്ണങ്ങളും ആയ നേത്രങ്ങളെക്കൊണ്ട് പുത്രിയെ നോക്കി ഇപ്രകാരം പറഞ്ഞു: "ഇരാവതി, നിന്റെ പിതൃവ്യപുത്രനും ഭാവിയായ ഭൎത്താവും ആയ സിദ്ധരാമൻ അയാളുടെ അദ്ധ്യാപകനായ കല്പകനോടു കൂടി കാശ്മീരത്തിൽനിന്നും ഇവിടെ എത്തുമെന്ന് കുറെദിവസം മുമ്പിൽ ഞാൻ നിന്നോടു പറഞ്ഞിട്ടുണ്ടായിരുന്നല്ലോ. അവർ ഇപ്പോൾ ഇന്നു എത്തി. ഇവിടെ വന്നിട്ടുണ്ട്. അവരെ എതിരേല്ക്കുന്നതിനു നമുക്കു അങ്ങോട്ടു പോകാം."

ഈ വൎത്തമാനം കേട്ടപ്പോൾ ഇരാവതി തന്റെ സ്വയം അഭ്യസിപ്പിക്കുന്ന മനോനിയന്ത്രണശീലത്തെ ക്ഷണനേരത്തേക്കു വിസ്മരിച്ച് വളരെ നാളായി താൻ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന തന്റെ കാമുകനു സ്വാഗതം പറയുവാനായി പിതാവിനെ അതിലംഘിച്ച് അവരോടുകൂടി പോകുമായിരുന്നു. എന്നാൽ സാല്ഹണൻ ഒരു ലഘുവായ ഹാസ്യസംഭാഷണംകൊണ്ട് അവളെ താമസിപ്പിച്ച് ഇപ്രകാരം പറഞ്ഞു:

"ഒരു വാക്ക് പറയാനുണ്ട്. വിവാഹം കഴിയാത്ത യുവാക്കന്മാരും യുവതികളും തമ്മിൽ സ്വൈരസഹവാസം ചെയ്യുന്നത് ഇപ്പോൾ നമ്മെ ഭരിച്ചുവരുന്ന മഹമ്മദന്മാൎക്ക് അത്യന്തം വിസമ്മതമായിട്ടുള്ളതാകുന്നെന്നും, ഹിന്ദുക്കളിൽ പലരും ഏതാദൃശങ്ങളായ അഭിപ്രായങ്ങളോടു യോജിച്ചു തുടങ്ങിയിരിക്കുന്നു എന്നും ഞാൻ അറിഞ്ഞിട്ടുണ്ട്. എന്നാൽ കാലോചിതങ്ങളായ സമ്പ്രദായങ്ങളെ അനുവൎത്തിക്കുന്നതിനു എനിക്കു എത്രതന്നെ ആഗ്രഹം ഉണ്ടെങ്കിലും ഞാൻ നമ്മുടെ പൂൎവ്വാചാരങ്ങളെ അനുസരിച്ചു നടക്കുന്നവനാണെന്നു നിനക്ക് അറിയാമല്ലോ. അതുകൊണ്ട് നിന്റെ പിതൃവ്യപുത്രനും വരനും ആയ ആളോട് സ്വൈരസല്ലാപത്തിനു നമ്മുടെ ദേശത്തിലെ പ്രാചീനാചാരാനുരോധേന ഞാൻ നിനക്കു അനുമതി തന്നിരിക്കുന്നു. എന്നാൽ നമ്മുടെ ഏറ്റവും വിശ്വസ്തന്മാരായ സ്നേഹിതന്മാർ മാത്രമേ ഇതിനെ അറിയാവൂ. അല്ലെങ്കിൽ ഞാൻ ഭരിച്ചുവരുന്ന ഈ ദേശത്തിൽ എന്റെ അധികാരത്തിന്റെ നിലനില്പിനും ഹാനി ഉണ്ടായേക്കാം. എന്നാൽ വരിക". അനന്തരം അയാൾ മുൻപിൽ നടന്ന് നദിയിലേക്ക് അഭിമുഖമായുള്ള വരാന്തയിലേക്ക്

അവരെ കൂട്ടിച്ചുകൊണ്ടുപോയി. അവിടെ അവരുടെ അതിഥികൾ രണ്ടുപേരും അവരെ പ്രതീക്ഷിച്ചുകൊണ്ടു നിന്നിരുന്നു.

സാൽഫന്നൻ ഗൌരവത്തോടുകൂടി ഇപ്രകാരം പറഞ്ഞു: "എൻെറ സ്നേഹിതന്മാരും പുത്രന്മാരും ആയ നിങ്ങൾക്ക് സ്വാഗതം. നിങ്ങൾ എൻെറ പ്രാൎത്ഥനയെ സാധിപ്പിക്കയും, പലരും ചെയ്യാറുള്ളതുപോലെ നഗരത്തിൽതന്നെ താമസിക്കാതെ നേരെ എൻെറ ഗൃഹത്തിലേക്ക് വരികയും ചെയ്തതിനു ഞാൻ നിങ്ങളോടു കൃതജ്ഞനായിരിക്കുന്നു". ഈ വാക്കുകൾ അയാളുടെ പ്രസന്നമായ മുഖഭാവംപോലെ തന്നെ സൌസ്ഥ്യത്തി ഇല്ലാത്തവിധത്തിൽ പറയപ്പെട്ടവയായിരുന്നു എങ്കിലും ഹൃദയംഗമങ്ങളായി തോന്നപ്പെട്ടു.

ചിലർ ഇതിനെ നിൎദ്ധാരണം ചെയ്യുമായിരുന്നു. എന്നാൽ സിദ്ധൻ അങ്ങനെ ചെയ്തില്ല. തൻെറ ശ്രേഷ്ഠനായ പിതൃവ്യനെ യഥാചാരം അഭിവാദനം ചെയ്കയും, ഇരാവതിയുടെ ഭക്തിപുരസ്സരമായ വന്ദനത്തെ സ്വീകരിക്കുന്നതിനു കല്പകയ്ക്ക് അവസരം കൊടുക്കയും ചെയ്യാതെ സിദ്ധൻ ഇരാവതിയുടെ മുൻപിൽ ജാനുദ്വയംകൊണ്ട് ഭൂതലത്തെ സ്പൎശിച്ച് പ്രസാരിതമായ അവളുടെ കരപങ്കജത്തിൽ ഗാഢാനുരാഗത്തോടുകൂടി ഒരു ചുംബനം ചെയ്തു.

ഉത്ഥാനം ചെയ്യുന്നതിനു സംജ്ഞാപനം ചെയ്തുകൊണ്ട് അവൾ "സ്നേഹിതാ, സ്വാഗതം" എന്നു പറഞ്ഞു. (ആ മൃദുവായ ശബ്ദം സിദ്ധൻെറ ശ്രവണങ്ങൾക്ക് എത്ര മധുരമായിരുന്നു!) "ആ കാണുന്ന പൎവ്വതപങ്ക്തികളിലേക്ക് നോക്കുകയും, നിങ്ങൾ എപ്പോൾ എങ്കിലും വരുമോ എന്നുകൂടി സംശയിക്കയും ചെയ്തുകൊണ്ട് എത്ര കാലമായി ഞങ്ങൾ നിങ്ങളുടെ വരവിനെ പ്രതീക്ഷിച്ചിരിക്കുന്നു."

ജാതാമൎഷൻ എന്നപോലെ സിദ്ധൻ പറഞ്ഞു: 'പ്രിയതമേ അലഹബാദിൽ എത്തുന്നതിനു ആവശ്യത്തിലധികം ഒരു ക്ഷണം പോലും ഞാൻ താമസിക്കുമായിരുന്നു എന്നു നീ വിശ്വസിച്ചോ? ഇതിലധികം വേഗത്തിൽ നിൻെറ അടുക്കൽ എത്തുന്നതിനു എൻെറ കുതിരയ്ക്ക് ഗരുഡനേക്കാൾ ബലിഷ്ഠങ്ങളായ പക്ഷങ്ങൾ ഉണ്ടായിരിക്കയും, നദികളെയും പൎവ്വതങ്ങളെയും ലംഘിച്ച് പ്ലവനം ചെയ്യുന്നതിനു എനിക്കു കഴികയും ചെയ്തിരുന്നെങ്കിൽ ഞാൻ നിസ്സംശയമായി

എന്റെ വാഹനത്തെ കഴിയുന്നേടത്തോളം ത്വരിപ്പിക്കാതിരിക്കയില്ലായിരുന്നു.”

ഒരു പ്രണയമസൃണമായ മന്ദഹസിതത്തോടുകൂടി ഇരാവതി പറഞ്ഞു: “ഞാൻ നിങ്ങൾ പറഞ്ഞതിനെ മനഃപൂർവ്വമായി വിശ്വസിക്കുന്നു. ഞാൻ നിങ്ങളേയോ നമ്മുടെ വിശ്വസ്തമിത്രങ്ങളായ കല്പകരേയോ ഉദ്ദേശിച്ച് യാതൊരാക്ഷേപവും കരുതി പറഞ്ഞതല്ല. ഇപ്പോൾ നമ്മുടെ സഹവാസകാലം പരിമിതമായിരിക്കുമെന്നു എന്റെ അച്ഛൻ പറഞ്ഞറിയുന്നതിനാൽ സവിശേഷമായും സന്തോഷിക്കേണ്ടതാണ്.”

സാൽഹണൻ കല്പകരുമായി അല്പസംഭാഷണാനന്തരം ആ കാമുകന്മാരുടെ പരസ്പരസല്ലാപത്തിനു വിഘ്നം ചെയ്തു പറഞ്ഞു: “ശരിതന്നെ, നമ്മുടെ സ്നേഹിതന്മാർക്ക് നാളെ പ്രഭാതത്തിൽ നമ്മെ വിട്ടുപോകണം; ഞാൻ അന്യഥാ വിചാരിച്ചിരുന്നും ഇല്ല. എങ്കിലും ശ്രേഷ്ഠനായ സിലഹാ! നിന്റെ മധുവുമായുള്ള സമാഗമസമയത്തിലെ ഏതാനും ക്ഷണങ്ങളെ എനിക്ക് കവരേണ്ടിയിരിക്കുന്നു. എനിക്ക് നിന്നോടു കുറച്ചു പറയാനുണ്ട്. അത് ഇപ്പോൾ തന്നെ വേണം. എന്തെന്നാൽ എന്റെ സമയം വിലയേറിയതാണ്. നമ്മുടെ മാധ്യന്ദിനഭോജനത്തിനു മുൻപായി എനിക്ക് അനേകകാര്യങ്ങൾ ചെയ്യാനുണ്ട്. എന്നെ അനുഗമിക്കുന്നതിനു നിനക്കു സന്തോഷം തന്നെയല്ലേ?”

ഈ അപേക്ഷ പരിത്യാജ്യമല്ലായിരുന്നു. മനസ്സോടുകൂടിയല്ലാതേയും, ഇരാവതിയെ സസ്പൃഹമായി അസകൃൽ തിരിഞ്ഞ് കടാക്ഷിച്ചുംകൊണ്ടും സിലഹൻ തന്റെ സൌജന്യവാൻ എങ്കിലും ഗൌരവഭാവമുള്ളവനായ പിതൃവ്യനെ ആ പ്രാസാദത്തിന്റെ മറുവശത്തുള്ള ഉദ്യാനത്തിലേക്ക് അനുഗമിച്ചു. അവിടെ വൃക്ഷങ്ങളുടെ നിബിഡച്ഛായയിൽ ഭ്രാതൃപുത്രനെ സമീപത്തിരിക്കുന്നതിനു സംജ്ഞാപനം ചെയ്തുകൊണ്ട് സാൽഹണൻ ഒരു ശിലാകംബളത്തിൽ ഇരുന്ന് ഇപ്രകാരം പറയാൻ ആരംഭിച്ചു: “എന്നാൽ ഇപ്പോൾ നീ മഹാനായ ചക്രവർത്തിയുടെ നേരെ കീഴിൽ ജീവനം സമ്പാദിച്ച് ഭാഗ്യപരീക്ഷക്കു പോകയാണല്ലോ. വാസ്തവത്തിൽ നീ ഭാഗ്യവാൻ തന്നെ എന്ന് വിശ്വസിച്ചുകൊള്ളാം; എന്തുകൊണ്ടെന്നാൽ നിനക്കു അപ്രകാ

ടം ഒരു അനുകൂലസന്ദർഭത്തെ ഉണ്ടാക്കിത്തരുന്നതിനുള്ള മാർഗ്ഗങ്ങളെ അറിയുന്ന ഒരു പിതാവ് ഉള്ളതു കൂടാതെ തന്റെ സ്ഥാനത്താൽ നിന്നെ ആവശ്യം ഉണ്ടാകുമ്പോൾ സഹായിക്കാൻ ശക്തനായ ഒരു പിതൃവ്യനും ഉണ്ടെന്ന് ഞാൻ അഹങ്കാരത്തോടു കൂടാതെ പറഞ്ഞുകൊള്ളുന്നു.”

സിദ്ധൻ പറഞ്ഞു: “അതിനു ഞാൻ വളരെ കൃതജ്ഞനായിരിക്കുന്നു. ഒരു ജീവനം സമ്പാദിക്കുന്നതിനു ആദ്യമായ പന്ഥാവിൽ എന്നെ [illegible] പ്രവേശിപ്പിക്കുന്നതിനു സഹായിച്ചത് എന്റെ പിതാവിനെക്കാൾ നിങ്ങൾ ആണെന്നുള്ളത് ഞാൻ ഒരിക്കലും മറക്കുന്നതല്ല. എനിക്കു പ്രസിദ്ധിയെ സമ്പാദിക്കുന്നതിനുള്ള അവസരങ്ങൾ ഉണ്ടാകാം; എന്നു മാത്രമല്ല, രമണീയമാണെങ്കിലും ദൂരസ്ഥിതമായ സ്വദേശത്തെക്കാൾ ഇവിടെ അധികം ധനം സംധിക്കാൻ കഴിയുന്നതാണ്. അത്ര തന്നെയുമല്ല, വളരെ പ്രസിദ്ധമായി കേട്ടിട്ടുള്ള രാജസ്ഥാനത്തിൽ അസാധാരണമായ ആഡംബരത്തോടു കൂടി വസിക്കുന്ന ചക്രവർത്തിയേയും കാണാമല്ലോ.”

സാൽഹണൻ പറഞ്ഞു: “ശരിതന്നെ. എന്നാൽ ഞാൻ ഒരു ഉപദേശം ചെയ്തുകൊള്ളുന്നു. അതിശയോക്തിയായുള്ള കേൾവികളെ കുറിച്ച് സൂക്ഷിക്കണം. ഉത്തരദേശത്തിൽ നമുക്ക് ഊഹിക്കാൻ അശക്യമായ വിധത്തിൽ ഉള്ള രാജധാനികളുടെയും രാജഗൃഹങ്ങളുടെയും മഹിമാതിശയത്തെ കുറിച്ചല്ല ഞാൻ പറയുന്നത്; ചക്രവർത്തിയെക്കുറിച്ചു തന്നെയാണ്. വളരെ അധികമായി പ്രതീക്ഷിക്കാതെ ഉപക്രമിക്കുന്നതാണ് നല്ലത്.”

ആശ്ചര്യത്തോടുകൂടി സിദ്ധൻ ചോദിച്ചു: “എന്ത്! അക്ബർക്ക് അദ്ദേഹത്തിനുള്ള ഖ്യാതിക്കു തക്ക യോഗ്യത വാസ്തവത്തിൽ ഇല്ലെന്നോ പറയുന്നത്? എന്റെ പിതാവും അദ്ധ്യാപകനും എപ്പോഴും പറഞ്ഞിട്ടുള്ളതുപോലെ അദ്ദേഹം ഒരു മഹാപുരുഷനും പ്രബലനായ രാജാവും ആകുന്നില്ലയോ?”

സാൽഹണൻ ഉത്തരം പറഞ്ഞു: “അങ്ങനെ ഞാൻ പറഞ്ഞില്ല. എന്നാൽ അന്യന്മാർക്ക് അപകർഷങ്ങളായിത്തീരുമെന്നു ശങ്കിക്കാവുന്ന ദോഷങ്ങൾ നമ്മുടെ മഹാപുരുഷന്മാർക്ക് ഉണ്ടായിരിക്കാൻ കഴിയുന്നതാണ്.” കേൾക്കുന്നതിനു ആരെങ്കിലും ഉണ്ടോ എന്ന്

ച്ചറ്റം നേരാക്കിക്കൊണ്ട് ആ വൃദ്ധൻ സ്വരം താഴ്ത്തി പിന്നെയും പറഞ്ഞു: "മകനേ, സ്വീയമായ ധൈൎയ്യംകൊണ്ടും ദീൎഘദൎശിത്വംകൊണ്ടും മറ്റും അക്ബരെപ്പോലെ അത്ര വലിയ പ്രഭാവത്തെ പ്രാപിക്കുമ്പോൾ അതിലും അധികമായ ഉൽകൎഷത്തിനുള്ള ഇച്ഛ ഹൃദയത്തിൽ ജനിക്കുന്നതല്ല. അനേകം രാജ്യങ്ങളെ സ്വാധീകാരായത്തങ്ങളാക്കിച്ചെയ്തിരിക്കുന്ന ആ ചക്രവൎത്തിക്കു നിന്റെയും എന്റെയും മറ്റുമുള്ള സ്വാതന്ത്ര്യമായിരിക്കുന്നതിനെ സഹിക്കാൻ കഴിയുന്നതല്ല. എന്നു മാത്രമല്ല, ആദ്യകാലങ്ങളിൽ നമ്മുടെ രാജാവിനും അവിടത്തെ മനുഷ്യർ സൗഹൃദപൂൎവ്വം തമ്മിൽ ഉണ്ടായിരുന്നതുപോലെ ഇപ്പോഴും അവിടത്തേക്കും അവിടത്തെ രണ്ടു പുത്രന്മാൎക്കും തമ്മിൽ ഭിന്നാഭിപ്രായങ്ങൾ ഉണ്ടാകുന്നതിനെ മിക്കവരിൽനിന്നും ഗോപനം ചെയ്തിട്ടുണ്ടെങ്കിലും നീ അറിഞ്ഞിട്ടില്ലയോ?"

സിങ്കർ പറഞ്ഞു: "ഇല്ല ഞാൻ അത് അറിഞ്ഞിട്ടില്ല. ഇപ്പോൾ അങ്ങുന്നു ഇതു പറഞ്ഞതു പ്രഥമമായി എന്റെ ശ്രവണഗോചരീഭവിച്ചത്."

സാൎത്ഥണൻ പിന്നെയും പറഞ്ഞു: "അവസരം കിട്ടുന്ന സമയം നീ അതിനെക്കുറിച്ച് അന്വേഷിക്കണം. ഇപ്പോൾ തന്നെ കുറച്ച് എനിക്കു പറവാൻ കഴിയും. എന്നാൽ അതിനെക്കുറിച്ച് കൂട്ടുകാരോടു പറയരുതു. അത് നന്നല്ലാതെ വന്നേക്കാം എന്ന് എനിക്കു തോന്നുന്നു. രാജാവിനേയും അവിടത്തെ പുത്രന്മാരേയും തമ്മിൽ ഭിന്നിപ്പിച്ചിട്ടുണ്ട്; ആരാണെന്നു നീ ഊഹിച്ചുകൊള്ളണം. പ്രത്യക്ഷമായി കലഹങ്ങൾ ഉത്ഭവിക്കയും രാജ്യത്തിൽ വിപ്ലവകക്ഷികൾ ഉണ്ടാകയും ചെയ്യുമ്പോൾ വല്ലതും ഒരു കാരണം പറഞ്ഞ് ചക്രവൎത്തി നമ്മുടെ നേരെ യുദ്ധത്തിനു പുറപ്പെടുകയും, അദ്ദേഹത്തിന്റെ ചാരന്മാരാൽ പൎവ്വതങ്ങളിൽ കൂടി വഴി കാണിക്കപ്പെട്ട് ഒരു ബലവത്തായ സൈന്യം നമ്മുടെ ദേശത്തെ ആക്രമിച്ച് അദ്ദേഹത്തിന്റെ രാജ്യത്തോടു ചേൎക്കയും ചെയ്യും. ഇതിനാൽ അദ്ദേഹത്തിന്റെ ആശ്ചൎയ്യകരങ്ങളായ ജയങ്ങളെ ഞാൻ വിസ്മയത്തോടു കൂടി സമ്മതിക്കാതിരിക്കുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ രാജ്യങ്ങളെ വ

ലിപ്പമുള്ളവയാക്കിത്തീൎത്തിട്ടുള്ള ഉൽകൎഷേച്ഛതന്നെ നമ്മുടെ ദേശത്തിന്റെ സ്വാതന്ത്ര്യനാശത്തിനു കാരണമായിത്തീരുന്നതാണ്."

ഒരു ക്ഷണനേരം വിചാരിച്ചതിന്റെ ശേഷം സിദ്ധൻ പറഞ്ഞു: "എന്നാൽ ഇത് ഇങ്ങനെ ആണെങ്കിൽ നമ്മുടെ രാജ്യത്തിന്റെ നാശത്തിനു ഉദ്യോഗിക്കുന്ന ഒരാളുടെ കീഴിൽ നിങ്ങൾ എങ്ങനെ ജീവനം കഴിച്ചുകൊണ്ടിരിക്കുന്നു?"

സാൽഹണനും ആശ്ചൎയ്യപ്പെട്ട് പറഞ്ഞു: "നിങ്ങനെ ഇരിക്കാൻ വഹിയാത്തത് എന്താണ്? നമ്മളിൽ ഒരാൾ ചക്രവൎത്തിക്കു ഒരു ദ്രോഹവും ചെയ്യാതെ എന്നു മാത്രമല്ല ഗൌരവമുള്ള അനേകകാൎയ്യങ്ങളിൽ അദ്ദേഹത്തിനെ സഹായിച്ചുകൊണ്ട്, അദ്ദേഹത്തിന്റെ ആലോചനകളിലും പ്രവൃത്തികളിലും ദൃഷ്ടിവച്ചുകൊണ്ടിരിക്കുന്നത് നന്നല്ലയോ? നീ കൂടി എന്റെ ഉപദേശത്തിലും രക്ഷയിലും ഇരുന്നുകൊണ്ട് നമ്മുടെ ചക്രവൎത്തിയുമായി ഒരാളുകൂടി അടുത്തിരിക്കുന്നത് നന്നാകുന്നു. എന്നോളം നീ സംശയവിഷയമായിരിക്കയില്ലെന്നുള്ളത് നിശ്ചയമാണ്. എങ്കിലും കാൎയ്യത്തിൽ നിന്നുകൊണ്ട് വളരെ ഉപയോഗം ഉണ്ടാകും."

ക്ഷണനേരം വിചാരിച്ചിട്ട് സംശയത്തോടു കൂടി സിദ്ധൻ ചോദിച്ചു: "എന്നാൽ അത് മാന്യമായിട്ടുള്ളതാണോ?"

മുഖഭാവത്തിൽ കോപം സ്ഫുരിച്ചില്ലെങ്കിലും ഗൌരവത്തോടുകൂടി സാൽഹണൻ പറഞ്ഞു: "അല്ലയോ യുവാവേ, എന്താണ് മാന്യമെന്നും എന്താണ് മാന്യമല്ലാത്തതെന്നും എന്നെപ്പോലെ വയസ്സും പരിചയവും ഉള്ള ഒരാൾക്കാണ് നല്ലവണ്ണം അറിയാവുന്നതെന്ന് നീ ഓൎക്കണം. ലൌകികവ്യവഹാരത്തിൽ ഇപ്പോൾ പ്രവേശിക്കാൻ തുടങ്ങിയിരിക്കുന്ന നീ ഇങ്ങനെ ഒരു സംഗതിയിൽ ഗുണദോഷം പറയുന്നതിനു ആരംഭിക്കരുത്."

സിദ്ധൻ പറഞ്ഞു: "പിതൃവ്യാ, ക്ഷമിക്കണം. രാജ്യതന്ത്രസിദ്ധാന്തങ്ങളെക്കുറിച്ച് ഞാൻ ഇപ്പോഴും അനഭിജ്ഞനാണെന്നു നിങ്ങൾക്ക് അറിയാമല്ലോ. അവയെ ഒന്നായി ഗ്രഹിക്കുന്നത് എനിക്ക് അശക്യമാണ്. അതു കൂടാതെ, ന്യായ്യമായ പന്ഥാവിൽ നടക്കണമെന്നും സന്ദിഗ്ദ്ധമായ വിധത്തിലുള്ള പ്രവൃത്തി ഒരുത്തരാലും അരുതെന്നും എന്റെ ഗുരുവായ കല്പകർ എന്റെ മനസ്സിൽ സദാ പ

റഞ്ഞുറപ്പിച്ചിട്ടുണ്ട്. പിന്നെ"—സിരജൻ മേൽപ്പറയാൻ ഭാവിച്ചതിനെ പ്രതിബന്ധിച്ച് സാൽഹണൻ പറഞ്ഞു: "എന്റെ ഉത്തമമിത്രമായ ചല്ലകർ ഒരു പ്രശസ്തതമനായ മനുഷ്യനാണ്. അദ്ദേഹത്തെക്കുറിച്ച് എനിക്ക് വളരെ ബഹുമാനമുണ്ട്. എന്നാൽ അദ്ദേഹം വളരെ പഠിത്തമുള്ള ആളും എന്നല്ലാതെ കാര്യസ്ഥനല്ല. അദ്ദേഹം പ്രമാണങ്ങളെ അറിയുന്ന ആളാണെങ്കിലും വ്യവഹാരങ്ങളിൽ പരിചയിച്ചിട്ടുള്ള ആളല്ല. നീ ആലോചിക്ക്, നിനക്കു പ്രിയമായുള്ള രാജ്യവും ജനങ്ങളും ഒരു രാജാവിന്റെ ആക്രമണത്തിനു ലക്ഷ്യമാവാൻ ഭാവിക്കുന്നു. നീ അദ്ദേഹത്തിന്റെ മഹത്വത്തെക്കുറിച്ച് വിസ്മയിക്കയും, ആ ഒരു കാര്യത്തിൽ കഴികെ മറ്റെല്ലാത്തിലും അദ്ദേഹത്തിനു ഉപകരിക്കാൻ സന്നദ്ധനായിരിക്കയും ചെയ്യുന്നു. ആ കാര്യത്തിൽ നിന്നാൽ കഴിയുന്നേടത്തോളം അദ്ദേഹത്തിനു വിപരീതമായി പ്രവർത്തിക്കുന്നത് നിന്റെ കൃത്യമായി വിചാരിക്കണം. അതിലേക്ക് പൂർണ്ണമായിട്ടല്ലെങ്കിലും ഒരുവിധമായി ഇപ്പോഴും നിനക്ക് അവസരം കിട്ടീട്ടുണ്ട്. രാജ്യതന്ത്രത്തിലുള്ള സത്യത്തെക്കുറിച്ച് വാസ്തവത്തിലധികമായി ഗൌരവം വിചാരിച്ച് ഈ അവസരത്തെ നീ ഇപ്പോഴും പ്രത്യാഖ്യാനം ചെയ്യാമോ? നമ്മുടെ രാജാവിനേയും രാജ്യത്തേയും ജയിക്കണമെന്നുള്ള വിചാരം അവർക്കുള്ളപ്പോഴും നിന്നെയും എന്നെയും അദ്ദേഹത്തിന്റെ കീഴിൽ ജീവനങ്ങളിൽ വച്ചുകൊണ്ടിരിക്കുന്നത് സത്യത്തോടുകൂടിയ ഒരു പ്രവൃത്തിയാണോ? അങ്ങനെ അല്ലെങ്കിൽ നാം അദ്ദേഹത്തിന്റെ നേരെ സവിശേഷമായ സ്വാമിഭക്തിയോടുകൂടി ഇരിക്കണമെന്നുണ്ടോ? എന്നു മാത്രമല്ല, നിനക്ക് മനസ്സാണെങ്കിൽ അവരുടെ അടുക്കൽ ചെന്ന്, ധൈര്യം ഉള്ള പക്ഷം, അദ്ദേഹത്തിന്റെ ഉദ്ദേശ്യങ്ങളെ നീ അറിയുന്നുണ്ടെന്നും അവയെ തടുക്കുമെന്നും പറക തന്നെ; എന്നാൽ അന്ന് അസ്തമിക്കുന്നതിനു മുൻപിൽ നിന്നെ കാരാഗൃഹത്തിൽ ബന്ധനസ്ഥനാക്കുകയോ ദക്ഷിണദേശത്തിന്റെയോ ബംഗാളത്തിന്റെയോ ദൂരതരങ്ങളായ അതിർത്തികളിലേക്കു നാടു കടത്തി അയയ്ക്കുകയോ ചെയ്യും. ഇതിലും അധികമായി ആപത്തുകളും സംഭവിക്കാൻ വഴിയാത്തതല്ല. അങ്ങനെ പ്രത്യക്ഷമായി എതിർക്കുന്നത് നമുക്കു പ്രയോജനകരമായി വരു

ന്നതല്ല. നേരേമറിച്ച്, അനുകൂലങ്ങളായ അവസരത്തെ ഉപയോഗപ്പെടുത്തുന്നത് നമുക്ക് ഗുണമായിരിക്കാം. അങ്ങനെ ചെയ്യുന്നതുകൊണ്ട് രാജാവിനു ഒരു ഹാനിയും തട്ടുന്നതല്ല; പ്രത്യുത, നമ്മുടെ ജന്മഭൂമിയെ നമുക്കു രക്ഷിക്കുന്നതിനു സന്ദർഭവും ലഭിക്കുന്നതായിരിക്കാം."

സിദ്ധൻ ഈ യുക്തികളെക്കൊണ്ട് സന്ദേഹനിവൃത്തി വരാതെയും, എന്നാൽ എന്തു സമാധാനം പറയേണ്ടു എന്നറിയാതെയും ഉത്തരം പറയുന്നതിനു വൃഥാ ശ്രമിക്കയും, പ്രത്യുൻ പുനഃ എന്തെങ്കിലും പറയാൻ ഭാവിക്കുന്നോ എന്നു പ്രതീക്ഷിച്ചുകൊണ്ട് മൌനിയായിരിക്കയും ചെയ്തു. എന്നാൽ സാൽഹണർ അവരുടെ സംഭാഷണം അവസാനിച്ചു എന്നുള്ള ഭാവത്തിൽ എഴുന്നേല്ക്കുന്നതിനു ഭാവിച്ചു. അപ്പോൾ അവർ ഇരുന്ന സ്ഥലത്തേക്കുള്ള മാർഗ്ഗത്തിൽ ഒരു സ്വരൂപം കാണപ്പെട്ടു. അത് സിദ്ധന്റെ ശ്രദ്ധയെ ആകർഷിക്കുന്നതും പ്രകൃതസംഭാഷണത്തിൽനിന്നും അയാളുടെ വിചാരങ്ങളെ നിവർത്തിപ്പിക്കത്തക്കതും ആയിരുന്നു. ആ സ്വരൂപം പ്രാംശുവും പിശംഗവർണ്ണനും ദീർഘമായ ശിഖ ഒഴിച്ച് മുണ്ഡിതശീർഷനും ആയ ഒരാളിന്റെ ആയിരുന്നു. അയാളുടെ അനാവൃതമായ വക്ഷസ്സിൽ ബ്രാഹ്മണ്യസൂചകമായ യജ്ഞോപവീതം മാത്രമേ ഉണ്ടായിരുന്നുള്ളു. അയാളുടെ കൃശമായ ദേഹത്തിൽ ശുഭ്രവും വീതി കുറഞ്ഞതും ആയ ഒരു ഉത്തരീയം ധരിക്കപ്പെട്ടിരുന്നു. അയാളുടെ നിഷ്ഠുരങ്ങളും നീരസങ്ങളും ആയ നേത്രങ്ങളേയും നിർമ്മാംസങ്ങളായ ഗണ്ഡങ്ങളേയും കണ്ടാൽ അയാൾ ദീർഘപ്രവാസങ്ങളേയും കൃച്ഛ്രവ്രതങ്ങളേയും അനുഷ്ഠിക്കുന്ന ആളാണെന്ന് പറയാം. സിദ്ധൻ മനുഷ്യനാലോ മൃഗത്തിനാലോ എളുപ്പത്തിൽ ഭീഷിതനാകാത്തവനും വിലക്ഷണങ്ങളായ കാഴ്ചകൾക്കു പരിചിതനും ആണെങ്കിലും ഒരു ക്ഷണം ചകിതനായി പിൻമാറി. അയാൾ നിർഭയനായി വനങ്ങളിൽ അനേകം വ്യാഘ്രങ്ങളേയും മറ്റു ഹിംസ്രജന്തുക്കളേയും എതിർത്ത് വധിച്ചിട്ടുണ്ടെങ്കിലും ഈ അപ്രതീക്ഷിതമായ കാഴ്ചനിമിത്തമുള്ള ഭയാവിർഭാവത്തെ നിരോധിക്കുന്നതിനു ശക്തനായില്ല.

സാൽഹണർ പ്രതിവദിച്ചു: "അദ്ദേഹം ആ കാണുന്ന പർവ്വതത്തിലുള്ള ദുർഗ്ഗാക്ഷേത്രത്തിലെ ആചാര്യനായ ഗോരക്ഷയോഗിയും

ണ്. അദ്ദേഹത്തിനെ ബഹുമാനപൂർവ്വം എതിരേല്ക്കണം. അതിനു അദ്ദേഹം അർഹനാണ്. നീ വിചാരിക്കുന്നതിലധികം അദ്ദേഹത്തിന്റെ അടുക്കൽ നിന്നു ഗ്രഹിക്കാനുണ്ട്."

ആ ആചാര്യൻ നിവൃതനായി ചലിച്ച് അദ്ദേഹത്തിനെ എതിരേല്ക്കുന്നതിനായി എഴുന്നേറ്റു നിന്ന ആ രണ്ടുപേരുടെയും സമീപത്തു വന്ന് ഹസ്തങ്ങളെ സമ്പുടീകരിച്ച് ലലാടത്തിൽ യോജിപ്പിച്ചുകൊണ്ട് മന്ദസ്വരമായി പറഞ്ഞു: "ഓം, ഓം! നിങ്ങൾ ജഗദീശ്വരനാലും അദ്ദേഹത്തിന്റെ ശ്രേഷ്ഠപത്നിയായ ദുർഗ്ഗയാലും അനുഗ്രഹിക്കപ്പെട്ടവർ. ഓം!"

ഈ അപൂർവ്വമായ അഭിനന്ദനത്തിനു സാൽഹണൻ ഉത്തരം പറഞ്ഞു: "ഏറ്റവും മാന്യരായ ഗോരക്ഷരേ, ഞാൻ നിങ്ങളെ വന്ദിക്കുന്നു. കാശ്മീരത്തിൽനിന്നു വന്നിട്ടുള്ള എന്റെ ഭ്രാതൃപുത്രനായ സിദ്ധാർത്ഥനാണ് ഇയാൾ; ഇയാളെക്കുറിച്ച് ഞാൻ മുൻപിൽ തന്നെ നിങ്ങളോടു പ്രസ്താവിച്ചിട്ടുണ്ടല്ലോ!"

ഗോരക്ഷർ ഉത്തരം പറഞ്ഞു: "ഇയാൾക്കു സ്വാഗതം. പൂർവ്വജന്മങ്ങളിലായ കലഹങ്ങളെ അതിവർത്തിച്ച് ഐകമത്യത്താൽ ഉണ്ടാകുന്ന അസംഖ്യങ്ങളായ അനുഗ്രഹങ്ങളെ സ്വീകരിക്കുന്നതിനുള്ള ജ്ഞാനം ഇയാൾക്കു ഉണ്ടാകട്ടെ; അതിലാണ് മോക്ഷത്തിന്റെ തത്വം അന്തർഭവിച്ചിരിക്കുന്നതെന്ന് എന്റെ മിത്രമായ അങ്ങ് ക്രമേണ അധികമായി ഗ്രഹിച്ചുതുടങ്ങീട്ടുണ്ടല്ലോ." അനന്തരം ഗൗരവത്തോടു കൂടിയ മൗനത്തെ അവലംബിച്ചതിന്റെ ശേഷം അദ്ദേഹം പിന്നെയും പറഞ്ഞു: "എങ്കിലും അങ്ങേക്കും എനിക്കും ഉണ്ടായിട്ടുള്ളതുപോലെ ലോകപരിചയംകൊണ്ടു വേണം ഇയാൾക്കും ആ ജ്ഞാനം ഉണ്ടാകാൻ. ശിഷ്യനു ആവശ്യകമായ കാലത്തെ നമ്മൾ അനുവദിച്ചു കൊടുക്കണം. വാസ്തവത്തിൽ ഞാൻ ഇയാളെ അറിയുന്നു. ഇയാൾ നമ്മോടു ചേരുമെന്നു എനിക്ക് ബോധം ഉണ്ട്." പിന്നെ സിദ്ധനെ അഭിമുഖീകരിച്ച് പറഞ്ഞു: "ഞാൻ നിന്നെ കണ്ടത് ഈയിടെ ആണല്ലോ."

സിദ്ധൻ പറഞ്ഞു: "മാന്യപ്രഭോ, ക്ഷമിക്കണം. എനിക്ക് അത് ഓർമ്മയില്ല".

ഗോരക്ഷൻ: "നിനക്ക് അത് ഉണ്ടാകുന്നത് അശക്യമാണ്. എന്തുകൊണ്ടെന്നാൽ ആ ക്ഷണത്തിൽ ഞാൻ മനുഷ്യദൃഷ്ടിക്ക് അദൃശ്യനായിരുന്നു."

യോഗികൾ തങ്ങൾക്കുണ്ടെന്നു പറയുന്ന തിരോധാനശക്തിയെക്കുറിച്ച് വേണ്ടുവോളം അറിഞ്ഞിട്ടുള്ള സിദ്ധൻ ആചാര്യൻ പറഞ്ഞതിനെ തുഷ്ണീകനായി കേട്ടു. അയാൾക്കു ആശ്ചര്യം ജനിക്കത്തക്കവണ്ണം ആചാര്യൻ പിന്നേയും പറഞ്ഞു: "അത് നീ ആ ഋഷിയുടെ അത്യുൽകൃഷ്ടമായ വ്യാഖ്യാനത്തെ അനുധാവനം ചെയ്തു സാധനത്തിൽ ആണ്. എന്നാൽ നമുക്ക് തമ്മിൽ പിന്നീടു സംസാരിക്കാം. ഇപ്പോൾ ശ്രേഷ്ഠനായ സാൽഹണൻ എന്നോടു സംഭാഷണത്തിനു ഇച്ഛിക്കുന്നു. അതുകൊണ്ട് ഇപ്പോൾ സ്വസ്തി. ദുർഗ്ഗയുടെ മഹാത്മാവായ പ്രിയൻ നിന്നെ അനുഗ്രഹിക്കട്ടേ." പിന്നെ "ഓം, ഓം!" എന്ന് നിമ്നസ്വരത്തിൽ ഉച്ചരിച്ചുകൊണ്ട് ദുർഗ്ഗാചാര്യനും, "നമുക്ക് ഉടനെ കാണാം" എന്ന് സിദ്ധനോടു വിളിച്ചുപറഞ്ഞുകൊണ്ട് സാൽഹണനും ഉദ്യാനത്തിൽനിന്നു പോയി.

ആചാര്യന്റെ ഒടുവിലത്തെ സംഭാഷണം സിദ്ധനെ ആശ്ചര്യത്തെ ജനിപ്പിക്കുന്നതിനു പര്യാപ്തമായിരുന്നു. തന്റെ സഹചരൻ അല്ലാതെ വേറെ ഒരു മനുഷ്യനും ഇല്ലാതിരുന്ന ആ പർവതങ്ങളിൽ തനിക്കു സംഭവിച്ചതിനെ ഈ മനുഷ്യൻ എങ്ങിനെ അറിയാൻ കഴിഞ്ഞു? എന്നാൽ കുറച്ചു ദൂരത്ത് വൃക്ഷങ്ങളുടെ ഇടയിൽ പരിക്രമണം ചെയ്തുകൊണ്ടിരിക്കുന്ന തന്റെ ഭൃത്യനെ കണ്ടപ്പോൾ ഈ അസംഭവസംഗതിയുടെ യാഥാർത്ഥ്യം അറിയുന്നതിനുള്ള മാർഗ്ഗം അയാൾക്കു തോന്നി. അവനെ കൈകാട്ടി വിളിച്ച് അയാൾ പറഞ്ഞു: "വത്സാ, നീയോ കല്പകയുടെ ഭൃത്യനോ ഇപ്പോൾ ഒരു ആചാര്യനുമായി സംസാരിക്കയുണ്ടായോ?"

വത്സൻ പറഞ്ഞു: "ഇല്ല, സ്വാമിൻ. ഞങ്ങൾ കാണുകകൂടി ഉണ്ടായില്ല."

യഥാർത്ഥമായി ആശ്ചര്യപ്പെട്ട് സിദ്ധൻ പറഞ്ഞു: "ഇല്ലേ! ആട്ടെ. നീ പൊയ്ക്കൊൾക." പിന്നെ അയാൾ അല്പം അസമാധാനത്തോടും അല്പം ആശങ്കയോടും കൂടി തന്നത്താൻ മന്ത്രിച്ചു: "ഇ

തിനെക്കുറിച്ചു് ഞാൻ കല്പകരോടു ചോദിക്കും." എന്നാൽ കാലു പോയപ്പോൾ ഒരു ശ്വേതവസ്ത്രത്തിന്റെ ഛായയേയും, അനന്തരം ഒരു താമരസതടാകത്തിന്റെ സമീപത്തിൽ ഒരു ചൂതവൃക്ഷത്തിന്റെ നിബിഡമായ ഛായയിൽ ഇരിക്കുന്ന ഇരാവതിയുടെ ആകൃതിയേയും കണ്ട സമയം ഒരു ആചാൎയ്യനോ മറ്റാരും തന്നെയോ സിഡന്റെ വിചാരങ്ങൾക്കു വിഷയമാകുന്നതു് അശക്യമായിരുന്നു. ആ തടാകത്തിന്റെ സമീപത്തുള്ള ഒരു ധാരായന്ത്രത്തിന്റെ ശീകരങ്ങളാൽ വായു ശീതസ്പൎശനായും, അതിന്റെ മനോഹരമായ ശബ്ദം ശ്രവണങ്ങൾക്കു ആനന്ദകരമായും ഇരുന്നു. അവിടെ പരിതഃ പുഷ്പങ്ങൾ വികീൎണ്ണങ്ങളായി കിടക്കയും, ഇരാവതിയുടെ കയ്യിൽ ഒരു അൎദ്ധഗ്രഥിതയായ മാല ഉണ്ടായിരിക്കയും ചെയ്തു. അവൾ അടുത്തു വരുന്ന പാദശബ്ദത്തെ ശ്രവിക്കയും സിഡനെ ദൎശിക്കയും ചെയ്തപ്പോൾ മാലയെ താഴെ ഇട്ടുവെച്ചു് ഉപചാരങ്ങളെ വിബന്ധം ചെയ്തുകൊണ്ടു് തന്റെ കാമുകന്റെ അടുക്കലേക്കു ത്വരയോടു കൂടി ചെന്നു. സിഡൻ അവളുടെ ഹസ്തങ്ങളെ ഗ്രഹിച്ചു് അവളെ തിരിച്ചു കൊണ്ടുപോയി അവളുടെ പാൎശ്വത്തിലായിട്ടു് ശാദ്വലസ്ഥലിയിൽ ഉപവേശിച്ചു് ഇപ്രകാരം പറഞ്ഞു:

"നാം കഷ്ടിച്ചു് രണ്ടു വാക്കു് സംസാരിക്കുന്നതിനു മുമ്പിൽ നമ്മെ വിയോജിപ്പിച്ച നിന്റെ പിതാവു് എത്ര കഠിനഹൃദയനാണു്?"

ഇരാവതി പറഞ്ഞു: "പരസ്പരം സംഭാഷണത്തിനു നമ്മളെ അനുവദിച്ചതിനു വേണ്ടി നിങ്ങൾ അദ്ദേഹത്തിനെ കുറിച്ചു് കൃതജ്ഞതയോടു കൂടി ഇരിക്കേണ്ടതാണു്; എന്തുകൊണ്ടെന്നാൽ വളരെ കാലമായിട്ടു് വധൂവരന്മാൎക്കു് ഇതിനു അനുവാദം കൊടുക്കുന്ന സമ്പ്രദായം ഇല്ല".

സിഡൻ പറഞ്ഞു "ഞാൻ നിൎവ്യാജമായി അദ്ദേഹത്തിനോടു കൃതജ്ഞനായിരിക്കയും, നിന്റെ സഹവാസത്തിനു ഇടയായ ആനന്ദമയങ്ങളായ ക്ഷണങ്ങളെ അമിതമൂല്യങ്ങളായി വിചാരിക്കയും ചെയ്യും. എന്നാൽ എന്നെപ്പോലെ തന്നെ നീയും സന്തോഷിക്കുന്നതായി എനിക്കു തോന്നുന്നില്ല; അതിന്റെ കാരണം പറയണം."

ദീൎഘനിശ്വാസം ചെയ്തു് ഇരാവതി പറഞ്ഞു: "ഹാ! നമുക്കു ഉടനെ തന്നെ പിരിയേണ്ടി വരുന്നതുകൊണ്ടു് നമ്മുടെ ഈ സന്ദ

ശേഷം ഈശ്വരസൃഷ്ടമായ പൂർണ്ണസന്തോഷത്തിനു ഹേതുവാകുന്നതു എങ്ങിനെയാണ്? നമുക്ക് അന്യോന്യം സൈ്വരസല്ലാപത്തിനു ഇപ്പോൾ ലഭിച്ചിരിക്കുന്ന അവസരം ഇനി എത്രകാലം കഴിഞ്ഞു ലഭിക്കുന്നതായിരിക്കുമെന്നു അറിയാൻ പാടില്ല. സുഖസാധനസമൃദ്ധിയുള്ളതും അനേകകാര്യങ്ങൾകൊണ്ടു പട്ടാകലിലുത്തമവും ആയ നഗരത്തിലേക്ക് നിങ്ങൾ നാളെ യാത്രയുമായി. അവിടെ എത്തിയാൽ എന്നെപ്പോലെ സാധുവായ ഒരു കന്യകയെ നിങ്ങൾ എളുപ്പത്തിൽ വിസ്മരിച്ചു പോയേക്കാം."

സിദ്ധൻ സാവേഗമായി പറഞ്ഞു: "വിസ്മരിക്കയോ! നിന്റെ ഈ വിധസംശയത്തിനു ഞാൻ അർഹനാണോ? ഏതാനും മാസങ്ങളിലെ വിയോഗം എന്തിരിക്കുന്നു." പിന്നെ സഹാസ്യംകൊണ്ട് അവളുടെ ഹസ്തത്തെ ഗ്രഹിച്ചു അവളെ സമീപത്തിൽ ആനയിച്ചു അമരുകശതകത്തിലെ ശ്ലോകത്തിന്റെ ഈ ഭാഗം പറഞ്ഞു:

"പോയാലിങ്ങായവർ സുദതി തിരികെ വരില്ലയോ നീയെ നികായായാസപ്പെട്ടിടൊല്ലാ."

ഇരാവതി പറഞ്ഞു. "കവികളുടെ വാക്കുകൊണ്ടു നമുക്കു സമാധാനപ്പെടാമായിരുന്നെങ്കിൽ കൊള്ളാമായിരുന്നല്ലോ. ആട്ടെ, സിദ്ധൻ എന്നെക്കുറിച്ചു എന്തെങ്കിലും ശ്ലോകം ഉണ്ടാക്കീട്ടുണ്ടോ എന്നു പറയണം."

സിദ്ധൻ സവിനയം മറുപടി പറഞ്ഞു: "ഞാൻ ഉണ്ടാക്കാൻ ശക്തനായിരുന്നാൽ കൊള്ളാമെന്നു ആഗ്രഹമുണ്ട്. വാസ്തവത്തിൽ ഞാൻ ശ്ലോകം ഉണ്ടാക്കുന്നതിനു ശ്രമിച്ചിട്ടും ഉണ്ട്. എന്നാൽ ഞാൻ ഉണ്ടാക്കീട്ടുള്ളതു നിനക്കു അനുരൂപമായിരിക്കുന്നില്ല. എങ്കിലും സാഹിത്യത്തിലേക്കാളധികം എനിക്കു നൈപുണ്യം ഉള്ളതായി വേറെ ഒരു വിദ്യയുണ്ട്. അതിൽ ഞാൻ ചെയ്തിട്ടുള്ള ശ്രമത്തെ നീ കാണണം" എന്നു പറഞ്ഞു തന്റെ സാമാനത്തിൽ നിന്നു തോലചിത്തിരിയ ഒരു സമ്പുടകത്തെ എടുത്തു ഇതാ ഒരു ചെറിയ ചിത്രത്തെ കാണിച്ചു. ആ ചിത്രം തന്റെ ഛായയാണെന്നു ഇരാവതിക്കു മനസ്സിലായി.

ഇരാവതി സന്തോഷപരവശയായി ഉറക്കെ പറഞ്ഞു: "സിദ്ധ

ന്റ ചിത്രമെഴുത്തിൽ ഇത്ര സാമർത്ഥ്യം ഉണ്ടോ! എന്നാൽ ഇത്രയും സൌന്ദര്യം എനിക്കില്ല.”

സിദ്ധൻ പറഞ്ഞു: “ഇത്രയും സൌന്ദര്യം ഇല്ലയോ? അങ്ങനെ അല്ല. എന്റെയോ മററാരുടെയുമോ തൂലികകൊണ്ട് എഴുതി ഉണ്ടാക്കാൻ കഴിയുന്നതിൽ ശതഗുണം അധികം സൌന്ദര്യം നിനക്കുണ്ട്.”

സിദ്ധൻ പറഞ്ഞതു് ശരിയായിരുന്നു. എന്തുകൊണ്ടെന്നാൽ ഇൻഡ്യാ ദേശീയന്മാരുടെ രുചിയെ അനുസരിച്ച് ആ ചിത്രത്തിൽ നേത്രങ്ങളേയും ഓഷ്ഠാധരങ്ങളേയും വാസ്തവത്തിലധികം വലുതാക്കിയാണ് അയാൾ എഴുതിയിരുന്നത്. എന്നാൽ അവയുടെ യഥോചിതപരിമാണം ഇരാവതിയുടെ മുഖത്തിന്റെ സൌന്ദര്യങ്ങളിൽ കണ്ടായിരുന്നു. സിദ്ധന്റെ പിടി വിടീച്ച് ഇരാവതി വേഗത്തിൽ പുറകോട്ടു മാറിയപ്പോൾ അയാൾ ചോദിച്ചു: “എന്താണ് ഇപ്പോൾ എന്നെ വിട്ടുപോകാൻ ഭാവിക്കുന്നത്?”

ഇരാവതി പറഞ്ഞു: “അല്പം ക്ഷമിക്കണം. ഒരു ക്ഷണത്തിൽ ഞാൻ തിരിച്ചുവരാം.”

ഇരാവതി വൃക്ഷങ്ങളുടെ ഇടയിൽ കൂടി ഒരു ഹരിണി എന്നപോലെ ധാവനം ചെയ്തു വിസ്തീർണ്ണങ്ങളും ശ്ലക്ഷ്ണശിലാനിർമ്മിതങ്ങളും ആയ സോപാനങ്ങളെ സ്പർശിക്കുന്നുണ്ടോ എന്നു തോന്നുമാറു അതിലംഘിച്ച് പ്രാസാദത്തിന്റെ ഉള്ളിലേയ്ക്കു പോയി എതാനും ക്ഷണങ്ങൾക്കുള്ളിൽ തിരിയെ വരുന്നതു് സിദ്ധൻ കണ്ടു. അവളുടെ കയ്യിൽ ഒരു പദാർത്ഥം ഇരുന്നതു് മൂടിവെച്ച് ഇന്നതാണെന്നു വ്യവർത്തിച്ചറിയാൻ അയാൾക്കു കഴിഞ്ഞില്ല. എന്നാൽ അവൾ അടുത്തു വന്നു് സവ്രീളമായി അതിനെ നീട്ടി കാണിച്ചുകൊടുത്തപ്പോൾ അതു് തന്റെ ചിത്രമാണെന്നു മനസ്സിലായി അയാൾ ആശ്ചര്യാവിഷ്കരണം ചെയ്തു. എന്നാൽ ആ ചിത്രം വാസ്തവത്തിൽ ഒരു സങ്കല്പകല്പിതമായ ച്ഛായയായിരുന്നു. “എന്റെ പ്രിയതമേ!” എന്നു് ആനന്ദപാരവശ്യത്തോടു കൂടി സിദ്ധൻ പറകയും, ഇരാവതിക്കു പിൻമാറാൻ കഴിയുന്നതിനു മുമ്പിൽ അവളെ ഗാഢമായി ആലിംഗനം

ചെയ്തു് അവളുടെ മുഖത്തു് പ്രേമാതിരേകത്തോടു കൂടി ഒന്നു ചുംബിക്കയും ചെയ്തു.

അവൾ മന്ദമായി പിടിവിടീച്ചു് പറഞ്ഞു: "നോക്കണം, നമ്മുടെ പുരാണകഥകളിലെ രാജകുമാരന്മാരെയും രാജകുമാരിമാരെയും പോലെ നമ്മൾ പരസ്പരം ഛായകളെ എഴുതിയിരിക്കുന്നതിനാൽ എന്റെ അച്ഛൻ നമ്മെ കുറിച്ചു് വളരെ പ്രീതി ഉണ്ടാകും."

സിദ്ധൻ പറഞ്ഞു: "കേവലം അങ്ങിനെ അല്ല. എന്തുകൊണ്ടെന്നാൽ അവർ അവരവരുടെ ഛായകളെ എഴുതി പരസ്പരം വിനിമയം ചെയ്കയാണു് ചെയ്തിരുന്നതു്. എന്നാൽ നമ്മൾ ഇപ്പോൾ പ്രവർത്തിച്ച വിധമാണു് ഉത്തമമായിട്ടുള്ളതെന്നു ഞാൻ വിചാരിക്കുന്നു. അവരുടെ സമ്പ്രദായം നമ്മുടെ ദൃഷ്ട്യാ അധികമായ ആത്മസംഭാവനത്താൽ പ്രയോജിതമോ കേവലം നിരുദ്ദേശ്യമോ ആയിട്ടാണു് എനിക്കു തോന്നുന്നതു്."

ഇരാവതി സോപാലംഭമായി പറഞ്ഞു: "ച്ഛേ! പൂർവ്വികന്മാരുടെ രീതിയെക്കുറിച്ചു് നിങ്ങൾ ഇങ്ങനെ ആക്ഷേപിക്കുന്നതു് എന്താണു്? ഈ സ്ഥിതിക്കു് നിങ്ങൾ നമ്മുടെ ശ്രുതിസ്മൃത്യാദികളെക്കുറിച്ചു് ആക്ഷേപിക്കയില്ലെന്നു ആർക്കറിയാം?"

സിദ്ധൻ ചോദിച്ചു: "എന്താണു് വരറിയാത്തതു്? എവിടെ എങ്കിലും തെറ്റുകളോ സ്വാരസ്യഭംഗമോ ഉണ്ടായിരിക്കയോ, അല്ലെങ്കിൽ"—

സിദ്ധൻ വാക്യസമാപ്തി ചെയ്യുന്നതിനു മുമ്പിൽ ഇരാവതി പറഞ്ഞു: "നിങ്ങൾ ഒരു നാസ്തികൻ അല്ലത്രേ?"

സിദ്ധൻ ചോദിച്ചു: "എന്തുവിഷയത്തിൽ നാസ്തികൻ?"

ഇരാവതി പറഞ്ഞു: "ശ്രുതിസ്മൃത്യാദിപ്രമാണങ്ങളെ വിശ്വസിക്കുന്നതിൽ തന്നെ."

സിദ്ധൻ ചിരിച്ചുകൊണ്ടു് പറഞ്ഞു: "പ്രിയേ, അതിരിക്കട്ടെ. തമ്മിൽ കണ്ടാൽ ഉടനെ ഈശ്വരവിഷയമായും വേദാന്തവിഷയമായും വാദം ചെയ്യുന്ന നമ്മുടെ അനേകം സ്വദേശീയന്മാരെപ്പോലെ നമുക്കു് ഇപ്പോൾ ലഭിച്ചിട്ടുള്ള ഏതാനും ക്ഷണങ്ങളെ നാം ഇങ്ങനെ കളയേണ്ട."

ഇരാവതി പറഞ്ഞു: "നിങ്ങൾ പറഞ്ഞത് ശരിയാണ്. ഇതിലും അധികം സരസമായ ഒരു വിനോദം എനിക്കറിയാം. നിങ്ങൾക്കും അത് അറിയാവുന്നതാണ്." അനന്തരം തടാകത്തിന്റെ തീരത്തിൽ നിന്നു കുനിഞ്ഞ് ഒരു നീലോല്പലത്തെ പറിച്ച് താഴെ തറയിൽ കിടന്നിരുന്ന ഒരു വൃക്ഷപത്രത്തെ എടുത്ത് മടക്കിക്കുത്തി ഒരു വള്ളത്തിന്റെ മാതിരിയിൽ ആക്കി ആ നീലോല്പലത്തെ അതിൽ വച്ച് ധാരായന്ത്രത്തിൽ നിന്നു വീഴുന്ന ജലധാരകൊണ്ട് മന്ദമായി ചലിച്ചിരുന്ന ജലത്തിന്റെ ഉപരിഭാഗത്തുവെച്ച് അതിനെ ഒഴുക്കീട്ട് അവൾ പതുക്കെ പറഞ്ഞു: "ഈ നീലോല്പലം എന്റെ സിംഹനാണ്. എന്നെക്കുറിച്ച് ഇയാൾ സ്ഥിരനായിരിക്കുമോ എന്നു നോക്കട്ടെ."

സിംഹൻ സോപാലംഭമായി പറഞ്ഞു: "ഇത് ഒരു മുഗ്ദ്ധവിനോദമാണ്. ഇത് നിനക്കു യോഗ്യമല്ല."

ഇരാവതി ഇതിനെ കേൾക്കാതെ തരംഗിതമായ വാരിയിൽ പാരിപ്ലവമായി ഒഴുകുന്ന പത്രത്തെ നിശ്ചലമായി നോക്കിക്കൊണ്ടിരുന്നു.

"സ്ഥിരൻ തന്നെ! സ്ഥിരൻ തന്നെ!" എന്ന് ഇരാവതി വിളിച്ചു പറഞ്ഞു: എന്നാൽ അപ്പോൾ ഝടിതിയായി ഒരു ദക്ഷിണമാരുതൻ അടിച്ച് ആ ചഞ്ചലമായ പത്രം അധരോത്തരമായി മറികയും അതിലിരുന്ന നീലോല്പലം അദൃശ്യമായി ഒഴികയും ചെയ്തു.

ഇരാവതി ഭഗ്നോത്സാഹയായി തല താഴ്ത്തിക്കൊണ്ട് പറഞ്ഞു: "ഹാ! കഷ്ടം! എന്റെ അനിഷ്ടാശങ്കകൾ ശരിയായല്ലോ."

സിംഹൻ പറഞ്ഞു: "ഛേ, ശ്രേഷ്ഠയായും നല്ലവണ്ണം വിദ്യാഭ്യാസം ചെയ്തിട്ടും ഉള്ള ഒരു സ്ത്രീ അജ്ഞകളായിരിക്കുന്ന കൃഷീവലകന്യകളെപ്പോലെ ഈ വിധം മുഗ്ദ്ധവിചാരം ഉള്ളവളായിരിക്കുന്നത് നിന്ദ്യമാണ്. നിനക്കു എന്റെ വാക്കിൽ ഉള്ളതിലധികം വിശ്വാസം ഒരു മരത്തിന്റെ ഇലയിലാണോ?"

ഇരാവതി ദീർഘശ്വാസത്തോടു കൂടി പറഞ്ഞു: "ഹാ! സിംഹാ, എന്റെ ബാലചാപല്യത്തെ നിങ്ങൾ ക്ഷമിക്കണം. ഈ വിധം എന്റെ മനസ്സിന്റെ അസ്വാസ്ഥ്യം തന്നെ ഞാൻ നിങ്ങളെ എത്രമാത്രം സ്നേഹിക്കുന്നു എന്നുള്ളതിനു തെളിവാകുന്നില്ലയോ? ഭിക്ഷു

ടെ വാക്കിൽ എനിക്ക് എത്ര വളരെ വിശ്വാസം ഉണ്ടായിരുന്നാലും നിങ്ങൾ പോകുന്ന നഗരത്തെക്കുറിച്ച് വിചാരിക്കുമ്പോൾ എന്റെ മനസ്സിന്നു ഉൽകണ്ഠ ഉണ്ടാകാതിരിക്കുന്നില്ല. നിങ്ങൾക്ക് അവിടെ എന്തെല്ലാം പ്രലോഭനം ഉണ്ടായേക്കാം എന്നുള്ളത് ആൎക്കറിയാം." അയാളുടെ സ്കന്ധത്തിൽ ശിരസ്സിനെ ചരിച്ചുവച്ചുകൊണ്ട് പിന്നെയും അവൾ പറഞ്ഞു: "എന്നാൽ എനിക്ക് തെറ്റിപ്പോയെന്ന് ഞാൻ തന്നെ സമ്മതിക്കുന്നു. ഇപ്പോഴും എന്നാലും സിദ്ധൻ മദീയനാണെന്നും എന്നിൽ ഇരിക്കുന്ന സിദ്ധന്റെ മനസ്സിനെ അപഹരിക്കുന്നതിന്നു വേറെ ഒരു സ്ത്രീ ഇല്ലെന്നും എനിക്കറിയാം."

സിദ്ധൻ ഇരാവതിയെ ആശ്ലേഷിച്ച് മൌനത്തോടു കൂടി അവളുടെ മുഖത്തു നിൎന്നിമേഷമായി നോക്കി. അയാളുടെ ആ നോട്ടം ശപഥപൂൎവമായ വചനത്തെക്കാൾ വിശ്വാസത്തെ ജനിപ്പിച്ചു.

അപ്പോൾ കങ്കണങ്ങളുടെ ക്വണിതം കേട്ട് അവർ തിരിഞ്ഞു നോക്കുകയും ഇരാവതി ഇപ്രകാരം പറകയും ചെയ്തു: "സ്നേഹിതാ, നമ്മുടെ സന്ദൎശനം ഇപ്പോൾ അവസാനിക്കണം എന്നു സൂചിപ്പിക്കാനായി എന്റെ ദാസി നിപുണിക അതാ വരുന്നു." ക്ഷണനേരം കഴിഞ്ഞു ഉടനെ കപിശവൎണ്ണങ്ങളായ ഭുജങ്ങളിൽ സുവൎണ്ണകങ്കണങ്ങളോടു കൂടി ആ ദാസിവന്ന് അവളുടെ സ്വാമിനി തന്റെ ഗൃഹാന്തൎഭാഗത്തിലേക്കു പോകുന്നതിന്നും, സിദ്ധൻ ഭക്ഷണത്തിന്നായി തന്റെ പിതൃവ്യന്റേയും കല്പകന്റെയും അടുക്കൽ ചെല്ലുന്നതിന്നും ഗവൎണ്ണർ പറഞ്ഞയച്ചപ്രകാരം പറഞ്ഞു. ഇരാവതി ക്ഷണനേരം സിദ്ധനു തന്റെ ഹസ്തത്തെ അൎപ്പിച്ചതിന്റെ ശേഷം നിപുണികയാൽ അനുഗതയായിട്ട് പ്രാസാദത്തിലേക്കു തിരിച്ചുപോയി. പിതൃവ്യനേയും സഹയാത്രക്കാരനേയും കാണുന്നതിനായി സിദ്ധനും അനുഗമിച്ചു. ഭക്ഷണത്തിന്റെ വിഭവങ്ങൾക്കു ശ്രേഷ്ഠതയിലും സമൃദ്ധിയിലും ഒരു കുറവും ഇല്ലായിരുന്നു. അവ ഭക്ഷിക്കപ്പെട്ടിരുന്നത് ചെറിയമുറികളിൽ ഒന്നിലായിരുന്നു. അതിന്റെ വാതായനത്തിൽനിന്നും ചുറ്റുമുള്ള ദേശത്തിന്റെ കാഴ്ച മനോഹരമായിരുന്നു. വക്കിൽ കസവുള്ള പട്ടോപധാനങ്ങളിൽ അതിഥികൾ ഇരുന്നു. സൌവൎണ്ണങ്ങളും രജതങ്ങളും ആയ ഭാജനങ്ങളും, വിശിഷ്ടങ്ങളായ ആമിഷങ്ങളും ആസവങ്ങളും, നാനാവസ്ത്രധാരികളും മനോജ്ഞമൂൎത്തികളും ആ

ന്നു അനേക പരിചാരകന്മാരും, എന്നു വേണ്ട, അപ്പോൾ ആ പ്രാസാദനിവാസികളിൽവെച്ച് എത്രയും ശ്രേഷ്ഠന്മാരും ആ പ്രാകാരത്തിന്റെ ഗവൎണ്ണരും ആയ സാൎഫണന്റെ അദ്ധ്യസ്ഥന് അനുരൂപമായി വേണ്ടതൊക്കെയും അവിടെ ഉണ്ടായിരുന്നു. ഇപ്രകാരം ആഡംബരത്തോടു കൂടിയ ഭക്ഷണക്രമത്തിൽ അനിയന്ത്രിതമായ ഉല്ലാസം മാത്രം ഇല്ലാതിരിക്കയും വിസ്രംഭസംഭാഷണം അശക്യമായിരിക്കയും ചെയ്തു. എല്ലാം ആചാരോപചാരപൂൎവ്വകവും ഗൌരവത്തോടു കൂടിയും സ്വാതന്ത്ര്യമില്ലാതെയും ആയിരുന്നു. അവരുടെ സംഭാഷണം നിരൎത്ഥകവും, ഉപചാരത്തോടു കൂടിയതും, ബുദ്ധിഭാവം മൎയ്യാദെക്കു വിരുദ്ധമായിരിക്കരുതെന്നുവെച്ചു മാത്രം ചെയ്യപ്പെട്ടതും ആയിരുന്നു. പൎവ്വതത്തിലെ ഋഷിയോടു കൂടി അവർ ചെയ്ത സാധാരണ ഭക്ഷണങ്ങളിൽനിന്നും എത്ര വ്യത്യാസം ഉള്ളതായിരുന്നു എന്ന് സിമോൻ വിചാരിച്ചു. കല്പകക്കും ആ അഭിപ്രായം തന്നെ ആയിരുന്നു എന്ന് കാണപ്പെട്ടു; എന്തുകൊണ്ടെന്നാൽ സിമോൻ തന്റെ ഗുരുവിന്റെ മുഖത്തേക്കു ഒളിവായി ഒന്നു നോക്കിയപ്പോൾ അദ്ദേഹം സാൎഫണൻ കാണാതെ ഒരു മന്ദസ്മിതം ചെയ്തു. ഒടുക്കം അവരുടെ ഭക്ഷണം അവസാനിച്ചു. എന്നാൽ ആ ദിവസത്തിന്റെ അവശേഷത്തിൽ സിമോനു ഒരു സന്തോഷവും ഉണ്ടായില്ല. നിപുണിക കാണിച്ചുകൊടുത്ത അവളുടെ സ്വാമിനിയുടെ പുറമുറികളുടെ മുഖപ്പിനു താഴെ അയാൾ കുറെനേരം ചുറ്റി നടന്നുകൊണ്ടിരുന്നു. എന്നാൽ ഇരാവതി വെളിയിൽ വന്നില്ല. ഒടുക്കം സായംകാലത്തിൽ അവൾ തന്റെ പിതാവിന്റെയും അദ്ദേഹത്തിന്റെ അതിഥികളുടെയും സന്നിധിയിൽ വന്നപ്പോൾ അന്ന് പ്രാതഃകാലത്തിൽ കണ്ടപ്പോഴത്തെപ്പോലെ തന്നെ ഉള്ള ഉപചാരത്തോടു കൂടി യാത്രപറയുന്നതിനു മാത്രമായിരുന്നു.

മധ്യാഹ്നത്തിലെ ഉഷ്ണത്തിനെ പരിഹരിക്കുന്നതിനു വേണ്ടി അടുത്ത ദിവസം പ്രഭാതത്തിൽ തന്നെ അവർ യാത്രയെ പിന്നെയും ആരംഭിക്കേണ്ടിയിരുന്നതിനാൽ അവർ നേരത്തെ തന്നെ വിശ്രമത്തിനായി തങ്ങളുടെ മുറികളിലേക്കു പോയി. വിശ്രമം ആവശ്യകമായിരുന്നു എങ്കിലും യുവാവായ സിമോനു ഉടൻതന്നെ അതിനെ സ്വീകരിക്കുന്നതിനു മനസ്സില്ലായിരുന്നു. അയാൾ ആയുധങ്ങളെ അഴിച്ചു

ച്ചതിന്റെ ശേഷം ശയിക്കാതെ അപാവൃതമായ വാതായനത്തിന്റെ സമീപത്തുനിന്നു. അവിടെനിന്നും നൈശമായ തമസ്സിൽ അച്ഛന്നമായ തരുനികരവും പ്രാകാരവും ദൃശ്യമായിരുന്നു. അവയുടെ പിൻഭാഗത്തിൽ കുന്നുകളും അവയിൽ അവിടവിടെ ദേവാലയങ്ങളും മറ്റു ആയതനങ്ങളും ഉണ്ടായിരുന്നു. സിദ്ധൻ ഇരാവതിയെക്കുറിച്ചു മാത്രമല്ല അപ്പോൾ വിചാരിച്ചിരുന്നത്; തന്റെ പിതൃവ്യനുമായിട്ടുണ്ടായ സംഭാഷണവും, താൻ വ്യാഘ്രത്തെ അനുധാവനം ചെയ്ത സംഗതിയെ ഏതുപ്രകാരമെന്നു തനിക്കു ഊഹിക്കാൻ അശക്യമായ വിധത്തിൽ ഏതോ കൌശലത്താലോ വിദ്യയാലോ അറിഞ്ഞിരുന്ന ഗഹനചരിതനായ ആ ചാര്യനുമായി അനിച്ഛമുണ്ടായ അപൂർവ്വസന്ദർശനവും ആ സമയം ആയാളുടെ വിചാരത്തിനു വിഷയീഭവിച്ചിരുന്നു. ഇതിന്റെ ഒക്കെയും പര്യവസാനം എന്താണ്? ആ മനുഷ്യന്റെ ഉദ്ദേശ്യം എന്തായിരിക്കാം? സാർഥനൻ തന്നെ വിശ്വാസ്യനാണോ? ബൌദ്ധമതത്തിന്റെ ഉപദേശങ്ങൾ അനുവർത്തനീയങ്ങൾ തന്നെയോ? അന്നു കാലത്തു നടന്ന സംഗതികളെ കല്പകനോടു പറയാതിരിക്കയോ വേണ്ടത്? അതോ അവയെക്കുറിച്ച് കല്പകനുമായി ആലോചിക്കയോ നല്ലത്?

സിദ്ധൻ ഇങ്ങനെ വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു അപ്രതീക്ഷിതമായ കാഴ്ച ക്ഷണനേരത്തേക്ക് ആയാളുടെ വിചാരധാരയെ വിച്ഛിന്നയാക്കി എങ്കിലും ഉടൻ തന്നെ ആയാളുടെ വിചാരങ്ങൾ പൂർവസ്ഥിതിയിൽ ആയി. ആകാശത്തിൽ അപ്പോഴും അവശിഷ്ടമായിരുന്ന മങ്ങിയ വെളിച്ചത്തോടു കൂടിയ അടുത്ത പ്രാകാരത്തിന്റെ മുകളിൽ അപ്രതീക്ഷിതമായി രണ്ടു സ്വരൂപങ്ങൾ കാണപ്പെട്ടു. സിദ്ധനു അവയെ പ്രത്യംഗം വ്യാവർത്തിച്ചറിയാൻ കഴിഞ്ഞില്ലെങ്കിലും അവയിൽനിന്നും പിതൃവ്യനായ ശർവ്വനന്റെയും ഉഗ്രാചാര്യനായ ഗോരക്ഷനാഥന്റെയും പ്രത്യഭിജ്ഞ ആയാൾക്കു ഉണ്ടായി. ആ രണ്ടു പേർക്കും ആ ഏകാന്തത്തിലും പുനരപി സമ്മേളനം ഉണ്ടായിരുന്നു, എന്നാൽ ഈ കാഴ്ചയിൽ ആശ്ചര്യകരമായ സംഗതി അപ്പോൾ അവരുടെ ചേഷ്ടിതങ്ങളിൽ ഉണ്ടായിരുന്ന ആത്യന്തികമായ ഭേദമായിരുന്നു. മുമ്പിൽ ഉണ്ടായിരുന്ന പാരുഷ്യത്തിന്റെയോ ശൈഥില്യ

ത്തിന്റെയോ രേഖ ഒന്നും അപ്പോൾ അവൎക്കില്ലായിരുന്നു. അങ്ങോട്ടും ഇങ്ങോട്ടും ഗതാഗതം ചെയ്തുകൊണ്ട് ഐകാഗ്ര്യത്തോടു കൂടിയുള്ള സംഭാഷണത്തിൽ വ്യഗ്രന്മാരായിട്ട് അവർ ഏകൻ അന്യനേക്കാൾ അധികമായി ഹസ്തവിക്ഷേപാദികൾ ചെയ്തുകൊണ്ടിരുന്നു. ഓരോരുത്തരായി അതിനു പുറമെയുള്ള പ്രാകാരത്തിൽ കൂടി പോകുന്ന മറ്റു ചിലരെ അപ്രതീക്ഷിതമായി കണ്ടു ഇവരെ ഇപ്രകാരം അവർ നടന്നുകൊണ്ടിരുന്നു. നൂതനമായി കാണപ്പെട്ടവരുടെ കശ്മിതങ്ങളായ ശരീരങ്ങളിൽ ലബ്ധപരഭാഗങ്ങളായി അപ്പോൾ ഉള്ള വെളിച്ചത്താൽ ദൃശ്യങ്ങളായിരുന്ന ശുഭ്രങ്ങളായ കണ്ഠസൂത്രങ്ങൾ അല്ലാതെ മറ്റു നൂൽബന്ധം ഇല്ലായിരുന്നു. അവർ അടുത്തു തുടങ്ങിയപ്പോൾ സിദ്ധൻ സ്ഥിതി ചെയ്തിരുന്നേടത്തുനിന്നും അദൃശ്യമായ ഏതോ മാൎഗ്ഗത്തിൽ കൂടി സാല്പണൻ തിരോഭവിച്ചു. ദുൎഗ്ഗാചാൎയ്യൻ ഉടൻതന്നെ യഥാപൂൎവം ഗൌരവത്തോടു കൂടി തന്റെ ദക്ഷിണഹസ്തം കൊണ്ട് അഗ്രഭാഗത്തിലുള്ള ആ ക്ഷേത്രങ്ങളിൽ ഒന്നിനെ ചൂണ്ടി കാണിച്ച് അവരുടെ പുരോഗാമിയായി ഭവിച്ച് പ്രാകാരത്തിൽ കൂടി കന്നുകളുടെ താഴെയുള്ള ഗഹനമായ വനത്തിലേക്കു നടന്നു. ആ സ്വരൂപങ്ങളുടെ ഒരു ദീൎഘമായ പംക്തി അയാളെ അനുഗമിച്ചു. അന്ത്യമായ സ്വരൂപം അരണ്യത്തിൽ അന്തൎഹിതമായതിനു മുൻപെ തന്നെ സിദ്ധൻ അവയെ പരിഗണിച്ചു കഴിഞ്ഞിരുന്നു.

സിദ്ധനു സ്വാഭാവികമായി ധൈൎയ്യമുണ്ടായിരുന്നിട്ടും അവരുടെ വിലക്ഷണസ്വരൂപങ്ങൾ കടന്നുപോകുന്നതു കാണുകയും അവർ ഗോരക്ഷന്റെ ഉപാസ്യദേവതയുടെ ക്ഷേത്രത്തിലേക്കു പോകുന്നവരായിരുന്നതിനാൽ ദുൎഗ്ഗാദേവിയുടെ കിങ്കരന്മാരെന്നുള്ള വിചാരം ജനിക്കയും ചെയ്തപ്പോൾ അയാൾക്കു അല്പം ഭയം ഉണ്ടായി. താൻ പലപ്പോഴും കേട്ടിരിക്കയും, എന്നാൽ നശിപ്പിക്കപ്പെടുകയോ നശിക്കയോ ചെയ്തതായി വിശ്വസിക്കയും, മതത്തിലുള്ള അതിശ്രദ്ധയുടെ ഫലമായി ചിരകാലം ഹിന്ദുദേശത്തിൽ ഭയത്തിനും ഉപദ്രവത്തിനും ഹേതുവായിരിക്കയും ചെയ്തിരുന്ന മനുഷ്യവേഷധാരികളായ പിശാചങ്ങളുടെ സംഘം ഇപ്പോഴും ഉണ്ട് എന്നുള്ളത് സത്യമായിരിക്കുമോ? ഇങ്ങനെയുള്ള ഒരു സംഘത്തിന്റെ നേതാവുമായി ചക്രവൎത്തിയുടെ ഉദ്യോഗസ്ഥനായ തന്റെ പിതൃവ്യൻ സഖ്യത്തോടു കൂടിയിരിക്കുന്നത്

സംബോധ്യമാണോ? അത് വിശ്വസിക്കത്തക്കതല്ലായിരുന്നു. പിന്നെ അയാൾ തന്റെ ഗൂഢവിചാരങ്ങളെ കുറിച്ച് ഹാസ്യത്തോടു കൂടി വാതായനത്തിൽനിന്നും മാറി വസ്ത്രങ്ങളെ വേഗത്തിൽ അഴിച്ചിട്ടുംവച്ച് തനിക്കായിട്ട് വിരിച്ചിരുന്ന മെത്തയിൽ കിടന്നു. എന്നാൽ നിദ്ര ഉടനെ ഉണ്ടായില്ല. എന്തുകൊണ്ടെന്നാൽ ഈരാത്രിയുടെയും സാല്ലൂണന്റെയും ഗോരക്ഷന്റെയും അയാളുടെ നഗരായ അനുയായികളുടെയും അന്യോന്യവിലക്ഷണകളായ ആകൃതികൾ മനസ്സിൽ തോന്നിക്കൊണ്ടിരുന്നു. ഉറങ്ങുന്നതിനു മുൻപിൽ അന്നേദിവസം താൻ കാണുകയും കേൾക്കയും ചെയ്തിട്ടുള്ള സംഗതികളെ കല്പകരോടു പറകയില്ലെന്നു അയാൾ നിശ്ചയിച്ചിരുന്നു. തന്റെ പിതൃവ്യൻ നിഗൂഢകാര്യങ്ങളിൽ പ്രവേശിച്ചിരുന്നു എന്നുള്ളത് അയാൾക്കു ബോധപ്പെട്ടു. എന്നാൽ രാജതന്ത്രനിപുണന്മാൎക്ക് അത് ചിലപ്പോൾ വേണ്ടിവരുന്നതാണ്. അതിൽ ശിക്ഷാൎഹമായി സംശയിക്കത്തക്കതായിട്ടു ഒന്നും ഇല്ലാതേയും ഇരുന്നു. എങ്കിലും അത് വെളിപ്പെടുന്ന പക്ഷം സാല്ലൂണനും പക്ഷേ അയാളുടെ അടുത്ത ബന്ധുക്കൾക്കും ഹാനികരമായിത്തീൎന്നേക്കാം. വിസ്രംഭസംഭാഷണംകൊണ്ടും കേവലം യാദൃച്ഛികമായും താൻ അറിഞ്ഞ സംഗതികളെ വെളിപ്പെടുത്തുന്നത് ന്യായ്യമല്ലെന്നു സിദ്ധാന്തം തോന്നി. അങ്ങനെ വെളിപ്പെടുത്തുന്നതായാൽ കല്പകർ കൂടിയും അതിനെ ആക്ഷേപിക്കുന്നതാണ്.

## മൂന്നാം അദ്ധ്യായം.

### ആഗ്ര.

സോല്ലാസമായി ശബ്ദായമാനകളായ ഭേരികളുടെ ഘോഷം സിദ്ധന്റെ പ്രാതസ്സ്വാപത്തെ ഭഞ്ജിച്ചു. അയാൾ ഝടിതി ഉത്ഥാനം ചെയ്തു വാതായനത്തിന്റെ ബഹിൎഭാഗത്തിൽ നോക്കിയപ്പോൾ പുരോഭാഗത്തുള്ള വിസ്തീൎണ്ണമായ ചത്വരം മുഴുവനും സാൎത്ഥികന്മാരെക്കൊണ്ടു പൂൎണ്ണമായി കണ്ടു. അവരിൽ പാതിപ്പേർ അശ്വങ്ങളിൽനിന്നു പല്യയനങ്ങളെ വിമോചിപ്പിക്കയും മറ്റുള്ളവർ അശ്വങ്ങളെ ആരോഹണം ചെയ്തു പംക്തിയായി നിരക്കുകയും ചെയ്യുകയായിരുന്നു. നമ്മുടെ അദ്ധ്വന്യന്മാർ അവിടെനിന്നുള്ള യാത്രയിൽ അനുഗമിക്കാൻ പോകുന്ന ഈ രണ്ടാമതു പറയപ്പെട്ടവർ അപ്പോൾ വന്നുചേൎന്ന ഭടന്മാൎക്കു പകരം ആഗ്രായിലേക്കു പോകാൻ ഭാവിക്കയായിരുന്നു. അവരുടെ കൂട്ടത്തിൽ തന്റെ ശ്വേതാശ്വത്തോടുകൂടി തന്റെ ഭൃത്യൻ കാത്തുനില്ക്കുന്നതു സിദ്ധൻ കണ്ടു. അയാൾ ക്ഷണത്തിൽ യാത്രയ്ക്കുള്ള ഒരുക്കങ്ങളെ പൂൎത്തിയാക്കി കഞ്ചുകം ഗവൎണ്ണം വരുന്നതിനു മുൻപെ തന്നെ അശ്വത്തിൽ ആരോഹണം ചെയ്തു. എന്നാൽ ഇതിനിടയിൽ ആ സാൎത്ഥസംഘം യാത്രപുറപ്പെടുന്നതിനു മുൻപിൽ സിദ്ധനു പൂൎവ്വദിനത്തിൽ താൻ പോയപ്പോഴും നിശ്ശബ്ദയാതനമായി നോക്കിയിരുന്ന മുകപ്പിന്റെ കിഴിലേക്കു തന്റെ അശ്വത്തെ നയിക്കുന്നതിനു അവസരം ലഭിച്ചു. അപ്പോൾ അതു നിഷ്ഫലമായില്ല. എന്തുകൊണ്ടെന്നാൽ ആ മുകപ്പിനെ ആച്ഛാദനം ചെയ്തിരിക്കുന്ന ലതകളുടെ മദ്ധ്യത്തിൽ കൂടി ശ്വേതവസ്ത്രം ധരിച്ചു സമ്യക്പരിചിതയായ ഒരു ആകൃതി അയാൾ സമീപത്തേക്കു ചെല്ലുമ്പോൾ മന്ദമാരുതനിൽ ഒരു കരാംഗുലികളെ ചലിപ്പിക്കുന്നതു കണ്ടു. അയാൾ കുറെക്കൂടി സമീപത്തു ആയപ്പോൾ അവൾ അതിനെ മന്ദമായി അധോഭാഗത്തേക്കു ഇടുകയും അയാൾ ക്ഷണത്തിൽ കുതിരയെ തിരിച്ചു തന്റെ കുന്തത്തിന്റെ അഗ്രംകൊണ്ടു അതിനെ പിടിക്കയും ചെയ്തു. അതു കാശ്മീരത്തിൽ ഉണ്ടാക്കപ്പെട്ടതും പ്രകാശമാനമായ വൎണ്ണത്തോടുകൂടിയതും ഒരു പൂന്താതുപോലെ സൂക്ഷ്മവും ലോകത്തിലുള്ള സകല തന്തുവായന്മാൎക്കും നിരാശയെ ജനിപ്പിക്കത്തക്കതും ഉൎണ്ണി

ഷത്തിൽ ബന്ധിക്കുന്നതുപോലെ തന്നെ എളുപ്പത്തിൽ ഒരു അംഗുലീയകത്തിന്റെ മദ്ധ്യത്തിൽ കൂടി ആകൎഷിക്കപ്പെടാവുന്നതും ആയിരുന്നു. തനിക്ക് ഏറ്റവും സൌഭാഗ്യമായ ഈ പ്രയാണസമയത്തെ സമ്മാനത്തെ അത്യന്തം വേഗത്തിൽ ചുംബിച്ച് അതിനെ ഖഡ്ഗത്തിന്റെ മുഷ്ടിയിൽ ബന്ധിച്ച് യാത്ര പറയുന്ന ഭാവത്തിൽ ഹസ്തചലനം ചെയ്തതിന്റെ ശേഷം ഏതാനും ഉൽപതനങ്ങൾക്കുള്ളിൽ തന്റെ സഹയാത്രക്കാരോടു കൂടി ചെന്നു ചേൎന്നു. സാല്ലുണർ തന്റെ അതിഥികളെ കാഴ്ച്ചയും ഭരയാനം ചെയ്തതിന്റെ ശേഷം താൻ ഏതാനും ദിവസങ്ങൾക്കുള്ളിൽ ആഗ്രയിലേക്കു വരണമെന്നു വിചാരിച്ചിട്ടുള്ളതുകൊണ്ട് താമസിയാതെ സന്ധിപ്പാൻ വഴിക്കു കണ്ടുകൊള്ളാം എന്നു പറഞ്ഞ് ശൗചമായി പിരിഞ്ഞു. നമ്മുടെ ശരഭന്നന്മാർ ആ സാർത്ഥസമാജത്തിന്റെ നായകനോടു കൂടി യാത്രയെ തുടൎന്നു. വൃക്ഷപൂർണ്ണങ്ങളും മനോഹരങ്ങളും ആയ കാനനങ്ങൾ ഇടക്കിടെ ഉണ്ടാകിലും പ്രയാണവൃക്ഷാദികളും ശിലാഖണ്ഡങ്ങളും ആയ യമുനാതീരങ്ങളിലെ മണൽപ്രദേശങ്ങളിൽ കൂടി അവർ കഒ ദിവസത്തിലധികം യാത്ര ചെയ്തു. ഒടുക്കം ആഗ്രായിൽ നിന്നും സമീപത്തുള്ള അവരുടെ അന്ത്യമായ നിവേശസ്ഥലത്ത് സായംഹ്നത്തിൽ ചെന്നു ചേൎന്നു. അടുത്ത പ്രഭാതത്തിൽ ഒരു സവാരി ചെയ്ത് ചക്രവൎത്തിയുടെ രാജധാനിയിൽ എത്തി. അതിന്റെ ദൎശനം മാൎഗ്ഗക്ലേശങ്ങളെ വിസ്മരിപ്പിക്കുന്നതിനു വേണ്ടുവോളം മതിയായിരുന്നു. ആ കാലത്തിലും പിന്നീടു വളരെക്കാലത്തേക്കും ആഗ്രായെ ലോകത്തിൽ ഏറ്റവും ദൎശനീയങ്ങളും വിഖ്യാതങ്ങളും ആയ നഗരങ്ങളിൽ ഒന്നാക്കിത്തീൎത്തിട്ടുള്ള പ്രാസാദങ്ങളുടെയും ചൈത്യങ്ങളുടെയും ദീൎഘമായ പംക്തി ഉദ്യാനങ്ങളുടെയും പ്രാകാരപരിഖാദികളുടെയും മദ്ധ്യേ നദിയുടെ മറുകരയിൽ അൎദ്ധവൃത്താകാരമായി കാണപ്പെട്ടു. മദ്ധ്യത്തിൽ സൎവ്വാതിശായിയായ ഔന്നത്യത്തോടും ഔജ്ജ്വല്യത്തോടും കൂടി നിരുപമമായ ചക്രവൎത്തിയുടെ സൌധം ശോഭിച്ചു. അരുണവൎണ്ണങ്ങളും മസൃണീകൃതങ്ങളും ആയ ശിലാവിശേഷങ്ങളെക്കൊണ്ട് വിചിത്രമായി നിൎമ്മിക്കപ്പെട്ടിട്ടുള്ളതിനാൽ ആദിത്യരശ്മിയിൽ പ്രകാശമാനവും ശിലാമയവും ആയ ഒരു മേഘത്തിൽ നിന്നും ഖണ്ഡിച്ചെടുക്കപ്പെട്ടിട്ടുള്ളതോ എന്നു തോന്നുമാറ് മദ്ധ്യത്തിൽനില്ക്കു

ന്ന കെട്ടിടം ചെറിയ ലീലാഗൃഹങ്ങൾകൊണ്ടും നിബിഡങ്ങളായ തരുഷണ്ഡങ്ങൾകൊണ്ടും എല്ലാഭാഗങ്ങളിലും പരിവൃതമായിരുന്നു. ഈ കെട്ടിടം അതിന്റെ അത്യാദ്ഭുതമായ പരിമാണംകൊണ്ടും അനേകകൂടാഗാരങ്ങൾകൊണ്ടും ചെറിയ ഗോപുരങ്ങൾകൊണ്ടും നീലവൎണ്ണമായ ആകാശത്തിൽ ദൃശ്യമാനമായ അവയിലെ ചിത്രപ്പണികൊണ്ടും പ്രേക്ഷകന്മാൎക്കു് എത്രയും വിസ്മയാവഹമായിരുന്നു. മദ്ധ്യത്തിലുള്ള രാജഗൃഹത്തിനു ചുറ്റും വലിയ രാജസേവകന്മാരുടെയും ധനികന്മാരായ പ്രഭുക്കളുടെയും സമ്പന്നന്മാരായ പൌരന്മാരുടെയും ക്രീഡാഗൃഹങ്ങളും, തുംഗങ്ങളായ ശൃംഗങ്ങളോടു കൂടിയ ചൈത്യങ്ങളും, അവിടവിടെ അതീതകാലത്തിൽ പ്രബലമായിരുന്ന ഒരു മതത്തിന്റെ അവശിഷ്ടചിഹ്നങ്ങളായി എത്രയോ വിവിക്തങ്ങളായ ദേവാലയങ്ങളും ഉണ്ടായിരുന്നു.

ആ കാഴ്ചയുടെ ഭംഗികൊണ്ടു നമ്മുടെ അദ്ധ്വന്യന്മാർ അശ്വങ്ങളെ സംയമനം ചെയ്തു സന്തോഷാതിശയത്തോടു കൂടി അതിനെ നിൎന്നിമേഷമായി നോക്കിക്കൊണ്ടുനിന്നു. ശക്തിമാനായ ജേതാവും ഗാഢാലോചനയുള്ള പരിഷ്കാരകനും ആയ ഒരാൾ തനിച്ചാണു് ഇന്ദ്രജാലംകൊണ്ടോ എന്നു തോന്നുമാറു് ആ ശൂന്യപ്രദേശത്തിൽ ഇത്രമാത്രം പ്രൌഢിയും ശോഭാതിശയത്തേയും ഉണ്ടാക്കിത്തീൎത്തിട്ടുള്ളതു്. ആ ആളിനെ അചിരേണ കാണുകയും കേവലം ഉപചാരപൂൎവ്വമായിരിക്കുമെങ്കിലും അദ്ദേഹവുമായി അല്പമായ സംഭാഷണം ഉണ്ടാകയും ചെയ്യുമെന്നുള്ള വിചാരം സിദ്ധന്റെ മനസ്സിൽ ഒരു ഉൽകണ്ഠയെ ജനിപ്പിച്ചു.

നദിയുടെ മറുകരയിൽ എത്തിയതിന്റെ ശേഷം അവർ വഴിയാത്രയിൽ തങ്ങളുടെ കൂട്ടുകാരനായിരുന്ന ഉദ്യോഗസ്ഥനോടു യാത്ര പറഞ്ഞു് ഭൃത്യനോടു കൂടി കല്പകന്റെ ഒരു സ്നേഹിതൻ അവൎക്കായി കൂലിക്കു ഏൎപ്പെടുത്തിയിരുന്ന ഒരു ഗൃഹത്തിലേക്കു പോയി. അതു് സാധാരണരീതിയിലെങ്കിലും ചാതുൎയ്യത്തോടു കൂടുംവണ്ണവും സുഖസാമഗ്രിസമ്പത്തിയുള്ള വിധത്തിലും സജ്ജീകരിക്കപ്പെട്ടിരുന്നു. അതിൽനിന്നും ചുറ്റുമുള്ള ഉദ്യാനങ്ങളുടെയും പ്രഭാതസൂൎയ്യരശ്മികൊണ്ടു പ്രകാശമാനമായ നദിയുടെയും കാഴ്ചകൾ എത്രയും സന്തോഷപ്രദങ്ങളായിരുന്നു. കല്പകൻ അകത്തേക്കു കടന്നു് ഇപ്രകാരം പറഞ്ഞു:

“വരിക. ഇത്ര മതി. നമ്മുടെ സാമാനച്ചുമടോടുകൂടി ഒട്ടകങ്ങളും എത്തീട്ടുണ്ട്. നാം തന്ത്രാലുക്കളായിരിക്കരുത്. ഉടുപ്പുമാറി ഉടനെ മന്ത്രി അബ്ബുല്ഫ്ഫാസലെ കാണാൻ പോകണം. എന്നാൽ ഭക്ഷിക്കാം. വത്സൻ സാമാനങ്ങളെ അഴിച്ചുവയ്ക്കും”.

അര മണിക്കൂറിനിടയ്ക്ക് രണ്ടു പേരും മന്ത്രിയെ കാണാൻ പോകുന്നതിനു സന്നദ്ധരായി. സിദ്ധൻ ജാനുപര്യന്തം എത്തുന്നതും കണ്ഠത്തിൽ ഒരു മുക്താഹാരത്തെ പ്രകാശിപ്പിക്കത്തക്കവണ്ണം തുറന്നിട്ടുള്ളതും ആയ ഒരു നീരാളം ഉടുപ്പിനെയും ശിരസ്സിൽ ഒരു തൂവാൽ കൊണ്ട് അലംകൃതമായ ഉഷ്ണീഷത്തെയും ധരിച്ചിരുന്നു. കല്പകനും ഭംഗിയുള്ളതും ഇതിനു മുൻപിലത്തെപ്പോലെ അത്യന്തസാധാരണരീതിയിലുള്ളതല്ലാത്തതും ആയ ഒരു ഉടുപ്പിട്ടിരുന്നു. അവരുടെ കയ്യിൽ ഉണ്ടായിരുന്ന ഖഡ്ഗവും ഛുരികയും വിഭവമാത്രമായിട്ടല്ലാതെ ഉപയോഗത്തിനായിട്ടായിരുന്നില്ല.

മന്ത്രിമന്ദിരം സന്നിഹിതമായിത്തന്നെ ഇരുന്നു. അവർ അങ്കണത്തിൽ കൂടി കടന്ന് ഒരു സേവകനോട് അവരുടെ പേരുകളെ പറഞ്ഞു. അവൻ ഉടനെ അവരെ കൂട്ടിച്ചുകൊണ്ടു പോയി മന്ത്രി വരുന്നതുവരെ ഇരിക്കുന്നതിനു ഒരു മുറി കാണിച്ചുകൊടുത്തു. അവർ വളരെ നേരം കാത്തിരിക്കേണ്ടിവന്നില്ല. അവർ ഇരുന്ന മുറിയെ മറ്റു മുറികളിൽ നിന്നും വ്യവധാനം ചെയ്തിരുന്ന യവനിക ഉടനെ നീക്കപ്പെടുകയും അബ്ബുല്ഫ്ഫാസൽ പ്രവേശിക്കയും ചെയ്തു. അയാൾ സാമാന്യം സ്ഥൂലകായനും അനതിപ്രാംശുവും അനതിവാമനനും ഉദ്ദേശം പഞ്ചാശദ്വയസ്കനും ആയിരുന്നു. അയാൾ വിചിത്രവേല ചെയ്തിട്ടുള്ള വിലയേറിയ മഞ്ഞപ്പട്ടുകൊണ്ടുണ്ടാക്കപ്പെട്ട ഒരു ഉടുപ്പിനെ ധരിച്ചിരുന്നു. ശ്മശ്രു വളർത്തിട്ടില്ലായിരുന്നു. സ്നിഗ്ദ്ധമായ മുഖഭാവത്തിൽ ക്ലാന്തത പ്രകാശിച്ചിരുന്നിട്ടും ബലവത്തായ സ്ഥിരനിശ്ചയവും പൌരുഷശക്തിയും അഭിവ്യഞ്ജിച്ചിരുന്നു. ഇളം കൃഷ്ണവർണ്ണങ്ങളായ നേത്രങ്ങളുടെ ഔദാര്യമായ ഭാവത്താൽ ചാകപ്പെടുത്തപ്പെട്ടിരുന്നു. കല്പകനും സിദ്ധനും എത്രയും വിനയത്തെ കാണിച്ച് ക്രമപ്രകാരമുള്ള അഭിനന്ദനാചാരം കഴിഞ്ഞതിന്റെ ശേഷം അബ്ബുല്ഫ്ഫാസൽ പറഞ്ഞു: “ഇത്ര വേഗത്തിൽ നിങ്ങളെ ഇവിടെ

കാണാനിടയായതിനെക്കുറിച്ചു് ഞാൻ വളരെ സന്തോഷിക്കുന്നു. നമ്മുടെ യുവാവായ ഈ സ്നേഹിതൻ ചക്രവൎത്തിയുടെ സേവകത്വത്തെ സ്വീകരിക്കുന്നതിൽ വിളംബത്തെ കാണിക്കുന്നില്ല. സന്തോഷമായി. ബുദ്ധിമാനായ കല്ലൂകരേ! ഇതു് നിങ്ങളുടെ പ്രോത്സാഹനത്താലാണെന്നു് ഞാൻ വിചാരിക്കുന്നു”.

കല്ലൂകർ ഇപ്രകാരം ഉത്തരം പറഞ്ഞു: “നിങ്ങളുടെയും ചക്രവൎത്തിയുടെയും കൃപയാൽ സിദ്ധനു ലഭിച്ചിട്ടുള്ള ഉദ്യോഗത്തെ ഏല്ക്കുന്നതിൽ ആവശ്യത്തിലധികം ഒരു ക്ഷണംപോലും അയാൾ താമസിച്ചിരുന്നാൽ അതു് ഒട്ടും തന്നെ നന്നായിരിക്കയില്ലല്ലോ”.

കല്ലൂകർ പറഞ്ഞു നിറുത്തുന്നതിനു മുമ്പിൽ അബൂൽഫേസൽ പറഞ്ഞു: “സ്നേഹിതാ! ഇതിൽ കൃപ എന്നു പറയാൻ ഒന്നുമില്ല. യോഗ്യത അറിഞ്ഞു് നിശ്ചയിച്ചതാണു്. എല്ലാ ഉദ്യോഗങ്ങളെയും ഞങ്ങളുടെ സജാതീയന്മാരായ പ്രഭുക്കൾക്കു തന്നെ കൊടുക്കുന്നതു് ആവശ്യകമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. ഞങ്ങളോടു സഖ്യം ചെയ്തിരിക്കുന്ന രാജ്യങ്ങളിലെ അന്യജാതീയന്മാരായ പ്രഭുക്കൾക്കും ഉദ്യോഗങ്ങളെ സംഭാവനയായി കൊടുക്കുന്നതാണു്. നമ്മുടെ രജപുത്തു് ജനങ്ങൾക്കു് അവരുടെ സേനാനായകന്മാരെ അന്യദേശീയന്മാരിൽനിന്നും തിരഞ്ഞെടുക്കുന്നതു് അസന്തോഷകരമായിരിക്കുമെന്നുള്ളതു് നിങ്ങൾക്കു് അറിയാമല്ലോ. ഒരു പുരാതനനും സ്വപരീക്ഷിതനും ആയ സ്നേഹിതന്റെ പുത്രനെ അയാളുടെ പിതാവു് ഇച്ഛിച്ചതുപോലെയുള്ള ഒരു ജീവനത്തിനു നിയമിക്കുന്നതിനെക്കാൾ അധികം സന്തോഷകരമായി എന്താണു് എനിക്കുള്ളതു്?”

മന്ത്രി പറഞ്ഞു നിറുത്തിയതിന്റെ ശേഷം സിദ്ധൻ പറഞ്ഞു: ‘പ്രഭോ! അതങ്ങനെയാണെങ്കിലും ഞാൻ ഇതിനെ കൃപാസൂചകമാണെന്നു തന്നെ വിചാരിക്കയും, എന്റെ പിതാവിനു വേണ്ടിയും എനിക്കു വേണ്ടിയും ഞാൻ നിങ്ങളോടു എത്രയും ഹൃദയംഗമമായി വന്ദനം പറകയും, നിങ്ങളുടെ കൃപയ്ക്കു അയോഗ്യനായിത്തീരാതിരിക്കാമെന്നു വിശ്വസിക്കയും ചെയ്യുന്നു.”

അബൂൽഫേസൽ ഗൌരവത്തോടു കൂടി പറഞ്ഞു: “സർവോപരിയായി അങ്ങു് വിശ്വസ്തനായിരിക്കണം. പക്ഷേ ഈ ഉപദേശം അനാവശ്യമെന്നു അങ്ങേക്കു തോന്നുന്നതായിരിക്കാം. എന്നാൽ

അങ്ങ് കുറെ ദിവസം ഇവിടെ താമസിക്കുമ്പോൾ എല്ലായിടത്തും വിശ്വാസഘാതികളായ ആളുകൾ പ്രച്ഛന്നന്മാരായി നടക്കുന്നുണ്ടെന്നുള്ളത് മനസ്സിലാകും. ചിലപ്പോൾ ഉത്തമഗുണവിശിഷ്ടന്മാർ കൂടിയും അവരാൽ പ്രതാരിതന്മാരായിട്ട് വിശ്വാസഹീനന്മാരായിത്തീരുന്നുണ്ടാകാം. നാളെ അങ്ങേ ഉദ്യോഗത്തിനു ആവശ്യകങ്ങളായ അറിവുകളെ അങ്ങേ മേലുദ്യോഗസ്ഥൻ തരുന്നതാണ്. നിങ്ങളുടെ രജപുത്രുകളെക്കുറിച്ച് കരുതലോടു കൂടിയിരിക്കണമെന്ന് അയാൾ അങ്ങേ അടുക്കൽ പറയും. എന്തുകൊണ്ടെന്നാൽ അവരുടെ സ്ഥിതി താഴ്ന്നതാണെങ്കിലും അവർ അങ്ങയെപ്പോലെ തന്നെ ജാത്യാഭിമാനമുള്ളവരാകുന്നു. അതിനാൽ സാധാരണ ഭടന്മാരെപ്പോലെ അവരെ ഭരിക്കാൻ പാടില്ലെന്നു അങ്ങേക്കു അറിയാമല്ലോ. എന്നാൽ ഇപ്പോൾ നഗരസന്ദർശനത്തിനു അങ്ങേക്കു താല്പര്യം ഉണ്ടായിരിക്കുന്നത് സ്വാഭാവികമാണല്ലോ. അതുകൊണ്ട് ഞാൻ താമസിപ്പിക്കുന്നില്ല. എന്നാൽ ക്ഷണനേരം നില്ക്കണം." സിദ്ധൻ യാത്ര പറയാൻ എഴുന്നേല്ക്കവെ അയാൾ പിന്നെയും പറഞ്ഞു: "അങ്ങേക്കു ഒരു മാർഗ്ഗോപദേശി വേണമെന്നുണ്ടായിരിക്കാം. അതിലേക്കു ഒരു നല്ല ആളെ തരാം. കൈകൊട്ടിയ സമയം വന്ന ഭൃത്യനോടു "എന്റെ മരുമകൻ പാർവിസ് ഭവനത്തിലുണ്ടോ?"

ഭൃത്യൻ: "ഇപ്പോൾ തന്നെ അവിടുത്തെ ഞാൻ അങ്കണത്തിൽ കണ്ടു."

അബുൽഫ്ഫാസൽ: "ഞാൻ അയാളെ കാണുന്നതിനു ആവശ്യപ്പെടുന്നു എന്നു പറ."

ഏതാനും ഞൊറികളിൽ മുക്താഹാരങ്ങൾകൊണ്ടും മറ്റു രത്നാഭരണങ്ങൾകൊണ്ടും അലംകൃതനും വിലയേറിയ ഉടുപ്പ് ധരിച്ചവനും ഏകദേശം സിദ്ധന്റെ സമവയസ്കനും ആയ ഒരു യുവാവ് അവിടെ വന്നു. അയാളുടെ മുഖം പ്രസന്നഭാവത്തോടു കൂടിയതും ഒരു കറുത്ത മേൽവിശ ഉണ്ടെങ്കിലും ഏതാണ്ട് സ്ത്രീത്വം ഉള്ളതും ആയിരുന്നു.

അബുൽഫ്ഫാസൽ അയാളോടു പറഞ്ഞു: "പാർവിസ്! ഇവർ കാശ്മീരത്തിൽനിന്നും നമ്മെ കാണുന്നതിനായി ഒരുവർ വരുമെന്നു ഞാൻ പറഞ്ഞിട്ടുണ്ടായിരുന്നവരാണ്. ശ്രേഷ്ഠനായ സിദ്ധൻ അ

ചിരണെ നിന്റെ സ്നേഹിതനായിത്തീരുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഇയാൾ നമ്മുടെ നഗരത്തിൽ ആദ്യമായി വന്നിരിക്കുന്നതിനാൽ നീ മാർഗ്ഗോപദേശിയായിരിക്കാമോ?

പാവ്ലിസ് സ്നേഹഭാവത്തോടുകൂടി സിദ്ധനോടു കുശലപ്രശ്നം ചെയ്തുകൊണ്ട് ഇപ്രകാരം പറഞ്ഞു: "അമ്മോമാ! ഞാൻ അതിനു സന്നദ്ധനായിരിക്കുന്നു. അത് എനിക്ക് ഒരു ബഹുമാനവും സന്തോഷവും ആയിരിക്കും."

മന്ത്രി പറഞ്ഞു: "എന്നായാൽ പോക തന്നെ. പക്ഷേ കല്യകർ കാശ്മീരത്തിലെ വർത്തമാനങ്ങളെക്കുറിച്ച് സംസാരിക്കുന്നതിനായി കുറെ നേരം കൂടി എന്റെ ശാലകൾ താമസിക്കും." കല്യകരെക്കാൾ സിദ്ധനെ അഭിമുഖീകരിച്ച് മന്ത്രി ഇപ്രകാരം പറഞ്ഞു: "എന്നാൽ മാന്യന്മാരേ! എന്റെ സഹോദരനായ ബൈഫ്സിയെ ഇന്നു തന്നെ കാണാതിരിക്കരുത്. എന്നെക്കുറിച്ച് പ്രാധാന്യം കാണിക്കുന്നത് അയാൾക്കും സമ്മതമായിരിക്കുമെങ്കിലും നിങ്ങൾ അയാളെ ചെന്നു കാണുന്നത് നാളത്തേക്കു നീക്കിവച്ചാൽ അയാൾ അതിനെ അനുഗ്രഹമായി വിചാരിച്ചേക്കാം."

സ്നേഹപൂർവമായി യാത്ര പറഞ്ഞുംകൊണ്ട് ആ യുവാക്കന്മാർ രണ്ടുപേരും അവിടെ നിന്നു പോയി. പാവ്ലിസ് പറഞ്ഞു: "ദൈവഗത്യാ ഇന്ന് അത്ര ചൂടെ ഉഷ്ണമില്ല. ഇന്നത്തെ പ്രഭാതത്തിലെ ദീർഘമായ കുതിരസ്സവാരി കഴിഞ്ഞതിന്റെ ശേഷം ഇനി ഇപ്പോൾ അത്രയും ദൂരം നടക്കാമെങ്കിൽ ആദ്യമായി സന്ദർശിക്കാൻ വരുന്നവർക്ക് അവശ്യദ്രഷ്ടവ്യമായ ചക്രവർത്തിയുടെ പ്രാസാദത്തെ കാണുന്നതിനായി ഇപ്പോൾ തന്നെ പോകാം."

തന്റെ നവീന സ്നേഹിതനുമായി ഏറ്റവും പരിചിതനായി ഭവിച്ചുംകൊണ്ട് സിദ്ധൻ ഉത്തരം പറഞ്ഞു: "ഹാ! ഉഷ്ണത്തെയും ശീതത്തെയും ഞാൻ അത്ര കൂട്ടാക്കുന്നില്ല. ഞങ്ങൾ അവയെ പർവ്വതപ്രദേശങ്ങളിൽ നല്ലവണ്ണം ശീലിച്ചിട്ടുണ്ട്. ക്ലമത്തെക്കുറിച്ചും ഞങ്ങൾ അത്ര വിചാരിക്കുന്നില്ല. എന്നാൽ നിങ്ങൾ പലപ്പോഴും കണ്ടിട്ടുള്ളതായിരിക്കാവുന്നതിനെ എനിക്കു കാണിച്ചുതരുന്നതിനുള്ള ശ്രമത്തെ നിങ്ങൾക്കു തരുന്നതിനെക്കുറിച്ച് ഞാൻ വ്യസനിക്കുന്നു."

പാവ്ലിസ് ഹാസ്യപൂർവം പറഞ്ഞു: "പൂർവ്വഭാഗങ്ങളിൽനിന്നും

വരുന്ന നിങ്ങളെപ്പോലെ ശീതോഷ്ണങ്ങളെക്കുറിച്ച് ഞാൻ അത്ര അക്ഷമനല്ലെങ്കിലും കുറച്ചു ദൂരം നടക്കുന്നതിനു എനിക്കു ശ്രമമില്ല. ഉഷ്ണമായിരുന്നാൽ കൂടിയും നിങ്ങളും ഒന്നിച്ചു നടക്കുന്നതിലുള്ള സന്തോഷത്താൽ എല്ലാ അസൌകൎയ്യവും വിസ്മരിക്കപ്പെടും.”

അവർ അചിരേണ അധികം പരിചിതന്മാരായിത്തീൎന്ന് അവരുടെ വിവിധങ്ങളായ കാൎയ്യങ്ങളേയും വിചാരങ്ങളേയുംകുറിച്ച് വിസ്രംഭസംഭാഷണം തുടങ്ങി. ഡാവിസ് മററു സംഗതികളുടെ കൂട്ടത്തിൽ തനിക്കു സൈന്യത്തിൽ പ്രവൃത്തിക്കു അഭിരുചിയില്ലെന്നും താൻ അതിലേക്ക് അയോഗ്യനാണെന്നു അമ്മാമൻ വിചാരിച്ചിരിക്കുന്നു എന്നും തനിക്കു ഒരു സിവിൽ ഉദ്യോഗമാണ് നിശ്ചയിച്ചിട്ടുള്ളതെന്നും സിദ്ധനോടു പറഞ്ഞു. ഇപ്രകാരം സംഭാഷണം ചെയ്തുകൊണ്ട് അവർ രാജമന്ദിരത്തിലേക്കു അടുത്തുള്ളവയിൽ പ്രധാനവും മനോഹരവും വിസ്തീൎണ്ണവും ആയ ഒരു രാജപഥത്തിൽ എത്തി. ഈ രാജപഥം ഒരു ഗോപുരദ്വാരത്തിൽ അവസാനിച്ചിരുന്നു. അതിൽ കൂടി കടന്ന് വൃക്ഷവിശേഷങ്ങളെക്കൊണ്ട് സാന്ദ്രച്ഛായമായ ഒരു വലിയ സമഭൂമിയിൽ എത്തി. അവിടെ മുൻപറഞ്ഞതുപോലെയുള്ള ഗോപുരദ്വാരങ്ങളിൽ അതുപോലെ വിസ്താരമുള്ള വേറെ ആറു രാജപഥങ്ങൾ വന്നു ചേൎന്നിരുന്നു. അതിന്റെ മദ്ധ്യത്തിൽ ശുണ്ഡാദണ്ഡത്തിൽനിന്നും വമഥുസദൃശമായി ജലനിൎഝരം പുറപ്പെടുന്നതും ശിലാനിൎമ്മിതവും ആയ ഒരു വേതണ്ഡപ്രകാണ്ഡം ഉണ്ടായിരുന്നു. ആ സ്ഥലത്തിന്റെ മൂന്നു വശങ്ങളും മസൃണശിലാവിശേഷഘടിതങ്ങളായ സ്തംഭപംക്തികളാൽ ആവൃതങ്ങളായിരുന്നു. ഇവയുടെ പശ്ചാൽഭാഗത്ത് ആ ഭവനത്തിന്റെ ഭിന്നഭിന്നങ്ങളായ ഭൂമികകൾ ക്രമോന്നതകളായി കാണപ്പെട്ടിരുന്നു. ഈ കാഴ്ച നദിയിൽനിന്നുള്ളതുപോലെ അത്ര ആശ്ചൎയ്യകരവും ഭംഗിയുള്ളതും ആയിരുന്നില്ലെങ്കിലും പ്രാസാദത്തിന്റെ അസാധാരണവിസ്താരവും അതിലെ അനേകവിധങ്ങളായ ഭവനങ്ങളും പ്രാകാരങ്ങളും ഇവിടെ അതിനേക്കാൾ സ്പഷ്ടതരദൃശ്യങ്ങളായിരുന്നു.

ഡാവിസ് പറഞ്ഞു: “നമ്മുടെ ദൃഷ്ടിഗോചരീഭവിച്ചിട്ടുള്ളതെല്ലാം ഒന്നായി ചെന്നു കാണുന്നത് അസാധ്യമാണല്ലോ. നമുക്ക് ക്ലേശം ഉണ്ടാകാതിരുന്നാലും സമയം മതിയാകയില്ല. നിങ്ങൾക്കു എല്ലാററിന്റെയും ആകപ്പാടെ ഒരു സാമാന്യജ്ഞാനം ഉണ്ടാകുന്ന

തിന്നു നമുക്കു് എല്ലായിടവും ഒന്നു ചുററിനോക്കാം. പിന്നീടു് എല്ലാം പ്രത്യേകം നോക്കി പരിചയമാക്കാം”.

അവർ ഒരു വരാന്തയിൽ എത്തിയപ്പോൾ പാവിസ് ഗാട്ടുശിപായിയോടു അവരുടെ ഉദ്ദേശ്യത്തെ പറകയും, അവൻ ഉടൻതന്നെ ഒരു ഭൃത്യനെ വിളിച്ചു് അവരുടെ അവസ്ഥയിൽ ഉള്ളവൎക്കു പ്രവേശയോഗ്യങ്ങളായ പുരമുറികളെ കാണിച്ചുകൊടുക്കുന്നതിനു പറഞ്ഞയക്കയും ചെയ്തു. പുരകളുടെ ഒരു ദീൎഘമായ പങ്ക്തിയിൽ കൂടി അവർ അവനെ അനുഗമിച്ചു. ഓരോ മുറിയും ഉത്തരോത്തരം അധികമായ ആഡംബരത്തോടു കൂടിയതും, എല്ലാം ചാതുൎയ്യമുള്ള ഒരു മാതിരി ശില്പരീതിയിൽ പണിചെയ്യപ്പെട്ടതും, ചുററും ധാരായന്ത്രങ്ങളും സകലവിധ പുഷ്പസമൃദ്ധിയും ഉള്ള മനോഹരങ്ങളായ ഉദ്യാനങ്ങളോടു കൂടിയതും ആയിരുന്നു. ഒരേടത്തു് പുഷ്പവേലകൾ ചെയ്യപ്പെട്ടിട്ടുള്ള മസൃണശിലാവിശേഷനിൎമ്മിതകളായ ഭിത്തികളും, മറെറാരേടത്തു് എല്ലാ കോണുകളിൽനിന്നും വീണു് വായുവിനെ ശിശിരീകരിക്കുന്ന ചെറിയ ജലധാരികകളും, എല്ലായിടത്തും സൌവൎണ്ണങ്ങളും രാജതങ്ങളും ആയ ചിത്രപ്പണികളാൽ അലങ്കരിക്കപ്പെട്ട പട്ടുവസനങ്ങളെക്കൊണ്ടുള്ള യവനികകളും വിതാനങ്ങളും, ഘനമുള്ള രത്നകംബളങ്ങളും, മൃദുലങ്ങളായ പട്ടോപധാനങ്ങളും ഉണ്ടായിരുന്നു.

പാവിസ് പറഞ്ഞു: “ഇതിന്റെ മറുഭാഗത്തു് ഇതിലും രുചിരതരങ്ങളായ സ്ഥലങ്ങൾ ഉണ്ടു്. എന്നാൽ അവ അന്തഃപുരങ്ങളാകകൊണ്ടു് കാണിക്കപ്പെടാറില്ല. പണിതീൎന്നു് ആളുകൾ പാൎത്തു തുടങ്ങുന്നതിനു മുൻപിൽ ഒന്നോ രണ്ടോ സ്ഥലങ്ങളെ ഞാൻ ഒന്നു നോക്കീട്ടുണ്ടു്”. പിന്നെ കൂടെ വന്ന ഭൃത്യനെ നോക്കി “കൂടിക്കാഴ്ചക്കുള്ള വലിയ സ്ഥലം തുറന്നിട്ടുണ്ടോ?” എന്നു് പാവിസ് ചോദിച്ചു.

“ഇല്ല. പ്രഭോ! ചില ദിവസങ്ങളിൽ തുറക്കും” എന്നു് അവൻ ഉത്തരം പറഞ്ഞു.

അവൻ പറഞ്ഞു നിറുത്തുന്നതിനു മുൻപിൽ പാവിസ് പറഞ്ഞു: “അതുകൊണ്ടു തരക്കേടില്ല”. പിന്നെ സിദ്ധനോടായി പറഞ്ഞു: “താമസിയാതെ ഒരു കൂടിക്കാഴ്ച ഉണ്ടാകും; അപ്പോൾ നമുക്കു് അ

സ്ഥലം കാണാം. ചക്രവൎത്തിയുടെ പുരമുറികളെ നിങ്ങൾക്കു കണ്ടു നല്ല പരിചയമാകുന്നതിനു അചിരേണ സംഗതിയുണ്ടാകുന്നതാണല്ലോ."

പിന്നീട് അവർ ഉന്നതങ്ങളും, വിസ്തീൎണ്ണങ്ങളും, ഭൃത്യന്മാരെയും ഭടന്മാരെയും കൊണ്ട് പൂൎണ്ണങ്ങളും ആയ മണ്ഡപങ്ങളിൽ കൂടിയും വിനോദസ്ഥലങ്ങളിൽ കൂടിയും കടന്നുപോയി. പാവിസ് ഓരോ സ്ഥലങ്ങളെ തന്റെ കൂട്ടുകാരനു കാണിച്ചുകൊടുത്ത് അവ എന്തിനായിട്ടുണ്ടാക്കപ്പെട്ടവയാണെന്നും മറ്റും പറഞ്ഞു. ഓരോ സ്ഥലങ്ങളിലായിട്ട് വിശേഷമായി കെട്ടപ്പെട്ട ഹസ്തലിഖിതങ്ങളായ പുസ്തകങ്ങളോടു കൂടിയ രാജകീയ പുസ്തകശാലയും, സ്വൎണ്ണവേലക്കാരുടെയും രത്നവേലക്കാരുടെയും പണിപ്പുരകളും, ഗന്ധദ്രവ്യങ്ങൾ വാറ്റി എടുക്കുന്ന സ്ഥലങ്ങളും, വ്യഞ്ജനശാലകളും, മഹാനസങ്ങളും, ആയുധാഗാരങ്ങളും, ചക്രവൎത്തിയുടെ ഉപയോഗത്തിനായുള്ള അശ്വങ്ങളുടെയും ഗജങ്ങളുടെയും ഉഷ്ട്രങ്ങളുടെയും ലായങ്ങളും ഉണ്ടായിരുന്നു.

തനിക്കു രാജമന്ദിരങ്ങൾ കണ്ട് നന്നായി പരിചയമുണ്ടെന്നു സിദ്ധൻ ഇതുവരെ വിചാരിച്ചിരുന്നു. എന്നാൽ ഇപ്പോൾ ഏതൽക്ഷണപൎയ്യന്തം ഞാൻ ഒരു രാജമന്ദിരം കണ്ടിട്ടില്ലായിരുന്നു എന്നുള്ള ബോധം അയാൾക്കുണ്ടായി. ഒരു ഗ്രാമംപോലെ ചുററും പണിചെയ്യപ്പെട്ടിട്ടുള്ള ലായങ്ങളുടെ വിസ്താരത്തെ കണ്ടിട്ട് സിദ്ധനു ആശ്ചൎയ്യം ജനിച്ചു.

അയാൾ പറഞ്ഞു: "ശ്രേഷ്ഠങ്ങളായ എത്ര വാഹനമൃഗങ്ങൾ ഇതിനകത്ത് ഉണ്ടായിരിക്കണം!"

പാവിസ് പറഞ്ഞു: "ശരിതന്നെ കുറഞ്ഞ പക്ഷം നൂറു ഗജങ്ങൾ ഇവിടെ ഉണ്ട്. ഇനി മറ്റു സ്ഥലങ്ങളിൽ എത്രയുണ്ടെന്ന് എനിക്കറിഞ്ഞുകൂടാ. എന്നാൽ ഇതുപോലെ വളരെ ഗജങ്ങളും അശ്വങ്ങളും മൃഗയയ്ക്കു പരിചയിപ്പിച്ചിട്ടുള്ള തരക്ഷുക്കളും അദ്ദേഹത്തിനു ഉള്ളതായി കേൾവിയുണ്ട്."

സിദ്ധൻ ചോദിച്ചു: "മഹാനായ അക്ബർ ചക്രവൎത്തി തന്നെ ആയാലും ഒരാൾക്ക് ഈദൃശമായ ബാഹുല്യംകൊണ്ട് എന്തു ചെയ്യാൻ കഴിയും?"

പാവിസ് പറഞ്ഞു: "അധികവും ചക്രവൎത്തിക്കായിട്ടല്ല. നി

ങ്ങൾ വിചാരിക്കുന്നതിൽ കുറച്ചു കാണുമായിരിക്കും. തന്റെ പിതാവ് രാജ്യഭ്രഷ്ടനായി സഞ്ചരിക്കുന്ന സമയം ഒരു വനാന്തരത്തിൽ ജനിച്ച് സേനാനിവേശസ്ഥലത്ത് വളൎന്നിട്ടുള്ള ആളാകയാൽ അക്ബർ ഭോഗാധിക്യത്തെ അത്ര അഭിമാനിക്കുന്ന ആളല്ല. എന്നാൽ അദ്ദേഹത്തിനെപ്പോലെ വയസ്സുള്ള ഒരു രാജാവിനു ഈ ദേശങ്ങളിലും താൻ ഭരിക്കുന്നപോലെയുള്ള ജനങ്ങളുടെ ഇടയിലും ഉൽകൃഷ്ടരായ സേനാജ്ഞം കാൎയ്യപരിചയമുള്ളവരായ രാജ്യതന്ത്രജ്ഞന്മാരും ഉള്ള ആവശ്യകതപോലെ തന്നെ അധികമായ ആഡംബരത്തിനും ഉണ്ടെന്നാണ് അദ്ദേഹത്തിന്റെ ബോധം എന്ന് ഞാൻ വിശ്വസിക്കുന്നു. പാരസീകന്മാർ, മുകിലന്മാർ, അറബികൾ, അഥവാ ഹിന്ദുക്കൾ, ഇങ്ങനെ അക്രിസ്തീയന്മാരും ക്രിസ്തീയന്മാരും ആയ എല്ലാവൎക്കും ബാഹ്യാഡംബരംകൊണ്ട് ഒരു രാജാവിനെക്കുറിച്ച് അധികം ബഹുമാനമുണ്ടാകുന്നത് സഹജമാണ്. എന്നാൽ ഈ കാൎയ്യംകൊണ്ടെല്ലാം അധിക ധാരാളതയും ഉണ്ടെന്ന് നിങ്ങൾ വിചാരിക്കരുത്. പ്രത്യുത ദുർവ്യയം യാതൊന്നും തന്നെ ഇല്ല. ഈ വലിയ രാജസ്ഥാനത്തിലെ ഏത്രയും ലഘുക്കളായ കാൎയ്യങ്ങളിലും ഗവൎമ്മേണ്ടിന്റെ ഓരോ ഡിപ്പാർട്ടുമെണ്ടുകളിൽ ഉള്ളതുപോലെ തന്നെ നല്ല വ്യവസ്ഥയുണ്ട്. മഹാനായ മുകിലന്റെ രാജ്യത്തിൽ ഒട്ടുക്കുള്ള ഏൎപ്പാടുകളെ ആലോചനാപൂൎവ്വകമായ രാജ്യഭരണം എങ്ങിനെയിരിക്കണം എന്നുള്ളതിനു ദൃഷ്ടാന്തമായി പ്രദൎശിപ്പിക്കാവുന്നതാണ്. ചക്രവൎത്തിയുടെ രാജ്യഭരണരീതിയെക്കുറിച്ച് എന്റെ അമ്മാമൻ അബുൽഫസൽ എഴുതിയുണ്ടാക്കുന്ന മഹത്തായ പുസ്തകത്തിൽ ഇതിനെ എല്ലാം സൂക്ഷ്മമായി അദ്ദേഹം വിവരിക്കുന്നുണ്ട്. ഇതിൽ ചിലപ്പോൾ അദ്ദേഹത്തിനെ സഹായിക്കുന്നതിനു എന്നെ അനുവദിക്കാറുണ്ട്. എന്നാൽ ചില കാൎയ്യങ്ങളിൽ, വിശിഷ്യ കഷ്ടപ്പാടുള്ളവരെ സഹായിക്കുന്നതിലും ശാസ്ത്രങ്ങൾക്കും ശില്പങ്ങൾക്കും അഭിവൃദ്ധിയുണ്ടാക്കുന്നതിലും, അക്ബർ അതിവ്യയശീലനാണെന്നു പറയാം. ഈ വക കാൎയ്യങ്ങളിൽ അദ്ദേഹത്തിനെ നിയന്ത്രിക്കുന്നതിനു അദ്ദേഹത്തിന്റെ ധനാധ്യക്ഷനു അല്പം ശ്രമം ഉണ്ട്." ക്ഷണനേരം മൌനത്തെ ആശ്രയിച്ചതിന്റെ ശേഷം പാവിസ് പിന്നെയും പറഞ്ഞു: "എന്നാൽ ഇപ്പോൾ തിരിച്ചു പോയ്ക്കൂടാറായിരിക്കുന്നു. സൂൎയ്യന്റെ ഉഷ്ണ

വ് ക്രമേണ അധികമാകുന്നു. വാസ്തവത്തിൽ എനിക്കു അല്പം ക്ഷീണം തട്ടുന്നും ഉണ്ട്. നാം ഇനി ഇവിടെ അധികം വിളംബിക്കുന്നതായാൽ എനിക്ക് സായംകാലത്തെ ശൈത്യത്തെ പ്രതീക്ഷിച്ച് ഈ വിസ്തരങ്ങളിൽ ഒന്നിൽ വിശ്രമിക്കുന്നതിനു ഇച്ഛ ജനിക്കും. എന്നാൽ നമുക്ക് ഭക്ഷണം ഉപേക്ഷിക്കേണ്ടിവരും."

സിഡോൻ പറഞ്ഞു: "എന്നാൽ നമുക്ക് തിരിച്ചുപോകാം. നിങ്ങളുടെ സഹവാസത്തിനുവേണ്ടി ഞാൻ നിങ്ങളോട് എത്രയും കൃതജ്ഞനായിരിക്കുന്നു."

പാവീസ് ആ ഉദ്യാനത്തിന്റെയും ഭവനത്തിന്റെയും മറുവശത്തുള്ള ഉപമാർഗ്ഗത്തിൽ കൂടി തന്റെ സ്നേഹിതനെ അയാളുടെ വാസസ്ഥലത്തേക്കു തിരിച്ചുകൊണ്ടു ചെന്നാക്കി യാത്ര പറഞ്ഞു പിരിയുന്ന സമയം ഇപ്രകാരം പറഞ്ഞു: "നാളെ നിങ്ങൾക്കുള്ള ജോലിനിമിത്തം അദ്ഭുതങ്ങളായ നഗരഭാഗങ്ങളെ ദർശിക്കുന്നതിനു ഇടയുണ്ടാകയില്ലായിരിക്കും. എന്നാൽ എന്നെ അറിയിച്ചാൽ മറ്റന്നാളോ അതിനപ്പുറമോ ഞാൻ കൂടെ വരുന്നതിനു സന്തോഷത്തോടുകൂടി സന്നദ്ധനായിരിക്കുന്നു."

ആ യുവാക്കന്മാർ രണ്ടുപേരും യാത്ര പറഞ്ഞു പിരിഞ്ഞതിന്റെ ശേഷം സിഡോൻ ഒരു ശീതളമായ പുരമുറിയിൽ അയാൾക്കു ആവശ്യകമായിരുന്ന മധ്യാഹ്നകാലവിശ്രമത്തെ അനുഭവിച്ചു. സായാഹ്നം ആയപ്പോൾ സിഡോൻ കഞ്ചുകവും ധരിച്ച് മന്ത്രിയുടെ സഹോദരനായ ഫൈസിയെ കാണുന്നതിനായി പുറപ്പെട്ടു. അബുൽഫാസലിന്റെ കനിഷ്ഠസഹോദരൻ വസിച്ചിരുന്നത് ഒരു സുഖപ്രദവും, മനോഹരമായി പണിചെയ്യപ്പെട്ടതും, നിബിഡമായി വളരുന്ന വൃക്ഷങ്ങളാൽ പരിവൃതവും ആയ ബംഗ്ലാവിൽ ആയിരുന്നു. അവർക്കു അവിളംബേന പ്രവേശം കൊടുക്കപ്പെടുകയും ഫൈസി ഇരിക്കുന്ന മുറിയിലേക്കു അവരെ കൂട്ടിച്ചുകൊണ്ടുപോകുന്നതിനു ഉടനെ ഒരു ഭൃത്യൻ വരികയും ചെയ്തു. അവിടെ ആ ഗൃഹത്തിന്റെ അധികഭാഗത്തെയും ചുറ്റിട്ടുള്ള വരാന്തയോടടുത്ത് കടലാസുകൾ നിറച്ചുകിടക്കുന്ന ഒരു മേശയ്ക്കു അഭിമുഖനായി മധ്യവയസ്കനായ ഒരാൾ ഇരിക്കുന്നുണ്ടായിരുന്നു. അയാളുടെ ചുറ്റും തറയിൽ മറ്റു പല കടലാസുകൾ വികീർണ്ണങ്ങളായി കിടന്നിരുന്നു. അയാൾ തന്റെ ഗൃഹാഗതന്മാരെ

എതിരേല്ക്കുന്നതിനായി യാതൊരു ഉപചാരപ്രശ്നവും കൂടാതെ ഇരുന്നൊടത്തുനിന്നും എഴുന്നേററ് ഒരു സാധാരണ സ്വാഗതോക്തിപൂൎവ്വകം അവിടെ വിരിച്ചിരുന്ന ആസ്തരണങ്ങളിൽ തന്നോടു കൂടി ഇരിക്കുന്നതിനു കൈകൊണ്ടു കാണിച്ചു.

ഫൈഡ്സിക്കും അയാളുടെ ജ്യേഷ്ഠസഹോദരനും തമ്മിലുള്ള മുഖ്യമായ വ്യത്യാസം അയാളുടെ ലുഞ്ചിതശ്മശ്രുവായും മസൃണമായും ഉള്ള മുഖത്തിലെ സരളവും പ്രസന്നവും ആയ ഭാവവും, ലോകപരിജ്ഞാനമുള്ള ഒരു പുരുഷന്റെ രാജസ്ഥാനോചിതങ്ങളായ മാതിരികളോടു സമ്മിശ്രിതമായ ഒരു സവിശേഷസാധാരണതയും ആയിരുന്നു. അയാൾ ഒരു യോദ്ധാവായിട്ട് അനേക ധീരകൃത്യങ്ങൾ പ്രവൎത്തിക്കയും രാജപ്രണിധിയായിരുന്ന് ദുൎഘടങ്ങളായ അനേകകാൎയ്യങ്ങളെ തീൎക്കയും ചെയ്തിട്ടുണ്ടായിരുന്നു എങ്കിലും അയാളുടെ ശാന്തമായ രീതി ഒരു സുഖപരിചിതനായ മനുഷ്യന്റേതിനെക്കാൾ ഒരു സ്വസ്ഥനായ ആലോചനക്കാരന്റെ സഹജമായിട്ടുള്ളതായിരുന്നു.

ഒരു ഭൃത്യൻ പേയഭോജ്യങ്ങളെ എടുത്തുകൊണ്ടു വന്നപ്പോൾ ഫൈഡ്സി ഇപ്രകാരം പറഞ്ഞു: "യോഗ്യനായ കല്പകരേ! എനിക്കും എന്റെ സഹോദരനും നിങ്ങളെ കാണുന്നതിനും നിങ്ങളുടെ യുവാവായ സ്നേഹിതന്റെ പരിചയത്തെ സമ്പാദിക്കുന്നതിനും ഉള്ള അവസരത്തെ നിങ്ങൾ ഈ ദിവസം തരാതെ ഇരിക്കയില്ലെന്നു ഞാൻ നല്ലവണ്ണം അറിഞ്ഞിരുന്നു. ഇദ്ദേഹത്തിനേയും അചിരേണ എന്റെ സ്നേഹിതനെന്നു വിളിക്കുന്നതിനു ഇടയാകുമെന്നു ഞാൻ വിശ്വസിക്കുന്നു." അനന്തരം സിഖനെ നോക്കി അയാൾ ചോദിച്ചു: "ഞങ്ങളുടെ പുത്തനായ നഗരത്തെക്കുറിച്ച് നിങ്ങൾ എന്തു വിചാരിക്കുന്നു? അതിന്റെ ഏതാനും ഭാഗം നിങ്ങൾ ഇതിനു മുൻപിൽ തന്നെ കണ്ടിരിക്കാം."

സിഖൻ ഉത്തരം പറഞ്ഞു: "ശ്രേഷ്ഠനായ പ്രഭോ! നിങ്ങളുടെ ഭാഗിനേയൻ പാർവിസ് ഇന്നു പ്രഭാതത്തിൽ രാജഗൃഹത്തിന്റെ ഒരു ഭാഗത്തെ ദയാപൂർവം എനിക്കു കാണിച്ചുതന്നു. എന്നാൽ വാസ്തവത്തിൽ അതിനെക്കുറിച്ച് തല്ക്കാലം അഭിപ്രായം പറയുന്നതിനു ഞാൻ ശക്തനല്ല. അസാധാരണമായ ഐശ്വൎയ്യവും വിചിത്രങ്ങളായ ശില്പങ്ങളുടെ സമൃദ്ധിയും കണ്ട് ഞാൻ ആശ്ചൎയ്യപരതന്ത്രനായിരിക്ക

ന്നു. ഞാൻ വളരെ വിചാരിച്ചിരുന്നു; എന്നാൽ എന്റെ വിചാരം യഥാൎത്ഥസ്ഥിതിയിൽനിന്നു വളരെ ന്യൂനമായിരിക്കുന്നു”.

ഫൈഫ്സി പറഞ്ഞു: “അതു് വിശ്വാസ്യംതന്നെ. ഇവിടെ ഇദംപ്രഥമമായിവരുന്നവൎക്കൊക്കെയും ഇപ്രകാരമാണ് സംഭവിക്കുന്നതു്. അക്ബറുടെ കൊട്ടാരത്തെക്കുറിച്ചു് മുൻപിൽ എത്രമാത്രം കേൾക്കയോ വായിക്കയോ ചെയ്തിട്ടുള്ളവനും അതിനെ പ്രത്യക്ഷീകരിക്കുന്ന സമയം വിസ്മയാക്രാന്തനായി തീരുന്നതാണ്. എന്നാൽ കല്ഹകരേ! ഉത്തരദിക്കിലെ കാൎയ്യസ്ഥിതികളെ എന്നോടു പറകതന്നെ. ഞാൻ നിങ്ങളുടെ കാശ്മീരദേശത്തെ വൃത്താന്തങ്ങളെ കേൾക്കുന്നതിന്നു ഉൽകണ്ഠിതനായിരിക്കുന്നു.”

കല്ഹകർ സന്തോഷപൂൎവ്വം ഉത്തരം പറഞ്ഞു: എന്നാൽ കാശ്മീരത്തു് ഉത്ഭവിക്കാൻ ആരംഭിച്ചിരുന്ന മിത്രങ്ങളെക്കുറിച്ചു് അപ്പോൾ ഒന്നും പ്രസംഗിക്കാതെ സാധാരണകാൎയ്യങ്ങളെക്കുറിച്ചു മാത്രമേ പ്രസ്താവിച്ചുള്ളു. സിദ്ധനും ഒടുവിലത്തെ ആ സംഭാഷണത്തിൽ ഉത്സാഹത്തോടുകൂടി ഭാഗിയായിതീൎന്നു. വളരെ പഠിത്തമുള്ള ആളെന്നു താൻ കേട്ടിട്ടുള്ളവനും, മഹാനായ ചക്രവൎത്തിയുടെ ആലോചനാക്കാരനും ആയ ഫൈഫ്സിയുമായി സിദ്ധൻ എത്രവേഗത്തിൽ പരിചിതനായിതീൎന്നോ അത്ര വേഗത്തിൽ ആദ്യ സഹചരനായ മറെറാരാളുമായി അയാൾക്കു സാധാരണത ഉണ്ടായിട്ടില്ല. അവരുടെ സംഭാഷണം ആ കാലത്തെ കാൎയ്യങ്ങളെക്കൂടാതെ പല സംഗതികളേയും, വിശിഷ്യ സാഹിത്യത്തേയും വിഷയീകരിച്ചു.

ഫൈഫ്സി സിദ്ധനെനോക്കി പറഞ്ഞു: “നിങ്ങൾ ഇവിടത്തെ രാജഗൃഹങ്ങളെ കുറിച്ചു് വിസ്മയിക്കയും, അവ നിങ്ങളുടെ വിചാരങ്ങളെ തുലോം അതിശയിച്ചിരിക്കുന്നു എന്നു പറകയും ചെയ്യുന്നു. എന്നാൽ ഞാൻ ആദ്യമായി നിങ്ങളുടെ നിരവദ്യങ്ങളും ഉൽകൃഷ്ടങ്ങളും പരിശുദ്ധങ്ങളും ആയ ഗ്രന്ഥങ്ങളെ പരിചയിച്ച സമയം എന്റെ അനുഭവം നേരെ വിപരീതമായിരുന്നു. ഞങ്ങളുടെ പൂൎവ്വാചാൎയ്യന്മാർ വളരെ പഠിത്തമുള്ളവരായിരുന്നില്ല. അവർ എന്നോടു പറഞ്ഞിരുന്നതു് സംസ്കൃതഗ്രന്ഥങ്ങൾ കേവലം ദുൎഗ്രഹങ്ങളും നീരസങ്ങളും അസംബന്ധപ്രചുരങ്ങളും പരിഷ്കാരത്തിനു ഹാനികരങ്ങളും ആണ് എന്നായിരുന്നു. ഒടുവിലത്തെ ആക്ഷേപത്തെ കുറിച്ചു് ഞാൻ ഒന്നും

പറയുന്നില്ല. എന്നാൽ ജ്ഞാനാഭിവൃദ്ധിയേയും സജ്ജനതയേയും സംബന്ധിച്ചേടത്തോളം നിങ്ങളുടെ ഗ്രന്ഥങ്ങൾ ഞങ്ങളുടെ ഗ്രന്ഥങ്ങളേക്കാൾ ഉപരിയായാണെന്നു ഞാൻ അനുഭവംകൊണ്ട് അറിയുന്നു. നിങ്ങളുടെ കാവ്യനാടകാദിഗ്രന്ഥങ്ങൾ എത്ര രമണീയങ്ങളായിരിക്കുന്നു! നിങ്ങളുടെ സ്മൃതികൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, ശാസ്ത്രങ്ങൾ, ഇവയിൽ എത്ര ഉൽകൃഷ്ടങ്ങളും ഗംഭീരങ്ങളും നിഷ്കളങ്കങ്ങളുമായ തത്വോപദേശങ്ങൾ അടങ്ങിയിരിക്കുന്നു! എന്നാൽ ഞങ്ങളുടെ ഭാഷകളായ പെർഷ്യൻ, അറബിക്ക് ഇവയിൽനിന്നു അത്യന്തം വ്യത്യസ്തമായ സംസ്കൃതത്തെ എത്രയും ശ്രമപ്പെട്ടു പഠിച്ച് മനസ്സിലാക്കീട്ടുള്ള എന്നേക്കാൾ വളരെ അധികം ഈ പ്രമേയങ്ങളെ സഹജമായി അറിയുന്നവരായ നിങ്ങളോട് ഇതിനെ ഞാൻ ബോദ്ധ്യപ്പെടുത്തേണമെന്നില്ലല്ലോ."

സിദ്ധൻ പറഞ്ഞു: "സാധാരണമായി ഹിന്ദുസ്ഥാനി സംസാരിക്കുന്ന ഹിന്ദുക്കളായ ഞങ്ങൾക്ക് സംസ്കൃതം അത്ര എളുപ്പത്തിൽ അഭ്യസിക്കാവുന്ന ഒരു ഭാഷയല്ല. എന്നെ അതിനെ അഭ്യസിപ്പിക്കുന്നതിൽ ശ്രമങ്ങൾ ഉണ്ടായിട്ടില്ലയോ എന്ന് കല്ഹകരോടു ചോദിക്ക തന്നെ."

കല്ഹകർ പറഞ്ഞു: "സംസ്കൃതം അഭ്യസിക്കുന്നതിൽ ആരംഭത്തിൽ മറ്റുള്ളവരെപ്പോലെതന്നെ ഫൈസിക്കു ശ്രമങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും കാശ്മീരചരിത്രങ്ങളേയും നളന്റേയും ദമയന്തിയുടേയും കഥകളേയും ഇദ്ദേഹം ഭാഷാന്തരീകരിച്ചിട്ടുള്ളതിനെ നോക്കിയാൽ സംസ്കൃതം ഇദ്ദേഹത്തിന്റെ സ്വഭാഷയല്ലെന്നു നമുക്ക് വിശ്വസിക്കാൻ പ്രയാസമാണ്."

സംഭാഷണം സംസ്കൃതഗ്രന്ഥങ്ങളെ വിഷയീകരിച്ചപ്പോൾ അതിനെ എളുപ്പത്തിൽ വിരമിപ്പിക്കാതെ ഫൈസി പിന്നെയും പറയാൻ ആരംഭിച്ചു: "നിങ്ങളുടെ കാവ്യങ്ങൾ എത്ര ശ്രേഷ്ഠങ്ങളായിരിക്കുന്നു! അവയുടെ ശൈലി, സരളങ്ങളും ഉൽകൃഷ്ടങ്ങളും അനതിശയനീയകളായ നായികമാരോടുകൂടിയവയും ആയ മൂലഗ്രന്ഥങ്ങളോടു സദൃശീകരിക്കുമ്പോൾ, എത്രമാത്രം ന്യൂനമായിരിക്കുന്നു! എല്ലാ കവിതകളേയും തന്റെ വ്യാഖ്യാതാവായ ഭർത്താവിന്റെ അപധീരണയേയും

ധീരതയോടുകൂടി സഹിച്ച ശ്രേഷ്ഠയായും ശുദ്ധയായും ഉള്ള ദമയന്തിയെ വിചാരിച്ചുനോക്കുക! ഒരു വിദേശീയഭാഷയെ പഠിക്കുന്നതിന്നു വേണ്ട അവസരമില്ലെങ്കിലും അതിൽ പ്രതിപാദിതങ്ങളായ വിഷയങ്ങളെ എല്ലാം വായിച്ചറിയുന്നതിന്നു അത്യന്തം ശ്രദ്ധാലുവായ അഭിജ്ഞരുടെ സന്തോഷത്തിന്നായിട്ടാണ് ഞാൻ ഈ തൎജ്ജമകളെ ആരംഭിച്ചിരിക്കുന്നത് ഇപ്പോൾ അദ്ദേഹം ബൈബിളിനെ തൎജ്ജമ ചെയ്യുന്ന ജോലിയെ എന്നെ ഏല്പിച്ചിരിക്കുന്നു."

കല്ലുകർ ചോദിച്ചു: "എന്തിനെ?"

ഫൈഹ്സി പറഞ്ഞു: "ഞങ്ങളുടെ മതസ്ഥാപകന്റെ നാമാനുസാരേണ ക്രിസ്ത്യന്മാരെന്നു വിളിക്കപ്പെടുന്നവരും, നിങ്ങൾ കേട്ടിരിക്കുന്നവരും ആയ പാശ്ചാത്യന്മാരുടെ വേദപുസ്തകത്തെ." അതിൽ പാരായണയോഗ്യമായി വളരെ ഉണ്ട്. നിങ്ങളുടെ ഇതിഹാസപുരാണാദികളിൽ എന്നപോലെ അതിലും സാരംകുറഞ്ഞ സംഗതികളോടു സങ്കീൎണ്ണങ്ങളായി ഉൽകൃഷ്ടങ്ങളും ഗംഭീരങ്ങളും ആയ പല അഭിപ്രായങ്ങളെ ഞാൻ കാണുന്നുണ്ട്. പക്ഷെ ആകപ്പാടെ നോക്കിയാൽ നിങ്ങളുടെ ഗ്രന്ഥങ്ങളെ പരിശീലിച്ചിട്ടുള്ളവൎക്കു അതിൽ നവീനമായി അധികം ഒന്നും കാണുകയില്ല. എന്നാൽ എനിക്ക് സവിശേഷമായി വിസ്മയത്തെ ജനിപ്പിക്കുന്നത് നിങ്ങളുടെ നീതിവാക്യങ്ങളാണ്. ഞങ്ങളുടെ നീതിവാക്യങ്ങൾ അവയോടു ഉപമിക്കപ്പെടുമ്പോൾ എത്ര രസഹീനങ്ങളായിരിക്കുന്നു! നിങ്ങളുടെ നീതിവാക്യങ്ങളിൽ ഇതൊന്നുമാത്രമേ ഞാൻ പഠിച്ചിട്ടുള്ളു എങ്കിലും മേലും പുസ്തകങ്ങൾ എഴുതുന്നതിൽ എന്നെ പ്രോത്സാഹിപ്പിക്കുന്നതിന്നു ഇതുതന്നെ പൎയ്യാപ്തമായിരിക്കും:

"ന ചോരഹാൎയ്യം ന ച രാജഹാൎയ്യം
ന ഭ്രാതൃഭാജ്യം ന കരോതി ഭാരം ।
വ്യയേ കൃതേ വൎദ്ധത ഏവ നിത്യം
വിദ്യാധനം സൎവ്വധനാൽ പ്രധാനം" ॥

അയാൾ സിദ്ധനെ അഭിമുഖീകരിച്ചു ചോദിച്ചു: "അതു ശരിയായിരിക്കുന്നോ? അഥവാ ഉച്ചാരണത്തിൽ എന്തെങ്കിലും തെറ്റുണ്ടോ?"

ക്ഷണനേരത്തേക്കു സിദ്ധൻ സംശയിച്ചു. പിന്നെ കല്ലുകരുടെ

നേരെ നോക്കി. അദ്ദേഹം മന്ദസ്മിതപൂർവ്വമായി ശിരഃകമ്പനം ചെയ്തു. അതിന്റെശേഷം സിദ്ധൻ ധൈര്യത്തോടുകൂടി പറഞ്ഞു: "പ്രഭോ! നല്ല ശരിയായില്ല. എന്നാൽ ആ സ്ഖലിതം കേവലം നിസ്സാരമാണ്." അനന്തരം സിദ്ധൻ തെററിയ വാക്കിനെ ശരിയായി ഉച്ചരിച്ചു് കാണിച്ചുകൊടുത്തു.

ഫൈസി സന്തോഷത്തോടുകൂടി പറഞ്ഞു: "ഇപ്പോഴും ഞാൻ ധന്യനായി. എന്നാൽ ഭർത്തൃഹരിയുടെ ശ്ലോകങ്ങളിൽ ഒന്നിനെ ചൊല്ലുകയേണം. നിങ്ങൾക്കു വളരെ അറിയാമെന്നുള്ളതിനെക്കുറിച്ചു് ഞാൻ സംശയിക്കുന്നില്ല."

സിദ്ധൻ ക്ഷണനേരം വിചാരിച്ചിട്ടു് ഈ ശ്ലോകം ചൊല്ലി:

"സ ജാതോ യേന ജാതേന
യാതി വംശഃ സമുന്നതിം ।
പരിവർത്തിനി സംസാരേ
മൃതഃ കോ വാ ന ജായതേ" ॥

ഫൈസി ചിരിച്ചുകൊണ്ടു പറഞ്ഞു: "ഹാഹോ! കാശ്മീരത്തിൽ നിങ്ങൾ സംസ്കൃതമല്ലാതെയും മററു ചിലതു് അഭ്യസിച്ചിട്ടുണ്ട്. അല്ലയോ സ്നേഹിതാ! നിങ്ങൾ മുഖസ്തുതിവിദ്യയും പഠിച്ചിരിക്കുന്നല്ലോ."

സിദ്ധൻ ചോദിച്ചു: "മുഖസ്തുതിയോ? പെഷ്വാർ മുതൽ ഹിന്ദുസ്ഥാനിലെ അതിർത്തികളോളമായ ദേശങ്ങളിലേക്ക് വ്യാപിച്ചിട്ടുള്ള നിങ്ങളുടെയും നിങ്ങളുടെ സഹോദരൻ അബുൽഫസലിന്റെയും യോഗ്യതകളെ ഇനി ജനിക്കുന്ന സന്താനങ്ങളും ഓർമ്മയിൽ സൂക്ഷിക്കേണ്ടതല്ലേ?"

ഫൈസി ഉത്തരം പറഞ്ഞു: "എന്റെ സഹോദരന്റെ പേര് ലഘുവായി വിസ്മരിക്കപ്പെടുകയില്ല. പക്ഷേ അദ്ദേഹത്തിന്റെ ഉദ്യോഗവ്യാപാരങ്ങളെക്കാൾ മഹാനായ ചക്രവർത്തിയുടെ രാജ്യഭരണചരിത്രത്തെ വിവരിക്കുന്നതായ 'അക്ബർനാമാ' എന്ന അദ്ദേഹത്തിന്റെ അവിനാശിയായ കൃതിയാൽ ആയിരിക്കാം അദ്ദേഹത്തിന്റെ പേര് എന്നേക്കും നിലനില്ക്കുന്നത്. എന്റെ കൃതികൾ കൂടെയും ഈ പുസ്തകത്തോടു ഉപമിക്കപ്പെടുമ്പോൾ കേവലം നിസ്സാരങ്ങളാകുന്നു. എന്നാൽ അദ്ദേഹം അക്ബറിനെ അതിസ്തുതി ചെയ്യുന്നു എന്നുള്ളതു്

ഞാൻ അദ്ദേഹത്തിനോടു പറഞ്ഞിട്ടുണ്ട്. എന്തു തന്നെ ആയാലും അക്ബറിൽ മനുഷ്യസാധാരണങ്ങളായ തെറ്റുകൾ ഉണ്ട്. അതിനാൽ അബുൽഫസൽ രാജാക്കന്മാരെ അതിസ്തുതി ചെയ്യുന്നവനും പക്ഷപാതിയും ആകുന്നതല്ല. ഒരു ദോഷാരോപം ഭവിഷ്യൽകാലത്തിൽ അദ്ദേഹത്തിന്റെ മേൽ സംഭവിച്ചേക്കാം. എന്നാൽ അദ്ദേഹം ഞാൻ പറയുന്നതിനെ ശ്രദ്ധിക്കാതെ, ചക്രവർത്തിയുടെ സ്തുതിയെ സ്വല്പംപോലും കുറയ്ക്കയോ ചെയ്യുന്നില്ല. എന്നോടു അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു: 'എന്റെ രാജാവ് എനിക്കു മാത്രമല്ല, രക്ഷിതാവും ഉത്തമസ്നേഹിതനും ആയ അദ്ദേഹത്തെ സംബന്ധിച്ച് ഞാൻ വാസ്തവമായി വിചാരിക്കുന്നതിനെ എല്ലാം പറവാൻ പാടില്ലാത്ത പക്ഷം എന്റെ പുസ്തകത്തെ ഞാൻ ദൂരെ ത്യജിച്ചേക്കാം.' ഇതിനെക്കാളും എതിരായി യുക്തിവാദം ഒന്നും ചെയ്യാനില്ലെന്നു നിങ്ങൾക്കു അറിയാമല്ലോ. അക്ബർ, താൻ ഒന്നും പറയുന്നില്ലെങ്കിലും, തന്നാൽ വളരെ ഗൗരവത്തോടുകൂടി ബഹുമാനിക്കപ്പെട്ടിരിക്കുന്ന ഒരു സ്നേഹിതന്റെ സ്തോത്രം വളരെ സന്തോഷകരമായിരിക്കുന്നതാണല്ലോ."

സ്വല്പനേരം ഇരുന്നു വിചാരിച്ചതിന്റെശേഷം സിഡോൻ പറഞ്ഞു. "ബുദ്ധിമാനായ ഫൈസി! ഞാൻ നിങ്ങളോടു ഒരു ചോദ്യം ചോദിക്കട്ടയോ?"

ഫൈസി ഇപ്രകാരം ഉത്തരം പറഞ്ഞു: "അവശ്യം ചോദിക്കാം. നിഷ്കപടമായി മറുപടി പറവാൻ കഴിയുമെന്ന് ഞാൻ വിശ്വസിക്കുന്നു."

സിഡോൻ പറഞ്ഞു: എന്നാൽ "അബുൽഫസലിനെക്കുറിച്ച് നാം സംസാരിച്ചപ്പോൾ ഇന്നു പ്രഭാതത്തിൽ അദ്ദേഹം എനിക്കു ഒരു ഉപദേശം ചെയ്തതു എന്റെ മനസ്സിൽ സ്ഥാപിച്ചു. ഇവിടെ ചക്രവർത്തിയുടെ നേർക്ക ദ്രോഹപ്രവൃത്തി നടക്കുന്നതിൽ ഉൾപ്പെടാതെ സൂക്ഷിക്കണമെന്നു എന്നോടു അദ്ദേഹം ഉപദേശിച്ചു. അഭിപ്രായത്തിനു ഏററവും ഗൗരവമുള്ള ആളായ നിങ്ങൾ വളരെ മഹനീയം ഉപകാരശീലനും ആയ അക്ബറുടെ നേരെ ദ്രോഹാലോചന ചെയ്യുന്നതിനു മാത്രം മൂഢന്മാരും ദുഷ്ടന്മാരും ആയ ജനങ്ങൾ ഇവിടെ ഉണ്ടെന്നു വിശ്വസിക്കുന്നോ? അതു വാസ്തവമായിരിക്കാൻ പാടുണ്ടോ?"

ലൈഫ്സി പറഞ്ഞു: "ഹാ! എന്റെ സഹോദരൻ സ്വന്ത്ര ദ്രോഹത്തെ ശങ്കിക്കുന്നു. എന്നാൽ അത് മന്ത്രിമാൎക്ക സഹജമാണല്ലോ. എന്തായാലും നിങ്ങൾക്ക മനസ്സിന്റെ അസ്വാസ്ഥ്യം വേണ്ട. ഇവിടെ ഉള്ള ജനങ്ങൾ അത്ര ദുഷ്ടന്മാരല്ല. തങ്ങളുടെ ശിരച്ഛേദനത്തിന് ഹേതുവാകുന്നതും ശിക്ഷാവഹവും അസാദ്ധ്യവും ആയ ഒരു കാൎയ്യത്തിൽ ഉദ്യോഗിക്കുന്നവിധം മാത്രം മൂഢന്മാരും അല്ല."

ഗൌരവത്തോടു കൂടിയും കരത്തോടും നിരാശമായും കല്ലുകർ പറഞ്ഞു: "ലൈഫ്സി! നിങ്ങളുടെ സപ്രത്യാശയങ്ങളായ ഈ അഭിപ്രായങ്ങൾ നിങ്ങളുടെ മനോഗുണത്തെ പ്രത്യക്ഷീകരിക്കുന്നു. എന്നാൽ ആ യുവാക്കന്മാരായ ആളുകൾ, നമ്മുടെ ഈ അപരിചിതനായ സ്നേഹിതന്റെ സംഗതിയിൽ സംഭവിക്കാവുന്നതുപോലെ, ഒരുവേള അവിവേകത്തിലേക്ക നയിച്ചേക്കാമെന്ന നിങ്ങൾ വിചാരിക്കുന്നില്ലയോ?"

ലൈഫ്സി പറഞ്ഞു: "ഇദ്ദേഹം ആലോചന കൂടാതെ നടന്നേക്കാവുന്ന ആളല്ല. ആദ്യം തന്നെ രാജഗൃഹത്തിലും സംസ്ഥാനത്തിലും കൃത്രിമങ്ങൾ നടക്കുന്നു എന്നുള്ള വിചാരംകൊണ്ട് അസ്വസ്ഥചിത്തനാകാതെ വിശ്വാസത്തോടും ധൈൎയ്യത്തോടും കൂടി കാലക്ഷേപം ആരംഭിക്കുന്നതാണ് നന്ന് എന്ന മാത്രമേ എന്റെ ഉദ്ദേശ്യം ഉള്ളു. ഞങ്ങൾ എല്ലാവരും അപ്രകാരമാണ് ആരംഭിച്ചത്. ഞങ്ങൾക്ക അപായമൊന്നും സംഭവിച്ചിട്ടില്ല. ആരംഭത്തിൽ തന്നെ സിദ്ധൻ വേണ്ടതിലധികം സംശയത്തോടു കൂടിയിരുന്നാൽ അവസാനത്തിൽ ആരെയും തന്നെ വിശ്വസിക്കാതെ ആയിത്തീരും. എന്നിലും എന്റെ സഹോദരനിലും കൂടി വിശ്വാസം ഇല്ലാതെ ആയേക്കാം."

സിദ്ധൻ ലൈഫ്സിയുടെ പ്രസന്നമായ മുഖത്തേക്ക വിശ്വാസത്തോടു കൂടി നോക്കിക്കൊണ്ട് വേഗത്തിൽ ഇപ്രകാരം പറഞ്ഞു: "അത് ഒരിക്കലും ഉണ്ടാകുന്നതല്ല. നിങ്ങളിൽനിന്ന് ഗൂഢശത്രുതയെ എനിക്ക ഒരിക്കലും സംശയിക്കാൻ പാടില്ലാത്തതുപോലെ തന്നെ നിങ്ങളുടെ സ്നേഹത്തെയും നല്ല അഭിപ്രായത്തെയും എന്നെപ്പോലെ അധികമായി വിലമതിക്കുന്ന ഒരുത്തനിൽനിന്ന് വിശ്വാസഭംഗത്തെയും ദ്രോഹത്തെയും നിങ്ങളും സംശയിക്കരുത്."

കല്ലുകർ ഗൌരവത്തോടു കൂടി പറഞ്ഞു: "നിങ്ങൾ പറഞ്ഞതിനെ ഓൎമ്മിച്ചുകൊള്ളണം. മനുഷ്യർ ദീൎഘദൎശി അല്ലാത്തതുകൊണ്ട് ഒരുത്തനും തന്റെ സ്വാതന്ത്ര്യാഭിപ്രായത്തെ വെളിപ്പെടുത്തുന്നതിന്നു ഹേതുഭൂതങ്ങളായ സകല സംഗതികളേയും അവസ്ഥകളേയും മുൻകൂട്ടി കാണുന്നതിന്നു ശക്തി ഇല്ലെന്നുള്ളതും വിചാരിക്കണം."

തന്റെ സഹജമായ പ്രസന്നസ്വരത്തിൽ ഫൈസി പറഞ്ഞു: "ഓൎക്കുക. പിന്നെയും നാം ശാസ്ത്രവാദത്തിൽ ആയിരിക്കുന്നു. എനിക്ക് കല്ലുകരോളം ഈ വിഷയത്തിൽ ജ്ഞാനമില്ലെങ്കിലും ഇത് എന്റെ പ്രേമാസ്പദമായ ഒരു പ്രമേയമാണെന്നു നിങ്ങൾക്കു നല്ലവണ്ണം അറിയാമല്ലോ. രാത്രി ആരംഭിച്ചു തുടങ്ങിയതിൽ നമുക്ക് വിളക്കുകൾ വരുത്താം. എന്നിട്ട് കല്ലുകർക്ക് ഗാഢമായ ജ്ഞാനമുള്ള സാംഖ്യം, വേദാന്തം ഈ വിഷയങ്ങളെക്കുറിച്ച് നമുക്ക് അല്പം വ്യവഹരിക്കാം. ബാക്കന്മാരെ കൂടി ഇതിൽ ചേൎക്കാൻ കഴിയാത്തത് എത്ര ശോചനീയമാണ്! അദ്ദേഹത്തിന്നു ഗ്രാഹ്യതരങ്ങളായ വിഷയങ്ങളെക്കാൾ എത്രയും ശുഷ്കമായ ശാസ്ത്രവാദത്തിലാണ് അധികരസമുള്ളത്."

കല്ലുകർ പറഞ്ഞു: "മാന്യനായ ഫൈസി! ഗതകാലങ്ങളിൽ എന്നപോലെ ഒരു മണിക്കൂറു നേരം ഇങ്ങനെ ഉള്ള പ്രമേയങ്ങളെക്കുറിച്ച് നിങ്ങളോടു കൂടി ഗാഢാലോചന ചെയ്യുന്നതിലധികമായി എനിക്കു മറ്റൊന്നും സന്തോഷകരമല്ല. എന്നാൽ ഇപ്പോൾ ഞങ്ങൾക്ക് പോകേണ്ടിയിരിക്കുന്നു. നാളെ പ്രഭാതത്തിൽ സിദ്ധാർ അവരുടെ സേനാധിപത്യം വഹിക്കണം. എന്റെ യാത്ര മറ്റന്നാളത്തേക്കു നിശ്ചയിച്ചിരിക്കുന്നതുകൊണ്ട് ഇന്നു രാത്രിയിൽ തന്നെ എനിക്കു അനേകം ഒരുക്കങ്ങൾ എനിക്കു ചെയ്യാനുണ്ട്. കഴിഞ്ഞ കാലങ്ങളിലെപ്പോലെ തന്നെ ഹൃദയപൂൎവ്വമായും സ്നേഹപുരസ്സരമായും ഉള്ള ഈ സൽക്കാരത്തിന്നു വേണ്ടി നിങ്ങളോടു വന്ദനം പറഞ്ഞ് ഇപ്പോൾ യാത്ര പറയുന്നതിന്നു ഞങ്ങളെ അനുവദിക്കണം."

ഫൈസി ഒരു ഭൃത്യനെ വിളിച്ച് അവൎക്കു വഴി കാണിച്ചുകൊടുക്കാൻ പറഞ്ഞതിന്റെ ശേഷം ഇപ്രകാരം പറഞ്ഞു: "മാന്യനായ സ്നേഹിതാ! അങ്ങനെ തന്നെ ഞാൻ അനുവദിക്കുന്നു." പിന്നീട് സിദ്ധാർ യാത്ര പറഞ്ഞ സമയം തമാശയായി പറഞ്ഞു: "സി

ഷോ! നാം അവിവേകത്തെ കുറിച്ച് സംസാരിച്ചുംകൊണ്ടിരുന്നല്ലോ അതിൽ അകപ്പെടാതെ സൂക്ഷിച്ചുകൊള്ളണം. എന്നാൽ നിങ്ങളെപ്പോലെ ഗൂഢചാരന്മാർ നിങ്ങളുടെ രാജധാനിയിലെപ്പോലെ തന്നെ ഞങ്ങളുടെ രാജധാനിയിലും അവിവേകത്തിൽ ഉൾപ്പെടുന്നതിന്ന ഇടവന്നേക്കാം. അങ്ങനെ എന്തെങ്കിലും ദുർഘടം സംഭവിച്ചാൽ ഉടനെതന്നെ ഹൈഫ്സിയുടെ സമീപത്തിൽ വന്നേക്കണം. എന്നാൽ അയാൾ നിവൃത്തി ഉണ്ടാക്കാൻ ശക്തനാകുന്നതായിരിക്കും.” ഇതിന്ന മറുപടിക്കോ വന്ദനത്തിനോ വേണ്ടി താമസിച്ചു നില്ക്കാതെ ഹൈഫ്സി അയാളുടെ പുരമുറിയിലേക്കു പോയി.

ജീവികാമാർഗ്ഗത്തിൽ പ്രവേശിക്കുന്ന കാലത്തിൽ തന്നെ സിദ്ധന ലഭിച്ചതിലധികം ആരാലാണ് പ്രാർത്ഥനീയമായിരിക്കാവുന്നത്? ആലോചനക്കാരോ സാഹായ്യങ്ങളോ അയാൾക്കു ഇല്ലാതിരുന്നില്ല. ഗൌരവമുള്ള കാര്യങ്ങൾക്ക് ബഗ്ദാദത്തിലെ യോഗിയും സാരം കുറഞ്ഞ കാര്യങ്ങൾക്ക് ബുദ്ധിമാനും ജനസ്വാധീനതയുള്ളവനും ആയ ഹൈഫ്സിയും ഉണ്ടായിരുന്നു. പ്രധാനമന്ത്രിയുടെ പ്രീതി പ്രാഗത്ഭ്യങ്ങളും ചക്രവർത്തിയുടോട് പ്രഭുഭക്തിയും ആയിരുന്നു.

———— :0: ————

ന്റെ അംശത്തെ സന്നിഹിതനായിരുന്ന വത്സന്റെ കയ്യിൽ ഏല്പിച്ചിട്ട് തന്നോട്ട സമാനസ്ഥാനന്മാരായ ഉദ്യോഗസ്ഥന്മാൎക്കു പ്രവേശമായ ഒരു രാജഗൃഹോദ്യാനത്തിലേക്കു കാൽനടയായി തിരിച്ചു. എന്നാൽ അയാൾ അവിടെ ചെന്നു ചേരുന്നതിനു മുൻപിൽ വേഷംകൊണ്ട് ഒരു പ്രഭുഗൃഹത്തിലെ പരിചാരികയെന്ന് അനുമിക്കപ്പെടാവുന്നവളായ ഒരു യുവതി പാൎശ്വപഥത്തിലൂടെ അടുത്തുവരുന്നത് കണ്ടു. അവൾ സമീപസ്ഥയായപ്പോൾ ക്ഷണനേരം സംശയിച്ചതിന്റെ ശേഷം പറഞ്ഞു: "പ്രഭോ! കാശ്മീരത്തിൽനിന്നും എത്തിയിരിക്കുന്ന ശ്രേഷ്ഠനായ സിദ്ധൻ ഭവാൻ തന്നെ അല്ലേ?"

അയാൾ ഉത്തരം പറഞ്ഞു: "നീ ഊഹിച്ചത് ശരി തന്നെ. നീ എന്നെ അറിയുന്നതായി തോന്നുന്നു."

പരിചാരിക പറഞ്ഞു: "ഞാൻ സ്വയം അറികയില്ല. എന്നാൽ എന്നെ പറഞ്ഞയച്ച പ്രഭ്വീ ഭവാനെക്കുറിച്ച് എന്നോട്ട വിവരിച്ചിട്ടുണ്ട്. ഭവാൻ രഹസ്യമായി അനുവദിക്കുന്ന പക്ഷം സ്വല്പനേരം ഭവാനുമായി സംഭാഷണം ചെയ്വാൻ കൊള്ളാമെന്ന് തത്രഭവതിക്കു അപേക്ഷയുണ്ട്."

സിദ്ധൻ ചോദിച്ചു: "നിന്റെ സ്വാമിനി ആരാണ്?"

അവൾ ഉത്തരം പറഞ്ഞു: "പ്രഭോ! തൽക്കാലം തത്രഭവതിയുടെ നാമധേയത്തെ ഞാൻ പറയാതിരിക്കുന്നതിനെ ക്ഷമിക്കണം. അഭ്യാഗതനായ ഭവാൻ തത്രഭവതിയെ അനുഗ്രഹിക്കുമെങ്കിൽ തത്രഭവതി തന്നെ ഭവാന്റെ ജിജ്ഞാസയെ പൂരിപ്പിക്കും. ഭവാൻ പ്രസാദിക്കുന്നു എങ്കിൽ ഇന്നു സായാഹ്നത്തിൽ തന്നെ തത്രഭവതി ഭവാനെ പ്രതീക്ഷിക്കുന്നു. ഏകദേശം പത്തു മണിക്കു ആ ചൈത്യോപാന്തത്തിൽ വന്നാൽ മതി."

ഇപ്രകാരം പറഞ്ഞ് അവൾ സൂൎയ്യരശ്മികളാൽ പ്രകാശിക്കുന്ന സ്വൎണ്ണസ്തൂപികകളോടും ശ്വേതസ്ഫടികശിലാമയങ്ങളായ ശൃംഗങ്ങളോടും കൂടി ഒരു ഉന്നതപ്രദേശത്തിൽ നില്ക്കുന്ന ഒരു രമ്യമായ ഹൎമ്മ്യത്തെ അംഗുലികൊണ്ട് നിൎദ്ദേശിച്ചു.

സിദ്ധൻ ശരിച്ച് എന്തുത്തരം പറയേണമെന്ന് ആലോചിച്ചു. അപ്പോൾ ഇരാവതിയുടെ വിഹാരവും [illegible]

"നിങ്ങളുടെ ഉഷ്ണീഷത്തിലുള്ള ഹംസത്തൂവൽചിഹ്നത്താൽ ഞാൻ നിങ്ങളുടെ സ്ഥാനത്തെ അറിഞ്ഞു. നിങ്ങളുടെ സജാതീയസേനാധ്യക്ഷന്മാരെ എല്ലാവരേയും വ്യക്തിതഃ അറിയുകയും, നിങ്ങൾ നൂതനമായി ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു വന്നുചേൎന്നു എന്നു ഗ്രഹിക്കയും ചെയ്തതിനാൽ നിങ്ങൾ ആരെന്ന് ഊഹിക്കുന്നതിൽ എനിക്ക് പ്രയാസമുണ്ടായില്ല. ഈ ഉദ്യോഗം നിങ്ങൾക്ക് അഭിരുചിതമായിരിക്കുമോ? ഭടസമീപത്തിൽ ഉപവിശിക്കണം."

സിദ്ധൻ, ബഹുമതികളും ശാസനാരൂപയായി തോന്നപ്പെട്ട ആ പേക്ഷയെ സ്വീകരിച്ച് ആ അപരിചിതപുരുഷൻ തന്റെ കീഴിലുള്ള കരുളായി ഭാവിച്ചതിനെ ശ്രദ്ധിക്കാതെ പറഞ്ഞു: "എനിക്കു നൽകപ്പെട്ട ഈ ഉൽകൃഷ്ടാധികാരത്തെ ഞാൻ പൂൎണ്ണമായി ബഹുമാനിച്ചില്ലെങ്കിൽ എന്റെ ഉപകൎത്താവിനേയും ചക്രവൎത്തിയേയും കുറിച്ച് ഞാൻ ഏറ്റവും കൃതഘ്നനായിരിക്കുമല്ലോ."

മറ്റേ ആൾ പിന്നേയും പറഞ്ഞു: "ചക്രവൎത്തിയോ! ആകട്ടെ, കൊള്ളാം. എന്നാൽ അയാളെ സേവിക്കാനോ അതോ അയാളുടെ രാജധാനിയിൽ നിങ്ങളുടെ അധികാരത്തിനുള്ള സ്ഥാനമാനങ്ങളെ അനുഭവിക്കാൻ മാത്രമോ നിങ്ങൾ വന്നിരിക്കുന്നത് എന്ന് എന്നോടു പറയണം."

നിഷ്കപടമായി സിദ്ധൻ ഉത്തരം പറഞ്ഞു: "ശ്രേഷ്ഠനായ പ്രഭോ! ഇത് ഞാൻ തന്നെ വിചാരിച്ചിട്ടില്ലാത്തതും ഗഹനവും ആയ ഒരു പ്രശ്നമാണ്. എങ്കിലും അനായാസേന എനിക്ക് ഉത്തരം പറയാം. മാനവും കൃത്യവും അനുവദിക്കുന്നേടത്തോളം ചക്രവൎത്തിയെ വിശ്വാസപൂൎവ്വം സേവിക്കണമെന്നാണ് സൎവ്വോപരി ഞാൻ ആഗ്രഹിക്കുന്നത്. എന്റെ സ്വതന്ത്രേച്ഛാപ്രകാരം അദ്ദേഹത്തിന്റെ സേവകത്വത്തെ ഞാൻ അംഗീകരിച്ചതു തന്നെ ഇതിനു സാക്ഷീഭവിക്കുന്നു.

ആ അപരിചിതൻ പറഞ്ഞു: "നിങ്ങളുടെ ഉത്തരം വിവേകപൂൎവ്വമായിരിക്കുന്നു. എന്നാലിപ്പോൾ, മാനവും കൃത്യവും എന്നതുകൊണ്ട് നിങ്ങൾ എന്തു വിചാരിച്ചിരിക്കുന്നു എന്നാണ് ആശങ്ക. അവ വ്യാഖ്യാനിക്കാൻ പ്രയാസമുള്ള വാക്കുകളാണ്."

സിദ്ധൻ ഉത്തരം പറഞ്ഞു: "ചിലൎക്ക് അങ്ങനെ ആയിരിക്കാം;

എന്നാൽ എനിക്കു് അങ്ങനെ തോന്നുന്നില്ല. ഞാൻ അവയുടെ ബലവത്തരമായ അർത്ഥത്തിലാണു് അവയെ സ്വീകരിച്ചിരിക്കുന്നതു്. അക്കനാർ തന്നെ ആജ്ഞാപിക്കുന്നതാണല്ലോ, അദ്ദേഹത്തിന്റെ പ്രീതിയാൽ എനിക്കു ലബ്ധമായ എല്ലാ സ്ഥാനമാനങ്ങളെയും ഉപേക്ഷിക്കയല്ലാതെ, സ്വദേശത്തിനു പ്രതികൂലമായി എന്തെങ്കിലും പ്രവർത്തിക്കുന്നതിനു മാനവും ധൈര്യവും എന്നെ അനുവദിക്കുന്നതല്ല.”

മറ്റേ ആൾ അഭിനന്ദിച്ചു് ഉത്തരം പറഞ്ഞു: “അങ്ങനെ തന്നെ ആണു് വേണ്ടതു്. എന്നാൽ നിങ്ങൾക്കു നിങ്ങളുടെ സ്വദേശീയന്മാക്കും പ്രതികൂലമായി ചക്രവത്തി എന്തെങ്കിലും നിങ്ങളോടു് ആവശ്യപ്പെട്ടാൽ ഉപേക്ഷിക്കാനുള്ള സംഗതികളും എന്താണു്?”

പത്ത്യനോടു കൂടി ഉണ്ടായ സംഭാഷണം തന്റെ മനസ്സിൽ സ്മരിച്ചതിനാൽ സിദ്ധൻ ക്ഷണനേരം സംശയിച്ചു. എന്നാൽ ധൃഷ്ടി സംശയത്തിൽനിന്നും നിവർത്തിച്ചു് ആ അപരിചിതന്റെ നിർവ്യാജമായ മുഖഭാവത്തെ നോക്കീട്ടു് മറ്റൊരു ദേവതാതികളും കൂടാതെ സിദ്ധൻ ചോദിച്ചു: “അക്കനാർ ഉൽകൃഷ്ടൻ അല്ലയോ?”

സിദ്ധനെ തത്സമീപത്തിൽനിന്നു അനൈച്ഛികമായി സാശങ്കം സങ്കോചിപ്പിച്ചതായ ഒരു വികാരത്തോടും സന്തോഷത്തോടും കൂടി ആ അപരിചിതൻ ഉദീരണം ചെയ്തു: “യുവാവേ! നിങ്ങൾ ഇതുവരെയും വിവേകപൂർണ്ണങ്ങളായ വചനങ്ങളെക്കൊണ്ടു് ഉൽകൃഷ്ടപ്പെടുന്നു. എന്നാൽ അക്കനാരുടെ രാജധാനിയിൽ വച്ചു തന്നെ അത്യന്തം അപരിചിതനായ ഒരു ആളോടു് ഇങ്ങനെ അഭിപ്രായപ്രകടനം ചെയ്യുന്നതു് കുറെ അവിവേകം എന്നാണു് എനിക്കു തോന്നുന്നതു്.”

അവ്യാകുലനായിട്ടു സിദ്ധൻ ഉത്തരം പറഞ്ഞു: “അങ്ങനെ തോന്നാം. നിങ്ങളെ എനിക്കു പരിചയമില്ല എന്നുള്ളതു് വാസ്തവം തന്നെ. എന്നാൽ നിങ്ങളുടെ നാമധേയത്തെയാകട്ടെ സ്ഥാനത്തെയാകട്ടെ അറിയുന്നതിൽ ഞാൻ ഉദാസീനനാണു്. നിങ്ങളെ ചാക്ഷുഷമായും ശ്രാവണമായും പ്രത്യക്ഷീകരിച്ചിരിക്കുന്ന എനിക്കു, വിശ്വാസപൂർവ്വം നിങ്ങളോടു് നിഷ്കപടമായി സംസാരിച്ച എന്നെപ്പോലെ ലൌകികവ്യവഹാരങ്ങളിൽ അപക്വബുദ്ധിയായ ഒരു യുവാവിനെ നിങ്ങൾ വഞ്ചിക്കയോ ദ്രോഹിക്കയോ ചെയ്യുമെന്നുള്ളതു് അസംഭാവ്യമാണെന്നു തോന്നുന്നു.”

ങ്ങളായ നാനാവിധശ്രമങ്ങൾക്കു പൎയ്യാപ്തമായ പ്രതിഫലം അയാൾക്കു ലഭിക്കുന്നതല്ലല്ലൊ. എങ്കിലും തന്റെ പ്രജകളുടെ സമാധാനത്തിനും ക്ഷേമാഭിവൃദ്ധിക്കും വിരോധികളായി തീരുമെന്നു തോന്നുന്ന സമീപരാജ്യങ്ങളുടെ സ്വാതന്ത്ര്യത്തെ സമ്മതിക്കാതെ ഇരിക്കുന്നത് ഒരു രാജാവിനു ആവശ്യകമായി വരുന്നതാകാം. അപ്രകാരമുള്ള സംഗതിയിൽ, അയാൾ ദയ കൂടാതെ ഇരിക്കുന്നുവെന്നു എത്രയും ആഗ്രഹമുള്ളവനും തന്റെ ചുറ്റുമുള്ള രാജ്യവാസികളുടെ ക്ഷേമത്തെയും സ്വാതന്ത്ര്യത്തെയും സ്വപ്രജാവിശേഷമായി ഇച്ഛിക്കുന്നവനും ആയിരുന്നല്ലൊ, അയാൾക്കു ഉദാസീനനായിരിക്കാൻ പാടില്ല. എങ്കിലും ഇതൊന്നും തൈമൂറിന്റെയും നെപ്പോളിയന്റെയും വംശജനെ ഉൽകൃഷ്ടനായിരിക്കുന്നതിൽനിന്നു പ്രതിബന്ധിക്കുന്നില്ല. താതന്യാൽ പ്രകൃതി അയാൾ ആഗ്രഹിക്കുന്നത് ഒരു പ്രബലമായ മഹാരാജ്യത്തെ സ്ഥാപിക്കുന്നതിനു മാത്രമല്ല. സൎവ്വപതി സകല നിയന്താവ് തന്നെ ഭരമേല്പിച്ചിരിക്കുന്ന ജനങ്ങൾക്കു സുഖാഭിവൃദ്ധി, ഐശ്വൎയ്യം, പരിഷ്കാരം ഇവയെ ഉദ്ധരിക്കുന്നതിനും ആണ്. അവരുടെ സ്ഥിതിയെ പരിഷ്കരിക്കുന്നതിനും, ഭിന്നജാതിക്കാരുടെ മത്സരങ്ങളെയും വിരോധങ്ങളെയും ശമിപ്പിക്കുന്നതിനും, മതഭേദജന്യങ്ങളായ വിവാദങ്ങളെ ഇല്ലാതെ ആക്കുന്നതിനും, പ്രബലന്മാരും സ്വാൎത്ഥപരന്മാരും ജനപീഡകന്മാരും ആയ പ്രഭുക്കളെ നിയന്ത്രിക്കുന്നതിനും, [illegible]ത്തുള്ള വ്യവസായോദ്യോഗങ്ങളായ ജനവൎഗ്ഗങ്ങൾക്കു ഉപകാരം ചെയ്യുന്നതിനും, എല്ലായ്പോഴും ഐശ്വൎയ്യത്തെ വൎദ്ധിപ്പിക്കുന്നതിനും, കലാശാസ്ത്രങ്ങൾക്കു പ്രചാരം വരുത്തുന്നതിനും, പരിഷ്കാരവാസനയുള്ളതായി കാണുന്ന ജനതാസാദൃശ്യങ്ങളിലേക്കു തന്റെ പ്രജകളെ ഉയൎത്തുന്നതിനും അയാൾ ശ്രമിച്ചിട്ടുണ്ട്. ഇത് ഒരു മനുഷ്യനു സാധിക്കാവുന്നതിൽ വെച്ചു അധികമാണെന്നു നിങ്ങൾ പറയുമെങ്കിൽ വാസ്തവമായി പറയുകയാകട്ടെ. ഞാൻ അതിനെക്കുറിച്ചു വാദിക്കയില്ല. എന്നാൽ അപ്രാപ്യമായിരുന്നാലും ഒരു പരമോൽകൃഷ്ടത്തെ സാധിക്കാൻ ശ്രമിക്കുന്നതു ആക്ഷേപാസ്പദമല്ല. വാസ്തവത്തിൽ അക്ബറുടെ പരമോദ്ദേശ്യം ഒരിക്കലും സാധ്യമാവുന്നതല്ല. ഈ ഉദ്ദേശ്യസിദ്ധിക്കു എത്രകാലമായി അയാൾ ചിന്തിക്കയും അദ്ധ്വാനിക്കയും ചെയ്തുകൊണ്ടിരിക്കുന്നു! കഷ്ടം! എന്നിട്ടും എല്ലാം എത്ര വിഫലമായിരിക്കുന്നു."

ഉദ്വേഗതിരോഹിതനായി സിദ്ധൻ ശ്രദ്ധാപൂർവ്വം ആകർണ്ണനം ചെയ്തുകൊണ്ടിരിക്കെ ആ അപരിചിതൻ തന്റെ പ്രസംഗപ്രമേയത്താൽ അനുഗൃഹീതൻ എന്നപോലെ ഹസ്തത്തെ മേല്പോട്ടുക ഉയർത്തിക്കൊണ്ട് ആസനത്തിൽനിന്നും ഉത്ഥാനംചെയ്യുന്ന ഭാവത്തിൽ ഇരുന്നു. എന്നാൽ പ്രസംഗാവസാനത്തിൽ അയാൾ ബുദ്ധിക്ഷയത്തോടുകൂടി ആസനത്തിൽ ചാരിക്കിടന്നുംകൊണ്ട് ഉത്സാഹിയും ശ്രേഷ്ഠവും ആയ ഒരു ഹൃദയത്തെ അന്തർഭവിപ്പിച്ചിരിക്കുന്ന വക്ഷസ്സിലേക്കു ശിരസ്സിനെ ആനമിപ്പിച്ചു. ക്ഷണനേരത്തേക്കു സിദ്ധൻ, സാക്ഷാൽ ചക്രവർത്തിയെത്തന്നെ പുരോഭാഗത്തിൽ കാണുന്നു എന്നു വിചാരിച്ച്, അഭിവാദനം ചെയ്യണമെന്നു തോന്നി.

എന്നാൽ അത്ര ശ്രേഷ്ഠനായ ഒരു പുരുഷൻ ശുദ്ധവും അപരിചിതനും ആയ തന്നോടു ഇത്രമാത്രം വിശ്വസിക്കുന്നത് സംഭാവ്യമാണോ എന്നു സംശയിച്ച് സിദ്ധൻ താൻ ആരോടാണ് സംസാരിക്കുന്നത് എന്നറിയാൻവേണ്ടി ഒന്നു ചോദിക്കാൻ ഭാവിച്ചപ്പോഴേക്ക് സമീപിച്ചുവരുന്നതായ പാദശബ്ദം അവരുടെ സംഭാഷണത്തിനു വിഘാതമായി തീർന്നു. ഉടൻതന്നെ കിളരം കുറഞ്ഞതും, ബലവുള്ളതും, ഗൗരവമുള്ളവിധത്തിൽ വസ്ത്രധാരണം ചെയ്തിട്ടുള്ളതും, ആ രാജധാനിയിൽ അസാധാരണമായ കറുത്തനിബിഡശ്മശ്രുവുമുള്ള മുഖത്തോടുകൂടിയതും ആയ ഒരു ദേഹം പ്രത്യക്ഷീഭവിച്ചു.

"അബ്ദുല്കാദർ" എന്നു സിദ്ധനോടായിട്ടല്ലാതെ അധികവും തന്നോടായിട്ട് ആ അപരിചിതൻ പറഞ്ഞു. അപ്പോൾ അയാളുടെ മുഖത്തിൽ ഒരു വൈരസ്യസൂചകമായ ഭാവവും തടതിസ്ഫുരിച്ചു. എങ്കിലും അയാൾ ആ പുതുതായി വന്ന ആളിനെ ഉപചാരപൂർവ്വം അഭിനന്ദിക്കയും താൻ ആരെന്നുള്ളത് അജ്ഞാതമായിരിക്കണമെന്ന് സങ്കേതപൂർവ്വം സൂചിപ്പിക്കയും ചെയ്തു.

ഒരുവശത്തേക്കു മാറിനിന്നിരുന്ന സിദ്ധനെ സാവധാനമായ വീക്ഷണത്തോടെ ആപാദമസ്തകം നോക്കീട്ട് ഒന്നും മിണ്ടാതെ അബ്ദുല്കാദർ അയാളുടെ നേരെ പൂർണ്ണം തിരിഞ്ഞു നിന്നു. ഇപ്രകാരമുള്ള ഭാവനയാൽ നമ്മുടെ ക്ഷത്രിയവംശജനായ ശ്രീ കോപാരുണിതകപോലനായതിനെക്കുറിച്ച് ആശ്ചര്യപ്പെടാനില്ല. എന്നാൽ അബ്ദുല്കാദർ കാണിച്ച അവഹേളനത്തിന്റെ കാരണത്തെ ചോദിക്കാൻ സിദ്ധൻ ഭാവിച്ചപ്പോഴേക്ക് ആ അപരിചിതൻ അയാളെ

നിരോധിച്ചു് ഇപ്രകാരം പറഞ്ഞു "ശ്രേഷ്ഠനായ സിദ്ധാ! എന്റെ ഈ സ്നേഹിതന്റെ അനാദരം നിങ്ങൾക്കു് കോപോദ്ദീപകമായി ഭവിക്കുന്നതു്. അതു് പ്രത്യേകം നിങ്ങളെ ഉദ്ദേശിച്ചുള്ളതല്ല എന്നു് എനിക്കു നിശ്ചയം ഉണ്ടു്. എന്നാൽ ഹിന്ദുക്കളായ നിങ്ങൾ ഇയാളുടെ മതവിരോധികളാണെന്നു ഇയാൾ വിചാരിക്കുന്നതുകൊണ്ടു് നിങ്ങളുടെ ദർശനം ഇയാൾക്കു അസഹ്യമാണു്. അങ്ങനെ അല്ലയോ?" എന്നു് അബ്ദുൽകാദരെ നോക്കി അയാൾ ചോദിച്ചു.

"നിങ്ങൾ പറഞ്ഞതു് ശരിയാണു്" എന്നു് അബ്ദുൽകാദർ ഉത്തരം പറഞ്ഞിട്ടു് സിദ്ധനെ നോക്കി ഇപ്രകാരം പറഞ്ഞു: "യുവാവേ! നിങ്ങളോടു പ്രത്യേകമായി എനിക്കു യാതൊരു വൈരവും ഇല്ല. ഞാൻ നിങ്ങളെ അറികയില്ല. എന്നാൽ ഹിന്ദുക്കളായ നിങ്ങളെ സർവ്വാത്മനാ എതിർത്തു പൊരുതുന്നതു് എന്റെ ധർമ്മമായ കൃത്യമാണു്. അതിനാൽ ഞാൻ നിങ്ങളെ എതിർക്കയും അശാമ്യമായ ദ്വേഷത്തോടെ നിങ്ങളെ ദ്വേഷിക്കയും ചെയ്യുന്നു. എന്നാൽ മനുഷ്യരായി നിങ്ങളിൽ ഞാൻ ആദരിക്കയും ബഹുമാനിക്കയും ചെയ്യുന്നവർ പലരും ഉണ്ടു്. നിങ്ങൾ ഞങ്ങളുടെ മതത്തെ ദുഷിക്കുന്നു എന്നു മാത്രമല്ല, ചക്രവർത്തിയെ കൂടിയും തൽപദാൽഭ്രഷ്ടനാക്കി തീർക്കുന്നു. നിങ്ങൾ അല്ലാവിനെ നിരാകരിക്കയും അദ്ദേഹത്തിന്റെ തത്വദർശിയെ പരിഹസിക്കയും ഏകമായ വാസ്തവദൈവത്തിന്റെ സ്ഥാനത്തു് നിങ്ങളുടെ അയഥാർത്ഥദേവന്മാരെ സ്ഥാപിക്കുന്നതിനുവേണ്ടി സത്യമതവിശ്വാസികളായ ഞങ്ങളെ നിഷ്കാസനം ചെയ്തു് എല്ലാ ഉദ്യോഗങ്ങളേയും അധികാരങ്ങളേയും തങ്ങൾക്കു ആയത്തങ്ങളാക്കുന്നതിനു ഉദ്യമിക്കയും ചെയ്യുന്നു. ഈ സംഗതിയാൽമാത്രം ഞാൻ നിങ്ങളേയും നിങ്ങളെ സംബന്ധിച്ചുള്ളവയേയും ദ്വേഷിക്കുന്നു. മരണപര്യന്തം നിങ്ങളേയും നിങ്ങളെ സംബന്ധിച്ചുള്ളവയേയും എതിർക്കയും ചെയ്യും. നിങ്ങൾ നാസ്തികന്മാരോ അഥവാ ബിംബാരാധകന്മാരോ ആകുന്നു. ഒന്നായാലും നിങ്ങൾ ജനങ്ങളെ അപഥത്തിൽ നയിക്കയും സ്രഷ്ടാവിനെ വ്യാമോഹിപ്പിക്കയും ചെയ്യുന്നു. കിംബഹുനാ, നിങ്ങൾ മറാതരല്ല, കേവലം അവിശ്വാസികളായ ശാ—"

അബ്ദുൽകാദരുടെ മുഖത്തിൽനിന്നും അധോഗതമായ പദത്തെ ആ അപരിചിതന്റെ നിഷ്ഠുരമായും തീക്ഷ്ണമായും ഉള്ള ഒരു

യിട്ടല്ല, ഏതോ ഒരു ഗൌരവമുള്ള കാൎയ്യത്തെക്കുറിച്ച് സംസാരിക്കുന്നതിനായിട്ടാണ് ഇയാൾ എന്നെ അന്വേഷിച്ചുവന്നത് എന്നു ഞാൻ ഊഹിക്കുന്നു. ഞാൻ അതിനെ സന്തോഷത്തോടെ കേൾക്കാം. അതിനാൽ അചിരേണ ഇനിയും നമ്മൾക്ക് സമാഗമം ഉണ്ടാകുമെന്നുള്ള വിശ്വാസത്തോടുകൂടി ഞാൻ നിങ്ങളോടു തൽക്കാലം യാത്രപറഞ്ഞുകൊള്ളുന്നു.”

സിദ്ധൻ ബഹുമാനപുരസ്സരമായ അഭിവന്ദനത്തോടുകൂടി യാത്രപറഞ്ഞുപോയശേഷം അയാൾ പറഞ്ഞു: “അബ്ദുൽകാദർ! തനിക്കു എന്നോടു എന്താണ് പറയാനുള്ളത്?”

സദ്ധർ സംസാരിച്ചുകൊണ്ടിരുന്ന ആ അപരിചിതൻ സാക്ഷാൽ അക്ബർതന്നെ ആയിരുന്നു. അതിനാൽ അബ്ദുൽകാദർ അദ്ദേഹത്തിനോടു ഇപ്രകാരം ഉത്തരം പറഞ്ഞു: “സ്വാമിൻ! തിരുമനസ്സിലെ ഒരു പ്രജയായും ഒരു സ്നേഹിതനായും ഞാൻ ചെയ്യേണ്ടതായ ഒരു കൃത്യം, അധികം ഗൌരവമുള്ളതല്ലെങ്കിലും, അവിടുത്തെ അന്വേഷിക്കാൻ എന്നെ പ്രേരിപ്പിക്കുന്നു.”

അക്ബർ മദ്ധ്യേ തടഞ്ഞു പറഞ്ഞു: “അത് എനിക്കറിയാം. താൻ സ്വാർത്ഥപരനല്ല. തനിക്കു ധനമോ പ്രീതിചിഹ്നങ്ങളെയോ കുറിച്ച് ശ്രദ്ധയില്ല. എങ്കിലും തനിക്കു അതുണ്ടായിരുന്നാൽ കൊള്ളാമെന്നു ഞാൻ ഇച്ഛിക്കുന്നു. എന്തെന്നാൽ അങ്ങനെ ആയാൽ പക്ഷേ തന്നെ തൃപ്തിപ്പെടുത്താൻ എനിക്കു കഴിയുമായിരിക്കും. ഇപ്പോൾ അത് എനിക്കു അശക്യമായിരിക്കുന്നു. എന്നാൽ മതവിഷയങ്ങളെക്കുറിച്ചാണ് താൻ എന്നോടു സംസാരിക്കാൻ ഇച്ഛിക്കുന്നത് എന്ന് ഞാൻ സംശയിക്കുന്നു. ഇപ്പോൾ താൻ ഉപയോഗിച്ച അധികോക്തികൾ വക്ഷ്യമാണത്തെ സൂചിപ്പിക്കുന്നുണ്ട്. എന്തായാലും ക്ഷമയോടുകൂടി സംസാരിച്ചാൽ കൊള്ളാം.”

അബ്ദുൽകാദർ ഉത്തരം പറഞ്ഞു: “വാസ്തവത്തിൽ ഏകമായും നിർമ്മലമായും സത്യമായും ഉള്ള ആ വിശ്വാസമാണ് എന്നെ ഇവിടെ നയിച്ചിരിക്കുന്നത്.” ഒരു ഉഗ്രദൃഷ്ടിയോടുകൂടി അയാൾ പിന്നെയും പറഞ്ഞു: “അതിനുവേണ്ടി കാൎയ്യമായി ക്ഷണനേരത്തെ ഏകാഗ്രസംഭാഷണത്തിനു ഞാൻ അപേക്ഷിക്കുന്നു.”

ങ്ങളെല്ലാം നവീനങ്ങളാകത്തക്കവണ്ണം അത്ര പ്രാചീനങ്ങളും അത്യന്തം പൂജ്യതയ്ക്കു അർഹങ്ങളും ആയ പുരാതനഗ്രന്ഥങ്ങൾ ഉണ്ട്. ഇങ്ങനെ ഇരിക്കെ ഇവയുടെ എല്ലാം ഏതാനും മാത്രമല്ലാതെ സകലത്തിന്റെയും ശതാംശംപോലും ഗ്രഹിച്ചിട്ടില്ലാത്തവനായി ഒരു കേവലമനുഷ്യനായ ഞാൻ ഇപ്രകാരം ഭിന്നഭിന്നങ്ങളായ മതങ്ങളിൽ വച്ച് സദസദ്വിഭാഗം ചെയ്ത് വാസ്തവമതം ഏതാണെന്നു നിശ്ചയിക്കുന്നത് എങ്ങിനെയാണെന്നു പരമാർത്ഥമായി നിങ്ങളോടു ഞാൻ ചോദിക്കുന്നു.”

“എന്നാൽ മഹമ്മദ് മതത്തിലാണല്ലോ അവിടുന്ന് ജനിച്ചു വളർന്നിരിക്കുന്നത്.”

“അത് ഒരാളുടെ വിശ്വാസത്തിനു മതിയായ മൂലമാകയില്ല. അതിനു സ്വന്തം അന്വേഷണങ്ങൾ ചെയ്തുണ്ടാകുന്ന നിർണ്ണയമാണ് ആധാരമായിരിക്കേണ്ടത്. അല്ലാതെ അത് ഒരാളുടെ പിതാവിന്റെ ഇഷ്ടത്തെ ആശ്രയിച്ചിരിക്കേണ്ടതല്ല. എന്നാൽ ഞാൻ സ്വയമായി എതിനെ വിശ്വസിക്കുന്നു എന്നല്ല ഇവിടെ വിചാരിക്കേണ്ടത്. അത് മറ്റൊരാളെത്തന്നെയും സംബന്ധിക്കുന്നതല്ലല്ലോ. എന്നാൽ ഞാൻ മുകിലന്മാരുടെ രാജ്യത്തിന്റെ പരിപാലകനായും രാജാവായും ഇരുന്നുംകൊണ്ട് എന്റെ ശാസനയ്ക്കു ഒരുപോലെ കീഴടങ്ങിയിരിക്കുന്നവരും എന്റെ സംരക്ഷണത്തിനു ഒരുപോലെ അവകാശികളും ആയ വിവിധമതക്കാരോട് എതുവിധം വർത്തിക്കണം എന്നാണ്. അല്ലയോ ഉത്തമസ്നേഹിതാ! പക്ഷപാതം നിമിത്തം ഇതിന്റെ ഒരു ഭാഗം മാത്രം ആലോചിക്കയും മറേറ ഭാഗം നോക്കാതിരിക്കയും ചെയ്യുന്ന കാലം മുഴുവനും ഈ ചോദ്യത്തിനു ഉത്തരം പറയാൻ തനിക്കു കഴികയില്ലെന്നു ഞാൻ പറയുന്നതിനെ വിശ്വസിച്ചുകൊൾക.”

“എന്നാൽ അവിടുത്തെ രാജ്യത്തിനും ആധിപത്യത്തിനും ഹാനി വരുത്തുന്നതായി കാണുന്ന ആപത്തുകൾക്കോ?”

പരിഹാസജന്യമായ ഒരു മന്ദഹാസത്തോടു കൂടി ചക്രവർത്തി ഉത്തരം പറഞ്ഞു: “മതഭ്രാന്തുള്ളവരുടെ കോപത്താൽ ഉണ്ടാകാവുന്ന ആപത്തുകളേക്കാൾ മറ്റുള്ളവയെക്കുറിച്ച് എനിക്ക് ആലോചിക്കാനുണ്ട്.”

അതിനിവേശത്തോടേ രാജാവിന്റെ നേരെ നോക്കിക്കൊണ്ട് അബ്ദുല്‍കാദര്‍ പറഞ്ഞു: "മഹാനുഭവ! ശരി; അന്യദേശീയന്മാരില്‍ നിന്നുളവാകുന്ന ആപത്തുകളെക്കുറിച്ചായിരിക്കും അവിടുന്ന് പറയുന്നത്. ഇപ്പോഴും നിഗൂഢങ്ങളായിരിക്കുന്നവയും എന്നാല്‍ ഒരിക്കല്‍ പ്രത്യക്ഷീഭവിക്കാവുന്നവയും അവിടുത്തെ സജാതീയന്മാരുടെ പ്രോത്സാഹനത്താല്‍ അവിടുത്തെ ഗൃഹത്തില്‍ തന്നെ സഹായം ലഭിക്കാവുന്നവയും ആയ ആപത്തുകളെക്കുറിച്ച് എന്താണ് ഭാവം? അവിടുത്തെ പുത്രന്‍ —".

അക്ബര്‍ "എന്റെ പുത്രന്‍ സലിം!" എന്ന് സാവേഗം ഉദീരണം ചെയ്തതിന്റെ ശേഷം തുടര്‍ന്ന് പറഞ്ഞു: "എന്നാലും അത് അസംഭാവ്യമല്ല. നമുക്കു സന്നിഹിതങ്ങളായി രാജ്യഭരണം ചെയ്തിരുന്ന എത്ര രാജഗൃഹങ്ങളും കുടുംബകലഹത്താല്‍ നമുക്കു കീഴടക്കപ്പെട്ടു? അതുപോലെ സലിം തന്നെ രാജദ്രോഹോദ്യുക്തന്മാരോടു കൂടിച്ചേര്‍ന്ന് നമ്മെ എതിര്‍ക്കുന്നതിനു സന്നദ്ധനായിരിക്കുന്നു എന്നാണോ താന്‍ പറയുന്നത്? എന്തെന്നാല്‍ തന്റെ വാക്കുകള്‍ അങ്ങനെ സൂചിപ്പിക്കുന്നതായി എനിക്കു തോന്നുന്നു."

അബ്ദുല്‍കാദര്‍ ഉത്തരം പറഞ്ഞു: "സ്വാമിന്‍! അത് അങ്ങനെ തന്നെ; അദ്ദേഹത്തിന്റെ മതത്തിലുള്ള അത്യൌത്സുക്യം അങ്ങനെ പ്രവര്‍ത്തിക്കാന്‍ അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചേക്കാം എന്ന് എനിക്കു തോന്നുന്നു. എന്നാല്‍ സംഗതി മുമ്പില്‍ തന്നെ ഇങ്ങനെ ആകുന്നു എന്ന് ഞാന്‍ പറയുന്നില്ല."

അക്ബര്‍ പ്രതിവചിച്ചു. "ഒന്നു നിശ്ചയം തന്നെ. ഇത് എപ്പോഴെങ്കിലും സംഭവിക്കുമെങ്കില്‍ മതൌത്സുക്യമല്ല സലിമിന് പ്രേരകമായി ഭവിക്കുന്നത്. അയാള്‍ക്കു കുറാന്‍ പുസ്തകത്തേയും ദര്‍വീശിയേയും കാള്‍ നല്ല മദ്യങ്ങളേയും സുന്ദരികളായ സ്ത്രീകളേയും കുറിച്ചാണ് അധികം ആദരമുള്ളത്. താന്‍ കരുതല്‍ പറഞ്ഞതിന്ന തന്നോടു ഞാന്‍ കൃതജ്ഞനാകാതിരിക്കാന്‍ ഇത് ഒരു കാരണമല്ല. താന്‍ ആദ്യമേ ഇത് പറയാന്‍ ആരംഭിച്ചില്ലെന്നാകില്‍ വളരേ വിഷാദവാക്കുകള്‍ കൂടാതെ കഴിക്കാമായിരുന്നു. ഇനി മേലും തനിക്കു ഇപ്രകാരമുള്ള വര്‍ത്തമാനങ്ങള്‍ എന്നോടു പറയാനുണ്ടായിരുന്നാല്‍ ബാഢം ഞാന്‍ കൃതജ്ഞനായിരിക്കുന്നതാണ്. നാം കുറേ [illegible]

നാരായിരിക്കേണ്ടതും ഇവിടെയുള്ള നമ്മുടെ ജനങ്ങളുടെ വ്യാപാരങ്ങളെ സ്ഥാപിക്കേണ്ടതും ആണ്. എന്നാൽ ഇപ്പോൾ പോകാം."

ഇത്രയും പറഞ്ഞ് ചക്രവർത്തി തന്റെ വാക്കുകൾ ജനിപ്പിച്ചിരിക്കാവുന്ന മനോവികാരത്തെക്കുറിച്ച് ചിന്തിച്ചുംകൊണ്ടു നിന്നിരുന്ന അല്ബുക്കർക്കിനെ വിട്ടുംവച്ച് ഒരു കപടഹാസത്തോടുകൂടി പോയി.

ആ മഹമ്മദ്മതാനുസാരി തന്നത്താൻ പറഞ്ഞു: "ഞാൻ സലിമിനെക്കുറിച്ചു പറഞ്ഞത് നന്നായി! ഡേക്കിൻ ക്ഷമസ്സിന്റെ അസാമർത്ഥ്യം ഉണ്ടാകുന്നതിനും അപ്രകാരം നമ്മുടെ അഭീഷ്ടത്തെ അനുസരിക്കുന്ന വിധത്തിൽ അല്ബുക്കർക്കിനെ മാത്രമേ ഉദ്ദേശിച്ചിരുന്നുള്ളൂ. അതിനു പകരം ഞാൻ അദ്ദേഹത്തോടു കൃതഘ്നപാതകമാത്രമാണ് ചെയ്തത്. ഇനി അദ്ദേഹം സഹായിക്കുന്നതിനു പകരം കുറെ കൂടി കഠിനനായി തീരും. ഇപ്പോൾ ഞങ്ങളിൽ ചിലർ തന്നെ അദ്ദേഹത്തിന്റെ വിരോധികളായി അദ്ദേഹത്തിന്റെ പുത്രനോടു യോജിച്ചിരിക്കുന്നു എന്നാണ് അദ്ദേഹം സംശയിച്ചിരിക്കുന്നത്. അല്ബുക്കർക്ക് ഒരു ബുദ്ധിമാനാണെന്നാണ് ഗണിക്കപ്പെട്ടിരിക്കുന്നത്. എന്നിട്ടും നീ ഇപ്രകാരം മൌഢ്യം പ്രവർത്തിച്ചല്ലോ. ഹാ! സ്വജനത്തെ കുറിച്ച് എനിക്കുള്ള കൂറോടുകൂടി ഡേക്കിനോടുള്ള ശാന്തതയും എനിക്കുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നു! മററ് അദ്ദേഹത്തിനു എത്ര പ്രയോജനപ്പെടുമായിരുന്നു!"

ഡേക്കിൻ കാണിച്ച ശാന്തത അല്ബുക്കർക്ക് വിശ്വസിച്ചതുപോലെതന്നെ വാസ്തവമായിരുന്നോ എന്നുള്ളത് ചിന്താമഗ്നനായി ക്ഷിതിതലനിക്ഷിപ്തചക്ഷുസ്സായി അദ്ദേഹം രാജഗൃഹത്തിലേക്ക തിരിയെ പോകുമ്പോൾ കണ്ടിരുന്ന ആരാലും സംശയിക്കപ്പെടാമായിരുന്നു.

അദ്ദേഹത്തിന്റെ അന്തർഗൃഹങ്ങളിൽ ഒന്നിൽ അദ്ദേഹത്തിനെ കാണാൻ ഒരാൾ കാത്തുനില്പുണ്ടായിരുന്നു. അയാളുടെ സാന്നിദ്ധ്യത്തെ അല്ബുക്കർക്ക് അറിഞ്ഞിരുന്നെങ്കിൽ കുറെ കൂടി പ്രചണ്ഡമായി കലശൽ കൂട്ടുന്നതിനു ഇടയാകുമായിരുന്നു. അയാൾ നമ്മുടെ കല്പകശ്ശേരി തന്നെയാണ്. ചുറ്റുമുള്ള ആഡംബരത്തെയാകട്ടെ പ്രകാശമാനങ്ങളായ ഉദ്യാനങ്ങളുടെ സ്വാഭാവികമായ കാഴ്ചയെയാകട്ടെ ശ്രദ്ധിക്കാതെ അയാൾ ചിന്താമഗ്നനായി ഇരിക്കയായിരുന്നു. എന്നാൽ അയാൾ ഇതെല്ലാം കണ്ടത് ഇതുപ്രഥമമായിട്ടല്ല.

ഉടൻതന്നെ അയാളുടെ വിചാരങ്ങളിൽനിന്ന് അയാളെ ഉണർത്തുന്നതിനും ചക്രവർത്തിയുടെ മുമ്പിലേക്കു കൂട്ടിക്കൊണ്ടുപോകുന്നതിനും രാജപുരുഷന്മാരിൽ ഒരാൾ വന്നു.

ആ ബ്രാഹ്മണന്റെ ഉപചാരപൂർവമായ അഭിനന്ദനത്തെ പ്രണയപൂർവ്വം പ്രത്യർപ്പണം ചെയ്തുകൊണ്ട് അക്ബർ പറഞ്ഞു: "അങ്ങയെ പിന്നെയും ഇവിടെ കണ്ടത് എനിക്കു വളരെ സന്തോഷമായി. അങ്ങ് കാശ്മീരത്തിൽനിന്നു നല്ല വർത്തമാനത്തെ കൊണ്ടുവരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു."

കല്പകർ ഉത്തരം പറഞ്ഞു: "ഹാ! സാഹിബ്! ഞാൻ അങ്ങനെ ചെയ്യേണ്ടു, അല്ലെങ്കിൽ മറുതലയിൽനിന്ന് എന്നപോലെ സന്നിധാനത്തിൽനിന്നും എല്ലാ അപ്രിയകാരണങ്ങളെയും എനിക്കു മറയ്ക്കാൻ കഴികയോ ചെയ്യാൻ കൊള്ളായിരുന്നു എന്ന് ഞാൻ ഇച്ഛിക്കുന്നു. എന്നാൽ അവിടുന്ന് എന്നിൽ വച്ചിട്ടുള്ള വിശ്വാസവും എന്റെ ദേശത്തിന്റെ ക്ഷേമവും ഞാൻ അറിയുന്ന ഒന്നിനെയും ഗോപനം ചെയ്യുന്നതിന് എന്നെ അനുവദിക്കുന്നില്ല."

അക്ബർ പറഞ്ഞു: "എനിക്കു മനസ്സിലായി. പിന്നെയും ആ പഴയ കഥ തന്നെ. പക്ഷപ്രതിപക്ഷകലഹങ്ങളും വിവാദങ്ങളും: പ്രാചീനകാലങ്ങളിലെപ്പോലെ പുത്രന്മാർ പിതാക്കന്മാരുടെ നേർക്കും ഭ്രാതാക്കന്മാർ പരസ്പരവും കൃത്രിമം ചെയ്യു."

കല്പകർ ഉത്തരം പറഞ്ഞു: "ഏറെയും വാസ്തവം തന്നെ. ന്യായപ്രകാരം രാജാവാകേണ്ടുന്ന ആൾ തന്റെ അനുജനായി സകലവും വിട്ടുവച്ച് ഐശ്വര്യത്തിൽനിന്നു തിരോധാനം ചെയ്തതിന്റെ ശേഷം കലഹങ്ങൾ ശമിച്ച് ഒരു വ്യവസ്ഥയുണ്ടാകുമെന്നു ഞങ്ങൾ വിശ്വസിക്കയും കുറെ കാലത്തേക്ക് ആ പ്രകാരം ആയിരിക്കയും ചെയ്തു. ജനങ്ങൾ രാജ്യഭാരനടത്തിപ്പിൽ അത്ര സന്തുഷ്ടന്മാരല്ലായിരുന്നു എങ്കിലും അത്ര തൃപ്തരായിരുന്നു എന്തായാലും ഇനിയും ലഹളകൾ ചെയ്യുന്നതിനുള്ള വിചാരം ഇല്ലായിരുന്നു. എന്നാൽ ഇപ്പോഴത്തെ സ്ഥിതി അങ്ങനെ അല്ല. പക്ഷപ്രതിപക്ഷക്കാരുടെ വിപ്രതിപത്തികൾ അതൃപ്തിയെ ജനിപ്പിക്കാൻ ആരംഭിച്ചിരിക്കുന്നു. ഭയാനകങ്ങളായ ക്ഷോഭങ്ങൾ ഉൽഭവിക്കാൻ സന്നദ്ധങ്ങളായി കാണപ്പെടുന്നു. എല്ലാറ്റിലും കഷ്ടം ഈ കൃത്രിമങ്ങളുടെ ഉൽഭവത്തെ

അറിയാൻ കഴിയുന്നില്ല എന്നുള്ളതാകുന്നു. രാജാവിന്റെ നേരെ കലഹോദ്യുക്തന്മാരായിരിക്കുന്ന തൽപുത്രന്മാർ അവരുടെ സ്വമേധയായിട്ടല്ല പ്രവൎത്തിക്കുന്നത് എന്നുള്ളതു നിശ്ചയം തന്നെ. എന്നാൽ ആരുടെ പ്രേരണയാലാണ്? അതാണ് ഞങ്ങൾക്ക് അറിയാൻ കഴിയാത്തത്."

ചക്രവൎത്തി ധൈൎയ്യത്തോടെ പറഞ്ഞു: "അത് ഇരിക്കുന്നതു പോലെ ഇരിക്കും. അവർ സ്വമേധയായി ചെയ്യുന്നതായാലും അല്ലെങ്കിലും പണ്ടത്തെ കഥ പിന്നെയും ആരംഭിക്കാൻ പോകുന്നതായി തോന്നുന്നു. എന്നാൽ യഥാകാലം അതിനെ നിവാരണം ചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ അപരിഹരണീയമായി ഉണ്ടാകുന്ന പരിണാമം എന്തായിരിക്കും? യഥാപൂൎവം പക്ഷപ്രതിപക്ഷക്കാർ യുദ്ധോദ്യുക്തന്മാരായിട്ടു നിങ്ങളുടെ ദേശത്തെ നശിപ്പിക്കും. ചുററും സംഘങ്ങൾ ചേരും. അവർ തങ്ങൾക്കുണ്ടാകുന്ന നഷ്ടത്തിനു സ്വദേശത്തിനുള്ളിൽ തക്കതായ പരിഹാരം ഉണ്ടാകാതിരിക്കുന്നെടത്തോളം അതിന്റെ സീമകളെ അതിക്രമിച്ച് എന്റെ പ്രജകളുടെ ഇടയിൽ അക്രമങ്ങളെ പ്രവൎത്തിക്കും. കിംബഹുനാ, അതിനെ ഞാൻ ഒരിക്കലും ക്ഷമിക്കയില്ലെന്നു തീൎച്ചയായി ഇപ്പോൾ പറഞ്ഞിരിക്കുന്നു. എന്റെ രാജ്യവും പ്രജകളും നിൎബ്ബാധമായിരിക്കണം. ബലാൽകാരം വേണ്ടിവന്നാൽ ഞാൻ എന്തു കഷ്ടനഷ്ടങ്ങളെ സഹിച്ചും ഇനിയും സേനകളെ ശേഖരിച്ച് എന്റെ പ്രജകളുടെ ക്ഷേമത്തിനു ആവശ്യകമായ സമാധാനത്തെ സ്ഥാപിക്കുന്നതിനുവേണ്ടി ഉത്തരദേശത്തേക്കു പുറപ്പെടും. എന്റെ പ്രജകൾക്ക് ഉപദ്രവകാരികളായ അക്രമികളുടെ സംഘത്തെ സമൂലോച്ഛേദം ചെയ്യുന്നതു തന്നെയാണ് നന്ന്."

ചക്രവൎത്തിയെക്കുറിച്ചു ബഹുമാനം ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ഉദ്ധതകളായ ഈ വാക്കുകൾ കല്ലുകരുടെ രോഷത്തെ ഉദ്ദീപിപ്പിക്കാതിരുന്നില്ല. അയാൾ ഉത്തരം ഒന്നും പറഞ്ഞില്ലെങ്കിലും അയാളുടെ മുഖത്തിൽ ഭാവഭേദം ഉണ്ടായി.

അക്ബർ പറഞ്ഞു: "യോഗ്യനായ കല്ലുകാര! ഞാൻ പറഞ്ഞത് അങ്ങേക്കു കോപകാരണമാകുന്നെങ്കിൽ ക്ഷമിക്കണം. അതു് അങ്ങയേയും ഇപ്പോഴത്തെ രാജാവിനേയും അവിടുത്തെ മന്ത്രിമാരേയും പോലെയുള്ള സജ്ജനങ്ങളെ ഉദ്ദേശിച്ചല്ല. നിങ്ങൾക്ക് അത്യന്തക

ഷ്ടത്തെ ഉണ്ടാക്കിത്തീക്കയും തങ്ങളുടെ ആക്രമപരിണാമമായി നമുക്കും ഉപദ്രവകാരികളായിത്തീരുകയും ചെയ്യുന്ന ആഭാസന്മാരായ കൃത്രിമക്കാരെക്കുറിച്ചാണ്. ഈ വാസ്തവം എന്നെപ്പോലെ അങ്ങും ഗ്രഹിച്ചിരിക്കണം. ഇതിനെ പ്രതികരിക്കേണ്ടത് എന്റെ കൃത്യമാണ്. അതിനെ ഏതുവിധം നിവ്വഹിക്കണമെന്ന് എനിക്കു വേണ്ടുംവണ്ണം അറിയാം. ഞാൻ ഇടയിൽ വന്നു കൂടേണ്ടതിനുള്ള ആവശ്യകത ഉണ്ടാകാതിരിക്കാൻ നിങ്ങൾ കഴിയുന്നതെല്ലാം ചെയ്തുകൊള്ളണം. ഞാൻ അതിനായി ഒരിക്കലും നിർബ്ബന്ധിക്കുന്നതല്ലെന്നു നിങ്ങൾ വിശ്വസിച്ചുകൊള്ളണം."

കല്ലുകർ പറഞ്ഞു: "അവിടുത്തെ വാക്കുകളെ ഞാൻ പൂണ്ണമായി വിശ്വസിക്കുന്നു. ഞാൻ അടക്കാൻ ശക്തനാകാതിരുന്ന കോപം ഇപ്പോൾ സംഗതിയുള്ള നിരീക്ഷണങ്ങളാൽ എന്നപോലെ തന്നെ ഞങ്ങളുടെ ദേശത്തിനേയും രാജാവിനേയും ഉദ്ദേശിച്ചു ചെയ്യപ്പെടുന്ന കൃത്രിമങ്ങളാലും ജനിപ്പിക്കപ്പെട്ടതായിരുന്നു. എന്നാൽ ഈ ദ്രോഹപ്രവൃത്തി കാശ്മീരത്തിൽ മാത്രമേ ഉണ്ടായിരിക്കുന്നൊള്ളൊ? ഇത് അവിടുത്തെ രാജധാനിയിലും ഉണ്ടെന്നുള്ളതും, അവിടുത്തെ സേവകന്മാരുടെയും ബന്ധുക്കളുടെയും ഇടയിൽ തന്നെ ഞങ്ങൾക്കും അവിടുത്തെ ആധിപത്യത്തിനു വിരോധമായി കൃത്രിമം ചെയ്യുന്നവർ ഉണ്ടായിരിക്കാമെന്നുള്ളതും അത്ര അസംഭാവ്യമാണോ?"

"ഇപ്പോൾ പറഞ്ഞതിന്റെ താൽപര്യം എന്താണ്?"

"പക്ഷെ ഞാൻ വേണ്ടതിലധികം അവിവേകമായി പറഞ്ഞുപോയിരിക്കാം. എങ്കിലും എനിക്കു സംശയങ്ങൾ ഉണ്ട്. അവ അസ്ഥാനത്തിലായി വന്നേക്കാമെന്നു വിശ്വസിക്കുന്നു എങ്കിലും എനിക്കു അവയെ തീരെ തള്ളാൻ പാടില്ല. സലിം—"

"എന്ത്! പിന്നെയും സലിമോ? അയാളും ഇതിൽ ഉൾപ്പെട്ടിട്ടുണ്ടോ?"

"ഏതുവിധത്തിലാണ് അയാൾ വ്യാപൃതനായിരിക്കുന്നതെന്നു ഞാൻ അറിയുന്നില്ല. എന്നാൽ സ്വല്പമായി ചില ലക്ഷണങ്ങളെക്കൊണ്ടാണ് അവിടുത്തെ സന്നിധാനത്തിൽ കണ്ടത് ധരിപ്പിച്ചത്.

അവ നിസ്സാരങ്ങളാണെങ്കിൽ അത്രയും നന്ന്. എന്നാൽ കരുതുന്നതുകൊണ്ട് ഒരു പ്രകാരത്തിലും ഹാനി ഇല്ലല്ലോ."

"അതു ഞാൻ ചെയ്തുകൊള്ളാം. എന്നാൽ ഇപ്പോഴും എല്ലാം ഊഹ മാത്രമേ ഉള്ളല്ലോ. നാം അവിവേകമായി തിടുക്കപ്പെടുകയോ പ്രവർത്തിക്കയോ ചെയ്യരുത്. എന്നാൽ അങ്ങു പറഞ്ഞതിൽ ഒന്നെങ്കിലും എന്റെ സൂക്ഷ്മതരമായ അന്വേഷണത്തിൽനിന്നു വിട്ടുപോകയില്ലെന്ന് ഉറച്ചുകൊള്ളണം. ഇനിയും നാം തമ്മിൽ ഒന്നിച്ചും പ്രവൃത്തിക്കുള്ള കാലം ആയി വരാം. എന്നാൽ താങ്കൾ പോകുന്നതിനു മുമ്പിൽ അങ്ങേക്കു രസാവഹമായ ഒരു കാര്യം എനിക്കു പറയാനുണ്ട് — ഞാൻ ഇപ്പോഴും അങ്ങേ ശിഷ്യനെ കണ്ടു സംസാരിച്ചു."

ആശ്ചര്യത്തോടെ കല്ലൂകർ പറഞ്ഞു: "എന്ത്! സിദ്ധനേയോ? അയാളെ ആരാണ് അവിടുത്തെ സന്നിധാനത്തിൽ പ്രവേശിപ്പിച്ചത്?"

അക്ബർ ഉത്തരം പറഞ്ഞു: "ആരുമല്ല. ഞാൻ അയാളെ ഉദ്യാനത്തിൽവച്ചു കണ്ട് ആരാണെന്നൂഹിച്ചറിഞ്ഞു സംസാരിച്ചു. ചിലപ്പോഴും ഈ പ്രകാരം സംഭാഷണം ചെയ്യുന്നത് എനിക്ക് ഇഷ്ടമാണെന്ന് അങ്ങേക്ക് അറിയാമല്ലോ."

"എന്നിട്ട് മഹാനായ ചക്രവർത്തിയോടാണ് സംസാരിച്ചതെന്ന് അയാൾക്കു മനസ്സിലായില്ലയോ?"

"അതിനിടയില്ലല്ലോ. അയാൾ അതിനെ ഊഹിച്ചും ഇല്ല. അയാളോടു പറയണമോ. ഞാൻ ഒരു ദിവസം അയാളെ മനസ്സിലാക്കാം. അയാളെക്കുറിച്ച് എന്താണ് എന്റെ അഭിപ്രായമെന്ന് അങ്ങേക്ക് അറിയാൻ താൽപര്യം ഉണ്ടായിരിക്കും. കൊള്ളാം. എന്നാൽ അയാളെക്കുറിച്ചു ഞാൻ തൃപ്തനായിരിക്കുന്നു. അയാൾ എനിക്കു വിശ്വസിക്കത്തക്ക യോഗ്യനായ ഒരു യുവാവാണ്. പക്ഷേ കുറച്ച് അവിമൃശ്യകാരിയാണെന്നു—"

"ചക്രവർത്തിയുടെ അടുക്കൽ പറയാൻ അയോഗ്യമായുള്ളതിനെ ഒന്നും അയാൾ പറഞ്ഞില്ലായിരിക്കുമല്ലോ?"

അക്ബർ ചിരിച്ചുകൊണ്ടു പറഞ്ഞു: "ആരോടാണ് സംസാ

ിക്കുന്നതെന്നു് അയാളും അറിഞ്ഞിരുന്നെങ്കിലല്ലൊ? എന്നാൽ അതിനെക്കുറിച്ചു വ്യാകുലപ്പെടേണ്ട. കുറെ അധികം അനവഹിതനായി അയാളും സംസാരിച്ചു എന്നു ഞാൻ കാണിച്ചുകൊടുത്തപ്പോളും എനിക്കു സ്വീകരിക്കാതിരിക്കാൻ പാടില്ലാത്ത വിധത്തിൽ അയാളും തന്നത്താൻ കുറ്റമേറ്റു. മതി, ഞാൻ അയാളെക്കുറിച്ചു സന്തോഷിച്ചു എന്നു പറഞ്ഞുവല്ലോ. ഇദംപ്രഥമമായി കാണുന്നവരെക്കുറിച്ചു് അത്ര അനുകൂലമായ അഭിപ്രായത്തെ ഞാൻ തീൎച്ചപ്പെടുത്താറില്ലെന്നു അങ്ങേക്കു് അറിയാമല്ലോ. ആദ്യമായി തോന്നിയ ഈ നല്ല അഭിപ്രായം ഭേദിക്കാതിരിക്കാൻ മാത്രം അയാളും സൂക്ഷിച്ചുകൊള്ളട്ടെ. എന്നാൽ ഇപ്പോളും കാൎയ്യാന്തരങ്ങളും ഉള്ളതിനാൽ അങ്ങെ ഞാൻ താമസിപ്പിക്കുന്നില്ല.”

ബഹുമാനപുരസ്സരമായ ഉപചാരത്തോടു കൂടി ഗല്ലുകർ അവിടെ നിന്നു പോയി. അക്ബർ സസ്നേഹം അയാളുടെ പിന്നാലെ നോക്കി. അവസ്ഥകൊണ്ടും സ്ഥിതികൊണ്ടും മതംകൊണ്ടും ജാതികൊണ്ടും എത്രയോ അകന്ന അദ്ദേഹം ആദരത്താലും സ്നേഹത്താലും ദൃഢപ്രതിജ്ഞതയാലും അയാളോടു് എത്രയും അടുപ്പമുള്ളവനായിരുന്നു.

ചക്രവൎത്തി തന്നത്താൻ പറഞ്ഞു: “ഇയാളിൽ മാത്രമെങ്കിലും വിശ്വസിക്കാം. ഇയാൾക്കു ചതിയില്ല.” അക്ബർ പറഞ്ഞതു വാസ്തവവും ആയിരുന്നു. ഇതുപോലെയുള്ള അഭിപ്രായത്തിനു അനൎഹന്മാരായ എത്ര ആളുകളും അദ്ദേഹത്തിനു അധികം സന്നിഹിതന്മാരായിട്ടുണ്ടായിരുന്നു!



## അഞ്ചാം അദ്ധ്യായം.

### ഒരു നൂതനവും ഒരു പുരാതനവും ആയ പരിചിതജനം.

നിർദ്ദിഷ്ടസമയത്തിൽ സിദ്ധൻ ആ ചൈത്യത്തിൽ എത്തി. ഉടൻ തന്നെ ആ ചേടി അടുത്തുവന്ന് അയാളോട് അവളെ അനുഗമിക്കുന്നതിനു സംജ്ഞാപനം ചെയ്തു. ഒരു ഉദ്യാനത്തിന്റെ ചുററുമുള്ള ഉന്നതമായ മതിലിന്റെ സമീപത്ത് എത്തുന്നതു വരെ പല ഭിന്നങ്ങളായ ഉപമാർഗ്ഗങ്ങളിൽ കൂടി അവൾ അയാളെ കൂട്ടിച്ചുകൊണ്ടുപോയി. അവിടെ ഒരു ചെറിയ വാതിൽ ഉണ്ടായിരുന്നു. അവൾ അതു തുറന്ന് അവർ ഉള്ളിൽ പ്രവേശിച്ചതിന്റെ ശേഷം അവൾ അതിനെ ഭദ്രമായി പിന്നേയും അടച്ചു. രണ്ടു വശത്തും അനേകം പൂച്ചെടികളെക്കൊണ്ടു നിബിഡമായ ഒരു വഴിയിൽ കൂടി അയാൾ നാഗരംഗവൃക്ഷങ്ങളാലും ധാരായന്ത്രങ്ങളാലും പരിശോഭിതമായ ഒരു തറയിൽ എത്തി. അവിടെ ചെറുതാണെങ്കിലും മനോഹരമായ ഒരു ഗൃഹത്തിന്റെ പശ്ചാദ്ഭാഗം ദൃശ്യമായിരുന്നു. അതിന്റെ അവശിഷ്ടഭാഗം നിബിഡമായി വളർന്ന വൃക്ഷങ്ങളാൽ ആച്ഛാദിതമായിരുന്നു. സിദ്ധന്റെ മാർഗ്ഗോപദേശിനി ശ്വേതശിലാനിർമ്മിതയായ ഒരു സോപാനപരമ്പര കയറി ഒരു അളിന്ദത്തിൽ കൂടി ശുദ്ധവായുവിന്റെ സഞ്ചാരമുള്ള ഒരു മുറിയിൽ അയാളെ കൊണ്ടാക്കീട്ട് യവനികകളുടെ പിൻഭാഗത്തേക്കു മാറിപ്പോന്നു. അവിടെ പെർഷ്യൻ മാതിരിയിൽ വിശേഷവസ്ത്രം ധരിച്ച ഒരു തരുണി ഒരു മഞ്ചത്തിന്മേൽ ഉദാസീനമായി ശയിച്ചിരുന്നു. അവൾ സിദ്ധന്റെ സാന്നിദ്ധ്യത്തെ അറിഞ്ഞ ഉടനെ അയാൾക്കു സ്വാഗതം പറയുന്നതിനായി എഴുന്നേറ്റു മുൻപോട്ടു വന്നു. പ്രഥമക്ഷണത്തിൽ അവൾ സുന്ദരിയോ അല്ലയോ എന്നു സിദ്ധനു തീർച്ചപറയാൻ പ്രയാസമായിരുന്നു. അവളുടെ മുഖരേഖ അത്ര സുഘടിതയായിരുന്നില്ല. എന്നാൽ അവളുടെ പക്ഷ്മളങ്ങളും നീലവർണ്ണങ്ങളും ആയ നയനങ്ങൾ അനിർവ്വചനീയമാകുംവണ്ണം മാധുര്യത്തേയും പ്രേമത്തേയും പ്രദർശിപ്പിച്ചിരുന്നു. അവളുടെ ദേഹം ദീർഘമല്ലായിരുന്നു എങ്കിലും ഉടുപ്പു ഇറുകിയിരുന്നതുകൊണ്ടു വ്യക്തമാകുംവണ്ണം ദൃശ്യമാനമായ അവളുടെ ആകൃതി ക്രമമായ അവയവസംസ്ഥാനത്തെ സ്പഷ്ടമായി കാണിച്ചു. എ

ന്നാൽ സിദ്ധനു വിശേഷമായി തോന്നിയതു് ഒരു രത്നഹാരത്താൽ അലംകൃതമായ അവളുടെ കണ്ഠത്തിന്റെയും അതിനടുത്ത വക്ഷസ്സ്ഥലത്തിന്റെയും ധാവള്യവും അവളുടെ ഗണ്ഡങ്ങളിലുള്ള അനന്യവനിതാസാധാരണമായ പാടലിമാവും ആയിരുന്നു.

അവൾ പറഞ്ഞു: "ശ്രേഷ്ഠനായ പ്രഭോ!"— സിദ്ധന് അവളെക്കുറിച്ചു് ആദ്യം തോന്നിയ അഭിപ്രായം അത്ര അനുകൂലമല്ലാതിരുന്നിരിക്കാം; എന്നാൽ അവളുടെ സ്വരമാധുര്യം അയാളെ ക്ഷണേന വശീകരിക്കുന്നതായിരുന്നു. "എന്റെ അപേക്ഷയെ ഇത്ര വേഗത്തിൽ സാധിപ്പിച്ചതിനു വേണ്ടി ഞാൻ കൃതജ്ഞയായിരിക്കുന്നു. പക്ഷേ ഇതു് ലൌകികത്തിനു കുറച്ചു യുക്തമല്ലെന്നു തോന്നുമായിരിക്കാം. എന്നാൽ സംഗതി കേൾക്കുമ്പോൾ എന്നെക്കുറിച്ചു വിപരീതമായി ഒന്നും അങ്ങു വിചാരിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു.

സിദ്ധൻ ഉത്തരം പറഞ്ഞു: "ആര്യേ! ആരെയാണു് ഞാൻ വീക്ഷിക്കാൻ പോകുന്നതു് എന്നറിഞ്ഞിരുന്നു എങ്കിൽ എനിക്കുണ്ടാകുമായിരുന്ന ആശങ്കയോടു കൂടി സമയത്തെ ഞാൻ പ്രതീക്ഷിച്ചില്ല എന്നു സമ്മതിക്കുന്നു എങ്കിലും ഈ പ്രകാരമുള്ള ഒരു ക്ഷണത്തെ നിരസിക്കുന്നതു് നിശ്ചയമായി മര്യാദയ്ക്കു വിരുദ്ധമാകുമായിരുന്നു."

ഈഷന്നമിതമായ ശിരസ്സുകൊണ്ടു് ഈ ഉപചാരത്തെ അംഗീകരിച്ചു് അവൾ പിന്നെയും പറഞ്ഞു: "എന്റെ സമാധാനം എന്തെന്നാൽ എനിക്കു സ്വന്തമായുള്ള യാതൊരു സംഗതിയും അല്ലാ എന്നെ ഇങ്ങനെ പ്രവൃത്തിപ്പിച്ചതു്; ഞാൻ ആത്മാർത്ഥമായി സ്നേഹിക്കുന്ന ഒരു മിത്രത്തിന്റെ കാര്യമാണു്. ഇവിടെയുള്ള ചില പ്രബലന്മാർ അവളെക്കുറിച്ചുദ്ദേശിച്ച വഞ്ചനകളിൽ അകപ്പെടാതിരിക്കുന്നതിനു വേണ്ടി കുറേക്കാലം മുമ്പിൽ ആഗ്രായിൽനിന്നും അവൾ പലായനം ചെയ്തു് നിങ്ങളുടെ രാജ്യമായ കാശ്മീരത്തിൽ അഭയം പ്രാപിച്ചിരിക്കയാണു്. എത്രയും ഗൌരവമുള്ള ഒരു വർത്തമാനം ഇപ്പോൾ എനിക്കു് അവളെ ധരിപ്പിക്കാനുണ്ടു്. എന്നാൽ എനിക്കു സ്വാധീനന്മാരായ ഒരു ദൂതന്മാരിലും വിശ്വാസമില്ലാത്തതുകൊണ്ടു് അതിനെ മാത്രമായി അവൾക്കു് എത്തിക്കുന്നതിനു ഞാൻ വിചാരി

ണ്യതിൽ ഇതുവരെയും ഒരു മാറ്റം കണ്ടില്ല. അപ്പോളാണ് ഞങ്ങളുടെ പൂർവ്വഗുരുവും കൂടി ആഗ്രയിൽ എത്തിട്ടുണ്ടെന്നും ഗുരു താമസിയാതെ തിരിയെ പോകുമെന്നും യദൃച്ഛയാ ഞാൻ കേട്ടത്. എന്നാൽ നല്ലവണ്ണം ശ്രുതപൂർവനായ ഒരു പ്രഭുവിനെ വിശ്വസിക്കുന്നതിനേക്കാൾ മറെറാന്നും നന്നല്ലെന്നു ഉടനെ തോന്നുകയാൽ എന്റെ മിത്രമായ അവൾക്കു മാത്രം ഗൌരവമുള്ള അനേകസംഗതികൾ അടങ്ങിയിരിക്കുന്ന എന്റെ എഴുത്ത് അവൾക്ക് എത്തിച്ചുകൊടുക്കാൻ ഞങ്ങടെ പ്രിയഗുരുവിനോടു പറയുന്നതിനു അങ്ങളെ അടുക്കൽ അപേക്ഷിക്കണമെന്നു ഞാൻ നിശ്ചയിച്ചു. എന്റെ ഈ അപേക്ഷ ഞങ്ങടെക്കാകട്ടെ യോഗ്യനായ കല്പകക്കാകട്ടെ അസൌകര്യത്തെ ഉണ്ടാക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു."

ഈ വാക്കുകൾ കേട്ടപ്പോൾ ആകപ്പാടെ കാര്യം തനിക്കു യാതൊരു സംബന്ധവും ഇല്ലാത്ത ഒരെഴുത്ത് ഏറ്റുവാങ്ങിക്ക മാത്രമേ ഉള്ളല്ലോ എന്നു സിദ്ധനു ആദ്യം ഒരു ആശ്വാസമാണ് തോന്നിയത്. എന്നാൽ അതോടു കൂടി അല്പമായ ഒരു ഇച്ഛാഭംഗവും അയാൾക്കുണ്ടായി. ഈ സംഗതിയിൽ സാഹസത്തിനു യാതൊരു പ്രസക്തിയും ഇല്ലായിരുന്നു എന്നുള്ളത് അയാളുടെ ഉത്സാഹഭാവനയ്ക്കു അനുരൂപമായിരുന്നില്ല. ഗുരുവിന്റെ അടുക്കൽ എഴുത്ത് ഏല്പിക്കാമെന്നും അദ്ദേഹം സന്തോഷപൂർവ്വം അതിനെ എത്തിച്ചുകൊടുക്കുമെന്നും അവളോട് അയാൾ ഉറപ്പായി പറഞ്ഞു.

ആ സ്ത്രീ ഒരു സംജ്ഞാവചനം ചെയ്തു ഉടനെ എഴുത്തിന്റെ മാതിരിയിൽ മടക്കി ഒരു പട്ടുചരടുകൊണ്ടു കെട്ടി മുദ്ര വച്ചിരുന്നതായ ഒരു കടലാസ്സും കൊണ്ട് ആ ചേടി പ്രവേശിച്ചു. ചേടി മുറിയിൽനിന്നു പുറത്തു പോയതിന്റെ ശേഷം ആ സ്ത്രീ പറഞ്ഞു: "മേൽവിലാസം എന്റെ മിത്രത്തിന്റെ പേരല്ല. വേറെ ഒരാൾക്കാണ്. പക്ഷേ അങ്ങ് ആയാളെ അറിയുമായിരിക്കും."

സിദ്ധൻ മേൽവിലാസം നോക്കീട്ട് ഉത്തരം പറഞ്ഞു: "ഞങ്ങൾ പലപ്പോഴും ഒരുമിച്ചു മൃഗയാവിനോദത്തിനു പോയിട്ടുണ്ട്."

"ആയാൾ എഴുത്തിനെ എത്തിച്ചുകൊടുക്കും. അതിനാൽ കല്പകർ വാസ്തവത്തിൽ ഇതിന്റെ പ്രതിഗ്രാഹികയെ അറികയില്ല. ഈ ഗൂഢസംഗതിയെ അധികം ആളുകൾ അറിയാതിരിക്കുന്നതാ

ണ്ട് എന്നു ഞാൻ വിചാരിക്കുന്നു." സ്വല്പനേരം മൌനത്തെ അവലംബിച്ചതിന്റെ ശേഷം അവൾ പിന്നെയും പറഞ്ഞു: ഞാൻ എന്റെ മിത്രത്തെ ഗ്രഹിപ്പിച്ചിരിക്കുന്ന സംഗതികൊണ്ട് അവൾക്കു പ്രയോജനമുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. വിശേഷമായി വർണ്ണിക്കപ്പെട്ടിട്ടുള്ള രമണീയമായ നിങ്ങളുടെ ദേശത്തെ കണ്ടു സന്തോഷിക്കാൻ അവൾക്കു ഒരു അവസരം കിട്ടിയതിനെ കുറിച്ചു ഞാൻ ചിലപ്പോൾ അസൂയപ്പെടാറുണ്ടെങ്കിലും വാസ്തവമായി അവളുടെ വിദേശവാസത്താൽ ഞാൻ അനുതപിക്കുന്നു. എന്നാൽ ഈ വർണ്ണനകൾ കുറെ അതിശയോക്തികളല്ലയോ എന്ന് എന്നോടു നിഷ്കപടമായി പറയണം."

സിദ്ധൻ ഉത്തരം പറഞ്ഞു: "യാഥാർത്ഥ്യത്തിന്റെയും സൌന്ദര്യത്തിന്റെയും സീമകളെ അതിക്രമിക്കുന്ന അതിശയോക്തികൾ കൊള്ളരുതെന്ന് എന്റെ ഗുരു പലപ്പോഴും ഉപദേശിച്ചിട്ടുണ്ടെങ്കിലും നിങ്ങൾ പ്രസ്താവിച്ച വർണ്ണനകൾ വാസ്തവസ്ഥിതിയിൽനിന്നും എത്രയും താഴ്ന്നതാണ് എന്നു തന്നെ പറയേണ്ടിയിരിക്കുന്നു. ഇവിടയും കാഴ്ചകൾ നന്നായിരിക്കുന്നു. നിങ്ങളുടെ യമുനാതീരങ്ങൾ സ്പൃഹണീയങ്ങളാണ്. ഇവിടെയുള്ള രാജഗൃഹങ്ങളുടെ ആഡംബരത്തോടു തുലനമുള്ള ഞങ്ങളുടെ ഉത്തരദേശത്തിൽ യാതൊന്നും ഇല്ല. എന്നാൽ ഞങ്ങളുടെ പർവതങ്ങളുടേയും അരണ്യങ്ങളുടേയും താഴ്വരകളുടേയും ഭംഗി മററു ദേശങ്ങളെ കണ്ടു പരിചയിച്ചിട്ടുള്ളവർക്ക് ഊഹിക്കാൻ അശക്യമാണ്."

സ്വദേശസ്മരണകളാലും അചിരപരിചിതയായ സുന്ദരിയായ തന്റെ ശ്രോത്രിയാൽ പ്രദർശിതമായ അഭിനിവേശത്താലും വശംവദനായിട്ട് സിദ്ധൻ ഹിന്ദുസ്ഥാനത്തിലെ സ്വർഗ്ഗം എന്നു ലോകവിശ്രുതമായ കാശ്മീരത്തെ അധികമായി വർണ്ണിച്ചു തുടങ്ങി. അയാളുടെ വാക്ചാതുര്യവും രൂപലാവണ്യവും ആ യുവാവിനെക്കുറിച്ച് അവൾക്കു തോന്നിയ വിസ്മയത്തെ വർദ്ധിപ്പിച്ചു.

ഒടുവിൽ ഉത്ഥാനം ചെയ്തുകൊണ്ട് അവൾ പറഞ്ഞു: "അങ്ങെ ഞാൻ വളരെ അധികം താമസിപ്പിക്കുന്നു. അങ്ങെ ദാക്ഷിണ്യം അന്യാദൃശം തന്നെ. എന്നാൽ ഒരപേക്ഷ കൂടി ഉണ്ട്. നമ്മുടെ ഈ സമാഗമം എന്റെ മിത്രത്തിനുവേണ്ടി മാത്രമല്ലാതെ മററാരും അറി

യുണ്ടോ. ഈ സ്വല്പനേരത്തെ സമ്മേളനം യാതൊരു ഗൌരവവും ഉള്ളതായിരിക്കാൻ പാടില്ലല്ലോ."

സിഡ്നർ പറഞ്ഞു: "നിങ്ങൾക്ക് ഇല്ല. നിശ്ചയം തന്നെ. എന്നാൽ എനിക്കു നിങ്ങൾ വിചാരിക്കുന്നതിൽ അധികം ഉണ്ട്."

ചിരിച്ചുകൊണ്ട് അവൾ ഉത്തരം പറഞ്ഞു: "ഞങ്ങളുടെ ആളുകളെപ്പോലെ തന്നെ ഹിന്ദുക്കളായ നിങ്ങളും ഉപചാരചാതുരി ഉള്ളവരാണെന്നു ഞാൻ ഗ്രഹിക്കുന്നു. എന്നാൽ അതിരിക്കട്ടെ. ഇനിയും കാര്യം പറയേണ്ടതുണ്ട്. അത് ആരാണെന്നറിഞ്ഞുംകൊണ്ട് എന്റെ വാസ്തവം അറിയിക്കാതിരുന്നാൽ അങ്ങേ വിശ്വാസത്തിനു ഞാൻ അനൎഹയാണെന്നു വരും, ഗൂഢയായിരിക്കുമെന്നു വാഗ്ദാനം ഉള്ള പക്ഷം നിവൃത്തയാകുമെങ്കിലും എന്റെ സ്ഥാനത്തേയും നാമത്തേയും അങ്ങേ അടുക്കൽ പറയാതിരിക്കുന്നതിനു ഞാൻ യാതൊരു കാരണവും കാണുന്നില്ല. എന്റെ നാമധേയം റസിയ എന്നാണ്. അൎമീനിയാദേശക്കാരനായ എന്റെ പിതാവ് വാണിജ്യത്തിനായി ഇവിടെ വന്ന് ഈ നഗരവാസിയും അപ്പോൾ തന്നെ വയോധികനും ആയ ഒരു കച്ചവടക്കാരനു എന്നെ ആദ്യമേ വിവാഹം ചെയ്തു കൊടുത്തു. കുറേ കാലം മുമ്പിൽ അയാൾ കാര്യവശാൽ പെൎഷ്യാരാജ്യത്തേക്കും പിന്നെ അതിനപ്പുറത്തേക്കുമായി പോയി. എന്നാൽ വളരെ ദിവസമായിട്ട് അയാളെക്കുറിച്ച് ഒരു വിവരവും കേൾക്കാറില്ല. ഞാനിതാ ഇവിടെ അങ്ങു കാണുന്നപോലെ ഏകാന്തമായി സ്വസ്ഥകാലക്ഷേപസൌഖ്യത്തെ അനുഭവിച്ചുകൊണ്ടു താമസിക്കുന്നു. ആരെ കാണാനാണ് അങ്ങു ശ്രമപ്പെട്ടതെന്ന് ഇപ്പോൾ മനസ്സിലായല്ലോ. ഇനിയും നമുക്കു തമ്മിൽ കാണ്മാൻ ഇട വരികയില്ലായിരിക്കാം."

സിഡ്നർ ചോദിച്ചു: "അതെന്താണ്? അതിനു വിരോധമായി യാതൊരു കാരണവും ഞാൻ കാണുന്നില്ല. എന്നു മാത്രമല്ല, നിങ്ങളുടെ മിത്രം ഇപ്പോൾ താമസിക്കുന്ന രാജ്യത്തെക്കുറിച്ചു നിങ്ങൾക്കറിയാൻ രസമുള്ളതായി പലതും എനിക്കു പറവാനും ഉണ്ടായിരിക്കുമല്ലോ."

റസിയാ ഉത്തരം പറഞ്ഞു: "കൊള്ളാം, നിങ്ങളുടെ മൈത്രി

തയെ ഞാൻ നിരസിക്കയില്ല. എപ്പോഴെങ്കിലും സാവകാശസമയം അങ്ങേക്കു മററു ജോലി ഇല്ലാതിരുന്നാൽ എൻെറ ചിത്രത്തിനെക്കുറിച്ചും അതു കൊണ്ടുപോകുന്നതിൽ ബുദ്ധിമുട്ടുകൾ വല്ലതും നേരിട്ടില്ലയോ എന്നും മററും വർത്തമാനങ്ങൾ കേൾക്കുന്നതിനു എനിക്കു സന്തോഷമുണ്ടായിരിക്കും. എൻെറ ചേട്ടിയെ നിശ്ചയമായി നിങ്ങൾ കാണും. എൻെറ ഏകാന്തവാസത്തിൽ നിങ്ങൾ എപ്പോഴും വരുമെന്നു അവളോടു പറഞ്ഞാൽ മതിയാകും."

അയാളെ ഏല്പിച്ച എഴുത്തു ഭദ്രമായി സൂക്ഷിച്ചു് തൽകാലം യാത്ര പറയാൻ ഒരുങ്ങി സിദ്ധൻ പറഞ്ഞു: "ഇനിയും നിങ്ങളെ സന്ദർശിക്കുന്നതിനുള്ള അവസരത്തെ തരുന്നതിനു ഞാൻ കൃതജ്ഞനായിരിക്കും"

ഗൃഹത്തിൽ എത്തിയതിൻെറ ശേഷം അധോഭാഗത്തിൽ മന്ദമായി പ്രവഹിക്കുന്ന നദിയെ ഏകാഗ്രതയോടുകൂടി നോക്കിക്കൊണ്ടു ചിന്താമഗ്നനായി അയാൾ വരാന്തയിൽ സ്വല്പനേരം നിന്നു. അഹഛബപ്ട്ടിലെ പ്രാകാരഭിത്തികളെ ക്ഷാളനം ചെയ്യുന്നതും ഇരാവതിയുടെ രമണീയങ്ങളായ അംഗങ്ങളെ പ്രതിബിംബിപ്പിക്കുന്നതും ഈ ജലം തന്നെയാണല്ലോ. ഈ തരംഗങ്ങൾ കുശലപ്രശ്നപൂർവ്വം സ്നേഹവിശ്വാസവാചികങ്ങളെ തൻെറ പ്രിയതമയുടെ അടുക്കൽ പ്രാപിപ്പിക്കാമെന്നു വരുമോ? ഇങ്ങനെ വിചാരിച്ചുകൊണ്ടു് അയാൾ ഭിത്തിയിൽ തൂക്കിയിരുന്ന ഇരാവതിയുടെ ചിത്രം എടുത്തു് അവളുടെ ഛായയിൽ ഗാഢമായി ചുംബനം ചെയ്തു് മഞ്ചത്തിൽ ഉപവേശിച്ചു. അയാൾ സൂക്ഷിച്ചു നോക്കിയപ്പോൾ അഭിജാതയും സുന്ദരിയും ആയ ആ ഹിന്ദുയുവതിയുടെ അംഗങ്ങൾ പൂർവ്വാധികമായ സൌന്ദര്യാതിശയമുള്ളവയായി പ്രതിഭാനം ചെയ്തു. എന്നാൽ നദീതീരത്തിലുള്ള രാജമന്ദിരത്തേയും ഉദ്യാനങ്ങളേയും നോക്കിക്കൊണ്ടിരിക്കുമ്പോൾ വേറെ ഒരു രൂപം അയാളുടെ അന്തരംഗത്തിൽ സ്ഫുരിച്ചു. അഫ്ഗാനസിയാമയുടെ സുഭഗയായ ആകൃതിയും നീലവർണ്ണങ്ങളായ നേത്രങ്ങളും മധുരമായ സ്വരവും ആയിരുന്നു. അവൾക്കും അയാൾക്കും തമ്മിൽ എന്തു സംബന്ധം ആണു്? ഒന്നും ഇല്ല. നിശ്ചയം തന്നെ. എന്നാൽ അയാൾ അവളെ സുന്ദരിയാണെന്നു വിചാരിക്കുന്നതുകൊണ്ടു് എന്തു ഹാനിയാണു്? ഇരാവതിക്കുവേണ്ടി ഉ

ചെയ്യുന്നതായിരിക്കാം. എന്നാൽ കാരണം എന്തായാലും കാൎയ്യം അങ്ങിനെയാണ്. ഇത് നിസ്സാരമായ ഒരു ബാലചാപലമാണെങ്കിലും വളരെ സംസാരത്തിനും വൈരസ്യത്തിനും കാരണമായിട്ടുണ്ട്. ഇപ്പോൾ നാം ഈ സ്ഥലത്തെ ഗ്രാമാദ്ധ്യക്ഷന്മാരിൽ ഒരാളുടെ ഗൃഹത്തിന്റെ സമീപത്തിൽ എത്തിയിരിക്കുന്നു. എന്റെ മാതുലന്റെ മുഖേന എനിക്ക് അയാളെ നല്ല പരിചയമുണ്ട്. നമുക്ക് അയാളോടുകൂടി സ്വല്പനേരം വിശ്രമിക്കാമോ? നമ്മുടെ കുതിരകളെ വെള്ളം കൊടുത്തു കൊണ്ടു വരട്ടെ. എന്റെ പിംഗലനു അത് ആവശ്യമാണ്. ഞാൻ സന്നദ്ധനാകുന്നതിനു വളരെ മുൻപിൽ തന്നെ ഇതിനെ കോപ്പിട്ടു നിറുത്തിയിരുന്നു."

അപ്രകാരം സമ്മതിച്ച് അവർ തിന്ത്രിണീപ്രഭൃതികളായ വൃക്ഷങ്ങളാൽ പരിവൃതവും ശിലാതലനിൎമ്മിതവും ആയ ഒരു കൃഷിവാടത്തിന്റെ അഭ്യന്തരചത്വരത്തിൽ തങ്ങളുടെ വാഹനങ്ങളിൽനിന്നു അവരോഹണം ചെയ്തു. ഉടമസ്ഥൻ തന്നെ ഉടനെ വെളിയിൽ വന്നു. അയാൾ ഒരു ന്യായാധിപതിയുടെ ഭാവത്തോടുകൂടി മദ്ധ്യവയസ്കനും ദൎശനത്തിൽ മാന്യനും ആയ ഒരു ഹിന്ദു ആയിരുന്നു. കുശലപ്രശ്നാനന്തരം ശ്രമഹരങ്ങൾ ഏതാനും മധുരഫലങ്ങളും ഹിമശിശിരമായ ജലവും ആനയിക്കപ്പെടുകയും, കേവലം ആയിടയ്ക്കു കൃഷി ചെയ്യപ്പെട്ടിട്ടുള്ളതാണെങ്കിലും ആ സ്ഥലത്തെ കൃഷിയേയും അതിലെ സൗഭിക്ഷത്തേയും കുറിച്ചു സംഭാഷണം സഹജമായി പ്രവൎത്തിക്കയും ചെയ്തു.

ഗ്രാമാദ്ധ്യക്ഷൻ പറഞ്ഞു: "ഞങ്ങളുടെ ഈ ക്ഷേമാവസ്ഥയ്ക്കു കാരണം ഏതാനും ഞങ്ങളുടെ സ്വന്തപരിശ്രമം തന്നെയാണ്. എന്നാൽ ഞങ്ങൾ ചക്രവൎത്തിയെക്കുറിച്ചും ഏറ്റവും കൃതജ്ഞന്മാരായിരിക്കുന്നു. അദ്ദേഹത്തിന്റെ നീതിയോടും ദയയോടും കൂടിയ സംരക്ഷണക്രമമാണ് ഞങ്ങൾക്ക ഇപ്രകാരം പരിശ്രമിക്കുന്നതിനു ആദ്യമായി അവസരത്തെ തന്നത്."

സിംഹൻ പറഞ്ഞു: "ഞാൻ അദ്ദേഹത്തിന്റെ ഏൎപ്പാടിനെക്കുറിച്ചു കേട്ടിട്ടുണ്ട്. എങ്കിലും വാസ്തവം പറയുന്നതായാൽ എനിക്ക് അതിന്റെ സൂക്ഷ്മജ്ഞാനമില്ല."

ആ ഹിന്ദു ഉത്തരം പറഞ്ഞു: "എങ്കിലും അതു വളരെ ലഘു

വും യുഷ്മാദൃശന്മാർക്ക് സുഗമവും ആണ്. യഥാക്രമം സ്ഥലവിഭാഗവും കരത്തിന്റെ ന്യായമായ വ്യവസ്ഥയും സർവ്വോപരി ജന്മിക്കും കുടിയാനും ഒരുപോലെ ക്ഷേമകരങ്ങളായ നിയമങ്ങളും ആണ് മുഖ്യമായി ഈ ഏർപ്പാടിന്റെ മൂലമായിരിക്കുന്നത്. മുൻപിൽ എല്ലാം സ്വതന്ത്രമായ തീരുമാനത്തെ അവലംബിച്ചിരുന്നു. തന്റെ അവകാശം എന്തുണ്ടെന്നും താൻ എന്തുകരം കൊടുക്കണമെന്നും ആർക്കും അറിയാൻ വഹിയാതെ ഇരുന്നു. ഗ്രാമാധ്യക്ഷന്മാരായ ഞങ്ങൾ ഒരു നിലത്തിന്റെ വാർഷികമായ കരത്തെ നിശ്ചയിക്കേണ്ടിയിരുന്നു. ഇപ്പോൾ അതൊക്കെയും ഭേദിച്ചിരിക്കുന്നു. നിലങ്ങളെ ശരിയായി അളന്ന് അതിർത്തികളെ നിശ്ചയിച്ച് വിളവനുസരിച്ചു തരം തിരിച്ച് കരം തീർച്ചപ്പെടുത്തി കാലാവധി വച്ച് പാട്ടത്തിന് കൊടുത്തിരിക്കുന്നു. എന്നാൽ എല്ലാത്തിലും മുഖ്യമായിട്ടുള്ളത് എന്തെന്നാൽ കരം പണമായിട്ടോ സാമാനങ്ങളായിട്ടോ തീർക്കാം. തർക്കങ്ങളുണ്ടായാൽ യാതൊരു ഗവർമ്മെണ്ട് ഉദ്യോഗസ്ഥനും ന്യായംപോലെ അല്ലാതെ സ്വേച്ഛയായി തീർച്ചചെയ്യാൻ പാടില്ല. ഇതിന്റെ ഒക്കെയും പരിണാമം എന്തെന്നാൽ തന്റെ നിലത്തിന് എന്തു വിലയുണ്ടെന്നും താൻ എന്തു കരം കൊടുക്കണമെന്നും തന്റെ ആദായം എന്തായിരിക്കുമെന്നും കൃഷിക്കാരനോ ജന്മിക്കോ കുടിയാനോ മുൻപിൽ കൂട്ടിത്തന്നെ പറയാൻ കഴിയും. അവൻ മുൻപിൽ നിത്യമായി ഉദരപൂർത്തിക്കു വേണ്ടതു മാത്രം കിട്ടിയാൽ തൃപ്തനായിരുന്നതു പോയിട്ട് ഇപ്പോൾ അവന്റെ കാര്യങ്ങൾ മനസ്സിലായി കഴിയുന്ന വ്യവസായം ചെയ്ത് ക്ഷേമവാനാകുന്നത് അൽഭുതമാണോ? ഈ ഏർപ്പാടിന്റെ ഫലം നിങ്ങൾ ചുറ്റും കാണുന്നുണ്ടല്ലോ. അതിനെക്കുറിച്ചു സ്വയമായി ഒരഭിപ്രായം നിങ്ങൾക്കു തന്നെ ഉണ്ടാകാം. എന്നാൽ എന്നെപ്പോലെ നിങ്ങളും ഈ ദേശത്തിന്റെ പൂർവ്വസ്ഥിതി അറിഞ്ഞിരുന്നു എങ്കിൽ അതിന് വളരെ അധികം എളുപ്പമുണ്ടായിരുന്നു.”

സിദ്ധാൻ ഉത്തരം പറഞ്ഞു: “ഏതു രാജ്യത്തിലും ഇങ്ങനെയുള്ള ഏർപ്പാട് ഇങ്ങനെയുള്ള ഫലങ്ങളെ ജനിപ്പിക്കുന്നതാണ്. ഒരു രാജ്യത്തിന് അക്ബരേപ്പോലെ ഒരു രാജാവുണ്ടായിരിന്നാൽ അത് എത്ര വലിയ അനുഗ്രഹമാണ്!”

ഗ്രാമാധ്യക്ഷൻ പറഞ്ഞു: "ഞങ്ങൾ അദ്ദേഹത്തിന്റെ ആലോചനാസഭക്കാരോടും വിശിഷ്യ ഈ ഏർപ്പാടിനെ ആലോചിച്ചുണ്ടാക്കിയ കോശാധ്യക്ഷനായ ടോഡർമാളിനോടും ഇതിനെ നടപ്പാക്കി ഗവൺമെണ്ട് ഉദ്യോഗസ്ഥന്മാരുടെ അക്രമങ്ങൾക്കു ശമിച്ചു വരുത്തിയ മന്ത്രിയായ അബ്ദുൾ ഫാസലിനോടും കൃതജ്ഞന്മാരായിരിക്കേണ്ടതാണ്. ആരംഭത്തിൽ ഈ വ്യവസ്ഥകൾ രാജ്യത്തെ മുതലെടുപ്പിനു കുറവു വരുത്തുന്നതായി തോന്നി എങ്കിലും കാലക്രമേണ അനുഭവം തദ്വിപരീതമായിരിക്കുന്നു. അഥവാ മുതലെടുപ്പു കുറഞ്ഞാൽ തന്നെയും കരം നിശ്ചിതമായും നിയതകാലത്തിലും പിരിഞ്ഞുപോരുന്നതുകൊണ്ട് അധികപ്രയോജനമുണ്ട്."

സിദ്ധൻ ചോദിച്ചു: "എന്നാൽ ഇത്രയും ധീമാനല്ലാത്ത ഒരു രാജാവ് സിംഹാസനാരൂഢനായാൽ ശ്രേഷ്ഠങ്ങളായിരിക്കുന്ന ഈ ഏർപ്പാടുകൾ ഭേദിച്ചുപോകയില്ലയോ?"

"ഇല്ലെന്നാണ് എന്റെ വിശ്വാസം. ഒരിക്കൽ ഞങ്ങൾക്കു ലഭ്യമായ അവകാശത്തെ ഒരു ദുരാഗ്രഹിയായ രാജാവിനും ഞങ്ങളുടെ സമുദായത്തിൽനിന്നു എളുപ്പത്തിൽ അപഹരിക്കാൻ കഴികയില്ല. ഞങ്ങളുടെ ജനങ്ങൾ തങ്ങളുടെ ന്യായാധിപതികളെക്കൊണ്ടു പ്രായേണ സ്വയം ഭരണം ചെയ്യുന്നവരാകയാൽ ഏതൊരു രാജാവിനു അനധീനന്മാരാണ്. അദ്ദേഹം അവർക്കുള്ള അവകാശങ്ങളുടെ ഹാനിക്കു ഉദ്യമിച്ചാൽ അനേകം ചെറിയ രാജ്യങ്ങളുമായി യുദ്ധം ചെയ്യേണ്ടിവരികയും അവയെ എല്ലാം കീഴടക്കുന്നതിനു പര്യാപ്തമായ സേനയെ കിട്ടാതിരിക്കയും ചെയ്യും. അഥവാ അദ്ദേഹം യുദ്ധംചെയ്യുന്ന പക്ഷവും ജനങ്ങൾ തങ്ങളുടെ ഗ്രാമങ്ങളെ ഉപേക്ഷിച്ച് ദുഷ്പ്രവേശകങ്ങളായ അടവികളിൽ അഭയം പ്രാപിക്കും. രാജാവ് അദ്ദേഹത്തിന്റെ ഇഷ്ടംപോലെ പ്രവർത്തിച്ചുകൊള്ളട്ടെ. അദ്ദേഹത്തിനു മനസ്സുള്ളെടത്തോളവും അദ്ദേഹത്തിന്റെ ധനം അനുവദിക്കുന്നെടത്തോളവും മററു രാജ്യങ്ങളുമായി യുദ്ധം ചെയ്യാം. ഞങ്ങൾ രാജധാനിയിലെ കൃത്രിമങ്ങളിലും തർക്കങ്ങളിലും ഉൾപ്പെടുകയില്ല."

സിദ്ധൻ പറഞ്ഞു: "ഇതരലോകർക്കും എത്ര സുഖമുള്ള ഒരു അവസ്ഥയാണ്!"

മദ്ധ്യ പായിസ് പറഞ്ഞു: "എന്നാൽ അതുകൊണ്ടു രാജ്യത്തി

സംഘങ്ങൾക്കം തമ്മിലുള്ള ചേർച്ചയ്ക്കു അധികം അഭിവൃദ്ധി ഇല്ല."

ന്യായാധിപതി ഉത്തരം പറഞ്ഞു: "ഉവ്വ്. അതു ശരി തന്നെ. എന്നാൽ ഭിന്നജാതീയന്മാരായ അനേകജനങ്ങളെ ഏകശാസനയിൽ അടക്കിയിരിക്കുന്ന വിസ്തൃതമായ ഹിന്ദുസ്ഥാനത്തിൽ വാസ്തവമായ ഐക്യമത്യം ഉണ്ടായിത്തീരുമെന്നു നിങ്ങൾ വിശ്വസിക്കുന്നോ?"

"അതു വളരെ പ്രയാസമാണെന്നു ഞാൻ സമ്മതിക്കുന്നു, എങ്കിലും അതിനു ശ്രമിക്കുന്നതു യുക്തമായിരിക്കും."

സിദ്ധാന്തസംബന്ധികളായ ഈ സംഭാഷണം കുറെ നേരം തുടർന്നതിന്റെ ശേഷം അയാളും പാവ്ലസ്സും യാത്ര പറഞ്ഞ് ആശ്ചര്യബദ്ധന്മാരായി പുറപ്പെട്ടു. മദ്ധ്യാഹ്നത്തിലധികം രണ്ടു നാഴിക വിശ്രമിച്ച ദീർഘമായ മാർഗ്ഗത്തെ ത്വരിതമായി അതിലംഘിച്ചതിന്റെ ശേഷം ഫത്തേപ്പൂരിലെ രാജധാനി നില്ക്കുന്ന ഉന്നതപ്രദേശങ്ങൾ കാണാറായി. ആഗ്രായിലെ രാജമന്ദിരങ്ങളുടെ പ്രഥമദർശനത്തിൽ ഉണ്ടായ അത്ഭുതത്തെക്കാൾ ഒട്ടും കുറവില്ലാത്ത അത്ഭുതത്തെ ഇതു ജനിപ്പിച്ചു. ക്രമോന്നതകളായ സൌധപംക്തികൾ അനേകശതങ്ങളെ അതിലംഘിച്ചു കാണപ്പെട്ടു. വിസ്തീർണ്ണകളായി രക്തശിലാനിർമ്മിതകളായ സോപാനപരമ്പരകൾ തിന്ത്രിണീപ്രഭൃതികളായ വൃക്ഷങ്ങളാൽ അവിടവിടെ സാന്ദ്രച്ഛായകളായി സൂര്യകിരണത്തിൽ ശോഭിച്ചു.

സിദ്ധനും അയാളുടെ സഹോദരനും അശ്വങ്ങളെ ഭൃത്യന്മാരെ ഏല്പിച്ചുംവച്ച് രാജമന്ദിരത്തിന്റെ പരിസരങ്ങളെ പ്രവേശിച്ചപ്പോൾ സിദ്ധൻ ആഗ്രായുടെ പ്രഥമദർശനത്തിൽ എന്നപോലെ വിസ്മയിച്ചില്ലെങ്കിലും വളരെ അധികം ആനന്ദിതനായി. ഉപവനങ്ങൾ അയാൾക്കു അധികം സന്തോഷത്തെ ജനിപ്പിക്കയും അധികം നേത്രാനന്ദകരങ്ങളായിരിക്കയും ചെയ്തു; എന്തെന്നാൽ സ്വാഭാവസ്ഥിതിക്കു യാതൊരു ഹാനിയും ചെയ്യപ്പെട്ടിരുന്നില്ല. പന്ഥാക്കൾ ഏകരീത്യാ നിർമ്മിക്കപ്പെടാതെ സ്ഥലത്തിന്റെ നിമ്നോന്നതത്വത്തെ അനുസരിച്ചുള്ളവയും അതിസങ്കുലങ്ങളായ തരുഗുല്മലതാദികളെക്കൊണ്ടു സാന്ദ്രച്ഛായങ്ങളും ആയിരുന്നു. സമീപത്തുള്ള മലകളുടെയും പക്വങ്ങളായ ധാന്യങ്ങളെക്കൊണ്ടു സുവർണ്ണവർണ്ണങ്ങളായ നിലങ്ങളുടെയും രജതച്ഛായയായ നദിയുടെയും കാഴ്ച എത്ര ശ്രേഷ്ഠവും നയനാനന്ദവും ആയിരുന്നു! വിജനങ്ങളായ നികുഞ്ജങ്ങളിലും [illegible]

ജ്ജങ്ങളാൽ പൂൎണ്ണങ്ങളായ അളിന്ദങ്ങളിലൂടെയായി അവർ കുറെ നേരം സഞ്ചരിച്ചു. ഒടുവിൽ നഗരത്തിൻെറ കീഴ്ഭാഗത്തു ചെന്നു വസതി അന്വേഷിക്കുന്നതിനും മദ്ധ്യമാൎഗ്ഗം ലഭ്യമാകുമായിരുന്നതിലധികം നന്നായ ശ്രമഹരഭക്ഷണത്തെ സമ്പാദിക്കുന്നതിനുമായി പോകണമെന്നു പാവിസ് പറഞ്ഞു. ഈ അഭിപ്രായം അനുമോദിക്കപ്പെട്ടതിൻെറ ശേഷം അവർ ആവശ്യകമായ വിശ്രമത്തെ അനുഭവിച്ച് ആ പട്ടണത്തിൽ ദർശനീയമായുള്ളതിനെ കാണുന്നതിനു പിന്നെയും പുറപ്പെട്ടു.

പാവിസ് പറഞ്ഞു: "സ്വല്പനേരം നിങ്ങളെ വിട്ടേച്ചു ഞാൻ പോകുന്നതിനെ ക്ഷമിക്കണം. എൻെറ അമ്മാമൻ തന്നയച്ചിട്ടുള്ള ചില കടലാസുകൾ ഇവിടെ അദ്ദേഹത്തിൻെറ ഉദ്യോഗസ്ഥന്മാരിൽ ഒരാൾക്കു കൊടുക്കാനും നിങ്ങൾക്കു ശ്രദ്ധാവഹമല്ലാത്ത ചില കാൎയ്യങ്ങൾ അയാളോടു സംസാരിക്കാനും ഉണ്ട്. അയാൾ സമീപത്തിലാണ് വസിക്കുന്നത്. ഞാൻ ഉടനെ തിരിച്ചു വരാം. അതിനിടയിൽ നിങ്ങൾക്കു അങ്ങേ കാണുന്ന ആ ജീൎണ്ണദേവാലയത്തെ ചെന്നു ദർശിക്കയും സന്തോഷമുണ്ടെങ്കിൽ വന്ദിക്കയും ചെയ്യാം."

ചിരിച്ചുംകൊണ്ട് അയാൾ ഉത്തരം പറഞ്ഞു: "വളരെ സന്തോഷം. ഞാൻ ആ ദേവാലയത്തെ ചെന്നു നോക്കി നിങ്ങളെ പ്രതീക്ഷിച്ചുംകൊണ്ട് സമീപത്തുതന്നെ നില്ക്കാം. വന്ദിക്കുന്നതിൽ എനിക്കു അത്ര ശ്രദ്ധയില്ല."

സിദ്ധൻ മങ്ങിയ വെളിച്ചത്തോടുകൂടിയ ആ ദേവാലയത്തിനുള്ളിൽ പ്രവേശിച്ചു ഉടൻതന്നെ സ്തംഭങ്ങളിൽ കൊത്തീട്ടുള്ള അനേകചിഹ്നങ്ങളെക്കൊണ്ട് അത് ഒരു ശിവാലയമാണെന്നു അയാൾക്കു മനസ്സിലായി. അയാൾ കുറെ മുൻപോട്ടു പോയപ്പോൾ അങ്ങേഅറ്റത്തായിട്ടു മുകളിൽ വിളക്കുകൾ കത്തിച്ചിരിക്കുന്ന ഒരു മുറിയിൽ കയ്യിലും കാലിലും കങ്കണാലംകൃതവും നേത്രത്രയത്തോടു കൂടിയതും മുണ്ഡമാലാമണ്ഡിതവും വ്യത്യസ്താകലിതപാദമായി പത്മാസനത്തിൽ ഉപവിഷ്ടവും ആയ ഒരു വലിയ ശൈവവിഗ്രഹത്തെ കണ്ടു. സിദ്ധൻ ശൈവതത്ത്വത്തെ യഥാൎത്ഥമായി അറിഞ്ഞിരുന്നതുകൊണ്ട് ആ ദേവാലയത്തിലെ വിരൂപകളായ പ്രതികൃതികൾ അയാൾക്കു ദുഃഖാവഹകളായിരുന്നു. ഭിത്തികളിലുള്ള വിലക്ഷണപ്രതിമകളെ

കൊണ്ടു വികൃതമായിരുന്നെങ്കിലും ആ ദേവാലയം ഭംഗികുറവുള്ളതായിരുന്നില്ല.

അയാൾ വളരെ നേരം ഏകാകിയായി നില്ക്കേണ്ടിവന്നില്ല. ഏകാന്തമായ ആ സ്ഥലത്തു യാതൊരു പാദന്യാസശബ്ദവുംകൂടാതെ പൃഷ്ഠഭാഗത്തിൽനിന്നും ഒരു ശബ്ദത്തെ അയാൾ ശ്രവിച്ചു. "ഓം. ഓം. അനഘനായ ഭവാനീഭക്തൻ നിന്നെ അഭിനന്ദിക്കുന്നു.

സിദ്ധൻ തിരിഞ്ഞു നോക്കിയപ്പോൾ അലഹബാദിൽവെച്ച് തന്റെ പിതൃവ്യന്റെ ഒരുമിച്ചുകണ്ട വൃദ്ധാചാര്യനായ ഗോരക്ഷനെ പ്രത്യഭിജ്ഞതകൊണ്ടറിഞ്ഞ്, "പരിശുദ്ധനായ ഭവാനെ ഞാൻ വന്ദിക്കുന്നു" എന്നു പറഞ്ഞ് മറ്റേ ആൾ എന്തുപറയുമെന്നു പ്രതീക്ഷിച്ചുനിന്നു.

ആചാര്യൻ പറഞ്ഞു: "നാം അന്യോന്യം മറന്നുപോയില്ല. വാസ്തവത്തിൽ ഞാൻ ബദരീനാഥസമീപത്തിൽ നിന്നെ കണ്ടതുമുതൽ നീ എന്റെ നയനപഥത്തിൽതന്നെ ഉണ്ട്.

കുറച്ചു അക്ഷമയോടുകൂടി സിദ്ധൻ പറഞ്ഞു: "അതിരിക്കട്ടെ. എന്നെക്കൊണ്ട് അങ്ങേക്ക് എന്തുകാര്യമാണെന്നു എനിക്കു തീരെ മനസ്സിലാകുന്നില്ല."

ഗോരക്ഷൻ ചോദിച്ചു: "എന്റെ പുരാതനമിത്രവും ശിഷ്യനും ആയ ആളിന്റെ മരുമകനെക്കുറിച്ച് എനിക്കു താല്പര്യം തോന്നുന്നതല്ലയോ? ആ കാരണത്താൽ, നീ കേൾക്കുമെങ്കിൽ ഞാൻ ഒരു ഗുണദോഷം പറയാം. യോഗിയായ ഗുരുപാദർ ആരാണെന്നു നീ അറിയുന്നില്ലയോ?"

സിദ്ധൻ ചോദിച്ചു: "ഗുരുപാദരോ? എനിക്കറിയാം. അദ്ദേഹം വനവാസം ചെയ്യുന്ന ഒരു യോഗിയാണ്."

"ശരി എന്നാൽ ഇപ്പോഴത്തെ പേരിനെ എടുക്കുന്നതിനു മുൻപിൽ അദ്ദേഹം ആരായിരുന്നു എന്നാണ് ഞാൻ ചോദിച്ചതിന്റെ താല്പര്യം."

"അതിനെക്കുറിച്ച് എനിക്കൊന്നും അറിഞ്ഞുകൂടാ. അദ്ദേഹം അതിനെക്കുറിച്ചു യാതൊന്നും പ്രസ്താവിച്ചില്ല."

"നിന്റെ ഗുരുവായ കല്പകർ നിന്നോടു പറഞ്ഞിരിക്കണമല്ലോ."

"ഞാൻ അദ്ദേഹത്തിനോടു ചോദിച്ചില്ല. എനിക്കു് അതറിഞ്ഞിട്ടു കാൎയ്യമില്ല."

ഗോരക്ഷൻ സിദ്ധന്റെ നേരെ ഒന്നു സൂക്ഷിച്ചുനോക്കി. എന്നാൽ സിദ്ധന്റെ മുഖഭാവം കേവലം ഉദാസീനമായിത്തന്നെ ഇരുന്നു. എന്തെങ്കിലും പ്രസ്താവിന്റെ നിർബ്ബന്ധത്താൽ അസഹ്യപ്പെട്ടു് അല്പം ആലോചനാക്ലേശത്തോടേ സിദ്ധൻ പറയാൻ തുടങ്ങി: "ഗുരുപാദർ ആരാണെന്നും അദ്ദേഹത്തിന്റെ പൂൎവ്വസ്ഥിതി എന്തായിരുന്നു എന്നും ഞാൻ അറിഞ്ഞെങ്കിലും നിങ്ങളോടു പറകയില്ലെന്നു അറിഞ്ഞുകൂടയോ?"

ഗോരക്ഷൻ ക്ഷോഭിച്ചു പറഞ്ഞു: "ആഹാ! ഇതിനാൽ നീ എന്നെ വിശ്വസിക്കുന്നില്ലെന്നു് സ്പഷ്ടമാകുന്നു. നീ എന്നെ ധിക്കരിക്കുന്നോ? ഞാൻ അലഹബാദിലെ ഗവൎണ്ണരുടെ സ്നേഹിതനാണെന്നു നീ ഓൎമ്മിക്കുന്നോ?"

അസഹ്യതയെ പ്രകാശിപ്പിച്ചു സിദ്ധൻ പറഞ്ഞു: "ഉവ്വ്. എനിക്കു് അതറിയാം."

"നീ എന്തൊന്നറിയുന്നു?"

"ഞാൻ അറിയുന്നതിനെ ഞാൻ അറിയുന്നു. അതുമതിതാനും."

ആചാൎയ്യർ മനോവ്യഥാസമ്മിശ്രമായ രോഷത്തോടുകൂടി സിദ്ധനെ നോക്കിക്കൊണ്ടു വിചാരിച്ചു. ഈ സ്വരത്തിന്റെ താല്പൎയ്യം എന്തായിരിക്കാം? ഇവൻ വാസ്തവമായി എന്തറിഞ്ഞിരിക്കും? എങ്കിലും തല്ക്കാലം ആ സംഭാഷണത്തിന്റെ വിഷയത്തെ മാറ്റുകയാണു് ഉത്തമോപായമെന്നു തോന്നീട്ടു് അദ്ദേഹം പറഞ്ഞു: "എന്നാലിപ്പോൾ ഇതിനെക്കുറിച്ചു സംസാരിച്ചതുമതി. എന്റെ മൈത്രിക്കു നിനക്കു തീരെ ആവശ്യമില്ല. ഞാൻ അതിനു നിർബ്ബന്ധിക്കുന്നും ഇല്ല. എങ്കിലും, യുവാവായ സ്നേഹിതാ! നീ ഓൎത്തുകൊൾക. ഞാൻ സൎവ്വാത്മനാ ഉപാസിക്കുന്ന ആ സൎവ്വശക്തയായ ദേവി അനുഗ്രഹത്തെ എന്നപോലെ നിഗ്രഹത്തെയും ചെയ്യും. അവൾ തന്റെ ആചാൎയ്യന്മാൎക്കുവേണ്ടിയോ തന്റെ പരിചൎയ്യക്കായി തിരഞ്ഞെടുത്തതിന്റെ ശേഷം അതിൽ വിമുഖന്മാരായി പോകുന്നവരെക്കുറിച്ചു് അവൾക്കു ഒരിക്കലും കാരുണ്യം ഉണ്ടാകുന്നതല്ല." ഇപ്രകാരം പറഞ്ഞുകൊണ്ടു് ഈ ഗഹനാത്മാവായ ഭിക്ഷുണിക്കു സിദ്ധൻ എന്തുത്തരം പറയു

ല്ല ഭാവം തങ്ങളുടെ അന്തഃകരണത്തിൽ ഗാഢമായി പതിഞ്ഞിരിക്കയും അതിനെ പറയുന്നതുകൊണ്ട് ഹാനിയൊന്നും ഇല്ലായിരിക്കയെന്നു വിചാരിക്കയും ചെയ്തതിനാൽ അദ്ദേഹവുമായുള്ള സമാഗമത്തെ ആ അപരിചിതനായ ആളിനോടു ഞങ്ങൾ മറച്ചില്ല."

"ഗുരുപാദരുടെ ആകൃതിയെ ശരിയായി നിങ്ങൾ വിവരിച്ചോ?"

"ഞങ്ങൾ പറഞ്ഞതെല്ലാം ഞാൻ വ്യക്തമായി ഓർമ്മിക്കുന്നില്ല. എന്നാൽ അതിനെക്കുറിച്ചും പറഞ്ഞു എന്നാണ് എനിക്കു തോന്നുന്നത്."

സിദ്ധൻ വിചാരിച്ചു: "അബദ്ധമായി. ആ ആചാര്യൻ തങ്ങളുടെ യാത്രയുടെ വിവരം അയാളുടെ ചാരപുരുഷനിൽനിന്നും മനസ്സിലാക്കീട്ടുണ്ട്. ഗുരുപാദരെക്കുറിച്ച് അയാൾക്കു സംശയങ്ങൾ ഉദിച്ചിട്ടുണ്ടെന്നു തോന്നുന്നു. അയാൾ എന്റെ അടുക്കൽനിന്നും അധികം വിവരം മനസ്സിലാക്കാൻ ശ്രമിച്ചു എന്നു സ്പഷ്ടമാണ്. എന്നാൽ ഗുരുപാദരുമായോ അഥവാ നന്ദിഗ്രാമമായോ അയാൾക്ക് എന്തു കാര്യമുണ്ടായിരിക്കും? എന്റെ പിതൃവ്യനായ സാർത്ഥനാഥനും ഇതിൽ ഉൾപ്പെട്ടിരിക്കുമോ?"

തന്റെ സ്വാമി ചിന്താമഗ്നനായിരിക്കുന്നതുകണ്ട് വത്സൻ പറഞ്ഞു: "ആ അപരിചിതനുമായി ഞങ്ങൾ സംഭാഷണം ചെയ്തതു നിമിത്തം ഹാനി ഒന്നും ഇല്ലെന്നത്രെ ഞാൻ വിശ്വസിക്കുന്നു."

സിദ്ധൻ പറഞ്ഞു: "ഇല്ല. ഇല്ല. ഉണ്ടെങ്കിലും അതു മനഃപൂർവ്വം അല്ലല്ലോ. നിങ്ങൾ അപരാധികളല്ല. ഞാൻ മുൻപിൽക്കൂട്ടി നിങ്ങളോടു കരുതൽ പറയേണ്ടിയിരുന്നു. എന്നാൽ ഇനിമേൽ ഗുരുപാദരെക്കുറിച്ച് ആരുതന്നെ ചോദിച്ചാലും യാതൊന്നും പറഞ്ഞുപോകരുത്. മനസ്സിലായോ?"

വത്സൻ ഉത്തരംപറഞ്ഞു: "സ്വാമിൻ! നല്ലവണ്ണം മനസ്സിലായി. ഇനിമേൽ ഞാൻ ഗുരുപാദരെ കണ്ടിട്ടില്ല; അഥവാ ഉണ്ടെങ്കിൽ അദ്ദേഹം എങ്ങിനെ ഇരുന്നു എന്നു ഞാൻ അശേഷം വിസ്മരിക്കയും ചെയ്തിരിക്കുന്നു."

സിമോൻ വിചാരിച്ചു: "എങ്കിലും ഇതിനെക്കുറിച്ചു കപ്പുകൾക്കു നാടിളപ്പക്കാരനെയും ഊരിവുകൊടുത്തു കൂടുതൽ ചെയ്യുന്നതു യുക്തമായിരിക്കും. സാധാരണ ഇതിൽ എന്തെങ്കിലും സംബന്ധം ഉണ്ടോ ഇല്ലയോ എന്നറിയാൻ ശ്രമിക്കണം."





## ൧൩-ാം അദ്ധ്യായം.

# സലാം.

രജ്പുത്ത്സേനയുടെ നേതാവ് സാദികൾ നിരക്കുമ്പോൾ പ്രാകാരാങ്കണത്തിൽനിന്നു പറഞ്ഞു: "വേഗത്തിൽ അണിചേരുവിൻ ചക്രവൎത്തി ഇന്നു സേനകളെ ദൎശിക്കുന്നെടത്തേക്കു പ്രസ്ഥാനം ചെയ്യിൻ."

ഈ ആജ്ഞ താമസം കൂടാതെ അനുഷ്ഠിക്കപ്പെട്ടു. അവർ കോട്ടയ്ക്കു വെളിയിൽ ആയതിന്റെ ശേഷം പട്ടണത്തിൽനിന്നു കുറെ അകലെയുള്ള സൈന്യസന്ദൎശനസ്ഥലത്ത് എത്തുന്നതുവരെ ധൌരിതകഗതിയായി ഗമിച്ചു. തന്റെ സേനാഭാഗത്തിന്റെ നാസികത്തിൽ സിഭാർ ഒരു ചെറിയ കുന്നിൽ കയറിയപ്പോൾ അയാളുടെ അഗ്രഭാഗത്തെ കാഴ്ച അതിശോഭനമായിരുന്നു. ദക്ഷിണഭാഗം ഒരു നഗരപ്രായമായി പടകുടീരങ്ങളാൽ വ്യാപ്തമായിരുന്നു. മദ്ധ്യേ മദ്ധ്യേ ദീൎഘങ്ങളും വിസ്തീൎണ്ണങ്ങളും ആയ വീഥികൾ എത്രയും ക്രമമായി കാണപ്പെട്ടു. മദ്ധ്യത്തിൽ രക്തവസ്ത്രനിൎമ്മിതമായ രാജകീയപടകുടീരം സ്വൎണ്ണവൎണ്ണവും സ്തൂപികാകാരവും ആയ ഉപരിഭാഗത്തോടു കൂടി ശോഭിച്ചു. അതു കേവലം ഒരു പടകുടീരമെന്നു നിൎദ്ദേശിക്കാൻ യോഗ്യമായിരുന്നില്ല. എന്തെന്നാൽ അതു തുണിയും മരവുംകൊണ്ട് ഉണ്ടാക്കപ്പെട്ട ഒരു കൊട്ടാരം തന്നെ ആയിരുന്നു. വാമഭാഗത്തിൽ അനേകപതാകകളെക്കൊണ്ടു പ്രകാശമാനകളായ നാനാസേനകൾ നിരന്നിരുന്നു. ചില സാദികൾ കഞ്ചുകിതന്മാരും ചിലർ കഞ്ചുകം കൂടാത്തവരും ചിലർ തോക്കുകളേയും ചിലർ കുന്തങ്ങളേയും ധരിച്ചവരും ആയിരുന്നു. പീരങ്കികളും യുദ്ധഗജങ്ങളും സന്നദ്ധങ്ങളായിരുന്നു. കുറെ ദൂരത്തിൽ മദഗജങ്ങളുടെ മുകളിൽ ശോഭനങ്ങളായ അമ്പാരികളിലുള്ള ഉപബൎഹങ്ങളിൽ ഉപവിഷ്ടകളായി സ്ത്രീകൾ മിക്കവരും മുഖസംവരണത്തോടു കൂടി കാഴ്ച കാണ്മാൻ എത്തീട്ടുണ്ടായിരുന്നു.

രജ്പുത്ത്കൾ വന്നെത്തിയ ഉടനെ വാദിത്രസഹിതങ്ങളായ സൈന്യങ്ങൾ മുൻപോട്ടു നടന്നു ചെന്ന് സപരിവാരനായ ചക്രവൎത്തിയുടെ മുമ്പിൽ പംക്തികളായി നിരന്നു. സുവൎണ്ണമണിഗണദീ

പ്രധാനങ്ങളായ ആയുധങ്ങളോടും അശ്വാലങ്കാരങ്ങളോടും കൂടിയ ഉദ്യോഗസ്ഥന്മാരുടെ കൂട്ടത്തിൽ ചക്രവൎത്തിയെ തിരിച്ചറിയുന്നതിനു സിദ്ധാൎത്ഥനു അധികനേരം സംശയിക്കേണ്ടിവന്നില്ല. ഛത്രപതാകാവാഹികളാൽ അനുഗതനായി സേനാധിപത്യസൂചകമായ ഖഡ്ഗത്തെ ധരിച്ചുംകൊണ്ടു ശ്വേതാശ്വാരൂഢനായി ഇതരന്മാരെക്കാൾ അല്പം മുൻപെട്ടുനിന്ന ഉന്നതഗാത്രനായ അദ്ദേഹത്തിന്റെ രൂപം എളുപ്പത്തിൽ വ്യാവൎത്തിച്ചറിയാവുന്നതായിരുന്നു. മഹാനായ ചക്രവൎത്തിയെ കണ്ടപ്പോൾ സിദ്ധാൎത്ഥനു രാജകീയോദ്യാനത്തിൽവെച്ചു താൻ സംഭാഷണം ചെയ്തതും അന്നുതന്നെ അദ്ദേഹത്തിന്റെ യഥാൎത്ഥസ്ഥിതിയെക്കുറിച്ചു സംശയം ജനിക്കയും ചെയ്തിട്ടുണ്ടായിരുന്ന ആളാണെന്നു ഉടനെ പ്രത്യഭിജ്ഞയുണ്ടായി. സിദ്ധാൎത്ഥൻ തന്റെ സാദിഭടന്മാരെ നയിച്ചുംകൊണ്ടു ചക്രവൎത്തിയുടെ പുരോഭാഗത്തിൽ കൂടി കടന്നു പോകുന്നതിനുള്ള മുറ വന്നപ്പോൾ അയാൾ മറ്റുള്ളവർ ചെയ്യുന്നത് കണ്ടതുപോലെ ശിരസ്സിനെ നമിപ്പിച്ച് ഖഡ്ഗത്തെ അധോമുഖമാക്കി അഭിവാദനം ചെയ്തു. അപ്പോൾ അയാൾ ചക്രവൎത്തിയെ ഒളിവിൽ ഒന്നു നോക്കുകയും അദ്ദേഹത്തിന്റെ ഗംഭീരഭാവമുള്ള മുഖത്തിൽ ഒരു മന്ദസ്മിതത്തെ കാണുകയും ചെയ്തതിനാൽ തന്റെ ധൃഷ്ടവചനങ്ങളെക്കൊണ്ട് അദ്ദേഹത്തിനു അപ്രീതിയുണ്ടായിട്ടില്ലെന്നു ഊഹിക്കയും, ക്ഷണനേരം ഉണ്ടായ ഭയമെല്ലാതെ ആ സമാഗമസമയം മുഴുവനും അദ്ദേഹത്തിന്റെ മുഖഭാവം നിഷ്കപടവും സ്നേഹസൂചകവും ആയി തന്നെ ഇരുന്നു എന്നുള്ളതിനെ സ്മരിക്കയും ചെയ്തു. സേനാസന്ദൎശനാനന്തരം സംഭവിക്കാമെന്നു ഫൈസി മുൻകൂട്ടി അറിയിച്ചുകൊണ്ടിരുന്നതുപോലെ ചക്രവൎത്തിയുടെ അടുക്കൽ ഉണ്ടാകുന്ന തന്റെ പ്രതിപാദനത്തെക്കുറിച്ചു ഭയപ്പെടാനൊന്നുമില്ലെന്നു സിദ്ധാൎത്ഥൻ ഉറച്ചു. സിദ്ധന്റെ പ്രതീക്ഷ ഉടൻ തന്നെ ഫലിച്ചു. സേനാവിശ്രമാൎത്ഥമായ കാഹളഘോഷണത്തിന്റെ ശേഷം ഫൈസി തന്നെ ആംഗികംകൊണ്ടു ആഹ്വാനം ചെയ്യുന്നതു സിദ്ധാൎത്ഥൻ കണ്ടു. ഉടനെ അയാളോടു ചെന്നുചേൎന്ന് രാജമന്ദിരപ്രായങ്ങളായ പടകുടീരങ്ങളുടെ മധ്യേ കൂടി ചക്രവൎത്തിയുടെ സന്നിധിയിൽ നയിക്കപ്പെട്ടു. ആചാരങ്ങളൊന്നും ഉള്ള പ്രതിപാദനത്തിനു കാത്തുനിൽക്കാതെ അക്ബർ സിദ്ധനു അഭിമുഖമായി മുൻപോട്ടു ചെന്ന് അയാളുടെ സ്വാഗതമാ

നമായ വന്ദനത്തെ ഒരു സാദരമായ ഹസ്തചലനത്താൽ അഭിനന്ദിക്കുന്നതു കണ്ടപ്പോൾ ഫൈസിക്കു അനല്പമായ വിസ്മയം ഉണ്ടായി.

അക്ബർ സിദ്ധനോടു ഇപ്രകാരം പറഞ്ഞു: "കൊള്ളാം. നിങ്ങളുടെ ഭടന്മാരുടെ അഗ്രത്തിൽ ഞാൻ നിങ്ങളെ കണ്ടു. നിങ്ങൾ ഒരു നല്ല ഉദ്യോഗസ്ഥനായിവരുമെന്ന് എനിക്കു തോന്നുന്നു. എന്റെ പ്രതീക്ഷകളെ സഫലീകരിക്കാൻ സൂക്ഷിച്ചുകൊൾക." അനന്തരം ഫൈസിയോടായി പറഞ്ഞു: "ഞാൻ മുമ്പിൽ തന്നെ തന്റെ സ്നേഹിതനുമായി പരിചിതനായിരിക്കുന്നു. കുറച്ചു ദിവസം മുമ്പേ ഞാൻ ഇയാളെ കണ്ടു. ഞാൻ ആരാണെന്നുള്ള അറിവ് അന്ന് ഇയാൾക്കില്ലായിരുന്നു."

സിദ്ധൻ സവിനയമായി പറഞ്ഞു: "സ്വാമിൻ! ഞാൻ അത് അറിഞ്ഞിരുന്നെങ്കിൽ തന്നെയും എനിക്കു ആ അപരിചിതനെ കുറിച്ചുണ്ടായതിലധികമായി ഭക്തിബഹുമാനങ്ങൾ തിരുമേനിയെക്കുറിച്ചുണ്ടാകുവാൻ പാടില്ലായിരുന്നു."

മന്ദഹാസത്തോടു കൂടി അക്ബർ പറഞ്ഞു: "പരമം കൊള്ളുടെ കരുതി സംസാരിക്കുമായിരുന്നു. എന്തെങ്കിലും തരക്കേടൊന്നുമില്ല. എന്റെ അസന്നിധാനത്തിൽ എന്നെ കുറിച്ചു ജനങ്ങൾ എന്തു പറയുന്നു എന്നു ഗ്രഹിക്കുന്നതിനേക്കാൾ അവർക്ക് എന്നെക്കുറിച്ചുള്ള അഭിപ്രായത്തെ സാക്ഷാൽ കേൾക്കുന്നതാണ് എനിക്കു അധികം സന്തോഷമുള്ളത്. ഞാൻ അജ്ഞാതനായിരുന്നപ്പോൾ എന്നെ നിങ്ങൾ എങ്ങനെ വിശ്വസിച്ചോ അതുപോലെ ഇനിയും വിശ്വസിക്കണമെന്നു ആജ്ഞാപിക്കാൻ, അഥവാ എന്റെ ആഗ്രഹത്തെക്കുറിച്ച് അന്യനെ നിർബന്ധിക്കാൻ പാടില്ലാത്തതുകൊണ്ട് അപേക്ഷിക്കാൻ, നമ്മുടെ അതിസമാഗമത്താൽ ഞാൻ പ്രേരിതനായിരിക്കുന്നു. നിങ്ങളുടെ വിശ്വാസം അസ്ഥാനത്തിലല്ലെന്നു ഇന്നു നിങ്ങൾക്കു മനസ്സിലായല്ലോ. എന്നേയോ എന്റെ ആളുകളെയോ കുറിച്ചു നിങ്ങൾക്ക് എന്തെങ്കിലും ആവലാതിയുണ്ടായിരുന്നാൽ എന്റെ അടുക്കൽ അല്ലാതെ അന്യന്മാരുടെ അടുക്കൽ പോകരുതു. ഞാൻ ഒരിക്കലും സങ്കടങ്ങളെ കേൾക്കാതിരിക്കയില്ല. അവ അസത്യങ്ങളാണെങ്കിൽ അവയെ നിരാകരിക്കാനും വാസ്തവങ്ങളാണെങ്കിൽ പ്ര

പ്പോരാണു് വച്ചിരിക്കുന്നതു്. എങ്കിലും അവൾ തന്റെ ആകൃതിക്കു അപരിചിതയല്ലായിരിക്കാം."

പാവിസ് സൽസ്വഭാവത്തോടെ പറഞ്ഞു: "അമ്മാവാ! ഞാനും പറയാം. എന്റെ രഹസ്യങ്ങളെ ഉൽഘാടനം ചെയ്യുന്നു. എന്നാൽ എന്റെ മിത്രമായ സിഡ്നന്റെ അടുക്കൽനിന്നും മാറ്റാൻ എനിക്കു യാതൊന്നും ഇല്ല. വിശേഷിച്ചും അയാളെക്കാൾ ഞാൻ ഭാഗ്യഹീനനാണെങ്കിലും അയാളുടെ പ്രതിശ്രുതയായ പ്രിയതമയെക്കുറിച്ചു അയാൾ ചിന്തിക്കുമ്പോൾ എന്നിൽ അയാൾക്കു അനുകമ്പ തോന്നുമെന്നു എനിക്കു നിശ്ചയമുണ്ടു്. പുത്രിയുടെ ദൃഷ്ട്യാ ഞാൻ പ്രിയനായിരിക്കാമെന്നു എനിക്കു വിശ്വാസം ഉണ്ടെങ്കിലും പിതാവിന്റെ ദൃഷ്ട്യാ അങ്ങനെ ആയിരിക്കുമെന്നുള്ളതു് എനിക്കു നിശ്ചയമില്ല."

സൽസ്വഭാവത്തോടെ ഷെപ്സി പറഞ്ഞു: "യഥാകാലം അതൊക്കെയും നേരെവരും. എന്നാൽ നമ്മുടെ ഗൃഹവൃത്താന്തങ്ങൾ ഇപ്പോൾ മതിയാക്കാം. അവയെ കേൾക്കണമെന്നു നമുക്കു ഉദ്ദേശ്യമില്ലാത്ത മററു ചിലർ ഇതാ വരുന്നു, നോക്കുക."

സ്ത്രീപക്ഷത്തേക്കു വരുന്ന അശ്വാരൂഢന്മാരുടെ ഒരു സംഘത്തിന്റെ മദ്ധ്യത്തിലായി അനേകകാരണങ്ങളാൽ തന്റെ ശ്രദ്ധയെ ആകർഷിച്ചവനും തന്നെക്കാൾ ഏതാനും വർഷം ജ്യായാനും ആയ ഒരു യുവാവിനെ കണ്ടിട്ടു "ആരാരാണു്?" എന്നു സിഡ്നർ ചോദിച്ചു. അയാളുടെ വസ്ത്രധാരണരീതി ഏററവും ആഡംബരത്തോടു കൂടിയതായിരുന്നു. നീരാളംകൊണ്ടുള്ള ഉടുപ്പിന്മീതെ അസാധാരണമായ വലിപ്പമുള്ള മൌക്തികങ്ങളോടു കൂടിയ കണ്ഠാഭരണങ്ങൾ നാലിൽ കുറയാതെ ഉണ്ടായിരുന്നു. ഉഷ്ണീഷം ഒരു തൂലികയാലും അനർഘങ്ങളായ പൂർണ്ണരത്നങ്ങളാലും അലംകൃതമായിരുന്നു. അനല്പമൂല്യങ്ങളായ രത്നങ്ങളോടു കൂടിയ അനേകം കങ്കണങ്ങൾ കയ്യിന്റെ മുട്ടുവരെ ഇട്ടിരുന്നു. ഓരോ വിരലിലും ഓരോ അംഗുലീയകവും ഉണ്ടായിരുന്നു. ആയുധങ്ങളും അശ്വോപസ്കരണങ്ങളും മൌക്തികങ്ങളെക്കൊണ്ടും വജ്രങ്ങളെക്കൊണ്ടും നിബിഡങ്ങളായിരുന്നു. എന്നാൽ ഈ ആഡംബരത്തിനു നേരെ വിപരീതമായിരുന്നു അയാളുടെ ക്ഷീണമായി പാണ്ഡുരമായ മുഖം. അതിന്റെ വൈവർണ്യം ക്ഷു

വജ്രങ്ങളായ നേത്രങ്ങളാലും പുരികങ്ങളാലും ചെറിയ മേൽമീശയാലും സ്പഷ്ടീകരിക്കപ്പെട്ടിരുന്നു. സ്വാഭാവികമായി അയാളുടെ മുഖരേഖ ശ്രേഷ്ഠ്യവും സൌന്ദര്യമുള്ളതും ആയിരുന്നിരിക്കണം. എന്നാൽ അതിഭോഗം നിമിത്തം അതിനു വാൎദ്ധക്യച്ഛായ തട്ടിയിരുന്നു.

ഫൈസി ഉത്തരം പറഞ്ഞു: "എന്ത്! നിങ്ങൾ അദ്ദേഹത്തിനെ അറികയില്ലയോ? അദ്ദേഹം ചക്രവൎത്തിയുടെ പുത്രനും യുവരാജാവുമായ സലിം ആണ്."

സലിം മൌനത്തോടുകൂടി ഒരു അഭിനന്ദനം ചെയ്തു കടന്നുപോകാൻ ഭാവിച്ചപ്പോൾ തൽക്ഷണം ഒരു വിചാരം മനസ്സിൽ ഉദിച്ചിട്ട് ഫൈസിയുടെ അടുക്കൽ അശ്വത്തെ നിറുത്തി പറഞ്ഞു: "നിങ്ങളെ ഇവിടെ കണ്ടതിനാൽ എനിക്കു സന്തോഷമായി. ഇന്നു രാത്രിയിൽ എന്റെ ഗൃഹത്തിൽ ഒരു വിരുന്നിനു ചില സ്നേഹിതന്മാരെ ഞാൻ പ്രതീക്ഷിക്കുന്നുണ്ട്. നിങ്ങളുടെ സാന്നിദ്ധ്യം കൊണ്ടുള്ള സന്തോഷം എനിക്കു ലഭിക്കുമോ?"

ഫൈസി ഉത്തരം പറഞ്ഞു: "ഈ ആമന്ത്രണം എനിക്കു ഒരാനന്ദമായിരിക്കും. എന്നാൽ അധികഗൌരവമുള്ള മറ്റൊന്നിനാൽ ഇതിനെ അനുസരിക്കുന്നതിൽനിന്നും ഞാൻ വാരിതനായിരിക്കുന്നു. എനിക്കു ഇന്നു രാത്രിയിൽ ചക്രവൎത്തിയുടെ ക്ഷണനം ഉണ്ട്."

ഈ നിരാസം അത്ര രസിക്കാതെ കുറഞ്ഞൊന്നു സഖേദമായ സ്മിതത്തോടുകൂടി സലിം പറഞ്ഞു: "എന്നാൽ നിങ്ങളുടെ അവിശ്വാസികളായ ശാസ്ത്രജ്ഞന്മാരിൽനിന്നും മറ്റൊരു പാഠം എന്റെ പിതാവിനു നിങ്ങൾ കൊടുക്കും. അങ്ങനെ അല്ലയോ?"

ഫൈസി ഉത്തരം പറഞ്ഞു: "എനിക്കു സ്വന്തമായി ചെയ്യാവുന്നതു തിരുമനസ്സിലെ ഇച്ഛാധീനമായിരിക്കാൻ കഴിയുന്നതാണ്. എന്നാൽ എന്താണ് ചക്രവൎത്തി ചെയ്വാൻ നന്നെന്നു വിചാരിക്കുന്നു എന്നുള്ളതു തിരുമനസ്സിലേയും എന്റെയും അഭിപ്രായത്തിനു അഗോചരമാണെന്ന് എനിക്കു തോന്നുന്നു. എന്നു മാത്രമല്ല, എല്ലാ ക്ഷണനത്തെ സ്വീകരിച്ചാലാണ് ഇന്നത്തെ രാത്രി പ്രയോജനകരമായി യാപനം ചെയ്യപ്പെടുന്നതെന്നും ഒരു ശങ്കയുണ്ട്."

സലിം സൽസ്വഭാവത്തോടെ പറഞ്ഞു: "ശ്രേഷ്ഠനായ ഫൈസി! കോപം തോന്നണ്ട. ഞാൻ ദോഷബുദ്ധ്യാ പറയുന്നതല്ല. വി

ഞാൻ നിങ്ങളുടെ ഇഷ്ടംപോലെ രാത്രിയെ യാപനം ചെയ്തുകൊൾവിൻ. ഞാൻ എന്റെ ഇഷ്ടം പോലെ ആയിക്കൊള്ളാം." അനന്തരം പാർവ്വിസ്സിനോടായി പറഞ്ഞു: "കുറച്ചു നിർദ്ദോഷമായ വിനോദത്തെ അനുഭവിക്കാൻ നിങ്ങളെയും എന്തെങ്കിലും ഗൌരവമുള്ള കൃത്യം പ്രതിബന്ധിക്കുന്നുണ്ടോ?"

പാർവ്വിസ് ഉത്തരം പറഞ്ഞു: "യാതൊന്നും ഇല്ല. ഉണ്ടായിരുന്നാൽ തന്നെയും അതിനെ നിരസിച്ചു തിരുമനസ്സിലെ ഒരു വിരുന്നിനെ സ്വീകരിക്കുന്നതിലധികമായി എനിക്കു മറ്റു സന്തോഷം ഇല്ല. എന്നാൽ അവിവേകമായിരിക്കയില്ലെങ്കിൽ, എന്റെ ഒരു നൂതനമിത്രത്തെ തിരുമനസ്സിലേക്കു പ്രതിപാദനം ചെയ്യുന്നതിനു അനുവാദം തരണം." ഇത്രയും പറഞ്ഞു സിഢനെ അടുത്തു വരുന്നതിനു സംജ്ഞാപനം ചെയ്കയും അയാളുടെ പേരിനെയും സ്ഥാനത്തെയും ഗ്രഹിപ്പിക്കയും ചെയ്തു.

സലിം പറഞ്ഞു: "അങ്ങനെ തന്നെ. അയാൾ ഇവിടെ എത്തീട്ടുണ്ടെന്നു കേട്ടതായി ഞാൻ ഓർമ്മിക്കുന്നു." അനന്തരം സിഢനോടായി തുടർന്നു പറഞ്ഞു: "നിങ്ങളും കൂടി ഇന്നു രാത്രിയിൽ നിങ്ങളുടെ സ്നേഹിതനോടൊരുമിച്ചു വരുമെങ്കിൽ എനിക്കു സന്തോഷം ഉണ്ട്."

സബഹുമാനം വന്ദനം ചെയ്തു സിഢൻ പറഞ്ഞു: "അത് എനിക്കു സന്തോഷവും ബഹുമാനവും ആയിരിക്കും."

സലിം പറഞ്ഞു: "അതിൽ ബഹുമാനം അധികം ഇല്ല. ഈ രാജധാനിയിൽ എന്നെ ആരും ഗണിച്ചിട്ടില്ല. എങ്കിലും നമ്മുടെ സമാഗമം നിങ്ങൾക്കു സന്തുഷ്ടികരമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ രാത്രിയിൽ കാണാം." അനന്തരം അദ്ദേഹം കുതിരയെ തിരിച്ച് അനുയായികളോടു കൂടി പോയി.

സിഢൻ പറഞ്ഞു: "മാന്യസ്നേഹിതാ! എന്നെയും യാത്ര പറഞ്ഞു പോകാൻ അനുവദിക്കണം. എനിക്കു എന്റെ സാദിസേനയോടു ചെന്നു ചേരുന്നതിനു സമയമായി."

പാർവ്വിസ് പറഞ്ഞു: നിങ്ങൾക്കു ഹിതമാണെങ്കിൽ രാത്രി എന്നെയും വന്നു കൂട്ടിക്കൊണ്ടു പോകാമല്ലോ. എന്റെ ഗൃഹം വഴിയിലാണ്. നമുക്ക് ഒരുമിച്ചു പോകാം."

സിമിയൻ പുറപ്പെട്ടുംകൊണ്ടു പറഞ്ഞു: "അങ്ങനെ തന്നെ."

സലിമിന്റെ ഗൃഹം ഏററവും വിശേഷമായിരിക്കുമെന്നു തന്നെയാണ് സിമിയൻ പ്രതീക്ഷിച്ചിരുന്നത്. എന്നാൽ അദ്ദേഹം തന്റെ സ്നേഹിതന്മാരുടെ സൽകാരത്തിനായി സജ്ജീകരിച്ചിരുന്നതും ദീപങ്ങളാൽ ജാജ്വല്യമാനവും ആയ തളത്തിൽ അയാൾ എത്തുന്നതിന്നു മുൻപിൽ ഭൃത്യന്മാർ നിരന്നിരുന്ന ഉപഗൃഹപങ്ക്തികളിൽകൂടി കടന്നു പോയപ്പോൾ ചുററും കണ്ട അശ്രുതപൂർവമായ ആഡംബരം അയാളുടെ പ്രതീക്ഷകളെ അതിശയിച്ചിരുന്നു. ചക്രവർത്തിയുടെ കൊട്ടാരം സമ്പൽസമൃദ്ധമായിരുന്നു എങ്കിലും അവിടെ ഒരു ഗൌരവം പ്രകാശിച്ചിരുന്നു. എന്നാൽ പ്രത്യുത സലിമിന്റെ ഗൃഹത്തിൽ വിവിധങ്ങളായ വിചിത്രശില്പങ്ങളുടെയും ദീപ്രങ്ങളായ അലങ്കാരങ്ങളുടെയും മദ്ധ്യേ എല്ലാം ഉത്സാഹമയമായും അമിതഭോഗസൂചകമായും കാണപ്പെട്ടു. നീരാളംകൊണ്ടും പട്ടുകൊണ്ടും ഉള്ള ജവനികകൾ ഏററവും ഭംഗിയുള്ള ദ്വാരോപരിഭാഗങ്ങളിൽ തൂക്കിയിരുന്നു. ശുഭ്രശിലാനിർമ്മിതകളായ ഭിത്തികൾ അനേകവിധകളായ ചിചിത്രശില്പരചനകളാലും സ്വർണ്ണരേഖകളാലും ശോഭിച്ചിരുന്നു. കുസുമസമൂഹങ്ങളുടെ സൌരഭ്യം സർവ്വത്ര വിസ്മരമായിരുന്നു. വിശാലങ്ങളായ മുകുരങ്ങളിൽ ദീപങ്ങളുടെ പ്രകാശം പ്രതിഫലിച്ചിരുന്നു. അധോഭാഗം നാനാവിധരത്നകംബളങ്ങളെക്കൊണ്ടു ആസ്തൃതമായിരുന്നു. മനോഹരങ്ങളായ മഞ്ചങ്ങൾ സമീപത്തു കൂടി പോകുന്നവരെ വിശ്രമിക്കുന്നതിനു ആമന്ത്രിക്കുന്നതു പോലെ ശോഭിച്ചിരുന്നു. തൽസന്നിഹിതങ്ങളായി സൌവർണ്ണങ്ങളും സ്ഫടികങ്ങളും ആയ പാനപാത്രങ്ങളും ഉണ്ടായിരുന്നു. ആ തളത്തിന്റെ ഒരു വശത്തു പല നിറമുള്ള വിളക്കുകളാൽ പരിശോഭിതമായ ഒരു രംഗസ്ഥലവും ഉണ്ടായിരുന്നു. ഇതെല്ലാം ഹിന്ദുരാജാക്കന്മാരുടെ മന്ദിരങ്ങളെ കണ്ട് എത്ര തന്നെ പരിചയിച്ചിട്ടുള്ളവനും പ്രഥമദർശനത്തിൽ അത്യന്തം ആശ്ചര്യജനകമായ ഒരു കാഴ്ചയായിരുന്നു.

ചിലർ സംഘങ്ങളുമായി ചേർന്ന് സല്ലാപം ചെയ്കയും ചിലർ മഞ്ചങ്ങളിൽ വിശ്രമിക്കയും ചെയ്തുകൊണ്ടിരുന്ന മററ് അതിഥികളുടെ ഇടയിൽ അപ്പോൾ വന്നവരെ കണ്ട ഉടൻ തന്നെ അടുക്കൽ

ച്ചെന്ന് സലിം പറഞ്ഞു: "എന്റെ ഈ നികൃഷ്ടമായ ഗൃഹത്തിൽ നിങ്ങൾക്കു സ്വാഗതം. ഈ രാത്രി നിങ്ങൾക്കു സന്തുഷ്ടിയെ ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ ഈ സന്തോഷത്തിനിടയിൽ ഉപചാരോപചാരങ്ങൾ ഒന്നും ആവശ്യങ്ങളല്ല. ഇവിടെ നാം എല്ലാവരും സ്നേഹിതന്മാരാണ്."

സലിം ഇത്രയും പറഞ്ഞു പിൻവാങ്ങി. ഉടൻ തന്നെ സിദ്ധൻ അതിപരിചിതനും എന്നാൽ തൽകാലം അപ്രതീക്ഷിതനും ആയ ഒരാൾ തന്റെ അടുക്കലേക്കു വരുന്നതു കണ്ടു. അത് ബാലഘാട്ടിലെ ഗവർണ്ണരായ സാല്ഫണൻ ആയിരുന്നു.

കൈകൊടുത്തുകൊണ്ട് അയാൾ പറഞ്ഞു: "മരുമകനേ! നിന്നെ ഇവിടെ കണ്ടതിനാൽ എനിക്കു വളരെ സന്തോഷമായി. ഞാൻ ഇപ്പോൾ വന്നു ചേർന്നേ ഉള്ളൂ. രാജകുമാരന്റെ ക്ഷണനം അതിനു മുമ്പിൽ തന്നെ എന്റെ സ്ഥലത്ത് എത്തിയിരുന്നു."

സിദ്ധൻ ചോദിച്ചു: "അവിടെ എന്തെല്ലാമാണ് സ്ഥിതി? സൌഖ്യം തന്നെ അല്ലേ എന്റെ—"

സാല്ഫൻ മദ്ധ്യേ പറഞ്ഞു: "ഇരാവതിക്കു നല്ല സൌഖ്യം തന്നെ. അവൾ നിനക്കു കുശലപ്രശ്നങ്ങളെ പറഞ്ഞയച്ചിട്ടുണ്ട്. എന്നാൽ നോക്കു, നീ അറിഞ്ഞിരിക്കേണ്ട ഒരാൾ ഇതാ വരുന്നു. അയാൾ അധികം രാജധാനിയിൽ വരികയില്ല. എങ്കിലും അറിയേണ്ടതിൽ ഒരാളാണ്."

അന്നു രാജകീയോദ്യാനത്തിൽ വച്ച് അക്ബരോടു കൂടി സിദ്ധൻ കണ്ടിരുന്നവനും മഹമ്മദ് മതത്തിൽ അതിശ്രദ്ധാലുവും ആയ അബ്ദുൽകാദർ ആയിരുന്നതിനാൽ സിദ്ധനു പരിചിതതരനായിരുന്നു. സിദ്ധൻ തന്നെപ്പോലെ ആ മതത്തിൽ അവിശ്വാസിയായിരുന്ന തന്റെ പിതൃവ്യനെ അയാൾ അഭിനന്ദിക്കുന്നതു കണ്ട് ആശ്ചര്യപ്പെട്ടു. ഉപചാരരഹിതം എന്നു വിചാരിക്കാൻ പാടില്ലാത്ത വിധത്തിൽ അയാൾ സിദ്ധനേയും അറിഞ്ഞതായി ഭാവിച്ചു.

സാല്ഫണൻ സിദ്ധനെ പരിചയിപ്പിക്കാൻ ഭാവിച്ചപ്പോൾ അബ്ദുൽകാദർ പറഞ്ഞു: "യദൃച്ഛയാ നിങ്ങളുടെ മരുമകനെ ഞാൻ കണ്ടുകഴിഞ്ഞിരിക്കുന്നു." പിന്നെ അയാൾ സിദ്ധനോടായി തുടർന്നു പറഞ്ഞു: "വിരുദ്ധമതക്കാരുടെ വിശ്വാസങ്ങളെ കുറിച്ചു ഞാൻ

തക്കിക്കുമെങ്കിലും ഞാൻ അവരെ ദ്വേഷിക്കുന്നില്ലെന്നു നിങ്ങൾ ഇപ്പോൾ കാണുന്നതുകൊണ്ട് എന്റെ അന്നത്തെ വാക്കുകളെ ഞാൻ ഉദ്ദേശിച്ച അർത്ഥത്തിൽ തന്നെ നിങ്ങൾ ഗ്രഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു",

സിഡ്വർ പറഞ്ഞു: "യോഗ്യനായ നിങ്ങളുടെ അഭിപ്രായങ്ങളെ ഞാൻ അഭിനന്ദിക്കുന്നു. എന്നാൽ നിങ്ങളുടെ മതം ഞങ്ങളുടെ മതത്തിനു വിരുദ്ധമാണല്ലോ എന്നു വ്യസനിക്കുന്നു. പക്ഷേ—"

അബ്ദ്ഉൽകാദർ കോപത്തോടുകൂടി പറയാൻ തുടങ്ങി: "പക്ഷേ എന്താണ്?"

സാല്ഫണ്ണൻ മദ്ധ്യേ പറഞ്ഞു: "എന്റെ സ്നേഹിതന്മാരേ! നിങ്ങളുടെ ഭിന്നങ്ങളായ മതങ്ങളെ കുറിച്ചു തർക്കിക്കയാതെന്നു ഞാൻ പ്രാർത്ഥിക്കുന്നു. ഇങ്ങനെ തർക്കിക്കുന്നതിനേക്കാൾ മേലാവിലുള്ളവർ ഇപ്പോൾ ചിന്തിച്ചുവരുന്ന ഉപായങ്ങൾ വാസ്തവത്തിൽ നടത്തപ്പെടുന്നതായാൽ ഹിന്തുക്കളായ ഞങ്ങൾക്കും മഹമ്മദന്മാരായ നിങ്ങൾക്കും എത്രമാത്രം ആപത്തുകൾ നേരിടും എന്ന് ആലോചിച്ചു നോക്കുക തന്നെ."

സാല്ഫണ്ണന്റെയും അബ്ദ്ഉൽകാദരുടെയും വിശ്വസ്തന്മാരെന്നു തോന്നപ്പെട്ടവരായി വേറെ ചിലരും ഇവരോടു ചേർന്ന് ഒരു വലയമായി ചുററിക്കൂടി. പാവിസ്സും ചില യുവാക്കളായ സ്നേഹിതന്മാരും ആ തളത്തിന്റെ മറെറ അററത്തു പോയിരിക്കയായിരുന്നു.

പതുക്കെ എങ്കിലും കേൾക്കാവുന്നതായ ഒച്ചയോടുകൂടി സാല്ഫണ്ണൻ പറഞ്ഞു: "അന്യഥാ സർവപ്രകാരേണയും മാന്യനായ ചക്രവർത്തി നമ്മുടെ വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും ധർമ്മങ്ങൾക്കും ഒരു പോലെ വിരുദ്ധമായ ഒരു മതത്തിൽ ചേരണമെന്നു നിർബ്ബന്ധിക്കയാണെങ്കിൽ നാം ഏതു വിധത്തിൽ ആചരിക്കണമെന്നു ആലോചിക്കാം. ഇപ്പോൾ രാജ്യം ഭരിക്കുന്ന മഹമ്മദന്മാരായ നിങ്ങൾ ആളാവിലുള്ള വിശ്വാസത്തെ നിരസിച്ചു സൂര്യനേയും നക്ഷത്രങ്ങളേയും, പക്ഷേ—"

ഖഡ്ഗമുഷ്ടിയിൽ പിടിച്ചുകൊണ്ട് അബ്ദ്ഉൽകാദർ ആരംഭിച്ചു: "[illegible] ശത്രുക്കളുടെ [illegible] നാം—"

സാല്ഫണ്ണൻ പ്രതിബന്ധിച്ചു പറഞ്ഞു: "ശരി എങ്കിലോ എ

ങ്കിലും ആകട്ടെ. ഇതിലും കഷ്ടമായ കാര്യം ഉണ്ട്. നമ്മുടെ നാണയങ്ങളിലും കല്പനകളിലും ഇപ്പോൾ നാം കാണുന്ന "അല്ലാഹു അക്ബർ" എന്ന വാക്കുകളെ ആലോചിക്കാം. 'ഈശ്വരൻ മഹാനാണ്' എന്നുള്ള അർത്ഥത്തിൽ അവയെ നിങ്ങൾ ഗ്രഹിക്കുന്നു എങ്കിൽ ദോഷമില്ല. എന്നാൽ 'അക്ബർ ഈശ്വരനാണ്' എന്നർത്ഥമാകുന്നു എങ്കിൽ വളരെ ദോഷം ഉണ്ട്."

അബ്ദുൽഖാദർ കോപത്താൽ അത്യന്തം ക്ഷോഭിച്ചു പറഞ്ഞു: "ഇതു വലിയ അതിക്രമം തന്നെ."

സാൽഹന്നൻ പിന്നെയും മാദ്ധ്യസ്ഥ്യം അവലംബിച്ചു പറഞ്ഞു: "നാം ക്ഷോഭിക്കരുത്. ഇപ്പോൾ നമുക്കു ഊഹം മാത്രമേ ഉള്ളു. ഇത് അയഥാർത്ഥമായി വരുന്നതാകാമെന്നാണ് എന്റെ വിശ്വാസം. എന്നാൽ തദ്വിപരീതമായി വരുന്നപക്ഷം നിങ്ങൾക്കു അനുസരിക്കാൻ പാടുണ്ടോ? നിങ്ങൾ അനുസരിക്കുമോ?"

ഈ ചോദ്യം അബ്ദുൽഖാദരോട് എന്നപോലെ ചുറ്റും നിന്നവരോടും കൂടി ആയിരിക്കയും സിദ്ധന്റെ ഹൃദയത്തിൽ അവഗാഢമായി പതിക്കയും ചെയ്തു. അക്ബർ നൂതനമായ ഒരു മതത്തെ സ്ഥാപിക്കാൻ ആലോചിച്ചിരുന്നു എന്നുള്ളത് അയാളും കേട്ടിട്ടുണ്ടായിരുന്നു; എന്നാൽ ആ മതത്തിൽ ചേരുന്നതിനു ബലാൽകാരം ഉപയോഗിക്കാൻ അദ്ദേഹം വിചാരിച്ചിരിക്കുമോ? ഇതു ശക്യമാണോ?

സാൽഹന്നൻ ഇപ്രകാരം ഉപസംഹരിച്ചു: "അതിനാൽ നമ്മളിൽ തന്നെ അഭിപ്രായഭേദം ഉണ്ടാകരുത്. നമുക്കു യോജിച്ച് ആലോചിക്കാം. മതത്തിൽ അഭിശ്രദ്ധയുള്ളവരുടെയും കൃത്രിമക്കാരുടെയും ഉപദേശത്താൽ വ്യാമോഹിതനും അന്യഥാ സ്വതന്ത്രനും ആയ ചക്രവർത്തിനിമിത്തം സംഭവിക്കാവുന്ന ആപത്തുകളെ നമുക്കു ഐകമത്യത്താലും ന്യായ്യമാർഗ്ഗങ്ങളാലും നിവാരണം ചെയ്യാം. എന്നാൽ വിശ്രമകാലമായി എന്നു രാജകുമാരൻ സംബോധനം ചെയ്യുന്നു എന്നു തോന്നുന്നു. തൽക്കാലത്തേക്കു നമ്മുടെ സംരക്ഷണത്തെ നിവൃത്താം. എന്റെ പുത്രന്മാരേ! ഞാൻ നിങ്ങളുടെ ആജ്ഞയ്ക്കു അധീനനായിരുന്നുകൊള്ളാം. പക്ഷേ എന്റെ ശങ്ക അവാസ്തവിയായിരിക്കാം. അങ്ങിനെ തന്നെ വന്നാൽ കൊള്ളാമെന്നു ഞാൻ മനഃപൂർവ്വമായി ആഗ്രഹിക്കുന്നു."

അതിഥികൾ മഞ്ചങ്ങളിൽ ഉപവേശിച്ചുകൊണ്ടിരുന്ന സമയം ചേർന്നു സംസാരിച്ചുകൊണ്ടിരുന്ന സംഘങ്ങളിൽ ഒന്നിന്റെ അടുക്കൽ കൂടി കടന്നു പോയപ്പോൾ തന്റെ ശ്രദ്ധയെ ആകർഷിച്ചതായി താഴെ പറയുന്ന സംഭാഷണത്തെ സിദ്ധൻ കേട്ടു:

"കാശ്മീരത്തുകാർക്കും അറിവുകൊടുത്തിട്ടുണ്ടോ?"

"വേണ്ടുംവണ്ണം ഉണ്ട്."

"അതു എഴുത്തോ?"

"അത് എത്രയും ഭദ്രം തന്നെ."

സിദ്ധൻ യാദൃച്ഛികമായി കേട്ട ഈ സംഭാഷണത്തെ ചിന്തിച്ചുകൊണ്ടിരുന്ന രണ്ടു പേരുടെയും തന്റെയും മദ്ധ്യേ മററതിഥികൾ വന്നുകൂടി. സിദ്ധൻ സാൽഹണന്റെ അടുക്കൽനിന്നും അധികദൂരത്തല്ലാതെ ഉപവേശിച്ചു; എന്നാൽ അയാളുടെയും സാൽഹണന്റെയും മദ്ധ്യേ അനേകം യുവാക്കന്മാർ ഇരുന്നിരുന്നു. അചിരേണ അയാൾ അവരുടെ സംഭാഷണത്തിൽ കൂടി ചേർന്നു. ഭൃത്യന്മാർ വിവിധങ്ങളായ ഭക്ഷണസാധനങ്ങളെയും സ്വർണ്ണപാത്രങ്ങളിൽ വിശിഷ്ടങ്ങളായ മദ്യങ്ങളെയും ചുററും കൊണ്ടുചെന്നു കൊടുത്തുകൊണ്ടിരുന്നു. സിദ്ധൻ ശ്രവിച്ച സംഭാഷണം ഇടക്കിടെ അയാളുടെ മനസ്സിൽ സ്ഫുരിച്ചുകൊണ്ടിരുന്നു. എന്നാൽ അതിന്റെ താൽപര്യം അയാൾക്കു അവ്യക്തമായിരുന്നു. അതു സാൽഹണൻ പറഞ്ഞതുപോലെ അക്ബരാൽ പ്രേരിതങ്ങളായ സ്വദേശത്തെ അന്തശ്ഛിദ്രങ്ങളെ കുറിച്ചായിരിക്കാമോ? പിന്നെ അതു എഴുത്തോ? അസ്വതന്ത്രമായി സിദ്ധന്റെ വിചാരം താൻ കല്പകത്തെ ഏല്പിച്ച റസിയായുടെ എഴുത്തിലേക്കു തിരിഞ്ഞു. എന്നാൽ അതിനു രാജ്യകാര്യങ്ങളുമായി എന്തു സംബന്ധം ഉണ്ടായിരിക്കാം? ഉടൻ തന്നെ ആ തളത്തിന്റെ അററത്തുള്ള രംഗത്തിൽ പാട്ടുകാരോടു കൂടി പ്രവേശിച്ച ആട്ടക്കാരാൽ അയാളുടെ ശ്രദ്ധ ആകർഷിക്കപ്പെട്ടു. അവരുടെ താമ്രവർണ്ണങ്ങളായ ഉരോജങ്ങളും കണ്ഠങ്ങളും അനാവൃതങ്ങളായിരുന്നു. വലിയ ഉടുപ്പു കാലുവരെ നീണ്ടുകിടന്നിരുന്നു. തന്ത്രീവാദ്യങ്ങളും ഡഫ്ലരികളും കൂടിയുള്ള സംഗീതമേളത്തോടു ചേർന്ന് ഇന്ദ്യാദേശക്കാർക്കും മഹമ്മദന്മാർക്കും എത്രയും പ്രിയവും എത്രനേരം കണ്ടാലും തൃപ്തിയാകാത്തതും ആയ നൃത്തങ്ങൾ അവർ ആരംഭിച്ചു. ഇടയ്ക്കിടെ ഒരു മാററത്തിനു വേണ്ടി പാ

പൂന്തോപ്പുകളിലോരോ പുഷ്പങ്ങളും
എല്ലാം ഉടനെ കരിച്ചുവാൻ
ഐശ്വര്യത്തോടെ കാമന്റെ നല്ല
താരിപ്പൂമെത്ത വിളങ്ങിയിരുന്ന ( ശൃണു സഖി )
പുന്നപ്പൂവു വിടർന്നിരുന്ന മനസ്സിലെ.
മനോവാടിതന്നിലെന്റെ
പൊന്നിൻനാളുള്ള വെള്ളത്തെ
മിന്നുന്നപോലെ മിന്നുന്ന ( ശൃണു സഖി )
വെള്ളമല്ലിക കരുണൊഴി ചിന്നുകൾ
എല്ലാമലരുകളേയും
നല്ലസുഗന്ധം നശിക്കുമാറും
ചൊല്ലാവല്ലാതെ പോരാ ശത്രുക്കൾ ( ശൃണു സഖി )

രംഭ പാട്ടു നിറുത്തിയപ്പോൾ സലിം പറഞ്ഞു: "ശബ്ദസൌഷ്ഠവവും അർത്ഥഭംഗിയും ഇതിലധികം വരാനില്ല. എന്നാൽ ഭാഷാന്തരീകരണത്തെക്കുറിച്ചു സിഡ്നർ എന്തു വിചാരിക്കുന്നു?"

സിഡ്നർ ഉത്തരം പറഞ്ഞു: "തരക്കേടില്ല. പ്രതിപദം ഭാഷാന്തരീകരിച്ചിട്ടില്ലെങ്കിലും താല്പര്യം ശരിയായി വരുത്തീട്ടുണ്ട്. എന്നാൽ ആധുനികകവിതാസമ്പ്രദായത്തിൽ പ്രതിപദം ഭാഷാന്തരീകരിക്കുന്നത് അസാദ്ധ്യമല്ലെങ്കിലും പ്രയാസമാണെന്നാണ് ഞാൻ വിശ്വസിക്കുന്നത്. ഈ ഭാഷാന്തരം ആരുടെ ആണെന്ന് അറിഞ്ഞിട്ടില്ലയോ."

സലിം പറഞ്ഞു: "ഇന്നു രാവിലെ നിങ്ങളോടു സംസാരിച്ചുകൊണ്ടിരുന്ന ഫൈസിയുടെ തന്നെ ആണ്." ഈ വാക്കുകൾ കേട്ടപ്പോൾ താൻ ആ ഭാഷാന്തരത്തെക്കുറിച്ച് അഭിപ്രായം പറഞ്ഞതിനെക്കുറിച്ചു സിഡ്നറിനുണ്ടായ വ്യാകുലതയെ കണ്ടു സലിം പിന്നെയും പറഞ്ഞു: "വ്യാകുലപ്പെടേണ്ട. നിങ്ങൾ ഫൈസിയുടെ ഈ കൃതിയെ നിർദ്ദോഷയല്ലെന്നു വിചാരിക്കുന്നതിനെ അയാൾ കേൾക്കിലും അന്യഥാ ഗ്രഹിക്കയില്ലെന്നു മാത്രമല്ല, തിരുത്തേണ്ട ഭാഗം പറഞ്ഞാൽ അതിനെക്കുറിച്ചു കൃതജ്ഞനായിരിക്കയും ചെയ്യും. രംഭേ! എന്നാലിനി ഒരു ഭാഗം കൂടി പാടിക്കേൾക്കട്ടെ. പിന്നെ ഇന്നു നാം നിന്നെ ക്ലേശിപ്പിക്കയില്ല."

രംഭ പറഞ്ഞു: "ഉപേക്ഷിതയായ രാധ അവളുടെ സഖിയോടു വിലപിച്ചു പറയുന്ന ഭാഗമാണിത്."

ധരേയും കൃഷ്ണനേയുംപോലെ ഉള്ള വ്യക്തികളെ ആരാധിക്കകൂടി ചെയ്യുന്നത് വളരെ കുത്സിതമെന്നുതന്നെ എനിക്കു തോന്നുന്നു.”

പൌരാണികവൃത്താന്തങ്ങൾക്കും വാസ്തവമതസിദ്ധാന്തങ്ങൾക്കും തമ്മിൽ ഭേദമുണ്ടെന്ന് ആ മതഗ്രന്ഥത്തോടു സിദ്ധൻ പറയാൻ ആരംഭിച്ചപ്പോൾ സലീം ഇങ്ങനെ പറഞ്ഞ് മേൽ വാഗ്വാദത്തെ പ്രതിബന്ധിച്ചു: “യോഗ്യരേ! ഈവിധം തർക്കം ഇവിടെ വേണ്ടെന്നു ഞാൻ അപേക്ഷിക്കുന്നു. അതൊക്കെ എന്റെ മാന്യനായ പിതാവിനിരിക്കട്ടെ. അദ്ദേഹം ഈ ക്ഷണത്തിൽ പണ്ഡിതനായ ഫൈസിയോടും പലേ മറ്റു ശാസ്ത്രജ്ഞന്മാരോടുംകൂടി ഈവക പ്രസംഗങ്ങളിൽ വ്യാപൃതനായിരിക്കയാണെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ ചെറുപ്പക്കാരായ നമ്മൾ ഒരു രാത്രിയെ വിനോദത്തോടു കഴിക്കാനാണ് ഇവിടെ കൂടിയിരിക്കുന്നത്. ആരവിടെ! ഗായികമാരും വാദ്യവാദികമാരും എവിടെ! അവർ ആനന്ദകരമായ ഒരു പാനഗാനം കേൾപ്പിച്ചു നമുക്കു ഉത്സാഹത്തെ വർദ്ധിപ്പിക്കട്ടെ. മദ്യവും നമ്മുടെ ഹൃദയത്തെ ആഹ്ലാദിപ്പിക്കാനായി പ്രവഹിക്കട്ടെ. യോഗ്യനായ ആചാര്യന്മാരേ! നിങ്ങൾ കോപിക്കരുത്. നമ്മളാൽ ബഹുമാനിക്കപ്പെട്ടവനും നമ്മുടെ ദീർഘദർശിയാൽ ശപിക്കപ്പെടാത്തവനും ആയ ഹാഫീസ് എന്ന കവികൂടെയും ഇങ്ങനെ ഗാനം ചെയ്തിരിക്കുന്നതു നോക്കുക.

അല്ലയി നീ സന്തോഷമായ് ദിനമെല്ലാം
മദ്യശാലയിൽ നയിച്ചിട്ടുണ്ടെങ്കിൽ
ഹൃദ്യഗാനമോടു കൂടി മദിപ്പും
അല്ലെയോ [illegible] ഞാൻ ॥
മോഹനങ്ങളുള്ളിലുള്ള നാളെയും
[illegible] |
[illegible] നിര-
[illegible] ॥

പിന്നെ എന്താണ് നമുക്ക് ആ സദുപദേശത്തെ അനുഷ്ഠിക്കാൻ വഹിയാത്തത്?”

അക്ബർ മതത്തെ ഉപേക്ഷിക്കുന്നു എങ്കിൽ ഉണ്ടാകാവുന്ന ഉപദ്രവങ്ങളിൽ സലിമിന്റെ സാഹായ്യം ആവശ്യകമായിരുന്നതുകൊണ്ട് ആ അന്തഃകപടനായ മഹമ്മദൻ ശ്മശ്രുക്കളുടെ അന്തരാള

ത്തിൽ എന്തോ അവ്യക്തമായി ഉച്ചരിക്കമാത്രം ചെയ്തു് ഒന്നും പറയാൻ തുനിയാതെ, പക്ഷേ ദീൎഘദൎശിയുടെ ഉപദേശത്തെ ലംഘിപ്പായിരിക്കാം, മറ്റുള്ളവരെ പോലെ ഗാഢമായി പാനംചെയ്തു തന്നാത്താൻ സമാധാനപ്പെട്ടു.

മറ്റുള്ള അതിഥികൾ അവരുടെ സമയത്തെ വൃഥാ കളഞ്ഞില്ല. ചഷകങ്ങൾ രിക്തീഭവിച്ച ഉടൻതന്നെ പുനഃ പൂൎണ്ണങ്ങളാക്കി ചെയ്യപ്പെട്ടു. അനന്തരം സലിം സംജ്ഞാപനം ചെയ്തു ഉടനെ ഗായികമാരും ലാസികമാരും സോല്ലാസമായ ആ സംഘത്തിൽക്കൂടി ചേൎന്നു മഞ്ചങ്ങളിൽ ഉപവിശിച്ചു.

സുന്ദരിയായ രംഭ സിഡോനെൻറ സമീപത്തിൽ ഇരുന്നു. അചിരേണ അവർ സംഭാഷണം തുടങ്ങി. വാസ്തവത്തിൽ അടിമകളല്ലെങ്കിലും ബാല്യകാലത്തിൽതന്നെ മാതാപിതാക്കന്മാർ കൂടുതൽ വിലക്കു വില്ക്കയും വാങ്ങുന്നവർ കച്ചവടസാമാനംപോലെ കൈമാറുകയും ചെയ്യുന്ന ഭാഗ്യഹീനകളായ ദാസിമാരെ കുറിച്ചു രംഭ അനുശോചിച്ചു പറഞ്ഞതിൽനിന്നും അവൾ ത്രപാശീലമുള്ളവളായിരിക്കുന്നതു കൂടാതെ മനോജ്ഞഗുണവും ഉള്ളവളാണെന്നു സിഡോൻ ഗ്രഹിച്ചു.

അവൾ നിഷ്കപടമായി പറഞ്ഞു: "ആരംഭത്തിൽ എൻെറ സ്ഥിതിയും ഇങ്ങനെതന്നെ ആയിരുന്നു എങ്കിലും ഭാഗ്യവശാൽ എനിക്കു സംഗീതത്തിനു വാസനയുണ്ടായിരുന്നു. എൻെറ രക്ഷിതാവു് അതിൽ എന്നെ നല്ലവണ്ണം അഭ്യസിപ്പിച്ചു ഇപ്പോൾ ഈ വിദ്യകൊണ്ടു് എൻെറ കാലക്ഷേപം കഴിച്ചുകൂട്ടാം." പിന്നെ അവൾ ചിരിച്ചുംകൊണ്ടു പറഞ്ഞു: "ഞാൻ വൃദ്ധയായി വിരൂപയാകുമ്പോൾ—."

അവൾ പറഞ്ഞതിനെ എല്ലാം സാനുകമ്പം കേട്ടുകൊണ്ടിരുന്ന സിഡോൻ ചോദിച്ചു: "അപ്പോൾ എന്താണ്?"

രംഭ ഉത്തരം പറഞ്ഞു: "ഒന്നുമില്ല. നിങ്ങൾ വിചാരിക്കുന്നതു് എനിക്കു മനസ്സിലായി. ഇങ്ങനെ വിചാരിക്കുന്നതിൽ നിങ്ങൾ നിങ്ങളെത്തന്നെ വിസ്മരിക്കുന്നു. ഞാൻ വൃദ്ധയായി വിരൂപയാകുമ്പോൾ സാധാരണമായ കാലക്ഷേപത്തിനൊന്നും പോകേണ്ട. ഞാൻ ഒരു ഉയൎന്ന ജാതി ഹിന്ദുവാകകൊണ്ടു ദേവാലയങ്ങളിൽ അടിയന്തിരങ്ങൾക്കു നിയമിക്കപ്പെട്ടിട്ടുള്ള ദാസിമാരുടെ മേൽവിചാരം എനിക്കു കിട്ടുന്നതിനു അധികം പ്രയാസമില്ലല്ലോ."

രംഭയുടെ വാക്കുകഠംക്കു ഉൽഭ്രാന്തതരമായും താരതരമായും ഉള്ള ഒരു സംഗീതാലാപത്താൽ വിഘ്നം ഉണ്ടാകയും, അത് അവസാനിച്ചപ്പോഠം വേറെ അതിഥികളും സ്ത്രീകളും വന്നു സംഭാഷണത്തിൽകൂടി ചേരുകയും ചെയ്തു. എന്നാൽ സംഭാഷണം ക്രമേണ കൂത്താർക്കൂടാതെ ആയി ത്തുടങ്ങി. സിദ്ധനു അജ്ഞാതചരങ്ങളായ പല വചനങ്ങളും അയാളുടെ ശ്രവണപഥത്തിൽ എത്തി. എന്നാൽ അയാഠം അവയുടെ അൎത്ഥങ്ങളെ എളുപ്പത്തിൽ ഗ്രഹിച്ചു. ക്രമേണ അയാളും മൎയ്യാദയെ അത്ര ശ്രദ്ധിക്കാതെ ആയിത്തുടങ്ങി. ശൂന്യമായ ചഷകത്തെ ഗ്രഹിച്ചുകൊണ്ട് തീരെ സുബോധമില്ലാതെ ഓരോരുത്തർ അവിടവിടെ കിടപ്പായി. യുവരാജാവിന്റെ സന്നിധിയിലാണ് തങ്ങഠം ഇരിക്കുന്നു എന്നുള്ളതിനെ തീരെ വിസ്മരിച്ചിട്ടു മഞ്ചങ്ങളിൽ സ്ത്രീപുംസസംഘങ്ങഠം കൂടിയിരുന്ന് അഹംകരിച്ചുതുടങ്ങി.

എന്നാൽ യുവരാജാവ് തന്റെ ചുറ്റും നടക്കുന്നതിനെ അറിയാതെയായിട്ടു വളരെനേരം കഴിഞ്ഞിരിക്കുന്നു. അദ്ദേഹം രണ്ടു ദാസിമാരുടെ മദ്ധ്യത്തിൽ അശ്രദ്ധമായി കിടക്കയായിരുന്നു. ഒരുത്തി അദ്ദേഹത്തിന്റെ ബദ്ധമുഷ്ടിയെ പിടിച്ചു കളിച്ചുകൊണ്ടിരുന്നു. മറെറാരുത്തി അദ്ദേഹത്തിന്റെ കങ്കണങ്ങളെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. സലിം അവയിൽ ഒന്നിനെ അവഠംക്കു ഉടുപ്പിൽനിന്നു പറിച്ചെടുത്തു രണ്ടു വിലയേറിയ മൌക്തികങ്ങളെ മാറവഠംക്കു ഇട്ടുകൊടുത്തു. അനന്തരം ചഷകത്തെ മധുകൊണ്ടു സംപൂൎണ്ണമാക്കീട്ട് അതിൽ ഒരു ബിന്ദുപോലും ശേഷിപ്പിക്കാതെ പാനംചെയ്തു ബോധഹീനനായി ഉപബൎഹത്തിൽ പുറകോട്ടു ചാരിക്കിടന്നു. ആ സമയം സംഭാഷണം സംഭ്രാന്തതരവും ശബ്ദം ഉച്ചതരവും ആകയും, പാട്ടും കൂത്തും നടക്കയും, മദ്യം പ്രവഹിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോഠം നമ്മുടെ സിദ്ധനും ആ ശബ്ദത്താലും പുഷ്പങ്ങളുടെ നിൎമ്മലമായ സൌരഭ്യത്താലും ചഷകത്തിലും അധികം മധുമദത്താലും അഭിഭൂതനായിട്ടു ചുറ്റും നടക്കുന്നതിനെ ക്രമേണ ശ്രദ്ധിക്കാതെ ആയി ത്തുടങ്ങി. എന്നാൽ അയാളുടെ സ്കന്ധത്തിൽ അപ്രതീക്ഷിതമായി ന്യസ്തവും ദൃഢവും ആയ ഒരു ഹസ്തം അയാളെ മോഹത്തിൽനിന്നും ഉണൎത്തി. ഒരു സിദ്ധനാൽ അനവധാരിതനായിട്ടു സമീപത്തു വന്ന സാൎഹണേർത്തായിരുന്നു.

അയാൾ പറഞ്ഞു: "വാ. നമുക്കു ഇനി പോകണം. ഇങ്ങനെയുള്ള അവസരങ്ങളിൽ എന്തു കലഹങ്ങളും തക്കങ്ങളും ഉണ്ടായേക്കാമെന്നു് ആർക്കറിയാം."

സന്ദിഗ്ദ്ധഭാവക്കാരനായി സിദ്ധൻ ഉത്തരം പറഞ്ഞു: "ശരി. എന്നാൽ രാജകുമാരൻ അറവഴിക്കുന്നതിനു മുൻപിൽ നമുക്കു പോകാമോ?"

സഗർവ്വമായി സാൽഹണൻ ഉത്തരം പറഞ്ഞു: "രാജകുമാരനോ! നോക്കു്. നാം പോയാലും ഇവിടെ ഇരുന്നാലും അദ്ദേഹം അറിയുമോ? ശ്രദ്ധിക്കുമോ?"

സലിം ഉപധാനത്തിന്റെ മുകളിൽ നിന്നു കൈ തൂങ്ങിക്കൊണ്ടും കണ്ണുകളടഞ്ഞും ഒരു മഞ്ചത്തിന്മേൽ കിടക്കുകയായിരുന്നു. സമീപത്തായിട്ടു് അപ്പോൾ നിറച്ച ചഷകം കയ്യിൽനിന്നു വീണു് രത്നകംബളത്തിൽ ഉരുണ്ടുകിടന്നിരുന്നു. സിദ്ധൻ നന്നായി ശ്രമിച്ചിട്ടും സലിമിനെ കാണ്മാൻ കഴിഞ്ഞില്ല. അഥവാ കണ്ടിരുന്നാൽ തന്നെയും രണ്ടു സലിം ഉണ്ടെന്നു അയാൾക്കു തോന്നി. അയാൾ വിരോധിക്കാതെ തന്റെ പിതൃവ്യനാൽ വെളിയിൽ നീതനായിട്ടു് അവിടെ തയാറായിരുന്ന ഒരു മേനാവിൽ കയറ്റപ്പെട്ടു. സാൽഹണൻ മേനാക്കാരോടു ഇന്ന ദിക്കിൽ കൊണ്ടുപോകണമെന്നും മറ്റും പറഞ്ഞതിന്റെശേഷം, പാനം ചെയ്തതിൽ മരുമകനെക്കാൾ ഒട്ടും കുറവല്ലായിരുന്നു എങ്കിലും, സ്ഥിരമായ പദക്രമത്തോടുകൂടി തന്റെ വസതിയിലേക്കായി തിരിച്ചു. അയാൾ വിസ്താരംകുറഞ്ഞ തെരുവുകളിൽ ഒന്നിൽക്കൂടി കടന്നപ്പോൾ ഒരു ഗൃഹത്തിന്റെ മറവിൽനിന്നും ദീർഘവും കൃശവും ആയ ഒരു സ്വരൂപം ചുറ്റും സൂക്ഷിച്ചുനോക്കിയതിന്റെ ശേഷം ഒളിച്ചിരുന്ന സ്ഥലംവിട്ടു് അടുത്തു വരുന്നതു് അയാൾ കണ്ടു. അതു ഗോരക്ഷൻ ആയിരുന്നു.

അയാൾ ചോദിച്ചു: "എല്ലാം നന്നായി നടക്കുന്നോ?"

സാൽഹണൻ ഉത്തരം പറഞ്ഞു: "ഇതിലധികം നന്നാവാൻ പാടില്ല. നമ്മുടെ കാര്യം ഫലപ്പെട്ടുവരുന്നു. എനിക്കു ഇനിയും, കുറേക്കൂടി വിവരങ്ങൾ കിട്ടാനുണ്ടു്. അതു കിട്ടിക്കഴിഞ്ഞാൽ നിങ്ങളെയും നിങ്ങളുടെ അനുചരന്മാരെയും കൊണ്ടു് ആവശ്യമുള്ള പക്ഷം നിശ്ചയമായി ഞാൻ അറിവു തരുന്നതാണു്."

"നമ്മുടെ യുവാവായ ആ സാധുവോ? അയാളെ സൂക്ഷിച്ചു കൊള്ളണം. എന്തെന്നാൽ നമ്മുടെ ആലോചനയെ കുറിച്ച് അയാൾക്കു ശങ്ക ജനിച്ചിട്ടുണ്ടെന്നു തോന്നുന്നു. അയാളും ഒരിക്കൽ നമ്മുടെ കൂട്ടത്തിൽ ചേർന്നാൽ പിന്നെ വേണ്ടതില്ല. എന്നാൽ ആ പക്ഷി വലയിൽ അകപ്പെട്ടോ?"

സാൽഫണ്ണൻ ഉത്തരം പറഞ്ഞു: "ഇതുവരെയും ഇല്ല. എന്നാൽ അതിനു അധികം താമസമില്ല."

ഗോരക്ഷൻ ചിരിക്കയും അവർ പിരിഞ്ഞ് അവരവരുടെ വഴിക്കു പോകയും ചെയ്തു.



## ൧൭-ാം അദ്ധ്യായം.

### ഗൂഢസമാഗമങ്ങൾ.

യുവരാജാവിന്റെ നിമന്ത്രണത്തെ നിരസിക്കുന്നതിനു ഫൈസി പറഞ്ഞ ഹേതു അവാസ്തവമല്ലായിരുന്നു. എന്തെന്നാൽ സലിമിന്റെ അതിഥികൾ വന്നുകൂടിക്കൊണ്ടിരുന്ന സമയം ഫൈസി അത്യന്തഭിന്നമായ ഒരു സമ്മേളനത്തെ പ്രതീക്ഷിച്ചു ചക്രവത്തിയുടെ അന്തർഗൃഹത്തിൽ നില്ക്കുയായിരുന്നു. ഒരാൾ ഒരു ഭൃത്യനാൽ പുരോഗതനായിട്ടു പ്രവേശിച്ചു. അയാളുടെ ഉടുപ്പുകൊണ്ടു പശ്ചിമദേശീയനായ ഏതൊരുത്തനും അയാളെ ഒരു കാത്തോലിക്ക് പാതിരിയാണെന്നു നിശ്ചയിക്കുമായിരുന്നു. അയാൾ പ്രോവിൻഷിയാൽ ബിഷോപ്പിനാൽ ആഗ്രായിലെ രാജധാനിയിലേക്ക് അയക്കപ്പെട്ടവനായ റൂഡാൾഫ് അക്വാവിവാ എന്ന പ്രധാനപാതിരിയായിരുന്നു.

അക്ബർ അയാളെ പ്രത്യഭിനന്ദിച്ചു പറഞ്ഞു: "യോഗ്യനായ പാതിരി! ഭിന്നരീതിയായിട്ടാണെങ്കിലും നാം രണ്ടു പേരും ആരാധിക്കുന്ന ദൈവത്തിന്റെ പേരിൽ നിങ്ങൾക്കു ഞാൻ സ്വാഗതം പറയുന്നു. ഈ യാത്ര നിങ്ങൾക്കു ശ്രമഹേതുവായി തീൎന്നിട്ടില്ലെന്നു ഞാൻ വിശ്വസിക്കുന്നു."

അക്വാവിവാ ഉത്തരം പറഞ്ഞു: "എന്നിലുള്ള അവിടത്തെ പ്രതിപത്തിക്കു വേണ്ടി ഞാൻ തിരുമനസ്സിലേക്കു കൃതജ്ഞനായിരിക്കുന്നു. ഞാൻ ദുൎബ്ബലകായനാണെങ്കിലും ഈ വഴിയാത്രയിൽ ഭാഗ്യവശാൽ യാതൊരു ഉപദ്രവവും ഉണ്ടായില്ല. നിസ്സഹായനായ മനുഷ്യൻ ദൈവകല്പിതത്തെ വൈമനസ്യം കൂടാതെ അനുസരിക്കേണ്ടതാണല്ലോ."

അക്ബർ പറഞ്ഞു: "ഈ അഭിപ്രായത്തിൽ ഞാൻ നിങ്ങളോടു യോജിക്കുന്നു. നിങ്ങൾ ഇവിടെ വരുന്നതിനു മുൻപിൽ എനിക്കു ഔദാര്യപൂർവം അയച്ചു തന്ന നിങ്ങളുടെ വേദപുസ്തകങ്ങൾക്കും മറ്റും വേണ്ടി ഞാൻ കൃതജ്ഞനായിരിക്കുന്നു. നിങ്ങൾക്കു പരിചിതനായിരിക്കുന്ന എന്റെ ഇഷ്ടനായ ഈ ഫൈസി അവയിൽ ഏറിയ ഭാഗവും തർജ്ജിമ ചെയ്തു തരികയും അബുൽഫസലോടു കൂടി ഇരുവരും സൂക്ഷ്മമായി ഞാൻ വായിക്കയും ചെയ്തിരിക്കുന്നു."

ചക്രവർത്തിയുടെ മുഖത്തു സശ്രദ്ധം നോക്കിക്കൊണ്ടു പാതിരി ചോദിച്ചു: "ബീജം സുക്ഷേത്രത്തിൽ പതിതമായി എന്നു ഞങ്ങൾ വിശ്വസിക്കട്ടയോ?

അക്ബർ പറഞ്ഞു: "ആവാം എന്നുത്തരം പറയാമെന്നാണ് എന്റെ ബോധം. ഞാൻ നിങ്ങളുടെ മതഗ്രന്ഥങ്ങളെ ഇപ്പോൾ സൂക്ഷ്മതരമായി മനസ്സിലാക്കിയതുകൊണ്ട് അവയിൽ ചിലതിനെ ഞാൻ വളരെ അഭിനന്ദിക്കുന്നു. നമ്മുടെ മനസ്സിനു അഗോചരങ്ങളായ എത്രയോ ശ്രേഷ്ഠങ്ങളായ തത്വങ്ങളും അഭിപ്രായങ്ങളും അവയിൽ അടങ്ങീട്ടുണ്ട്. എന്നാൽ അവ മഹമ്മദ്വേദത്തിലും തീരെ ഇല്ലെന്നു പറയാൻ പാടില്ല. എത്രയോ ഔദാര്യമായും നിർമ്മലമായും ഉള്ള സ്വാർത്ഥത്യാഗവും സർവോപരി കരുണയും ധർമ്മവും നിങ്ങളുടെ പുസ്തകങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഇതാണ് മഹമ്മദ്വേദത്തിൽ തീരെ ഇല്ലാത്തത്. മഹമ്മദ്മതത്തെക്കാൾ ക്രിസ്തുമതത്തെ എത്ര ഉപരിയായി ഞാൻ ഗണിച്ചിരിക്കുന്നു എന്നു കാണിക്കുന്നതിനു ഇതിലധികം ഞാൻ എന്താണ് പറയേണ്ടത്?"

പാതിരി അഞ്ജലിബന്ധം ചെയ്തു ഊർദ്ധ്വഭാഗത്തേക്കു നോക്കിക്കൊണ്ടു പറഞ്ഞു: "ഈശ്വരൻ സർവോൽകർഷേണ വർത്തിക്കട്ടെ. ഇതാണ് ശരിയായ മാർഗ്ഗം. ആദിയിൽ തഥ്യജ്ഞാനംകൊണ്ട് മിഥ്യ ഇന്നതെന്നറിഞ്ഞാൽ ചിത്തം സ്ഥിരമായി തീരുന്നു. മഹാപ്രഭു എന്നു മാത്രമല്ല ബുദ്ധിമാനും പണ്ഡിതനും ആയ അക്ബർക്ക് അവാസ്തവത്തിൽനിന്നും വാസ്തവത്തെ തിരിച്ചറിയാൻ ശേഷിയില്ലെന്നുള്ളതു സംഭാവ്യമാണോ?"

അക്ബർ പറഞ്ഞു: "നിങ്ങളുടെ ഈ നല്ല അഭിപ്രായത്തെ ഞാൻ അഭിനന്ദിക്കുന്നു. എന്നാൽ മുൻപിൽ പറഞ്ഞതിന്റെ ശേഷമായി എനിക്കു പറയാനുള്ളതു കേൾക്കുമ്പോൾ എന്നെക്കുറിച്ചുള്ള നിങ്ങളുടെ ഈ നല്ല അഭിപ്രായത്തിനു സ്വല്പം കുറവു വരികയില്ലയോ എന്നു ഞാൻ ശങ്കിക്കുന്നു. എങ്കിലും എനിക്ക് അതു പറയാതെ ഇരിക്കാൻ പാടില്ല. എന്തെന്നാൽ നിങ്ങളോടുള്ള എന്റെ പ്രവൃത്തി നിർവ്യാജമായിരിക്കണമെന്നാണ് എന്റെ ഇച്ഛ. നിങ്ങളുടെ മതഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതിനെ ഞാൻ ഹൃദയംഗമമായി അഭിനന്ദിക്കുന്നു എന്നു പറഞ്ഞതുകൊണ്ട് ഇപ്പോഴും നടപ്പുള്ളവയായ ഹിന്ദുവേദങ്ങളിലെ ഏതാനും അഭിപ്രായങ്ങളെപ്പോലെ

ഇതരമതങ്ങളിലും നന്നായിട്ടുള്ളതിനെ സ്വീകരിക്കുന്നതിനു ഞാൻ സന്നദ്ധനാകാതിരിക്കുന്നതല്ല.”

അനിയന്ത്രിതയായ വ്യാകുലതയോടു കൂടി പാതിരി പറഞ്ഞു: “എന്തു്! ആ പാപികളായ വിഗ്രഹാരാധകന്മാരുടെ വേദമോ?”

അക്ബർ സാവധാനമായി പറഞ്ഞു: “ഹിന്ദുക്കളിൽ ഈ നാമധേയത്തിനു അർഹന്മാരായവർ പലരും ഉണ്ടായിരിക്കാമെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ എല്ലാവരും അങ്ങനെ ഉള്ളവരല്ല. എന്താണു് ഫൈസി! ഞാൻ പറഞ്ഞതു് ശരിയല്ലയോ?”

ഫൈസി ഉത്തരം പറഞ്ഞു: “ഏറ്റവും ശരി തന്നെ. അതു് ശരിയായി അറിയാൻ ചക്രവർത്തിയെക്കാൾ അധികയോഗ്യതയുള്ളവർ ആരും ഇല്ല. അല്ലയോ യോഗ്യനായ പാതിരി! ഈ സംഗതികളെക്കുറിച്ചു നിങ്ങളുടെ ക്രിസ്തുമതത്തിനു ഒട്ടും താഴെയല്ലാത്ത ഈ മതഗ്രന്ഥങ്ങളിലും അനേകഭാഗങ്ങൾ ഉണ്ടെന്നുള്ളതിനു അദ്ദേഹവും ഞാനും സാക്ഷീഭവിക്കുന്നു.”

അക്വാവീവാ ധൈര്യത്തോടെ പറഞ്ഞു: “അതു് അസംഭാവ്യമാണു്.”

ഫൈസി മന്ദഹാസത്തോടു കൂടി ചോദിച്ചു: “എന്തുകൊണ്ടാണു് അസംഭാവ്യം? എല്ലാ മതരീതികളിലും നിങ്ങൾക്കു സമീചീനമായ പരിചയം ഉണ്ടോ?”

പാതിരി പറഞ്ഞു: “അവയെക്കുറിച്ചു് അവിടവിടെ കണ്ടിട്ടുള്ള അറിവേ എനിക്കുള്ളൂ. അതിലും അധികമായ ഒരു ജ്ഞാനവും ഞാൻ ഇച്ഛിക്കുന്നില്ല. അതു് എനിക്കു് ആവശ്യകവും അല്ല. അതുകൊണ്ടു് എന്തു സാദ്ധ്യമാണു? തത്ത്വം ഒന്നിലധികം ഉണ്ടാകാവുന്നതാണോ?”

അക്ബർ പറഞ്ഞു: “പറഞ്ഞതു ശരി തന്നെ. എന്നാൽ ഇതാണു് ചോദ്യം, എന്താണു് തത്ത്വം? അതു് എവിടെ ഉപലഭ്യമാണു്? അതു് ഒരു മതത്തിൽ മാത്രമേ ഉള്ളോ? അതോ പലതിലും കൂടി കിടക്കുന്നോ? നിങ്ങൾക്കു മാത്രമേ തത്ത്വം അറിയാവൂ എന്നു സഹർഷമായി നിങ്ങൾ ഉത്തരം പറയും. എന്നാൽ അങ്ങിനെ പറയുന്നതിനു എന്താണു് കാരണം? എന്നാണു് ഞാൻ ചോദിക്കുന്നതു്.”

അക്വാവീവാ ഉത്തരം പറഞ്ഞു: “ദൈവത്തിന്റെ പുത്രനായ യേശുക്രിസ്തു തത്ത്വത്തെ ഞങ്ങൾക്കു ഉപദേശിച്ചിട്ടുണ്ടു്.”

അക്ബർ ഉത്തരം പറഞ്ഞു: "എന്നു നിങ്ങൾ പറയുന്നു. എന്നാൽ എന്റെ സ്നേഹിതനായ അബ്ദുൽകാദർ മഹമ്മദ് മുഖേന തത്വം അയാൾക്കു പ്രകാശിതമായിട്ടുണ്ടെന്നു പറയുന്നു. നിങ്ങളുടെ ക്രിസ്തു വാസ്തവത്തിൽ ദൈവത്തിന്റെ പുത്രനാണെങ്കിൽ നിങ്ങൾ അതിനെ തെളിയിച്ചാൽ നന്നായിരിക്കും."

ഫൈസി പറഞ്ഞു: "ഈ തത്വം യോഗ്യന്മാരായ ഋഷികളാൽ മാത്രമല്ല ദൈവത്തിന്റെ പല അവതാരങ്ങളാലും അവർക്ക് ഉപദിഷ്ടമായിരിക്കുന്നു എന്നു നമ്മുടെ വൈഷ്ണവന്മാർ പറയുന്നു."

അക്വാവിവാ പറഞ്ഞു: "സത്യമായ ഞങ്ങളുടെ മതത്തിന്റെ പ്രാമാണ്യം ബൈബിളിനെ അവലംബിച്ചിരിക്കുന്നു."

അക്ബർ ഉത്തരം പറഞ്ഞു: "ഞാൻ പുരാതന കാലിഫാസ്, ഉലമാസ് ഇവരുടെയും കുറാനിന്റെയും പ്രാമാണ്യത്തെയും ഫൈസി ഇപ്പോൾ പറഞ്ഞ വൈഷ്ണവമതത്തിന്റെയും ഹിന്ദുപുരാണങ്ങളുടെയും പ്രാമാണ്യത്തെയും അനാദരിക്കുന്നു."

"എന്നാൽ സ്ഥിരമായി നില്ക്കുന്ന മതത്തിനല്ലയോ നിശ്ചയമായി ഗൌരവമുള്ളത്?"

"തുല്യബലമുള്ളവ എല്ലാം ഗൌരവമുള്ളവ തന്നെ."

"മഹമ്മദ്മതത്തിനെക്കാൾ ക്രിസ്തുമതം വളരെ പ്രാചീനമാണെന്നുള്ളതിലേക്കു യാതൊരു സംശയവും ഇല്ല."

"ശരി. എന്നാൽ ഇപ്പോൾ നാം പ്രസ്താവിച്ചുകൊണ്ടിരുന്ന മതത്തിന്റെ പ്രമാണഗ്രന്ഥങ്ങളായ വേദങ്ങളോളം പ്രാചീനമല്ല. ബുദ്ധമതവും ക്രിസ്തുമതത്തെക്കാൾ എത്രയോ പുരാതനമാണ്. അതും മററു മതങ്ങളും നിങ്ങളുടെ മതത്തെ പോലെ ദയയെ ഉപദേശിക്കുന്നതിലും ആരാധനകളിലും സമത്വമുള്ളവയായിരിക്കുന്നതു കൂടാതെ അവരവരുടെ വിശ്വാസാനുസാരേണ അനുഷ്ഠിക്കുന്നതിനു അനുവദിക്കുന്ന വിഷയത്തിൽ നിങ്ങളുടെ മതത്തെ അതിശയിക്കുന്നു."

പുരസ്കൃതനായ ചക്രവർത്തിയെക്കുറിച്ചു ബഹുമാനം ഉണ്ടായിരുന്നിട്ടും പാതിരി കോപിച്ചു പറഞ്ഞു: "ഇങ്ങനെ ആയാൽ അഭിവൃദ്ധി ഉണ്ടാകാൻ പ്രയാസം."

മന്ദഹാസത്തോടെ അക്ബർ പറഞ്ഞു: "യോഗ്യനായ പാതിരി! ശരി തന്നെ. എന്നാൽ പക്ഷെ നിങ്ങൾ ഞങ്ങളുടെ വി

വിധമതങ്ങളെ പഠിക്കയും ഈ ദേശത്തിലെ മതത്തെ ഗ്രഹിക്കുന്നതിനു ഞങ്ങൾ ശ്രമിക്കുന്നതു പോലെ തന്നെ ശ്രമിക്കയും ചെയ്താൽ എല്ലാം നന്നായിരിക്കും. അപ്പോൾ ഭിന്നമതങ്ങളുടെ താരതമ്യവിവേചനം ചെയ്യുന്നതിനും അവയ്ക്കു പരസ്പരം ഉള്ള ഗുണത്തെ തീർച്ചപ്പെടുത്തുന്നതിനും നമുക്കു കഴിയുന്നതായിരിക്കും.”

പാതിരി ഉത്തരം പറഞ്ഞു: ആ ഉദ്ദേശ്യത്തോടു കൂടിയല്ല ഞാൻ ഇവിടെ വന്നത്. തത്വോപദേശം ചെയ്തു ആത്മാക്കളെ നാശത്തിൽ നിന്നും മോചിപ്പിക്കുന്നതിനാണ് ഞാൻ പ്രേഷിതനായിരിക്കുന്നത്.”

സ്വാഭാവികമായ ശാന്തസ്വരത്തിൽ അക്ബർ പറഞ്ഞു: “അതിൽ നിങ്ങൾക്കു ഞാൻ സർവ്വദാ ജയത്തെ ആശംസിക്കുന്നു. എന്നാൽ മറ്റുള്ളവർ എന്താണ് തത്വമെന്നു വിചാരിക്കുന്നു എന്നുള്ളതിനെ അറിയാൻ ശ്രമിക്കാതെ നിങ്ങൾ തത്വമെന്നു വിശ്വസിക്കുന്നതിനെ മറ്റുള്ളവരും സ്വീകരിക്കണമെന്നു നിർബ്ബന്ധിക്ക മാത്രം ചെയ്യുകയാണെങ്കിൽ നിങ്ങളുടെ ശ്രമത്തിനു അധികമായ സാഫല്യം ഉണ്ടാകുമോ എന്നു ഞാൻ സംശയിക്കുന്നു.”

തനിക്കു നേരിടുന്ന പ്രതിബന്ധങ്ങളെക്കുറിച്ചു വ്യാകുലീഭവിക്കാതെ പാതിരി പറഞ്ഞു: “നാസ്തികന്മാരുടെയോ വിഗ്രഹാരാധകന്മാരുടെയോ കഠിനനിഷ്ഠയോടു കൂടിയ ഹൃദയങ്ങൾക്കു സൌമ്യത ഉണ്ടാക്കുവാൻ തക്കവിധം ഞങ്ങളുടെ മതത്തിനു മാത്രമുള്ള അനിയന്ത്രിതമായ ബോധനശക്തിയിൽ എനിക്കു വിശ്വാസം ഉണ്ട്.”

“നിങ്ങളുടെ മതസിദ്ധാന്തങ്ങളെ ഉപദേശിക്കുന്നതു കൊണ്ട് എന്നല്ലേ നിങ്ങൾ പറയുന്നതിന്റെ അർത്ഥം?”

“അങ്ങനെ തന്നെ.”

“കൊള്ളാം. എന്നാൽ നാം പറഞ്ഞ ഇതരമതങ്ങളുടെ സിദ്ധാന്തങ്ങളിൽനിന്നും നിങ്ങളുടെ ഉപദേശങ്ങൾക്കു എത്രമാത്രം ഭേദമുണ്ടെങ്കിലും നിങ്ങൾക്കു അതിലുള്ള അവിതർക്കിതമായ വിശ്വാസത്തിൽ ഭാഗിയായി തീരുന്നതിനു എനിക്കു മനസ്സില്ല. എനിക്ക് എല്ലാത്തിനേയും കുറിച്ചു ബഹുമാനം ഉണ്ട്. മറ്റുള്ള മതങ്ങൾ നിങ്ങളുടെ മതത്തോടു യോജിക്കുന്ന അംശങ്ങളിൽ വിവാദത്തിനു അവകാശം ഇല്ലല്ലോ. അതിനാൽ മതാക്ഷേപം ചെയ്യുന്നതിനുള്ള നിങ്ങളുടെ

ശ്രമം അനാവശ്യകമാണ്. പ്രിയനായ ഫൈസി! നിങ്ങൾ എന്താണ് വിചാരിക്കുന്നത്? അങ്ങനെ തന്നെ അല്ലയോ? നിങ്ങൾ ശാന്തമായി ആലോചിച്ചു തീൎച്ച് പറയുന്ന ആളാണ്. എന്നേയോ നമ്മുടെ യോഗ്യനായ ഈ അക്ബർ ബാദുഷായിനേയോ പോലെ മനഃകല്പനയെ മാത്രം വിശ്വസിക്കുന്ന ആളല്ല. അതുകൊണ്ടു നിങ്ങളുടെ അഭിപ്രായം വളരെ ഗൌരവമുള്ളതാണ്."

അക്ബർ ബാദുഷാ ഇതിനു സമ്മതിച്ചോ എന്നുള്ളതു വളരെ സംശയമാണ്. എന്തായാലും ഫൈസി പറയുന്നതിനെ കേൾക്കുന്നതല്ലെന്നു അയാൾക്കു പറയാൻ പാടില്ലാതിരുന്നു. ഫൈസി ഇപ്രകാരം പറയാൻ ആരംഭിച്ചു:

"സ്വാമിൻ! തിരുമനസ്സുകൊണ്ടു കല്പിച്ചതിനെ സ്ഥിരീകരിക്കുന്നതിനു എന്റെ അഭിപ്രായം ആവശ്യകമാണെന്നു ഞാൻ വിചാരിക്കുന്നില്ല. ഞാൻ ഇനി പറയാൻ പോകുന്ന വാക്കുകളാൽ പാതിരിയുടെ പ്രിയതമങ്ങളായ മനോരാജ്യങ്ങൾ ഒക്കെയും നഷ്ടങ്ങളായേക്കാമെങ്കിലും എനിക്ക് ഇതു പറയാതെ ഇരിക്കാൻ പാടില്ല. അദ്ദേഹമിങ്ങും ഒരുത്തനു മതഭേദം വരുത്തുന്നതിനു ഇയാൾ ശക്തനാകുമെങ്കിലും മഹമ്മദന്മാരുടെ ഇടയിലാകട്ടെ ഇയാൾ വിഗ്രഹാരാധകന്മാർ എന്നു പറയുന്നവരുടെ ഇടയിലാകട്ടെ ഇയാളുടെ ഉപദേശം ഒരിക്കലും ഫലമൂലമാകുന്നതല്ല. ഈശ്വരനിൽ ത്രിത്വം ഉണ്ടെന്നും മറ്റും ഇയാൾ ഉപദേശിക്കുന്നത് അദ്വൈതസിദ്ധാന്തവാദികൾ ഒരിക്കലും വിശ്വസിക്കയില്ല. ഈശ്വരനെ അനേക മൂൎത്തികളായി ഉപാസിക്കുന്ന ചിലൎക്കു ഇയാളുടെ സിദ്ധാന്തം സ്വീകാൎയ്യമായി വരാം; എന്നാൽ അവൎക്കും സ്വീകാൎയ്യങ്ങളല്ലാത്ത മറ്റു ഭാഗങ്ങളും ഇയാളുടെ ഉപദേശത്തിൽ ഉണ്ട്. എങ്ങനെ എന്നാൽ, ഈശ്വരൻ മനുഷ്യനെ അധഃപതനത്തിനായി സൃഷ്ടിച്ചു എന്നും പിന്നീടു മനുഷ്യനെ രക്ഷിക്കുന്നതിനായി ആത്മാവിനെ തന്നെയോ പുത്രനെയോ ബലിയായി കല്പിച്ചു എന്നും ഉള്ളതിനെയോ, മനുഷ്യനു അധഃപതനം ഉണ്ടാകും എന്നുള്ളത് അറിയാതെ ഈശ്വരൻ മനുഷ്യനെ സൃഷ്ടിച്ചു എന്നും ഒരു അസാധാരണമായ മോക്ഷപ്രദാനമാൎഗ്ഗംകൊണ്ടു മാത്രമേ ഈശ്വരന്റെ നീതിയും കരുണയും യോജിപ്പിക്കപ്പെടാൻ പാടൊള്ളു എന്നും ഉള്ളതിനെയോ സംഭാവ്യമായി അവർ ക

രിക്കലും സമ്മതിക്കുന്നില്ല. അവർ ഈ വക ഉപദേശങ്ങളെ തീരെ നിരൎത്ഥങ്ങളായി വിചാരിക്കയും ഇവയ്ക്കുവേണ്ടി പരമ്പരാപ്രാപ്തമായും ലഘുതരമായും ന്യായ്യതരമായും ഉള്ള മതത്തെ ഉപേക്ഷിക്കുന്നതിനു അനിച്ഛുകളായിരിക്കയും ചെയ്യും. നേരെ മറിച്ചു പാപശാന്തിയേയും സദാചാരത്തേയും ശുദ്ധതയേയും സ്വാൎത്ഥപരിത്യാഗത്തേയും മറ്റും കുറിച്ചുള്ള ധൎമ്മ്യങ്ങളായ ക്രിസ്തുമതതത്വങ്ങളെ മാത്രം ഇയാൾ ഉപദേശിക്കയാണെങ്കിൽ അവയൊന്നും ഇവിടെ നൂതനങ്ങളല്ല. അതിനാൽ ഇയാളുടെ ഉപദേശം കേവലം പുനരുക്തിയായിരിക്കയേ ഉള്ളു."

അക്വാവീവാ പറഞ്ഞു: "അവസാനമില്ലാത്ത നരകശിക്ഷയിൽ നിന്നു ആത്മാക്കളെ രക്ഷിക്കുന്നതിനു കഴിയുന്നതായി ഞങ്ങൾ വിശ്വസിക്കുന്ന ആ ഒരു തത്വത്തെ പ്രഖ്യാപനം ചെയ്യുന്നതു ഞങ്ങളുടെ ധൎമ്മമാണ്. അതിനായി ക്രിസ്തുവിന്റെ കുരിശിനെ എടുത്തുകൊണ്ട് ഇവിടെ എന്നല്ല എല്ലാ ദിക്കിലും പോയി അധിക്ഷേപത്തെ സഹിക്കുന്നതിനും അദ്ദേഹവും അതിൽ പിന്നീട് അനേക വന്ദ്യജനങ്ങളും അനുഭവിച്ചതുപോലെ സ്വമതാൎത്ഥം മരിക്കുന്നതിനു കൂടിയും ഞങ്ങൾ സന്നദ്ധന്മാരാണ്."

ക്രുദ്ധനായ ആ മതഭ്രാന്തന്റെ വസ്തുതയെ ഗ്രഹിച്ചുകൊണ്ട് അക്ബാർ പറഞ്ഞു: "ഹിന്ദുസ്ഥാനത്തെ ഞാൻ ഭരിക്കുന്നേടത്തോളം കാലം നിങ്ങൾക്കു യാതൊരു ശങ്കയും വേണ്ട. എനിക്കു അധീനമായ യാതൊരു ദേശത്തിലും നിങ്ങൾ അധിക്ഷേപിക്കപ്പെടുന്നതെന്നു ഞാൻ വിചാരിക്കുന്നില്ല. നേരെ മറിച്ചു നിങ്ങൾ ചെയ്യപ്പെടുന്ന മാഹാത്മ്യം അനേകം ആളുകൾക്കു അസൂയാജനകമായിട്ടാണ് തീൎന്നിരിക്കുന്നത്. നിങ്ങളുടെ മതത്തെ ഏതു കാലത്തും ഏതു ദിക്കിലും പ്രഖ്യാപനം ചെയ്യുന്നതിനു നിങ്ങൾക്കു പൂൎണ്ണസ്വാതന്ത്ര്യം ഉണ്ട്. എന്നാൽ നിങ്ങളുടെ മതത്തിനു ഈ ദേശത്തിൽ പ്രചാരം ഉണ്ടാകുവാൻ യോഗമുണ്ടോ എന്നുള്ളതിനെക്കുറിച്ചു മാത്രമാണ് ഞങ്ങൾ പറഞ്ഞത്. അബുൽ ഫൈസി പറഞ്ഞതുപോലെ എത്രയും സന്ദിഗ്ദ്ധം തന്നെ ആണെന്നു ഞാനും സമ്മതിക്കുന്നു."

അക്വാവീവാ പിന്നെയും പറഞ്ഞു: "എങ്കിലും മറ്റുള്ളവൎക്കു ഉ

ഷ്ഠാനങ്ങളായി തിരുമനസ്സുകൊണ്ട് അതിൽ പ്രവർത്തിക്കുന്നതായിരുന്നാലോ?"

അക്ബർ പറഞ്ഞു: "അത് എനിക്കു ബോധ്യപ്പെട്ടതിൻെറ ശേഷമല്ലേ വേണ്ടത്, അതോ എൻെറ മനസ്സിനു ബോധിക്കാത്തതിനെ വാക്കുമാത്രംകൊണ്ടു സമ്മതിക്കണം എന്നോ നിങ്ങൾ ഇച്ഛിക്കുന്നത്?".

മറേറ ആൾ ഉത്തരം പറഞ്ഞു: "അതെ, അങ്ങനെതന്നെ എൻെറ ഈ ഇച്ഛ ഉച്ഛൃംഖലയായും അനൽപമായും തോന്നപ്പെട്ടതായിരിക്കും. എന്നാൽ തിരുമനസ്സുകൊണ്ട് അതിനെ അനുസരിച്ചു നടക്കണമെന്ന് എനിക്കു നിർബ്ബന്ധിക്കാൻ പാടില്ലല്ലോ. എൻെറ ആഗ്രഹം മറിച്ചായിരുന്നു. ഞങ്ങളുടെ പരിശുദ്ധമായ വേദഗ്രന്ഥത്തെ വായിക്കുന്നതുകൊണ്ടു ബുദ്ധിമാനായ ഹിന്ദുസ്ഥാനചക്രവർത്തിയുടെ ശ്രേഷ്ഠമായ ആത്മാവ്, തന്നെയും അന്യന്മാരേയും ശാശ്വതമായ നാശത്തിൽനിന്നു ഉദ്ധരണം ചെയ്യാൻ കഴിയുന്നതായ ഒരു പരമാത്മവിശ്വാസത്തിൽ നിഷ്ഠയുള്ളതായിത്തീരുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിച്ചിരുന്നു. എന്നാൽ ഇപ്പോൾ എൻെറ മനോരഥം വിഫലപ്രായമാണെന്നു എനിക്കു അറിയാൻ ഇടയായി. അതിനാൽ ഞാൻ അധികമായി വല്ലതും പറഞ്ഞുപോയിട്ടുണ്ടെങ്കിൽ അതു ക്ഷന്തവ്യമല്ലയോ?"

അക്ബർ പറഞ്ഞു: "എൻെറ മാന്യസുഹൃത്തേ! ഇതിൽ ക്ഷമാപണത്തിനുള്ള ആവശ്യകത ഒന്നും ഇല്ല. നിങ്ങളുടെ വിചാരങ്ങളെ എനിക്കു നല്ലവണ്ണം അറിയാം. എന്നാൽ നിങ്ങൾ പറയുന്നതിനെ ഒന്നും കേൾക്കയില്ലെന്നു ഞാൻ ഒരിക്കലും പറഞ്ഞില്ല. നേരേമറിച്ചു നിങ്ങൾക്കു കഴിയുമെങ്കിൽ എന്നെ പറഞ്ഞു ബോധ്യപ്പെടുത്തുന്നതിനുള്ള അവസരത്തെ സന്തോഷത്തോടെ ഞാൻ തരാം. തൽക്കാലത്തേക്കു നമ്മുടെ സംഭാഷണം ഇവിടെ നിറുത്തേണ്ടിയിരിക്കുന്നു. എന്നാൽ ഇന്നത്തെ സായാഹ്നം ആഗാമികളായ ഇതുപോലെ ഉള്ളവയുടെ അഗ്രഗാമിയായിരിക്കട്ടെ. ഈ തവണ നാം പല വിഷയങ്ങളേയും കുറിച്ചു സംസാരിച്ചിരിക്കുന്നു. നമ്മുടെ ഇനിയത്തെ സമാഗമത്തിൽ ഒരു വിഷയത്തെ കുറിച്ചു മാത്രം നമുക്കു സംസാരിക്കാം. അപ്പോൾ നിങ്ങളുടെ ജ്ഞാനത്താലും വാക്സാമർത്ഥ്യത്താലും എൻെറ

ബുദ്ധി ഏതു വഴിക്കു നയിക്കപ്പെടാം എന്നു അവർ അറിയുന്നു.”

ചക്രവൎത്തിയുടെ വാക്കുകളിൽ വിപരീതാൎത്ഥം ഉണ്ടായിരുന്നെങ്കിൽ അദ്ദേഹത്തിന്റെ സ്വരത്തിലും ഭാവത്തിലും അതു് ഒട്ടും സ്ഫുരിച്ചില്ല. ആ സമാഗമം അവസാനിച്ചു എന്നു മാത്രമേ ആ പാതിരി ധരിച്ചുള്ളു. തന്റെ വാക്കുകളെ കേൾക്കുന്നതിൽ ചക്രവൎത്തി തനിക്കു ചെയ്ത ബഹുമാനത്തിനു അദ്ദേഹത്തിനെ സവിനയം വന്ദിച്ചുകൊണ്ടു അയാൾ യാത്രപറഞ്ഞു പിരിഞ്ഞു.

അവർ തനിച്ചായപ്പോൾ അക്ബർ ഫൈസിയോടു പറഞ്ഞു: “അബ്ദുല്ലാദരും അകപാവീമാവും പറയുന്നതെല്ലാം ഏകരീത്യാ തന്നെ. അവർ എപ്പോഴും പ്രാമാണ്യത്തേയും വിശ്വാസത്തേയും ദൈവബോധനത്തേയും കുറിച്ചല്ലാതെ ജ്ഞാനത്തിലും അനുഭവത്തിലും പ്രതിഷ്ഠിതകളായി ഊഹാപോഹക്ഷമകളായ യുക്തികളെക്കുറിച്ചു് ഒരു വാക്കു പോലും പറയാറില്ല. എങ്കിലും ഞാൻ ഈ മതഭ്രാന്തന്മാരോടു് എപ്പോഴും സന്തോഷപൂൎവ്വം സംസാരിക്കുന്നു. മനുഷ്യനെ അപരിമേയനായ ഈശ്വരനോടു സംബന്ധിപ്പിച്ചു് അനേകമതങ്ങൾ ഉള്ളവയെ പുസ്തകങ്ങളിൽനിന്നു നമുക്കു പഠിക്കാൻ കഴിയും. എന്നാൽ അവയെ പ്രഖ്യാപനം ചെയ്യുന്നവരുടെ സാക്ഷാൽവാക്കുകളിൽനിന്നു നമുക്കു അതിലും അധികം ഗ്രഹിക്കാം.”

ഫൈസി ഉത്തരം പറഞ്ഞു: “അതു് അങ്ങനെതന്നെ. എന്നാൽ അനുഭവത്തേയും യുക്തിയേയും അനുസരിച്ചുള്ള അറിവുകൊണ്ടു തൃപ്തന്മാരാകാതെ മനഃകല്പനകൊണ്ടു മനുഷ്യജീവിതത്തിന്റെ രഹസ്യത്തെ വിശദീകരിക്കാൻ ശ്രമിക്കുന്നവർ പ്രാമാണ്യത്തേയും ദൈവബോധനത്തേയും അനവരതം ആശ്രയിക്കുന്നതു് സ്വാഭാവികവും അപരിഹാൎയ്യവും അല്ലയോ? അവരുടെ സിദ്ധാന്തങ്ങൾ യുക്തിഹീനങ്ങളോ നിരൎത്ഥകങ്ങളോ ആണെന്നു അവൎക്കു കാണിച്ചുകൊടുത്താൽ പിന്നെ പൂൎവ്വന്മാരിൽ നിന്നു പരമ്പരയാ ലബ്ധമായ ദൈവബോധനത്തിന്റെ പ്രാമാണ്യത്തെ ശരണീകരിക്കുക അല്ലാതെ അവൎക്കു മറെറന്താണ് ശരിയുള്ളതു? എന്നാൽ വിപക്ഷവാദം അവരെ തങ്ങളുടെ സിദ്ധാന്തങ്ങളെ കുറിച്ചു ഗുണദോഷവിവേചനം ചെയ്യുന്നതിനു പ്രേരിപ്പിക്കാത്തതു് ആശ്ചൎയ്യം തന്നെ. അവർ അങ്ങനെ ചെയ്യുന്നതായാൽ സ്വസിദ്ധാന്തങ്ങളുടെ നിരൎത്ഥകത അവൎക്കു് എളുപ്പം ബോധ

പ്പെട്ടതായിരുന്നു. അവരുടെ പ്രാസാദത്തിന്റെ ശൃംഗങ്ങൾ അഭ്രംകഷങ്ങളായി ഉയൎന്നു കാണപ്പെടുന്നു; എന്നാൽ സൂക്ഷ്മമായി പരീക്ഷിച്ചാൽ അതിന്റെ അടിസ്ഥാനങ്ങൾ കല്പനാമയികളായ ചപലവാലുകകളിലാണ് സ്ഥാപിതങ്ങളായിരിക്കുന്നത് എന്നു പ്രത്യക്ഷമാകും."

ഫൈസി പറഞ്ഞു നിറുത്തിയതിന്റെ ശേഷം അക്ബർ സ്വല്പനേരം മൌനത്തെ അവലംബിച്ചിട്ടു പുനശ്ച സംഭാഷണത്തെ ആരംഭിച്ച് ഇപ്രകാരം പറഞ്ഞു: "ഫൈസി! നിങ്ങൾ പറഞ്ഞതു ശരിയാണ്. എങ്കിലും നിങ്ങൾ ആക്ഷേപിക്കുന്ന ജനങ്ങളിൽ എനിക്കു ഒരു അനുകമ്പയുണ്ട്. നാം അത്യുൽകണ്ഠിതമായ മനസ്സോടു കൂടി ആലോചിക്കുന്ന ചില സമയത്തു തത്വത്തെ ഗ്രഹിക്കാൻ നമുക്കു കഴിഞ്ഞു എന്നു വരാം. പിന്നീട് അതു യുക്തിക്കും ജ്ഞാനത്തിനും അനുസരിച്ചതാണെന്നു നമുക്ക് അറിയാം. എന്നാൽ ഈ സംഗതിയെക്കുറിച്ച് ഇപ്പോൾ അധികം പ്രസംഗിക്കേണ്ട. എനിക്കു വേറെ കാൎയ്യങ്ങളെ ആലോചിക്കാനുണ്ട്. ഇപ്പോൾ അബ്ബുൽഫാസൽ വരും. അയാൾക്കു ചില ഗൌരവമുള്ള സംഗതികളെ എന്നോടു പറയാനുണ്ട്."

അനന്തരം ഒരു സായാഹ്നത്തിൽ ആഗ്രായിൽ മറ്റൊരു സമാഗമം ഉണ്ടായി. അതിനു ഇപ്പോൾ വിവരിച്ചുകൊണ്ടിരുന്നതുമായി യാതൊരു സാമ്യവും ഇല്ലായിരുന്നു. എന്നാൽ ഇതുപോലെ തന്നെ അതിലും അയോഗ്യന്മാരായ ആരും സന്നിഹിതന്മാരായിരുന്നില്ല.

സിദ്ധൻ പ്രഥമം റസിയായുമായി കണ്ടതിന്റെ ശേഷം അവളുടെ ഗൃഹത്തിലേക്കു അയാൾക്കു വഴികാണിച്ചുകൊടുത്ത ആ ചേടിയെ പലപ്പോഴും അന്വേഷിച്ചു. ഒടുക്കം അയാൾ രാജകീയോദ്യാനങ്ങൾക്കു സമീപത്തിൽ വച്ച് അവളെ കാണുകയും, പുനശ്ച അവളുടെ സ്വാമിനിയെ ദൎശിക്കുന്നതിനു അവൾ അയാളെ ക്ഷണിക്കയും, ആ ക്ഷണനത്തെ അയാൾ ത്വരയോടു കൂടി അംഗീകരിക്കയും ചെയ്തു. അതിൽ പിന്നെ അയാൾ കൂടക്കൂടെ റസിയായെ ചെന്നു കണ്ടുകൊണ്ടിരുന്നു. ഒടുക്കം റസിയായെ കാണാത്തദിവസം സിദ്ധനു ശൂന്യമായി തോന്നിത്തുടങ്ങി. സിദ്ധൻ അബ്ബുൽഫാസലിന്റെയും അതിൽ പിന്നീടു ചക്രവൎത്തിയുടെയും പ്രീതിക്കു വിഷയീഭവിച്ചതി

ല്യം, തന്നെ ഒരു വിശ്വസ്തമിത്രമായി ഗണിക്കയും സാഗ്രഹത്തിൽ തന്റെ ഇഷ്ടംപോലെ സഞ്ചരിക്കുന്നതിന്നു അനുവദിക്കയും ചെയ്ത ലെഫ്സിയുടെ സംഭാഷണത്തിലും, പാർവ്വിസ്സിന്റെയും അയാളുടെ ഉത്സാഹപ്രിയന്മാരായ വയസ്യന്മാരുടെയും സഹവാസത്താൽ തനിക്കു ലഭിച്ച വിനോദങ്ങളിലും എത്രതന്നെ സന്തോഷിച്ചിരുന്നാലും ആഗ്രായിൽ രമണീയമായും ആനന്ദകരമായും ഉണ്ടായിരുന്നതെല്ലാം റസിയായുമായുള്ള സന്ദർശനത്തോടു ഉപമിക്കപ്പെട്ടപ്പോൾ അയാൾക്കു നിസ്സാരമായി തോന്നി. ഇരാവതിയുടെ രൂപം അയാളുടെ മനസ്സിൽനിന്നു ക്രമേണ പിൻവാങ്ങിത്തുടങ്ങിയതും റസിയായെ കുറിച്ചുള്ള പ്രതിപത്തി അയാൾക്കു വേഗത്തിൽ വർദ്ധിച്ചതും ആശ്ചര്യം അല്ല. റസിയായും ഈ യുവാവായ പുരുഷന്റെ അനിഗൂഹിതമായ ആദരത്തിന്നു വശംവദയാകാതിരുന്നില്ല. അവളെ ഒരു പ്രിയമിത്രമായി സ്നേഹിക്കുന്നതിന്നു പകരം അവളെക്കുറിച്ചുള്ള വിചാരങ്ങളിൽ സിദ്ധന്നു തൽക്ഷണം വരെ താൻ അറിയാതിരുന്ന ഒരു ആസക്തിവിശേഷം ജനിച്ചു എന്നുള്ളതു സ്പഷ്ടമായി അയാൾക്കു മനസ്സിലായപ്പോൾ അയാളുടെ മനസ്സിൽ ഒരു ഭയം ഉണ്ടായി. എന്നാൽ അതു ക്രമേണ ശാന്തമായി. അനന്തരം അവളെ തന്റെ പ്രിയതമ എന്നു വിളിക്കയും അവൾ തന്നെക്കുറിച്ചും അനുരാഗിണിയാണെന്നു അറികയും ചെയ്യുന്നതിന്നുള്ള ആഗ്രഹം ഒന്നു മാത്രമേ അയാളുടെ മനസ്സിൽ ബലവത്തായി ഉണ്ടായിരുന്നുള്ളു.

ഒരു സായാഹ്നത്തിൽ സിദ്ധൻ തന്റെ ഹൃദയമോഹിനിയായ റസിയായുടെ ഗൃഹത്തിൽ അവളോടു കൂടി നൂതനഫലങ്ങളും സുവർണ്ണപാത്രങ്ങളിൽ സംഭൃതമായ മധുവും വച്ചിരുന്ന ഒരു താഴ്ന്ന മേശയുടെ മുൻപിലായി മഞ്ചത്തിൽ ഉപവേശിക്കയായിരുന്നു. പ്രേമത്തോടും അനിർവ്വർണ്ണനീയമായ ഒരു ഉൽകണ്ഠയോടും കൂടി അയാൾ അവളെ സൂക്ഷിച്ചു നോക്കുകയും പിന്നീടു ദീർഘങ്ങളായും അരാളങ്ങളായും മസൃണങ്ങളായും ഉള്ള പക്ഷ്മങ്ങളുടെ ഛായയിൽ ലീനങ്ങളായിരിക്കയും ചെയ്ത നീലോല്പലനിഭങ്ങളായ അവളുടെ നേത്രങ്ങളിൽ പ്രകാശിച്ച രാമണീയകം അയാളുടെ ഹൃദയത്തെ അധികമായി വ്യാമോഹിപ്പിച്ചു. സുരഭികളായ പുഷ്പങ്ങളുടെ സുഗന്ധത്തോടു കൂടി മന്ദമാരുതൻ പ്രസരിക്കയും ചന്ദ്രിക സുപ്രസന്നമായി പ്രകാശിക്കയും ചെയ്തു.

അവരുടെ വിനോദത്തോടുകൂടിയ സരസസല്ലാപത്തെ മുടക്കിട്ടു ഝടിതി സ്വീകൃതമായ ഗൌരവത്തോടുകൂടി റസിയാ പറഞ്ഞു: "സിദ്ധാ! എന്റെ എഴുത്തിനെ ഭദ്രമായി കാശ്മീരത്ത് എത്തിക്കുന്ന കാര്യത്തിൽ എനിക്കു നിങ്ങൾ ഒരിക്കൽ ഒരു വലിയ ഉപകാരം ചെയ്തു. ഇപ്പോൾ രണ്ടാമതും ഒന്നു ഞാൻ അപേക്ഷിക്കട്ടയോ? അതു നിങ്ങളെ കുറെയുടെ സംബന്ധിക്കുന്നതാണെന്നു ഞാൻ മുൻപിൽകൂട്ടി പറഞ്ഞുകൊള്ളുന്നു."

നിശ്ശങ്കം സിദ്ധൻ ഉത്തരം പറഞ്ഞു: "ആജ്ഞാപിക്കണം. ഞാൻ ചെയ്വാൻ സന്നദ്ധനായിരിക്കുന്നു. നിങ്ങൾ എന്ത് അനുഗ്രഹിക്കുന്നോ അതിനെ സാധിക്കുന്നതിനു ഞാൻ സർവ്വദാ ശ്രമിക്കും എന്നുള്ളതിനെക്കുറിച്ചു സംശയിക്കേണ്ട."

റസിയാ സലീലമായി തർജ്ജനിയെ ഉന്നമിപ്പിച്ചുകൊണ്ടു പറഞ്ഞു: "സ്നേഹിതാ ആലോചിച്ചു പറയണം. ഞാൻ ആവശ്യപ്പെട്ടതു് എന്തെന്നറിയുന്നതിനു മുൻപിൽ നിങ്ങൾ പ്രതിജ്ഞ ചെയ്യുന്നു. അതു നിങ്ങളുടെ പ്രതാപവും രാജസ്ഥാനത്തിൽ നിങ്ങൾക്കുള്ള പ്രാബല്യവും നിമിത്തം എന്നെപ്പോലെ ഉള്ള ഒരു സാധുസ്ത്രീയുടെ അനുഗ്രഹത്തെ നിങ്ങൾക്കു നിസ്സാരമായി വിചാരിക്കാൻ കഴികയും, എന്റെ ചാപല്യങ്ങളിൽ ഒന്നിനെ ഏതുപ്രകാരത്തിൽ സാധിക്കാം എന്നുള്ള ഭാഗം മാത്രമേ ചിന്തിക്കേണ്ടതായി ഉള്ളൂ എന്നു നിങ്ങൾ വിചാരിക്കയും ചെയ്യുന്നതുകൊണ്ടാണ്. എന്നാൽ ഇതിൽ നിങ്ങൾ ഭ്രമിച്ചുപോയിരിക്കാം."

അവിമർശമായി സിദ്ധൻ ഉത്തരം പറഞ്ഞു: "അങ്ങനെയാതൊരു വിചാരവും എന്റെ മനസ്സിൽ കടന്നില്ലെന്നു ഞാൻ സത്യം ചെയ്യുന്നു. എന്നാൽ ഇപ്പോൾ നിങ്ങളുടെ അപേക്ഷ എന്താണെന്നു പറക തന്നെ. നിങ്ങളുടെ ആജ്ഞയെ ആചരിക്കാൻ ഞാൻ സന്നദ്ധനായിരിക്കുന്നു."

കുറെക്കൂടി സിദ്ധനോടടുത്തിരുന്നു റസിയാ പറഞ്ഞു: "കൊള്ളാം. എന്റെ അപേക്ഷ എന്നേക്കാളും അധികം നിങ്ങളെ ആണ് സംബന്ധിക്കുന്നത്. ഞാൻ ഇങ്ങനെ ഏകാന്തത്തിൽ വസിക്കുന്നതുകൊണ്ട് ആഗ്രായിലെ രാജമന്ദിരങ്ങളിലും ചക്രവർത്തിയുടെ ആലോചനാസഭകളിലും നടക്കുന്നതൊന്നും അറിയുന്നില്ലായിരിക്കാം എന്നാ

ണ്് നിങ്ങൾ വിചാരിക്കുന്നത്. എന്നാൽ വലിയ സ്ഥിതിയിലുള്ള ആളുകളുടെ യാദൃച്ഛികസംഗമംകൊണ്ടു നിങ്ങളെ തന്നെ സംബന്ധിക്കുന്ന കാര്യങ്ങളെയും നിങ്ങളുടെ രാജ്യവാസികളായ ജനങ്ങൾ അറിയേണ്ടുന്ന സംഗതികളെയും കുറിച്ചു നിങ്ങൾ അറിയുന്നതിലും അധികം എനിക്ക് അറിയുന്നതിനു അവസരം ഉണ്ടാകുന്നു."

സിദ്ധൻ പറഞ്ഞു: "നിങ്ങൾ എന്തിനെ കുറിച്ചാണ് പറയുന്നത് എന്നു ഞാൻ അറിയുന്നു എന്നാണ് എന്റെ വിശ്വാസം. കാശ്മീരത്തിന്റെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിനായി പ്രവർത്തിക്കപ്പെടാവുന്നവയും അവിടെ ഉള്ള പക്ഷപ്രതിപക്ഷക്കാർക്കു ഫലിച്ചേക്കാമെന്ന് ഉദ്ദേശമുള്ളവയും ആയ മാർഗ്ഗങ്ങളെ കുറിച്ചല്ലയോ നിങ്ങൾ പറയുന്നത്?"

റസിയാ ഉത്തരം പറഞ്ഞു: "നിങ്ങൾ വിചാരിച്ചതു ശരിതന്നെ. എന്നാൽ ഇതു നിങ്ങൾ അറിഞ്ഞിട്ടില്ലെന്നു തോന്നുന്നു: ഈ മാർഗ്ഗങ്ങൾ ഫലോന്മുഖങ്ങളായി കഴിഞ്ഞിരിക്കുന്നു. ചക്രവർത്തിയുടെ സേന കാശ്മീരത്തെ ആക്രമിക്കുന്നതിനു സന്നദ്ധയായിരിക്കുന്നു. നിങ്ങളുടെ രാജ്യത്തിലെ ജനങ്ങൾക്കു പ്രതികൂലമായി പ്രവർത്തിക്കുന്നതിനു നിങ്ങൾ തന്നെ ആണ് നിയമിക്കപ്പെടുന്നത്; എന്തെന്നാൽ നിങ്ങൾ അക്ബറുടെ ആജ്ഞകളെ നിർവിശങ്കമായി അനുസരിക്കുന്ന പക്ഷം വിശ്വസ്തരായ രജപുത്തുകളുടെ ഇടയിൽ നിങ്ങൾക്കുള്ള പ്രാബല്യവും നിങ്ങളുടെ വിശ്രുതമായ നാമധേയവും വളരെ പ്രയോജനമുള്ളതായിരിക്കും."

സിദ്ധൻ തന്റെ അന്തരംഗത്തിൽ ഉണ്ടായ അസ്വാസ്ഥ്യത്തെ മറയ്ക്കുന്നതിനു ശ്രമിച്ചുംകൊണ്ടു പറഞ്ഞു: "പ്രിയയായ റസിയായേ! ഇതു ഇങ്ങനെ ആയിരുന്നാലും നിങ്ങൾക്കെന്താണ്? ഇതിനെ കുറിച്ചു എന്നോടു പറയാൻ നിങ്ങളെ പ്രേരിപ്പിക്കുന്നത് എന്താന്നാണ്?"

"എനിക്കു സ്വയമായുള്ളതും സ്നേഹിതനായ നിങ്ങളെ കുറിച്ചുള്ളതും ആയ താൽപര്യം തന്നെ. ഇവിടെ ചില ഉപദ്രവങ്ങൾക്കു പാത്രീഭവിച്ച എന്റെ ഒരു മിത്രത്തെ കുറിച്ചു ഞാൻ പറഞ്ഞിട്ടുള്ളതു നിങ്ങൾക്കു ഓർമ്മയുണ്ടായിരിക്കുമല്ലോ. എന്നാൽ ഇപ്പോൾ ഞാൻ പരമാർത്ഥം പറയാം. അന്നു നിങ്ങളെ ഞാൻ വഞ്ചിച്ചു. അത് ക

രു മിത്രമല്ല. ഞാൻ തന്നെ ആകുന്നു എന്റെ പിതാവിന്റെ ക്രൂരമായ നിയോഗത്താൽ എന്നാൽ പരിണേതാവും പ്രകൃതിയുടെ നിഷ്ഠുരതനിമിത്തം എന്നാൽ ദുഷ്പ്രീതനും ആയ ഭർത്താവു് അചിരേണ പ്രത്യാഗമിക്കും. അയാളെ ഉപേക്ഷിച്ചു പലായനം ചെയ്തു സ്വതന്ത്രയായി ഉപദ്രവം കൂടാതെ ഇരുന്നു എനിക്കു പ്രിയനായ ഒരാളെ എന്നെങ്കിലും സ്വീകരിക്കേണം എന്നാണു് എന്റെ ആഗ്രഹം. ഇതിനെ സാധിക്കുന്നതിനായി ഞാൻ കാശ്മീരത്തെ എന്റെ ആശ്രയമായി നിശ്ചയിച്ചു അവിടെ ചില സ്നേഹിതന്മാരുമായി എഴുത്തുകുത്തു് ആരംഭിച്ചു. ആ രാജ്യം ശകന്മാൎക്കു് അധീനമാകുന്ന പക്ഷം എന്റെ ആശ നഷ്ടമാകുന്നു എന്നു മാത്രമല്ല, പിന്നെ എവിടെയാണു് പോകേണ്ടതെന്നു ഞാൻ അറിയുന്നും ഇല്ല. ക്ഷണേന ഞാൻ ആ ക്രൂരനായ മനുഷ്യന്റെ കയ്യിൽ പിന്നെയും അകപ്പെടും. നമ്മുടെ സന്തോഷകരങ്ങളായ സമ്മേളനങ്ങൾ വിരമിക്കും. റസിയാ നിങ്ങൾക്കു നഷ്ടമാകും.” അനന്തരം സ്വല്പമായ നെടുവീൎപ്പോടെ അവൾ പറഞ്ഞു: “നിങ്ങൾ ഒരുവർക്കും അങ്ങനെ തന്നെ.

സിദ്ധൻ ചിന്താവികാരത്തോടെ ഉറച്ചു പറഞ്ഞു: “ഒരിക്കലും ഇല്ല. അതു് ഒരിക്കലും സംഭവിക്കയില്ല എന്നാൽ നിങ്ങൾക്കു അറിവുള്ള ഉപായം എന്താണു്? എന്നെക്കൊണ്ടു് എന്താണു് വേണ്ടതു്?”

റസിയാ ആശ്വാസകരമായി ഉത്തരം പറഞ്ഞു: “ഇത്രമാത്രം മതി. നിങ്ങളുടെ ദേശത്തിനും നിങ്ങൾക്കും എതിരായും പ്രതികൂലമായി ശത്രുവിന്റെ ആജ്ഞപ്രകാരം നിങ്ങൾ പ്രവൎത്തിക്കരുതു്. നിങ്ങളുടെ ധീരന്മാരായ അനുയായികളോടു ചേൎന്നു തന്നെ നില്ക്കേണം. എന്നാൽ ജയാപജയങ്ങൾ തീൎച്ചപ്പെടുന്ന ദിവസം അവരെ ഞങ്ങളോടു യുദ്ധത്തിനായി നയിക്കാതെ ചക്രവൎത്തിയെ ധരിപ്പിച്ചു പുറമേ വണക്കം ഭാവിച്ചുകൊണ്ടിരിക്കുന്ന എങ്കിലും ഗൂഢമായി ഒരു യോഗം ചേൎന്നിട്ടുള്ള ഞങ്ങളുടെ കൂട്ടത്തിൽ വന്നു ചേരുന്നുള്ള മാൎഗ്ഗം നോക്കണം. അപ്പോൾ കാശ്മീരത്തിലെ ഒരു പ്രബലമായ സംഘം നിങ്ങളോടു ചേരുകയും നിങ്ങളുടെ അധികാരത്തെ പ്രബലപ്പെടുത്തുകയും എന്നെന്നും ഉന്നതമായ ബഹുമാനത്തിനു നിങ്ങളെ പാത്രമാക്കുകയും ചെയ്യും. ഒടുക്കം, അത്ര സാരമുള്ളതല്ലെങ്കിലും നിങ്ങളാൽ സി

ഷിക്കുന്ന രക്ഷയ്ക്കു വേണ്ടി എന്നെന്നേയ്ക്കും കൃതജ്ഞയായിരിക്കുന്ന എന്റെ നാട്ടുകളിൽ നിങ്ങൾക്കു വിശ്രമിക്കയും ചെയ്യാം.”

ഈ ഉപായങ്ങളുടെയും ആലോചനകളുടെയും ഇടയിൽ തന്റെ വിചാരത്തിന്റെ തുടർച്ചയ്ക്കു ഭംഗം കൂടാതെ സിലോൻ പറഞ്ഞു: “എന്നാൽ അത് എന്നെ വിശ്വസിച്ചിരിക്കുന്ന ചക്രവർത്തിയുടെ നേർക്ക് ഏറ്റവും നികൃഷ്ടമായ ഒരു വഞ്ചനയല്ലയോ?”

സാവജ്ഞമായ ഒരു ഹാസത്തോടുകൂടി റസിയാ ഉത്തരം പറഞ്ഞു: “അതെ. വഞ്ചന തന്നെ. ചക്രവർത്തി നിങ്ങളുടെ പേരിൽ കുറെ പ്രീതി കാണിച്ചിട്ടുള്ളതിനാൽ അദ്ദേഹത്തിന്റെ ആജ്ഞാനുസാരേണ നിങ്ങളെക്കൊണ്ടു നിങ്ങളുടെ രാജ്യത്തിനും ജനങ്ങൾക്കും വിരോധമായി പ്രവർത്തിപ്പിക്കുന്നതിനു അദ്ദേഹത്തിനു അവകാശം ഉണ്ട്. പക്ഷേ നിങ്ങൾ അതിനെ അനുസരിക്കണം എന്നില്ല. എന്നാൽ നിങ്ങൾക്കു ബോധിച്ചതുപോലെ പ്രജയായോ അല്ലെങ്കിൽ അടിമയായോ ഇരുന്നുകൊൾക. ഞാൻ അപേക്ഷിക്കുന്നതെല്ലാം ചെയ്യാം എന്നുള്ള നിങ്ങളുടെ ശപഥങ്ങൾ സാധുസ്ത്രീകളോടു പുരുഷന്മാർ ചെയ്യാറുള്ള വൃഥാ പ്രതിജ്ഞകൾ മാത്രമേ ആയിരുന്നൊള്ളു. എന്നാൽ ഇനി നമ്മുടെ സമ്മേളനത്തെ അവസാനിപ്പിക്കാം. എന്തെന്നാൽ നമ്മുടെ സമാഗമം തുടർന്നുകൊണ്ടിരുന്നിട്ട് ഏതാനും ദിവസം കഴിഞ്ഞ് അപരിഹാര്യമായി വിച്ഛിന്നമായതിന്റെ ശേഷം രണ്ടുപേരും മനസ്താപപ്പെടുന്നതിനെക്കാൾ ഇപ്പോൾ തന്നെ മനസ്സിനെ സ്ഥിരമാക്കിക്കൊണ്ടു തമ്മിൽ പിരിയുന്നതാണല്ലോ അധികം നന്ന്.”

റസിയാ തന്റെ വ്യസനത്തെ മറയ്ക്കുന്നതിനു എന്നപോലെ പരാങ്മുഖിയായപ്പോൾ സിലോൻ പറഞ്ഞു: “അരു ഒരിക്കലും പാടില്ല. യാതൊന്നും നമ്മെ വിയോജിപ്പിക്കുന്നതല്ല. ഞാൻ ക്ഷണനേരം സംശയിച്ചു എങ്കിലും നിങ്ങൾ എന്തപേക്ഷിച്ചാലും ഞാൻ ചെയ്യാമെന്നു വാഗ്ദാനം ചെയ്തതു വഞ്ചനയല്ല. ഞാൻ ഇനിയും പ്രതിജ്ഞ ചെയ്യുന്നു. നിങ്ങൾ ആജ്ഞാപിച്ചാൽ ഞാൻ അപ്രകാരം ചെയ്യാം.”

“വാക്കു തരുന്നു.”

"ഒരു രാജ്പുത്രാണി ഞാൻ വാക്കു തന്നിരിക്കുന്നു. എന്നാൽ നിങ്ങൾ അതു ചോദിച്ചത് എന്തിനാണ്? നിങ്ങളുടെ ഇഷ്ടംപോലെ അല്ലാതെ എനിക്ക് ഒന്നും ചെയ്യാൻ വഹിയാ എന്നു നിങ്ങൾക്കു തന്നെ നല്ലവണ്ണം അറിയാമല്ലോ. നിങ്ങൾ വളരെ നാളായി അറിഞ്ഞിരിക്കുന്നതിനെ കുറിച്ചു ഞാൻ എന്തിനു മൌനം അവലംബിക്കുന്നു? ഞാൻ നിർവിശങ്കമായി പറഞ്ഞേക്കാം. എന്റെ ജീവിതത്തേയും മാനത്തേയും എന്നല്ല സകലത്തേയുംകാൾ നിങ്ങൾ എനിക്കു പ്രിയതരയാണ്. ഇതുവരേയും സംഭാവ്യമാണെന്നു ഞാൻ വിചാരിച്ചിട്ടില്ലാത്ത അനുരാഗത്തോടും പ്രതിപത്തിയോടുംകൂടി നിങ്ങളെ ഞാൻ സ്നേഹിക്കുന്നു. പ്രണയം എന്നുവച്ചാൽ എന്താണെന്നു എനിക്കറിയാമെന്നാണ് ഞാൻ വിശ്വസിച്ചിരുന്നത്. എന്നാൽ അതിനെ ഒരു ബാലസ്വഭാവസുലഭമായ അനുസംഗം മാത്രമായിട്ടേ ഞാൻ ഗ്രഹിച്ചിരുന്നൊള്ളു. അങ്ങനെ അല്ലെന്നു നിങ്ങൾ എന്നെ പഠിപ്പിച്ചിരിക്കുന്നു. കുറേക്കൂടെ എന്നെ പഠിപ്പിക്കണം. എനിക്കുള്ളതു പോലെ പ്രണയം നിങ്ങൾക്ക് ഇപ്പോഴും ഉണ്ടാകുമ്പോൾ അതിന്റെ വിധം എന്താണെന്നു കൂടി എന്നെ പഠിപ്പിക്കണം. ഞാൻ നിങ്ങൾക്ക് അധീനനായിരിക്കുന്നതിലധികം ഒരു അടിമ അവന്റെ സ്വാമിക്കു വശംവദനായിരിക്കയില്ല. നിങ്ങൾ ഒരാളുടെ മാത്രമല്ലാതെ ഞാൻ അക്ബരുടെയോ മറ്റാരുടെയോ അടിമയല്ല. മേലാൽ എനിക്കു ലഭിക്കാവുന്ന സ്ഥാനം, മാനം, ധനം, എല്ലാം നിങ്ങളുടെ മാത്രമാണ്. നിങ്ങൾക്ക് എന്റെ മേലുള്ള അധികാരത്തെ ഇഷ്ടംപോലെ നന്നായോ ചീത്തയായോ ഉപയോഗിക്കാം, എന്നാൽ രസിയായേ! നിങ്ങൾ എന്റെ ആയിരിക്കണം. ആജീവനാന്തം എന്റെ തന്നെ ആയിരിക്കണം."

റസിയാ തന്റെ ഹസ്തത്തെ അയാളിൽനിന്നു മന്ദമായി പിൻവലിച്ചുകൊണ്ടു പറഞ്ഞു: "സിദ്ധാ! അതു പാടില്ല. ഇപ്രകാരമുള്ള വാക്കുകളെ നിങ്ങൾ പറയുന്നതും ഞാൻ കേൾക്കുന്നതും യോഗ്യമല്ല. ഞാൻ ഇപ്പോഴും സ്വതന്ത്രയല്ലെന്നും നിങ്ങൾക്കു വേറെ ബന്ധങ്ങൾ ഉണ്ടെന്നും ഓർമ്മിക്കണം."

സിദ്ധൻ ചിത്തവികാരത്തോടെ ഉറച്ചു പറഞ്ഞു: "വേറെ ബന്ധങ്ങൾ! ഞാൻ അവയെ ഖണ്ഡിച്ചിരിക്കുന്നു; [illegible] വളരെ

മുൻപെ തന്നെ ബന്ധിച്ചു കഴിഞ്ഞു. എനിക്ക് അപ്രകാരം ചെയ്യാൻ കഴിയാതിരുന്നെങ്കിൽ അവ എനിക്കു സംഭവിച്ച ആ ഹതദിനത്തെ ഞാൻ ശപിക്കുന്നു. നിങ്ങൾ സ്വതന്ത്രയല്ലെങ്കിൽ ഞാൻ എളുപ്പത്തിൽ അങ്ങനെ ആക്കാം. നിങ്ങൾ പറഞ്ഞതുപോലെ സിദ്ധരാമന്റെ നാമധേയവും പ്രാബല്യവും പ്രഖ്യാതിയെ പ്രാപിച്ചിട്ടുള്ളതും, എന്റെ രക്ഷയിൽ ഇരിക്കുന്ന നിങ്ങളെ ദ്രോഹിക്കുന്നതിനു യാതൊരുത്തനും — സ്വതരാം നിങ്ങളുടെ ഭർത്താവും — തുനിയാത്തതും, അതിശൂരവും, ഭയങ്കരവും ആയ കാശ്മീരത്തേക്കു നമുക്കു പൊയ്ക്കളയാം."

റസിയാ ചോദിച്ചു: "നിങ്ങളിൽനിന്നുണ്ടാകുന്ന രക്ഷ അക്ബറുടെയും അദ്ദേഹത്തിന്റെ സേവകന്മാരുടെയും ഉപദ്രവങ്ങളെ പരിഹരിക്കുന്നതിനു പര്യാപ്തമാകുമോ?"

സാവലേപമായി സിദ്ധൻ ഉത്തരം പറഞ്ഞു: "ധാരാളം മതിയാകും. നിങ്ങൾക്കും എനിക്കും ഒരു ആശ്രയസ്ഥാനമാകുന്നതിനു മാത്രം വേണ്ടി കാശ്മീരത്തെ അക്ബറുടെ ആക്രമത്തിൽനിന്നു രക്ഷിക്കുന്നതിനു നമുക്കു മാർഗ്ഗം ഉണ്ടാകും."

റസിയാ മദ്ധ്യേ തടുത്തു പറഞ്ഞു: "എന്നാൽ എനിക്കു നിങ്ങളുടെ ആയിരിക്കാൻ പാടില്ല. നിങ്ങൾ ഇപ്പോൾ ഇങ്ങനെ പറഞ്ഞതിനെ കുറിച്ചു വാസ്തവമായി ഞാൻ വ്യസനിക്കുന്നു. നിങ്ങൾ ഇതെല്ലാം പറയാതിരുന്നെങ്കിൽ നമ്മുടെ പ്രേമപൂർവമായ സമാഗമം തുടർന്നുകൊണ്ടിരിക്കയും, പക്ഷേ കാലക്രമേണ കുറേക്കൂടെ അടുത്തതായ ഒരു സംബന്ധത്തിൽ പര്യവസാനിക്കയും ചെയ്യുമായിരുന്നു. എന്നാൽ എനിക്ക് എത്ര വ്യസനകരമായിരുന്നാലും നമ്മുടെ സംസർഗ്ഗം ഇവിടെ അവസാനിക്കണം. ഇപ്പോൾ പൊയ്ക്കൊൾക. എന്നോടുമായി യാത്ര പറഞ്ഞുകൊൾക. എന്നെ മറന്നുകൊൾക. അതാണ് നിങ്ങൾക്കും നിങ്ങൾ സ്നേഹിക്കുന്നു എന്നു പറയുന്ന എനിക്കും നല്ലത്."

സിദ്ധൻ എഴുന്നേറ്റു നിശ്ശബ്ദനായി ഏതാനും അടികൾ പിൻമാറി നിന്നു പറഞ്ഞു: "ഇപ്പോൾ തന്നെ തമ്മിൽ പിരിയുന്നതാണ് വാസ്തവത്തിൽ ഏറ്റവും ഉത്തമമായുള്ള മാർഗ്ഗം. എന്റെ അനുരാഗം തിരസ്കൃതമായിരിക്കുന്നു എന്നു ഞാൻ സ്പഷ്ടമായി കാണുന്നു. നി

ങ്ങളെ കൂടാതെ എന്റെ ജീവിതം നിരർത്ഥകവും എനിക്കു സുഖമായിരിക്കുന്നതു് അശക്യവും ആണെന്നുള്ളതു വാസ്തവമാണ്. എങ്കിലും ദിവസംപ്രതി നിങ്ങളെ കണ്ടു് അനുരാഗം ക്രമേണ വർദ്ധിച്ചുവരികയും നിങ്ങൾ പരകീയയാണെന്നു വിചാരിക്കേണ്ടിയിരിക്കയും ചെയ്യുന്നതു് എനിക്കു വലിയ സങ്കടം തന്നെ. ദക്ഷിണദേശത്തു ദുഷ്ടന്മാരായി ലഹളകൾ ആരംഭിച്ചിരിക്കുന്നതിനാൽ അവിടെ യുദ്ധത്തിനായി സൈന്യങ്ങൾ പോകുന്നതിനു ചക്രവർത്തി ആജ്ഞാപിച്ചിട്ടുണ്ടു്. എന്നേക്കൂടെ അയക്കുന്നതിനു ഞാൻ അപേക്ഷിക്കും. അവിടെ വന്യജാതികളുമായുള്ള യുദ്ധത്തിൽ,— നിങ്ങളെ വിസ്മരിക്കാൻ കഴിയും എന്നല്ല, അതു ജീവനുള്ളപ്പോൾ അസാദ്ധ്യമാണു്,— അപ്രാപ്തകാലമൃതിയെ എനിക്കു് എളുപ്പത്തിൽ ലഭിക്കാൻ കഴിയും."

സാനുരാഗമായും സശോകമായും അയാളുടെ ധൈര്യഹീനമായും ഉള്ള മധുരസ്വരത്തോടെ അവൾ പറഞ്ഞു: "ഹാ! സിദ്ധാ! താനും തന്റെ ഹൃദയവും തമ്മിലുള്ള കലഹത്തെ തന്നെ സഹിക്കാൻ ശേഷി ഇല്ലാത്ത ഒരു ചപലസ്ത്രീ നിങ്ങളോടു സ്വല്പമായി വിരോധം പറഞ്ഞതിൽവച്ചു് ഇപ്രകാരം കാഠിന്യത്തിനു ആരംഭിക്കുന്നതു് എന്താണ്? നിങ്ങൾ പറഞ്ഞതു പോലെ നമ്മൾ തമ്മിൽ പിരിയുന്നതാണു് നല്ലതു്. എങ്കിലും നിങ്ങളെ വിട്ടയക്കാൻ ഞാൻ ശക്തയല്ല. കുറച്ചുനേരം താമസിക്കണം. എന്റെ സമീപത്തിൽ ഉപവേശിക്കണം. ഇതു് ഒടുക്കത്തെ തവണ ആണെങ്കിലും ഇതുവരെ നാം ആനന്ദിച്ചു് അനുഭവിച്ചുകൊണ്ടിരുന്ന സ്വൈരസല്ലാപസുഖത്തെ ഞാൻ ഒന്നുകൂടി അനുഭവിക്കട്ടെ."

താൻ എന്താണു് പ്രവർത്തിക്കുന്നതു് എന്നറിയാതെ തന്നെ സിദ്ധൻ തന്റെ മനസ്സിനേയും ബുദ്ധിയേയും അത്യന്തം വശീകരിച്ചിരുന്നവളുടെ സമീപത്തിൽ പിന്നേയും ഇരുന്നു. അവളുടെ അപേക്ഷപ്രകാരം അയാൾ സമീപത്തിരുന്ന വീണയെ എടുത്തു് അവൾ കേൾക്കുന്നതിനു താല്പര്യപ്പെട്ടതായ സ്വദേശത്തെ ഗാനങ്ങളിൽ ഒന്നിനെ ഓർമ്മിച്ചു വായിക്കുന്നതിനു ശ്രമിച്ചു. എന്നാൽ ചിലപ്പോൾ ആരംഭിക്കയും ഓർമ്മയില്ലാതെ നിറുത്തുകയും ചെയ്തതിന്റെ ശേഷം ബുദ്ധിക്ഷയത്തോടെ അയാൾ വീണയെ താഴെ വച്ചി

ടു പറഞ്ഞു: "മേൽ എനിക്കു് അറിഞ്ഞുകൂടാ. എനിക്കു വിചാരിക്കാനും ഓൎമ്മിക്കാനും ശക്തിയില്ല."

ചിരിച്ചുകൊണ്ടു റസിയാ പറഞ്ഞു: "എന്താണു് എന്റെ ഗായക! ഞാൻ കാട്ടിത്തരണോ? എന്നാൽ ആദ്യം നമുക്കു് ഒരുമിച്ചു പാനം ചെയ്യാം" എന്നു പറഞ്ഞു് ഒരു സ്വൎണ്ണചഷകത്തിൽ അവർ പാനം ചെയ്തതിന്റെ ശേഷം റസിയാ ശ്രവണരസായനമായ സ്വരത്തിൽ പെർഷ്യൻ ഭാഷയിലുള്ള ഒരു ശൃംഗാരപദത്തെ പാടാൻ തുടങ്ങുകയും അന്നു സിദ്ധനെ സ്വഭാവസ്ഥിതിയിൽ ആക്കുകയും ചെയ്തു.

റസിയാ പാടിക്കഴിഞ്ഞ ഉടനെ അയാൾ കാളിദാസന്റെ "ഋതുസംഹാരത്തിൽ നിന്നു ഗ്രീഷ്മാഗമത്തിൽ നായിക പ്രിയതമനെ എതിരേല്ക്കുന്ന അവസ്ഥയെ വൎണ്ണിക്കുന്നതായ ഒരു ശ്ലോകത്തെ രാഗത്തിൽ പാടാൻ തുടങ്ങി.

അയാൾ ഗാനം നിറുത്തി. അതിനിടയ്ക്കു് അവൾ അസാധാരണമായ അനുരാഗത്തെ പ്രകാശിപ്പിക്കുന്നതും ഹൃദയത്തെ അപഹരിക്കുന്നതും ആയ ദൃഷ്ടിപാതത്താൽ അയാളെ സൂക്ഷിച്ചു നോക്കിക്കൊണ്ടു കുറേശ്ശെ അടുത്തുവന്നു ചേൎന്നിരുന്നു. ഉടൻ തന്നെ അയാൾ അവളുടെ രണ്ടു കൈകളേയും പിടിച്ചു് അവളെ തന്റെ അടുക്കലേക്കു ബലാൽക്കാരേണ ആകൎഷിച്ചു.

അയാൾ പറഞ്ഞു: "റസിയാ! കാളിദാസൻ വൎണ്ണിച്ചിരിക്കുന്ന നായികയെ പോലെ നിങ്ങൾ ഇപ്പോഴും എപ്പോഴും മദീയയായിരിക്കണേ!"

അവൾ സിദ്ധന്റെ നാമത്തെ മന്ദമായി ഉച്ചരിക്കയും തന്റെ ബാഹുക്കളെക്കൊണ്ടു് അയാളുടെ കണ്ഠത്തെ ആശ്ലേഷിക്കയും ചെയ്തു.

ആ സായാഹ്നം മുതൽ നൈശമായ തമസ്സിൽ ചുറ്റും സൂക്ഷിച്ചു നോക്കിക്കൊണ്ടു് ഒരു പുരുഷരൂപം റസിയായുടെ ഗൃഹത്തിലേക്കുള്ള മാൎഗ്ഗത്തിൽ കൂടി പോകുന്നതു കാണാമായിരുന്നു. ഇരാവതി വൃക്ഷപത്രത്തിൽ കയറി ജലത്തിൽ ഒഴുകിയ നീലോൽപലം വാത്യയാൽ മറിക്കപ്പെട്ടു് അദൃശ്യമായി ഭവിച്ച സംഗതി യഥാൎത്ഥമായി ഭവിച്ചു.

## എട്ടാം അദ്ധ്യായം.

## ഒരു പ്രലോഭയിതാവ്

തന്നാൽ അത്യന്തം ഔത്സുക്യത്തോടു കൂടി പ്രതീക്ഷിതനായ പ്രിയതമൻ വളരേ നാൾ മുമ്പിൽ വന്ന വഴിയെ ലക്ഷ്യീകരിച്ചു അതിദൂരത്തിൽ ദൃശ്യമാനമായ പർവ്വതപംക്തിയിലേക്കു വീക്ഷിച്ചുകൊണ്ട് പിന്നെയും ഒരു ദിവസം അലഹബാദ്ദിലെ ആ രമണീയമായ തരുണി തന്റെ പ്രാസാദത്തിന്റെ ശിരോഗൃഹത്തിൽ ആസനിതയായിരുന്നു. അന്നത്തേതിൽ പിന്നീടു യാതൊരു ഭേദഗതിയും ഉണ്ടായിട്ടില്ലായിരുന്നു. അന്നത്തെപ്പോലെ അകലുഷമായും നിർമ്മലമായും ഉള്ള നദീജലവും വൃക്ഷങ്ങളുടെ നിബിഡമായ ഛായയും അതിദൂരത്തിൽ ഉള്ള പർവ്വതശൃംഗങ്ങളും സൂര്യകിരണങ്ങളാൽ പ്രകാശമാനമായ ആ പ്രദേശവും ദൃശ്യമാനങ്ങളായിരുന്നു. ഹാ! രാജസ്ഥാനത്തിലെ ഉച്ഛൃംഖലപ്രവൃത്തികളിലും ആ മനോഹരമായ നഗരത്തിലെ അനേക സുഖാനുഭവങ്ങളിലും ഇപ്പോൾ സംലഗ്നനായിരിക്കുന്ന ആ പുരുഷനും ഇതുപോലെ തന്നെ ഭേദം കൂടാതെ ഇരിക്കുന്നോ? അയാൾ ഇപ്പോഴും അവളെ സ്മരിക്കയും അവൾ അയാളുടെ ഛായയെ ആദരിച്ചുവരുന്നതുപോലെ അവളുടെ ഛായയെ പ്രതിദിനം ആദരിക്കയും ചെയ്യുന്നുണ്ടോ? അസ്വതന്ത്രമായി അവളുടെ മനസ്സിൽ ഉദിച്ച വിതർക്കങ്ങൾ തന്നെ തന്റെ അനുരാഗത്തിനു അനുരൂപമായി തന്നാൽ ബഹുമാനിക്കപ്പെട്ടുവരും അന്തിമസമാഗമത്തിൽ സ്നേഹനൈയത്യത്തെ കുറിച്ചു ശപഥം ചെയ്തുവരും ആ ശപഥങ്ങളെ തന്നെ പിന്നീട് എഴുത്തുകളിൽ ആവർത്തിച്ചിരുന്നവനും ആയ ആ പുരുഷനും അചഞ്ചലസ്വരൂപങ്ങളാണെന്നു ഇരാവതിക്കു തോന്നി. എന്നാൽ ഇപ്പോൾ കുറെ ദിവസമായി അയാളുടെ എഴുത്തുകൾ വരാറില്ലായിരുന്നു. പിന്നെ അയാൾ എന്തുകൊണ്ടാണ് അവളുടെ അടുക്കലേക്കു പ്രത്യാഗമിക്കാത്തത്? ഒരു ദിവസത്തേക്കെങ്കിലും അവളെ വന്നുകാണ്മാൻ ശ്രമിക്കാതെ ഇത്ര വളരെക്കാലം അയാൾക്കു വിരഹിതനായിരിക്കാൻ കഴിയുമോ? നിസ്സംശയമായി അയാളുടെ കൃത്യം പ്രതിബന്ധിക്കുന്നായിരിക്കാം. ഒരവധി വാങ്ങുന്നതിനു അയാൾക്കു നിർവാഹമില്ലായിരിക്കാം. എങ്കിലും, ഹാ! ഏകാകിനിയായ പ്രി

യന്മാരെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന അവൾക്കു കാലം എത്ര ദീർഘമായും ദിവസങ്ങളും മണിക്കൂറുകളും എത്ര മന്ദമായി കഴിഞ്ഞുപോകുന്നവയായും തോന്നിയിരിക്കണം?

വളരെനാൾ മുമ്പിൽ ഒരു ദിവസം പ്രഭാതത്തിൽ സംഭവിച്ചതുപോലെ അപ്പോൾ പിതാവായ ഗവർണ്ണരുടെ പ്രവേശത്താൽ അവളുടെ വിചാരങ്ങൾ വിച്ഛിന്നങ്ങളായി.

അയാളുടെ സ്വാഭാവികമായ ശാന്തസ്വരത്തിൽ അയാൾ പറഞ്ഞു: "ഇരാവതി! ഒരതിഥി വന്നു ചേർന്നിട്ടുണ്ട്." തന്റെ പ്രിയതമൻ വന്ന് തന്നെ കാണാൻ കാത്തിരിക്കയാണെന്നു വിചാരിച്ച് അവളുടെ അന്തരംഗം അപരിമിതമായ സന്തോഷംകൊണ്ടു സംഭൃതമായി എങ്കിലും അതിന്റെ ഛായയെ അവൾ ഒട്ടും വെളിയിൽ പ്രദർശിപ്പിച്ചില്ല.

സാൽഹണൻ പിന്നെയും പറഞ്ഞു: "അദ്ദേഹത്തിനെ എതിരേല്ക്കുന്നതു നിനക്കു ഒരു മഹത്തായ അഭിമാനവും സന്തോഷവും ആയിരിക്കും. അദ്ദേഹം തന്റെ പിതാവിന്റെ ഇച്ഛാനുസാരേണ അഹമ്മദാബാദിൽ കുറെ ദിവസം പാർക്കാനായി വന്നിരിക്കുന്ന യുവരാജാവായ സലിം ആണ്".

വളരെ പ്രയാസപ്പെട്ട് ഇരാവതി താങ്ങാനാവാത്ത കഠിനമായ ഉല്ലാസാംശത്തെ ഗോപനം ചെയ്തു. എന്നാൽ സംസാരിക്കുന്നതിനു അവൾ ശക്തയായില്ല.

സാൽഹണൻ ചോദിച്ചു: "എന്താണ്, ഈ വർത്തമാനം നിനക്ക് അത്ര സന്തോഷകരമായിരിക്കുന്നില്ലയോ? നിനക്കു സ്വകമായി വന്നിരിക്കുന്ന ഈ സൗഭാഗ്യത്തെ അനുഭവിക്കുന്നതിനു വേണ്ടി തങ്ങളുടെ സർവ്വസ്വത്തെയും കൊടുക്കാൻ തയ്യാറുള്ളവർ വളരെ ഉണ്ട്. രാജകുമാരന്റെ അനുയായികളിൽ ഒരുത്തനും നിന്നെ കാണുന്നതിനെ എനിക്കു താല്പര്യം ഇല്ല. എന്നാൽ ഭാവിയായ ചക്രവർത്തിയുടെ സംഗതി വ്യത്യസ്തമാണല്ലോ. നീ അദ്ദേഹത്തിന്റെ പ്രീതിയെ സമ്പാദിക്കുന്നത് എനിക്കും സിദ്ധരാം വളരെ പ്രയോജനകരമായി വരാം. എന്നെ അനുഗമിച്ചാലും."

ഇരാവതിയും അവളുടെ പിതാവും കൂടി സലിം നിന്നിരുന്ന തളത്തിലേക്കു പ്രവേശിച്ചപ്പോൾ അദ്ദേഹം തന്റെ സഹജമായ വിനയ

രശീലത്തിന്ന് അനുരൂപമായ വിനയത്തോടെ അവളെ അഭിനന്ദിക്കുന്നതിന്ന് മുൻപെട്ടു വന്നു. എന്നാൽ തൽക്ഷണത്തിൽ അദ്ദേഹത്തിൻെറ ധൃഷ്ടതയെല്ലാം നഷ്ടമായിട്ട് അദ്ദേഹം സ്തബ്ധനായി മിണ്ടാതെ നിന്നു. തത്താദൃശമായ ഐശ്വൎയ്യമുള്ള ആകൃതിയും വിനയമധുരമായ ഭാവവും ഗാംഭീൎയ്യത്തോടു കൂടിയ സൌന്ദൎയ്യവും മനസ്സിനെ ഹഠാൽ അപഹരിക്കുന്നതായ മുഖകാന്തിയും മറ്റു യാതൊരു സ്ത്രീയിലും കണ്ടിട്ടുള്ളതായി അദ്ദേഹത്തിന്ന് തോന്നിയില്ല. അദ്ദേഹം, തരുണികളെ ആദ്യം കണ്ടാൽ താൻ തന്നെ പ്രഥമമായി സംഭാഷണം ചെയ്യാറുള്ള പതിവിനെ വിട്ട്, സാൽഹന്നർ ഇരാവതിയെ പ്രതിപാദനം ചെയ്യുന്നവരെ മൌനിയായി നിന്നു.

അദ്ദേഹം പറഞ്ഞു: "ശ്രേഷ്ഠതരുണി! നിങ്ങളുടെ അതിഥിയെ സൽക്കരിക്കുന്നതിനായി വരുന്നതിൽ നിങ്ങൾക്കുണ്ടായിട്ടുള്ള ശ്രമത്തിന്ന് വേണ്ടി ഞാൻ എത്രയും കൃതജ്ഞനായിരിക്കുന്നു. ഞാൻ നിങ്ങളെക്കുറിച്ച് പലപ്പോഴും കേട്ടിട്ടുണ്ട് പിന്നെ—." അദ്ദേഹം പറയാൻ ഭാവിച്ച ഉപചാരവാക്യം മതിയാകുന്നതല്ലെന്നു തോന്നീട്ടു മദ്ധ്യേ വിരമിക്കയും അനന്തരം ഉചിതതരമായി മറെറാന്നും തോന്നായ്കയാൽ ഇപ്രകാരം തുടൎന്നു പറകയും ചെയ്തു. "നിങ്ങളെ അഭിമുഖമായി കണ്ടറിയുന്നത് ഒരു വലുതായ സന്തോഷം തന്നെ."

ഇരാവതി ഉത്തരം പറഞ്ഞു: "തിരുമനസ്സുകൊണ്ട് എൻെറ പിതാവിനോടും എന്നോടും കാണിച്ച അനുഗ്രഹാതിശയത്തെ ഞാൻ അത്യന്തം അഭിനന്ദിക്കുന്നു. അനേകവിധങ്ങളായ സുഖാനുഭോഗങ്ങൾക്കും വിനോദങ്ങൾക്കും സൌകൎയ്യമുള്ള രാജധാനിയോട് ഉപമിക്കുമ്പോൾ ഞങ്ങളുടെ ഈ ഉപശാന്തമായ ആവാസസ്ഥാനം തിരുമനസ്സിലേക്ക് നീരസമായി തോന്നുകയില്ലയോ എന്നു ഞാൻ ശങ്കിക്കുന്നു."

സലിം പറഞ്ഞു: "ഗവൎണ്ണരുടെ ശ്രേഷ്ഠയായ പുത്രി ചിലപ്പോൾ അവളുടെ സഹവാസസൌഖ്യത്തെ എനിക്കു തരുമെങ്കിൽ അല്ലഹബാദിലുള്ള എൻെറ സ്വല്പവാസം വിരസമാകുമെന്നു വിചാരിക്കാൻ ഇടയില്ല. എന്നാൽ രാജധാനിയെക്കുറിച്ച് പറഞ്ഞുവല്ലോ. നിങ്ങൾക്ക് ആ സ്ഥലം പരിചിതമാണെന്നു ഞാൻ വിശ്വസിക്കുന്നു."

അവൾ ഉത്തരം പറഞ്ഞു: "ഞാൻ ഒരിക്കലും ആഗ്രായിൽ പോയിട്ടില്ല"

സലിം പറഞ്ഞു: "ഒരിക്കലും പോയിട്ടില്ലയോ? യോഗ്യനായ സാൽഹണാ! ഈ ദൂരസ്ഥലത്തിരുന്നിട്ടുണ്ടാകുന്നതിൽ അധികമായ ലോകപരിചയം സമ്പാദിക്കുന്നതിനു നിങ്ങളുടെ ബുദ്ധിമതിയായ പുത്രിക്കു അവശ്യം കാലമായിരിക്കുന്നു."

ഗവൎണ്ണർ ഉത്തരം പറഞ്ഞു: "എന്റെ പുത്രി അവിടുന്ന് എത്രയും ദയാപുരസ്സരം പ്രീതിഭാവനം ചെയ്ത എന്റെ ഭാവിയായ ഭൎത്താവിന്റെ സംരക്ഷണയിൽ ആയി വരുമ്പോൾ അതിനുള്ള കാലമാകും?"

ഈ അനുബോധനം യുവരാജാവിനു രസിച്ചോ എന്നറിയുന്നതു പ്രയാസമായിരുന്നു. എന്നാൽ ക്ഷണനേരം അദ്ദേഹം മൗനത്തെ അവലംബിച്ച് തന്റെ കറുത്ത പുരികങ്ങളെ ചുളുക്കി; അദ്ദേഹം പുനശ്ച സംസാരിക്കാൻ ആരംഭിച്ചപ്പോൾ അത് വിഷയാന്തരത്തെ കുറിച്ച് ആയിരുന്നു. ആ സംഭാഷണം കുറെ നേരം കൂടി നടന്നതിന്റെ ശേഷം സാൽഹണർ തന്റെ പുത്രിയെ അവളുടെ മുറിയിലേക്കു പ്രതിനിവൎത്തിച്ചുകൊള്ളുന്നതിനു അനുവദിക്കയും ഇരാവതി ഈ സമാഗമം അവസാനിച്ചല്ലോ എന്നു സന്തോഷിച്ച് ഏറ്റവും വണക്കത്തോടെ യാത്ര പറഞ്ഞു പിരികയും ചെയ്തു. ചക്രവൎത്തിയുടെ പുത്രനെ കണ്ടിട്ട് അവൾക്കു അദ്ദേഹത്തിന്റെ വേഷത്തിന്റെ ആഡംബരം ഒന്നു മാത്രമേ മനസ്സിൽ പതിഞ്ഞുള്ളു. എന്നാൽ സലിം തന്റെ അപ്പോഴത്തെ വേഷത്തെ കേവലം യാത്രാനുരൂപമായുള്ളതായിട്ടു കരുതിയിരുന്നൊള്ളു.

കുറച്ചു നേരം കഴിഞ്ഞപ്പോൾ സലിമും ഗവൎണ്ണരും ഒരു തൃതീയപുരുഷനും കൂടി കോട്ടയുടെ അന്തൎഭാഗത്തിലുള്ള ഒരു മുറിയിൽ ഇരുന്നു ചില ഗൗരവമുള്ള സംഗതികളെ കുറിച്ചു ഗൂഢമായി ആലോചിക്കയായിരുന്നു. ആ തൃതീയപുരുഷൻ ദുൎഗ്ഗാചാൎയ്യനായ ഗോരക്ഷൻ ആയിരുന്നു.

രാജകുമാരൻ പറയാൻ ആരംഭിച്ചു: "സ്നേഹിതന്മാരേ! നാം ശ്രമിക്കുന്ന കാൎയ്യത്തിന്റെ സിദ്ധി ആസന്നമായതുപോലെ തോന്നു

ണം. കാൎയ്യങ്ങളുടെ തൽകാലസ്ഥിതിയെ ആലോചിച്ചതിന്റെ ശേഷം മേൽ എന്തൊക്കെയാണു് വേണ്ടത് എന്നുള്ളതിനെ കുറിച്ചു വിചാരിക്കുന്നതു നന്നായിരിക്കുമെന്നാണ് എന്റെ അഭിപ്രായം. സാൽഫണോ! നമ്മൾ മൂന്നു പേരിൽ വെച്ചു നിങ്ങളാണു് അധികകാൎയ്യജ്ഞതയുള്ള ആളെന്നു ഞാൻ വിശ്വസിക്കുന്നു. എന്നെ കുറിച്ചു രാജധാനിയിൽ വളരെ ശത്രുകൾ ഉണ്ട്. ഞാൻ ഇവിടെ വന്നിരിക്കുന്നതു് എന്റെ പിതാവിന്റെ ഇഷ്ടത്തെ, അഥവാ ആജ്ഞയെ, അനുസരിച്ചാണു്. ഇതിനൊക്കെ കാരണം അബുൽഫസൽ ആണെന്നു് എനിക്കറിയാം. ദൈവം അവനെ ശപിക്കട്ടെ. എന്നാൽ ഒരു ദിവസം അയാളോടു് ഇതിന്റെ പ്രതികാരം ചെയ്യാൻ അവസരം ഉണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. സാൽഫണോ! ഇനി നിങ്ങൾക്കു പറയാനുള്ളതു കേൾക്കട്ടെ."

അയാൾ പറയാൻ തുടങ്ങി: "ഇപ്പോൾ എല്ലാം നമ്മുടെ ഇഷ്ടത്തിനു അനുകൂലമായി നടക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ആഗ്രായിലും ഡെൽഹിയിലും ലാഹോറിലും മറ്റു സ്ഥലങ്ങളിലും മതവിശ്വാസികളായ മഹമ്മദീയരും മറ്റു പ്രജകളും അവരുടെ മതത്തെക്കുറിച്ചു ചക്രവൎത്തി പ്രദർശിപ്പിക്കുന്ന അവഹേളനത്താലും അവൎക്കുള്ള അനേക വിശേഷാധികാരങ്ങളെ ഇല്ലാതാക്കുന്നതിനാലും അദ്ദേഹത്തിനോടു് ഏററവും ദ്വേഷമുള്ളവരായി തീൎന്നിട്ടുണ്ട്. ഈ അവസരത്തിൽ ഒരു ക്ഷോഭം ഉണ്ടാകുന്നതു് നന്നായിരിക്കും. അതിൽ പ്രബലന്മാരായ അനേകം ആളുകൾ ചേരുന്നതാണു്. ഇതിലേക്കും അബ്ദുൽകാദർ വളരെ ഉപയോഗപ്പെട്ടിട്ടുണ്ട്. എന്നാൽ അയാളിൽനിന്നും അധികമായ ഗുണത്തെ പ്രതീക്ഷിക്കാൻ പാടില്ല. പ്രത്യക്ഷമായി പ്രവൎത്തിക്കണം എന്നാണ് അയാളുടെ ആഗ്രഹം. ദ്രോഹം എന്ന് അയാൾ നിൎദ്ദേശിക്കുന്നതിനെ കുറിച്ച് അയാൾക്കു കൂടുള്ളവരുടെ സംശയങ്ങൾ ജനിക്കുന്നു."

സലിം ചോദിച്ചു: "നിങ്ങളുടെ ഭീമകനോ?"

"അയാൾ നമ്മളിൽ ഒരാൾ തന്നെ. അയാളെ എങ്ങിനെയാണ് സ്വാധീനപ്പെടുത്തിയതെന്നു പറഞ്ഞിട്ടാവശ്യമില്ല. അയാൾ നമ്മുടെ പക്ഷത്തിലാണ് എന്നു പറഞ്ഞാൽ മതിയല്ലോ. അക്ബ-

ഷിച്ചു കഴിഞ്ഞിട്ടു സ്വയം സേനകളെ നയിക്കാൻ ഭാവിച്ചിരിക്കുന്നു എന്നാണ് തോന്നുന്നത്. യുദ്ധം ആരംഭിക്കുമ്പോൾ നമ്മുടെ സിദ്ധനും മററു അനുയായികളും തൽക്ഷണത്തിൽ അദ്ദേഹത്തിന്റെ പക്ഷത്തെ വിട്ടു കാശ്മീരസേനയോടു ചേരും. പിന്നെ അക്ബർക്ക് അവിടെനിന്നും പ്രതിനിവർത്തിക്കുന്നതിൽ വേണ്ടെടത്തോളം ശ്രമം ഉണ്ടാകും. അതിനിടയ്ക്ക് ആഗ്രായിലുള്ള നമ്മുടെ പക്ഷക്കാർ സലിമിനെ ചക്രവർത്തിയായി പ്രഖ്യാപനം ചെയ്ത് കോട്ടയേയും ഖജനാവിനേയും സ്വാധീനമാക്കി കഴിഞ്ഞിരിക്കും. അതിനാൽ അക്ബർ പ്രതിനിവർത്തിക്കുന്നതിനു ശക്തനായാലും തിരിച്ചു രാജധാനിയിൽ എത്തുമ്പോൾ അധികമായി യുദ്ധം വേണ്ടിവരും. പര്യവസാനം അദ്ദേഹം തന്റെ ചക്രവർത്തിപദത്തെ യുവരാജാവിനു വിട്ടുകൊടുക്കുന്നതായി സംഭവിക്കുമെന്നു ഞാൻ വിചാരിക്കുന്നു."

സലിം പറഞ്ഞു: "എല്ലാം നമ്മുടെ ആത്മാലോചനപ്പോലെ ശരിയായിരിക്കുന്നു. അത് ഇപ്പോൾ ഫലോന്മുഖിയായിരിക്കുന്നു എന്നറിഞ്ഞത് ഞാൻ സന്തോഷിക്കുന്നു. എന്നാൽ ഒരു ശങ്കയുണ്ട്. നമ്മുടെ ഉപായപ്രയോഗങ്ങളിൽ എന്തെങ്കിലും വെളിപ്പെട്ടുപോയേക്കുമോ? എല്ലാത്തിലും വേണ്ട കരുതൽ ചെയ്തിട്ടുണ്ടോ? കാശ്മീരത്തേക്ക് അയക്കപ്പെട്ടിട്ടുള്ള ആ എഴുത്ത് മറുകയ്യിൽ അകപ്പെട്ടെങ്കിലോ?"

സാൽഹണൻ ഉത്തരം പറഞ്ഞു: "ആ എഴുത്ത് നിർവ്വിഘ്നമായി ഉദ്ദിഷ്ടസ്ഥലത്ത് എത്തിട്ടുണ്ട്. അതിനെ ആരു കൊണ്ടുപോയി എന്നാണ് വിചാരിച്ചിരിക്കുന്നത്? മാരനും അല്ല. കല്ലുകർ തന്നെ ആണ്."

സലിം ഉച്ചത്തിൽ പറഞ്ഞു: "അതെന്തുസാഹസമായിപ്പോയി!"

സാൽഹണൻ ശാന്തതയോടെ ഉത്തരം പറഞ്ഞു: "ഒട്ടും ഇല്ല. ആ യോഗ്യപുരുഷൻ താൻ ഏതു പ്രവൃത്തിയെ കുറിച്ചു യാതൊരറിവും ഇല്ലായിരുന്നു. സിദ്ധൻ തന്നെയാണ് കല്ലുകയുടെ കയ്യിൽ ആ എഴുത്തിനെ കൊടുത്തത്. അയാൾക്കും അതിലെ സംഗതികളെ കുറിച്ചു യാതൊരു അറിവും ഇല്ലായിരുന്നു. അതിനെ നിർവ്വിഘ്നമായി എത്തിച്ചുകൊടുക്കുന്നതിനു അയാളെ ഒരു [illegible]

തലപ്പെടുത്തുകയാണ് ചെയ്തത്. ഒരുവേള ആയാലും അതിനെ നോക്കുന്ന പക്ഷവും നമ്മുടെ പേർ അതിൽ ഇല്ലാത്തതിനാൽ നമ്മെക്കുറിച്ച് അയാൾക്കു യാതൊരു സംശയവും ഉണ്ടാകുന്നതിനിടയില്ല."

സലിം അളിനാദിച്ചു ചിരിച്ചുകൊണ്ടു പറഞ്ഞു: "നന്നായി സാൽഹണാ! നിങ്ങൾ തന്ന അറിവിനു വേണ്ടി ഞാൻ കൃതജ്ഞനായിരിക്കുന്നു. എന്നാൽ നമ്മുടെ യോഗ്യനായ ഗോരക്ഷനു അദ്ദേഹത്തിന്റെ വകയായി നമുക്ക് അറിവൊന്നും തരാനില്ലയോ?"

ഇതുവരെ മൗനിയായി കേട്ടുകൊണ്ടിരുന്ന യോഗി ഉത്തരം പറഞ്ഞു: "ഉണ്ട്. ഞാനും അലസനായിരുന്നില്ല. ഞാൻ ചക്രവർത്തിയുടെ കൊട്ടാരത്തിൽ മാത്രമല്ല, അന്തർഗൃഹത്തിൽ കൂടിയും പ്രവേശിക്കയുണ്ടായി എന്ന പരമാർത്ഥത്തിനെ അവിടുന്ന് അസംഭാവ്യമാണെന്നു വിചാരിച്ചല്ലോ. തന്റെ നാട്ടിലുള്ള വിവിധമതങ്ങളെയും ശാസ്ത്രങ്ങളെയും ഗ്രഹിക്കുന്നതിനു അദ്ദേഹം ഉൽസുകനാണെന്ന് അവിടുത്തേക്ക് അറിയാമല്ലോ. അദ്ദേഹത്തിനു പുരാതനമായ യോഗശാസ്ത്രം അഭ്യസിക്കുന്നതിനു ആഗ്രഹം ജനിച്ചു. അതിനെക്കുറിച്ച് അദ്ദേഹം വളരെ കേട്ടിട്ടുണ്ടെങ്കിലും അദ്ദേഹത്തിനു യാതൊരറിവും ഇല്ല. ഈ വിഷയത്തെ വേണ്ടുംവണ്ണം അദ്ദേഹത്തിനോടു പ്രതിപാദിക്കുന്നതിനു ഫൈസിയും കല്പകനും ശക്തന്മാരല്ല. ചില വിശ്വസ്തന്മാരായ സ്നേഹിതന്മാർ മുഖാന്തരം യോഗശാസ്ത്രത്തിൽ എനിക്കു നല്ല അറിവുണ്ടെന്ന് അദ്ദേഹത്തിനെ മനസ്സിലാക്കാൻ എനിക്കു മാർഗ്ഗം ഉണ്ടായി. അചിരേണ ഞാൻ രാജധാനിയിലേക്കു ക്ഷണിക്കപ്പെടുകയും അണിമാദികളായ അഷ്ടസിദ്ധികളെ സാധിക്കുന്നതിനുള്ള മാർഗ്ഗമായ യോഗശാസ്ത്രത്തിന്റെ മൂലതത്വങ്ങളെ ശുദ്ധമായി അദ്ദേഹത്തിനോടു പ്രതിപാദിക്കയും ചെയ്തു. ഇതിന്റെ ശ്രേഷ്ഠതയെ വാങ്മാത്രത്താലല്ലാതെ പ്രത്യക്ഷത്താലും തെളിയിക്കുന്നതിനു വേണ്ടി ഇന്ദ്രജാലത്തിൽ അതിനിപുണനായി ഞങ്ങളുടെ കൂട്ടത്തിൽ ഉള്ള ഒരാളെക്കൊണ്ട് ഒരു പ്രയോഗം കാണിച്ച് ചക്രവർത്തിയെ ഞാൻ വിസ്മയിപ്പിച്ചു. അയാൾ പൊക്കം കുറഞ്ഞ ഒരു പീഠത്തിൽ ഇരുന്നു. വളഞ്ഞ പിടിയോടു കൂടിയ ഒരു മുളങ്കമ്പ് അരയിനോടു ചേർത്തുവെക്കപ്പെട്ടിരുന്നു. ഒരു വെളുത്ത വസ്ത്രംകൊണ്ട് ഇയാളുടെ ദേഹം മുഴുവനും മൂടപ്പെട്ടു. അതു നീക്കപ്പെട്ടപ്പോൾ

അയാൾ ഒരു കമ്പിയുടെ പിടിയിൽ കൈനീട്ടിവെച്ചുകൊണ്ടു പീഠത്തിൽനിന്നു ഏകദേശം രണ്ടടിപൊക്കത്തിൽ നിരാലംബനായി ഇരിക്കുന്നതു കാണപ്പെട്ടു. ഈ ഇന്ദ്രജാലവിദ്യയെ സൌകര്യം ഉള്ളപ്പോൾ അവിടുന്നു ഒരു ദിവസം കാണേണ്ടതാണ്. എന്നാൽ ഇപ്പോൾ ഇത്രയും പറഞ്ഞാൽ മതി. അക്ബർ അത്ഭുതപ്പെട്ടു എന്നു മാത്രമല്ല, ഈ രഹസ്യങ്ങളെ അറിയുന്നതിനു അധികതാല്പര്യം ഉള്ളവനും ആയിത്തീർന്നു. എന്നാൽ അദ്ദേഹത്തിനു ഇനിയും ജിജ്ഞാസ വർദ്ധിക്കത്തക്കവിധത്തിൽ മാത്രമല്ലാതെ അധികം ഒന്നും ഞാൻ പറഞ്ഞില്ല. അതുകൊണ്ട് ഇപ്പോൾ അദ്ദേഹത്തിൻെറ സന്നിധിയിൽ എല്ലായ്പ്പോഴും പോകുവാനുള്ള അവസരം എനിക്കു ലഭിച്ചിട്ടുണ്ട്. എന്നാൽ അതിനെ ഞാൻ ചുരുക്കമേ ഉപയോഗിക്കാറൊള്ളൂ. അതുകൊണ്ടു നമുക്കു വളരെ പ്രയോജനം ഉണ്ടാകും. എൻെറ ശിഷ്യന്മാർ മുഖാന്തരം നമ്മുടെ കാര്യത്തിനു വേണ്ട സംഗതികൾ എല്ലാം ഞാൻ അറിയാറുണ്ട്. അക്ബറുടെ കൊട്ടാരത്തിലും അന്തഃപുരങ്ങളിലും നടക്കുന്നതൊക്കെയും അറിയാൻ ശ്രമിക്കുന്ന ശിഷ്യന്മാർ അവിടെ ധാരാളം ഉണ്ട്. എന്നാൽ അദ്ദേഹം ഇവരെ ഒരു യോഗിയുടെ മതാനുസാരികൾ എന്നല്ലാതെ മറ്റൊന്നും ശങ്കിക്കുന്നില്ല. ഇപ്രകാരം അന്യഥാ അറിയാൻ അശക്യങ്ങളായ അനേക വൃത്താന്തങ്ങളെ അവിടുത്തേയും നമ്മുടെ മിത്രമായ സാൽഹണനേയും അറിയിക്കുന്നതിനു എനിക്കു കഴിയും."

സലിം പറഞ്ഞു: "നിങ്ങൾ ഒരു ഐന്ദ്രജാലികനാണെന്നു ഞങ്ങൾ സമ്മതിക്കേണ്ടിയിരിക്കുന്നു. ഞങ്ങൾക്കു ചെയ്യുന്ന ഉപകാരങ്ങൾക്കു പ്രതിഫലമായി നിങ്ങൾ എന്താണ് ആവശ്യപ്പെടുന്നത്? എൻെറ ആധിപത്യം സ്ഥാപിതമായാൽ കാശ്മീരത്തിലെ രാജപ്രതിനിധിയുടെ സ്ഥാനം കിട്ടണം എന്നാണ് സാൽഹണൻെറ ആഗ്രഹം എന്നു എനിക്കറിയാം. എല്ലാം ശരിയായി വരുന്നപക്ഷം ആ ആഗ്രഹത്തെ നിശ്ചയമായി സാധിപ്പിക്കാം. ഒന്നും വൃഥാ ലഭിക്കയില്ലെന്നുള്ള അയാളുടെ അഭിപ്രായത്തിൽ ഞാനും ചേരുന്നു. എന്നാൽ നിങ്ങൾക്ക് എന്താണ് ആഗ്രഹം? ഉടമ്പടികൾ എല്ലാം മുൻകൂട്ടി തിട്ടപ്പെടുത്തുന്നതാണ് ഉത്തമം."

ഗോരക്ഷൻ ഉത്തരം പറഞ്ഞു: "മഹാനായ രാജാവേ! മുൻപിൽകൂട്ടിത്തന്നെ ഞാൻ ഇപ്രകാരം സംബോധനം ചെയ്തുകൊള്ളുന്നു. എനിക്കു യാതൊരു പ്രതിഫലവും വേണ്ട എന്നു ഞാൻ പറയുന്നതിനെ കുറിച്ച് അവിടത്തേക്കു ആശ്ചര്യം തോന്നുമായിരിക്കും. എന്നാൽ ഞാൻ അതിനെ വിശദീകരിക്കാം. അവിടത്തേക്ക് എന്താണ് വേണ്ടത് എന്നു ഞാൻ അങ്ങോട്ടു ചോദിക്കുന്നു. ഒരു മനുഷ്യനു ഇച്ഛിക്കാവുന്നതെല്ലാം അവിടത്തേക്ക് ഇപ്പോഴുംതന്നെ ഉണ്ടെന്നുള്ളതു നിസ്സംശയമാണല്ലോ. അവിടത്തേക്കു വേണ്ട ധനവും കൊട്ടാരങ്ങളും ഇഷ്ടാനുവർത്തനത്തിനു സൌന്ദര്യമുള്ള സ്ത്രീകളും സന്തുഷ്ടന്മാരായ ഇഷ്ടന്മാരും അത്യുത്തമങ്ങളായ മധുകങ്ങളും ഉണ്ട്. അവിടുന്ന് ഈ സമൃദ്ധമായ മഹാരാജ്യത്തിൽ ചക്രവർത്തിയുടെ സ്ഥാനത്തെ നിശ്ചയമായി ആരോഹണം ചെയ്യുന്ന അനന്തരാവകാശിയാണ്. എങ്കിലും അവിടത്തേക്കു ഗൂഢങ്ങളും ഉഗ്രങ്ങളും ആപല്ക്കരങ്ങളുംതന്നെയും ആയ ഈ ഉപായപ്രയോഗങ്ങളെ ഫലിപ്പിക്കുന്നതിനു ഞങ്ങളുടെയും അവിടത്തേക്കാൾ നികൃഷ്ടന്മാരായ മറ്റുള്ളവരുടെയും സഹായവും ആവശ്യകമായിരിക്കുന്നു. ഇതെന്തുകൊണ്ടാണ്? അവിടത്തെ പിതാവിന്റെ മരണാനന്തരം ആ സ്ഥാനം ഒഴിവാകുന്നതുവരെ അവിടത്തേക്കു കാത്തിരിക്കാൻ ക്ഷമയില്ലാതെ ഇപ്പോഴുംതന്നെ അധികാരത്തെ വഹിക്കുന്നതിനുള്ള ആഗ്രഹം നിമിത്തം ആണ്. എന്നാൽ അവിടുന്ന് അവിടത്തേക്കു കിട്ടണമെന്നു വിചാരിക്കുന്നതായ അധികാരത്തെതന്നെയാണ് ഞാനും ആഗ്രഹിക്കുന്നത്. അവിടത്തേക്കു ഇപ്പോഴും ഒന്നിനും പൂർണ്ണമായ അധികാരം ഇല്ലാത്ത സ്ഥിതിയായിരിക്കുമ്പോഴും ഞാൻ അദ്യാപി അധികാരത്തെ വഹിക്കുന്നു. എന്നാൽ ഇതിലും അധികമായ അധികാരത്തിനായിട്ടാണ് ഞാൻ സർവദാ ശ്രമിക്കുന്നത്. ആവശ്യപ്പെട്ടാൽ ഭൂമിയിലുള്ള മഹാന്മാരെ എതിർക്കുന്നതിനു സംഘമായി ചേരുന്ന അസംഖ്യം പേർ എന്റെ സ്വല്പമായ സംജ്ഞാപനത്തെ നിശ്ശങ്കമായി അനുവർത്തിക്കുന്നതിനു സന്നദ്ധന്മാരായിട്ടുണ്ട്. സാധുവും അപ്രസിദ്ധനും പലരാലും അവഹേളിതനും ആയ കേവലം ഒരു ആചാര്യനായ എനിക്കു സകല പ്രാഭവങ്ങളോടുംകൂടിയ അവിടത്തെ അതിശയിക്കുന്നതായ ഒരു അധികാരം ഉണ്ട്. എന്റെ ആജ്ഞാകരന്മാർ എന്തുകൊണ്ടാണ് എന്റെ അധികാ

ത്തിനു കീഴടങ്ങിയിരിക്കുന്നത്? ഏന്നിരേധമായും, മനുഷ്യൻ ജീവച്ഛവപ്രായന്മാരായി തീരത്തക്കവിധത്തിൽ വിവേകത്തേയും ഇച്ഛാശക്തിയേയും നശിപ്പിക്കുന്നതായും ഉള്ള മതഭ്രാന്തിനാൽതന്നെ. ഒരിക്കലും ഇളപ്പമില്ലാത്ത ദൃഢഭക്തന്മാരായി എന്നു ബലിയാണ് അത്യന്തം സ്വീകാര്യമായിരിക്കുന്നത് എന്ന് എന്റെ അനുചരന്മാരെ കാണിക്കുന്നതിനു അവിടത്തേയോ മറെറാരുത്തനേയോ എനിക്കു മനസ്സുള്ളവരെ ഞാൻ അംഗുലികൊണ്ട് ഒന്നു നിർദ്ദേശിച്ചാൽ മതി. ബലിയായി വരുന്ന ആൾ എത്ര ഉന്നതപദവിയിൽ ഇരിക്കുന്നോ അത്രയും ദേവിക്കു പ്രിയമാണ്. ബലിക്കു നിർണ്ണീതനായിരിക്കുന്നവനു ആരെങ്കിലും മുൻപിൽകൂട്ടി അറിവു കൊടുക്കയും, അവൻ എന്തെല്ലാം കരുതലുകൾ ചെയ്കയും എത്ര ഭൃത്യന്മാരെയും രക്ഷിജനങ്ങളെയും ചുററും നിറുത്തിക്കൊള്ളുകയും ചെയ്താലും അവൻ രക്ഷപ്പെടുന്നതു പ്രായേണ അശക്യംതന്നെയാണ്. അവന്റെ അനുചരന്മാരുടെ ഇടയിൽ തന്നെ എന്റെ വിശ്വസ്തന്മാർ അവന്റെ അടുക്കൽ ഉണ്ടാകും. ശരിയായ കാലംവരുമ്പോൾ അർദ്ധരാത്രിയിൽ സംശയത്തെ ജനിപ്പിക്കുന്നതിനു യാതൊരു ശബ്ദവും ഇല്ലാതെ, ഝടിതി പാശം അവന്റെ കഴുത്തിൽ വീണ് നിലവിളിക്കും മററും ഇടയുണ്ടാകാതെ അവന്റെ കഥ കഴിയും. അപൂർവമായി ചിലപ്പോൾ ഈ കൃത്യം ചെയ്യുന്നവൻ പിടിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അവൻ പിടിക്കുന്നവന്റെ കയ്യിൽനിന്നും തെററി ഉടനെ കാണാതെ ആകും. ഒരു വേള അവനെ പിടികിട്ടിയാലും സാരമില്ല. അവൻ അനന്തമായ ശ്രേയസ്സുകിട്ടുമെന്നുള്ള വിശ്വാസത്തോടുകൂടി മരിക്കുന്നു. അവനു സാധിക്കാൻ കഴിയാത്ത കാര്യത്തെ നടത്തുന്നതിനു അനേകംപേർ ഒരുമ്പെട്ടിരിക്കയും താമസിക്കാതെ അവരുടെ യത്നം സഫലമാകയും ചെയ്യും."

യോഗി സ്വല്പനേരം മൌനത്തെ അവലംബിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ശ്രോതാക്കൾ രണ്ടുപേരും ഒന്നും പറഞ്ഞില്ല. ഈ അത്ഭുതസംഗതികളെ കേട്ടു നല്ല പരിചയമുള്ള സാൽഹണൻ ശാന്തതയോടെ കേട്ടുംകൊണ്ടിരിക്കയായിരുന്നു. സലിം ആകട്ടെ സ്വതഃധൈര്യവാനായിരുന്നെങ്കിലും ആചാര്യന്റെ ഈ വാക്കുകൾ കേട്ട് വിവർണ്ണനായി അദ്ദേഹത്തിനെ സൂക്ഷിച്ചു നോക്കിക്കൊണ്ടു വിചാരമഗ്നനായി ഇരുന്നു.

ഗോരക്ഷൻ പിന്നെയും പറഞ്ഞു: "ഇപ്രകാരം ഞാനും എന്റെ രീത്യാ അധികാരത്തെ വഹിക്കുന്നു. എന്നെ എതിൎക്കുന്നവരെ സംശയത്തിനു ഇടകൊടുക്കാതെ ഞാൻ എന്റെ മാൎഗ്ഗത്തിൽനിന്നു നിഷ്കാസനം ചെയ്തുകളയുന്നു. എന്റെ ശക്തിയെ അറിയുന്നവർ എന്നെ ഭയപ്പെടുന്നു. അവർ ഉൽകൃഷ്ടന്മാരായാലും നികൃഷ്ടന്മാരായാലും എന്റെ നിയോഗത്തെ അനുവൎത്തിക്കുന്നു. ഇപ്രകാരമുള്ള അധികാരത്തെ നടത്തുന്നവനു അവിടത്തെ പോലുള്ള സന്താപങ്ങൾ ഇല്ലെന്നു വിചാരിക്കുന്നോ? ജനങ്ങൾ അവിടത്തെ ബഹുമാനിക്കാതെ അനാദരിക്കയും അവരുടെ സകല പ്രവൃത്തികളും എന്നുവേണ്ട അവരുടെ ജീവൻകൂടെ അവിടത്തെ ഇഷ്ടാധീനങ്ങളാണെന്നു അവിടത്തേക്കു ബോധം ഉണ്ടായിരിക്കയും ചെയ്യുമ്പോൾ അവിടത്തേക്കു അഹങ്കാരം തോന്നുകയില്ലയോ? ഇപ്രകാരം ചിന്തിക്കുന്നതു ഞാൻ ഒരാൾ മാത്രം അല്ല. ജനങ്ങളുടെ ദൃഷ്ട്യാ പ്രബലന്മാരായ അധിപതികളാണെന്നു വിചാരിക്കപ്പെടുന്നവരെക്കൂടെയും കീഴടക്കുന്നതിനു ആരും അറിയാതെ ഗൂഢമായി ശ്രമിക്കുന്നവർ ദൂരദേശങ്ങളിൽ ഉണ്ടെന്നു ഞാൻ അറിയുന്നു. സ്വമതത്തിലേക്കു ജനങ്ങളെ ചേൎക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി പശ്ചിമദിക്കിലുള്ള ദൂരദേശങ്ങളിൽനിന്നു വന്നിട്ടുള്ളവരെ ആഗ്രായിലും മറ്റുള്ള സ്ഥലങ്ങളിലും ഞാൻ പലപ്പോഴും കണ്ടു സംസാരിച്ചിട്ടുണ്ടു്. അവരുടെ സിദ്ധാന്തങ്ങളെ ശ്രദ്ധയോടെ കേൾക്ക് എന്നുള്ള വ്യാജേന ഞാൻ അവരുടെ ഉപദേശങ്ങളെക്രമേണ മനസ്സിലാക്കീട്ടുണ്ടു്. അവരുടെ ഏൎപ്പാടുകളെയും നടപടികളെയും കുറിച്ചു അവർ പറഞ്ഞു ഞാൻ അറിഞ്ഞിട്ടുള്ളതിൽനിന്നും അവരും അവരുടെ നേതാക്കന്മാരും എന്നെപ്പോലെ പക്ഷേ ഭിന്നമാൎഗ്ഗമായി ഒരേ ദൈവത്തെ തന്നെ വിശ്വസിക്കുന്നു എന്നു ഞാൻ ഗ്രഹിച്ചിരിക്കുന്നു. അവരുടെ ഉപകരണങ്ങൾ ഭിന്നങ്ങളാണു്. എന്നാൽ അവയും നിൎദ്ദയങ്ങൾ തന്നെയാണു്. മനുഷ്യരെ ഞങ്ങൾ ശ്വാസംമുട്ടിച്ചു കൊല്ലുന്നു. അവർ ജീവനോടെ ദഹിപ്പിക്കുന്നു. എന്നാൽ അവർ പലപ്പോഴും നിരോധിക്കപ്പെടുകയും ഉപദ്രവിക്കപ്പെടുകയും ചെയ്യുന്നുണ്ടെങ്കിലും തങ്ങളുടെ മതപ്രതിപത്തിയെ അവലംബിച്ചു രാജാക്കന്മാരേയും, ബാഹ്യമായി വിധേയതയെ ഭാവിച്ചുംകൊണ്ടു തു

ങ്ങളുടെ മതാദ്ധ്യക്ഷന്റേയും നിയന്ത്രിക്കുന്നതിനു ശക്തന്മാരാകുന്നു. അതിനാൽ ബാഹ്യപ്രകടനങ്ങളിലോ മററുള്ളവർ സമ്മതിക്കുന്നതിലോ അല്ല ഒരുത്തന്റെ അധികാരശക്തി പ്രതിഷ്ഠിതമായിരിക്കുന്നത് എന്ന് അവിടുത്തേക്കു മനസ്സിലായല്ലോ. ഇത് അവിടുത്തേക്കു അസാധാരണമായി തോന്നുന്നായിരിക്കാം.”

ഗോരക്ഷൻ വിരമിച്ചു. സലിം പിന്നെയും തൂഷ്ണീകനായിരുന്നു. എന്നാൽ സലിം ആ വൃദ്ധാചാര്യന്റെ നേരെ നോക്കിയ നോട്ടം വാക്കുകളേക്കാൾ അധികം അർത്ഥവത്തായിരുന്നു.

ആ ആചാര്യൻ ഒന്നു ചിരിച്ചിട്ട് സാവധാനമായി പറഞ്ഞു: “ഈ ക്ഷണത്തിൽ അവിടുത്തെ മനസ്സിൽ തോന്നുന്ന വിചാരങ്ങൾ എന്താണെന്ന് എനിക്കു മനസ്സിലായി. എന്നെപ്പോലുള്ള ഒരു ബന്ധു അനർത്ഥഹേതുവായി തീർന്നേക്കാവുന്നതുകൊണ്ട് ഇപ്പോൾത്തന്നെ അങ്ങനെ ഉള്ളവന്റെ കഥ കഴിച്ചേക്കുകയല്ലയോ നല്ലത് എന്ന് അവിടുന്ന് ആലോചിക്കുന്നായിരിക്കാം. എന്നാൽ നിർബാധമായി തിരിച്ചുപോരാമെന്നുള്ള നിശ്ചയമില്ലാതെ വ്യാഘ്രത്തിന്റെ ഗുഹയിൽ കടന്നു ചെല്ലത്തക്കവണ്ണം ഞാൻ മന്ദബുദ്ധിയല്ല. പർവ്വതത്തിന്മേൽകാണുന്ന ആ ദേവാലയത്തിൽ എന്റെ അനുചരന്മാർ എന്നെ പ്രതീക്ഷിച്ചു നില്പുണ്ട്. പ്രഭാതത്തോടുകൂടി ഞാൻ അവരുടെ കൂട്ടത്തിൽ ചെന്നുചേർന്നില്ലെങ്കിൽ ദേവിയുടെ പ്രത്യേകാരാധകനായ എന്റെ മരണത്തിനു പ്രായശ്ചിത്തമായി ആരെയാണ് ദേവിക്കു ബലിയായി കൊടുക്കേണ്ടതെന്ന് അവർക്കു നല്ലവണ്ണം അറിയാം.”

സലിം പറഞ്ഞു: “നിങ്ങളുടെ സാഹസമായ കരുതലോടുകൂടി നിങ്ങൾ വേണ്ട ഏർപ്പാട് ചെയ്തിരിക്കുന്നു. എന്നാൽ യോഗ്യരായ ഗോരക്ഷരേ! നിങ്ങളുടെ ഈ കരുതൽ വേണ്ടതിലധികമാണ്. ഞങ്ങൾക്കു വളരെ കാര്യങ്ങളിൽ നിങ്ങളുടെ സാഹായ്യം ആവശ്യകമായിരിക്കുന്നുണ്ട്: കാരണംകൂടാതെ അതിനെ ഞാൻ ഇല്ലാതെ ആക്കുമോ? എന്നാൽ നമ്മുടെ ആലോചനയുടെ പ്രകൃതത്തെ നാം വിട്ടിരിക്കുന്നു. ഒരു സംഗതിയെക്കുറിച്ച് എന്റെ മനസ്സിനു അസ്വാസ്ഥ്യം ഉണ്ട്. സാൽഹണാ! നിങ്ങളുടെ ഭ്രാതാവായ കാശ്മീരത്തിലെ മന്ത്രിയുടെ അടുക്കൽനിന്നും നാം എന്താണ് പ്രതീക്ഷിക്കേണ്ടത്? അയാൾ

നമ്മുടെ പക്ഷത്തിൽ ചേരുമോ? ഇല്ലെങ്കിൽ വഴികിൽ നമുക്കു ഉപദ്രവം ചെയ്യാൻ അയാൾക്കു ശക്തി ഉണ്ടോ?”

ഗവർണ്ണർ ഉത്തരം പറഞ്ഞു: “ഉണ്ടെന്ന് എനിക്കു വളരെ ശങ്കയുണ്ട്. അത്യുന്നതനായിരിക്കുന്ന രാജാവിന്റെ പക്ഷത്തെ അയാൾ ഒരിക്കലും ഉപേക്ഷിക്കയില്ല. അദ്ദേഹം പരാജിതനാകുന്നപക്ഷം അയാൾ നമ്മേക്കാൾ അക്ബർക്കു സഹായമായിട്ടേ നില്ക്കൂ. എന്തെന്നാൽ ആ ദേശത്തിനും ജനങ്ങൾക്കും നമ്മെക്കൊണ്ടു അനർത്ഥമല്ലാതെ ഒന്നും ഉണ്ടാകയില്ല എന്നാണ് അയാളുടെ വിചാരം.”

ഗോരക്ഷകൻ പറഞ്ഞു: “അങ്ങനെയാണെങ്കിൽ അയാളെ എന്റെ അടുക്കൽ ഏല്പിച്ചേക്കണം.”

“എന്താണ് നിങ്ങൾ പറഞ്ഞതിന്റെ താല്പര്യം?”

“ചോദ്യങ്ങൾ ഒന്നും ചോദിക്കണ്ട. അയാളെ എന്റെ അടുക്കൽ ഏല്പിച്ചാൽ പിന്നെ അയാളെക്കൊണ്ടു നിങ്ങൾക്കു തടസ്ഥം ഒന്നും ഉണ്ടാകയില്ല എന്നാണ് ഞാൻ പറയുന്നത്. ഇതിനേക്കാൾ അധികം ഗൗരവമുള്ള മറ്റൊരു സംഗതി ഉണ്ട്. വളരെക്കാലമായി ഇതന്നെന്നു വിചാരിക്കപ്പെട്ടവനും തിരിയെ സ്വദേശത്തേക്കു വരികയാണെങ്കിൽ നമ്മുടെ ആലോചനകളെ എല്ലാം വിഫലീകരിക്കുന്നവനും ആയ കാശ്മീരത്തിലെ ഒരു മുഖ്യപുരുഷൻ ജീവിച്ചിരിക്കുന്നുണ്ടെന്നു വിശ്വസിക്കുന്നതിനു സംഗതി ഉണ്ട്.”

വളരെ അസ്വാസ്ഥ്യത്തോടെ സലിം ചോദിച്ചു: “എങ്ങനെ! എന്ത്! നിങ്ങൾ പറയുന്നത്—”

“അവിടുന്ന് ഊഹിച്ച ആളെക്കുറിച്ചു തന്നെയാണ് ഞാൻപറയുന്നത്—നന്ദിഗുപ്തൻ.”

“നന്ദിഗുപ്തനോ! അത് അസംഭാവ്യമാണ്.”

“അതെന്തുകൊണ്ടാണ്? അദ്ദേഹം മരിച്ചു എന്നുള്ളതിനു നിശ്ചയമുണ്ടോ? ആകസ്മികമായി അദ്ദേഹത്തിനെ കാണാതായി എന്നും പിന്നെ അദ്ദേഹത്തിനെക്കുറിച്ച് ഒന്നും കേട്ടിട്ടില്ലെന്നും മാത്രമല്ലാതെ നമുക്ക് അറിവൊന്നും ഇല്ലല്ലോ. കുറെ മുൻപിൽ ഹിമവാന്റെ പ്രാന്തത്തിലുള്ള ബദരീനാഥത്തിന്റെ സമീപത്തിൽ ഒരു യോഗി പാർക്കുന്നുണ്ടെന്നു ഞാൻ അറിഞ്ഞു. അദ്ദേഹത്തിന്റെ സ്വരൂപവിവരണം കേട്ടതിൽ മുൻപിലത്തെ രാജാവിനോടു ശരിയായിരിക്കു

ന്നു. കല്പകരും സിന്ധുരാജനും ഇങ്ങോട്ടു വരുന്ന വഴിക്ക് അദ്ദേഹത്തിനെ ചെന്നു കണ്ടിട്ടുണ്ട്."

സലിം പറഞ്ഞു: "അതു ഭയകാരണമായിരിക്കുന്നല്ലോ."

ഗോരക്ഷൻ പിന്നെയും പറഞ്ഞു: "ഇതിനിടക്കു വാസ്തവത്തെ അറിഞ്ഞു വരുന്നതിനു എന്റെ ആളുകളിൽ ചിലരെ അയച്ചിട്ടുണ്ട്. എന്റെ സംശയം വാസ്തവമായി വരുന്നപക്ഷം അയാളും നിശ്ചയമായി ദുർഗ്ഗസ്ഥ സ്വീകാൎയ്യന്മാരായുള്ളവരുടെ കൂട്ടത്തിൽ ആകും." ഇപ്രകാരം പറഞ്ഞ് തന്റെ ശ്രോതാക്കൾക്കു രണ്ടുപേൎക്കും മനസ്സിലായതായ ഒരു ആംഗികത്തെ അദ്ദേഹം കാണിച്ചു. "എന്നാൽ ഇപ്പോൾ എനിക്ക് എന്റെ അനുചരന്മാരോടു ചെന്നുചേരുന്നതിനു സമയമായി. അതുകൊണ്ടു ഞാൻ യാത്ര പറയുന്നതിനു അവിടുന്ന് അനുവദിക്കണം."

ആ യോഗിയെ തന്റെ അധീനതയിൽനിന്നും വിടാതിരുന്നാൽ കൊള്ളായിരുന്നു എന്നു മനഃപൂൎവ്വം ആഗ്രഹിച്ചുകൊണ്ടു ശിരഃകമ്പനത്താൽ സലിം അനുമതിയെ കൊടുക്കയും തല്ക്കാലം അവർ മൂന്നു പേരും പിരികയും ചെയ്തു.

പ്രഥമദിവസംമുതൽ പ്രതിസായം ആ ദുർഗ്ഗത്തിന്റെ ദീപദീപ്രങ്ങളായ പ്രാകാരങ്ങളിൽനിന്നും വിരുന്നിന്റെയും നാനാവിധവിനോദങ്ങളുടെയും ആഘോഷം ഏകാകിനിയായി ഉദ്യാനത്തിൽ നടക്കുന്ന ഇരാവതിയുടെ ശ്രവണഗോചരമായി തീരാറുണ്ടായിരുന്നു. തന്റെ അത്യാഗ്രഹം നിമിത്തം ഉണ്ടായിട്ടുള്ള മനഃക്ലേശങ്ങളെ തല്ക്കാലത്തേക്കു വിസ്മരിക്കുന്നതിനും പകൽ ഉണ്ടായ ശ്രമത്തെ പരിഹരിക്കുന്നതിനുമായി ഹിന്ദുസ്ഥാനത്തിന്റെ ഭാവിയായ ചക്രവൎത്തി തന്റെ പ്രിയസ്നേഹിതന്മാരോടും നൎത്തകവൎഗ്ഗങ്ങളോടുംകൂടി അവിടെ ഉത്സാഹമായി രാത്രികളെ കഴിച്ചുകൂട്ടുകയായിരുന്നു. ചിലപ്പോൾ ഇരാവതിയുടെ വിശ്വസ്തസഖിയായ നിപുണിക മാറു ഉത്സവജനങ്ങളോടുകൂടിച്ചേൎന്ന് ഈ വിരുന്നുകളെ ചെന്നുകണ്ട് തദ്വൃത്താന്തങ്ങളെ തന്റെ സ്വാമിനിയോടു വിസ്തരിച്ചു പറകയും അപ്പോൾ ആ മുഗ്ദ്ധയായ തരുണിക്കു ഈൎഷ്യ തോന്നുകയും അവൾ തന്റെ സഖിയോട് ഈ കഥകളെ പ്രസ്താവിക്കാതിരിക്കാൻ പറകയും ചെയ്യാറുണ്ടായിരുന്നു. ആഗ്രായിൽവച്ച് ഇപ്രകാരമുള്ള ആഘോഷങ്ങൾ ഉണ്ടാക

മ്പോൾ സിദ്ധനും അവയിൽ ചേരാറുണ്ടായിരിക്കുമോ? പ്രബലമായ ഒരു മഹാരാജ്യത്തിന്റെ അധിപതിയും അസംഖ്യജനങ്ങളുടെ നേതാവും ആകാൻ പോകുന്ന സലിം ഇങ്ങിനെയുള്ള ദുരാചാരത്തിൽ മഗ്നനായിരിക്കുന്നല്ലോ!

എന്നിട്ടും ഇരാവതി പലപ്പോഴും തന്റെ പിതാവിനോടുകൂടി യുവരാജാവിനെ ദൎശിക്കാറുള്ളപ്പോൾ അദ്ദേഹത്തെ നിന്ദിക്കുന്നതിനുള്ള കാരണം ഒന്നും കണ്ടില്ല. അദ്ദേഹം അവളോടു സംസാരിക്കുമ്പോഴത്തെ മാതിരി ഒരു നല്ല പരിഷ്കൃതനായ പ്രഭുവിന്റെ പോലെതന്നെ ആയിരുന്നു. സ്വല്പംപോലും സ്വാതന്ത്ര്യത്തെ കാണിക്കാതെ ഒരു രാജകന്യകയ്ക്കുകൂടിയും ആക്ഷേപിക്കാൻ പാടില്ലാത്ത വിധത്തിൽ അദ്ദേഹം അവളെക്കുറിച്ചു ബഹുമാനാദരങ്ങളെ ഭാവിച്ചിരുന്നു. അദ്ദേഹം അവളോടു സംസാരിക്കുമ്പോൾ ഒരുമുഖസ്തുതിയുടെയോ അൎത്ഥമില്ലാത്ത ഉപചാരത്തിന്റെയോ മട്ടുപോലും ഇല്ലാതെ എല്ലാം സാധാരണയും നിഷ്കപടവും സ്വാഭാവികവും ആയിരുന്നു. അദ്ദേഹത്തിന്റെ സംഭാഷണം വളരെ രസജ്ഞനാകയും അസാധാരണമായ പഠിത്തത്തിന്റെയും വിശാലമായ ജ്ഞാനത്തിന്റെയും സൂചകവും ആയിരുന്നു. ഇരാവതി പലപ്പോഴും ഈ പ്രകാരം വിചാരിച്ചു. ഹാ! ഇദ്ദേഹം തന്റെ അനന്യസാധാരണയോഗ്യതകളെ കുറെക്കൂടി നന്നായി ഉപയോഗിക്കയും തന്റെ ശ്രേഷ്ഠനായ പിതാവിനെപ്പോലെ നടക്കുന്നതു തന്റെ മുഖ്യമായ കൃത്യമാണെന്നു വിചാരിക്കയും ചെയ്യുകിൽ എത്ര നന്നായിരുന്നു!

ഒരു സായംകാലത്തിൽ ഇരാവതി ചിന്താമഗ്നയായി ഉദ്യാനത്തിൽ ഉള്ള പീഠങ്ങളിൽ ഒന്നിൽ ഉപവിഷ്ടയായിരുന്നപ്പോൾ തന്റെ ചുറ്റുമുള്ള നിശ്ശബ്ദത പ്രാകാരത്തിൽനിന്നുള്ള വിനോദഘോഷങ്ങളാൽ ബാധിതയായിരുന്നു എന്നും വാതായനങ്ങളിൽനിന്നും വെളിച്ചം കാണാനില്ലായിരുന്നു എന്നും അറിഞ്ഞ് അവൾ ആശ്ചൎയ്യപ്പെട്ടു. ഒരു ഉഷ്ണമായ വായു വൃക്ഷങ്ങളുടെ ശാഖകളെ ചലിപ്പിച്ച് പത്രങ്ങളിൽ മൎമ്മരശബ്ദത്തെ ജനിപ്പിക്കയും കൂടക്കൂടെ ഉരുളികളുടെയോ മണികളുടെയോ ഘണ്ടനാദം ദൂരെ ഉള്ള ഗ്രാമങ്ങളിലെ കൃഷിവലന്മാരുടെ വല്ല ഉത്സവത്തെയും സൂചിപ്പിക്കയും മാത്രം ചെയ്തുകൊണ്ടിരുന്നു. ഉടൻതന്നെ ഒരു പാദശബ്ദത്താൽ ആ നിശ്ശബ്ദത ഭഗ്നയ

കയും ഇരാവതി ഇതുന്ന ദിക്കിലേക്ക നടന്നുവരുന്നതായി ഒരു പുരുഷരൂപം ആ സന്ധ്യാപ്രകാശത്തിൽ കാണപ്പെടുകയും ചെയ്തു. അവൾ ഭയാക്രാന്തയായി എഴുന്നേല്ക്കുകയും ആ കടന്നുവന്ന ആൾ യുവരാജാവാണെന്നറിഞ്ഞ് ആശ്ചര്യപ്പെടുകയും ചെയ്തു. അദ്ദേഹം അടുത്തുവന്നു പതിവുപോലുള്ള വിനയഭാവനയോടുകൂടി ഇപ്രകാരം പറഞ്ഞു:

"ശ്രേഷ്ഠയായ തരുണി! നിങ്ങൾ ഇവിടെ ഉണ്ടെന്നറിയാതെ ഞാൻ വന്നത് നിങ്ങൾക്കു ബുദ്ധിമുട്ടാണെങ്കിൽ ഞാൻ മാപ്പു ചോദിക്കുന്നു. നിങ്ങൾ എന്റെ സായാഹ്നാഭിനന്ദനത്തെ സ്വീകരിക്കുമല്ലോ. ഞാൻ നിങ്ങളെ ശ്രമപ്പെടുത്തുന്നില്ല."

ഉപചാരത്തോടുകൂടി ഇരാവതി ഉത്തരം പറഞ്ഞു: "ഈ ശ്രമം എനിക്കു സന്തോഷാവഹമല്ലാതെ വരാൻപാടില്ലല്ലോ. എങ്കിലും ഞാൻ അല്പം അത്ഭുതപ്പെട്ടു എന്നു സമ്മതിക്കാതെ കഴികയില്ല. ഇങ്ങനെ ഏകാകിയായും സ്വസ്ഥമായും നടക്കുന്നതിനേക്കാൾ വളരെ ഉത്സാഹമായിട്ടുള്ള ഒരു മാതിരിയിലാണ് അവിടുന്നു സായാഹ്നങ്ങളെ യാപനം ചെയ്യാറുള്ളത് എന്നാണ് ഞാൻ വിശ്വസിച്ചിരുന്നത്."

സലിം ഉത്തരം പറഞ്ഞു: "അത് അങ്ങനെ ആയിരുന്നു. അതിനെക്കുറിച്ചു നിങ്ങൾക്ക് ആക്ഷേപിക്കാൻ അവകാശമുണ്ട്. നിങ്ങൾ വസിക്കുന്ന ഈ സ്ഥലത്തെ ഞാൻ കുറേക്കൂടി മാനിക്കേണ്ടതായിരുന്നു. കഴിഞ്ഞതു കഴിയട്ടെ. മേലാൽ അയോഗ്യങ്ങളായ വിനോദഘോഷങ്ങൾ നിങ്ങളുടെ മന്ദിരത്തേയും രാത്രിയുടെ നിശ്ശബ്ദതയേയും ബാധിക്കയില്ല."

ഇരാവതി അദ്ദേഹം പറഞ്ഞതിനെ ആശ്ചര്യത്തോടെ കേട്ടു. എന്തിനായിട്ട് അദ്ദേഹം ഇപ്രകാരം പറഞ്ഞു? ആകസ്മികമായി ഈ ബുദ്ധിഭേദം ഉണ്ടാകുവാൻ എന്തു കാരണം?

സലിം പിന്നെയും പറഞ്ഞു: "സ്വല്പകാലത്തിനിടയിൽ എന്റെ സ്വഭാവത്തിനു അനല്പമായ ഒരു ഭേദം വന്നിരിക്കുന്നു. ഇന്നുവരെ ഞാൻ സുഖാനുഭവത്തെ മാത്രമെ ശ്രദ്ധിച്ചിട്ടുള്ളൂ. നിങ്ങൾ പിൻമാറാതെ ഞാൻ പറയുന്നതിനെ കേൾക്കണം. ഞാൻ പരമാർത്ഥം മുഴുവനും പറയാം. ഞാൻ ഒരു ദുരാചാരവൃത്തിയും മദ്യപാനിയും ആ

യിരുന്നു. ഞാൻ ഒന്നും ഓൎക്കുന്നില്ല. എന്നാൽ ആ സ്വഭാവത്തെ എല്ലാം ഞാൻ വിട്ടു. എൻെറ മുൻപിലത്തെ കാലക്ഷേപരീതി അവസാനിച്ചിരിക്കുന്നു. ഇന്നത്തെ സലിം ഇന്നലത്തേതിൽനിന്ന് അത്യന്തം വ്യത്യസ്ഥനായ ഒരാളായിരിക്കുന്നു. ഈ ക്ഷണംമുതൽ ഞാൻ എൻെറ കൃത്യത്തേയും മാനത്തേയും സൂക്ഷിച്ചും ഒരുകാലത്ത് എൻെറ സംരക്ഷണയിൽ ഏല്പിക്കപ്പെടുന്ന ജനങ്ങളുടെ ക്ഷേമത്തിനു വേണ്ടി ശിക്ഷിച്ചും കാലക്ഷേപം ചെയ്യും. ഞാൻ അത്യാഗ്രഹജന്യങ്ങളായും അന്യായങ്ങളായും ഉള്ള എല്ലാ ഉദ്യമങ്ങളേയും, സൎവ്വോപരി വാസ്തവമായ സുഖാനുഭവം ഇല്ലാതെ ക്ലേശവിസ്തൃതിക്കു മാത്രമായി ഏതൽക്ഷണപൎയ്യന്തം ആചരിച്ചുവന്ന നികൃഷ്ടാവഹങ്ങളായ അകൃത്യങ്ങളേയും ഉപേക്ഷിക്കാം. എൻെറയും എൻെറ രാജ്യത്തിൻെറയും ഭവിഷ്യത്തായ ക്ഷേമത്തിനു അവലംബമായ ഒരു അനുഗ്രഹം സാധിക്കുമെങ്കിൽ ഞാൻ ഇതൊക്കെയും ചെയ്യാം. അതു സാധിക്കുന്നതു നിങ്ങളുടെ ഇച്ഛാധീനമാണ്."

ഇരാവതിക്കു പരിഭ്രമം ഉണ്ടായി. എന്നാൽ അവൾ സലിം പറഞ്ഞതിൻെറ താല്പൎയ്യത്തെ ഊഹിച്ചറിഞ്ഞില്ലെങ്കിൽ ഒരു സ്ത്രീയല്ലാതിരിക്കുമായിരുന്നു. എങ്കിലും അവൾ ഇപ്രകാരം പറഞ്ഞു: "അവിടുന്ന് കല്പിക്കുന്നതിൻെറ താല്പൎയ്യം എനിക്കു മനസ്സിലാകുന്നില്ല."

സലിം ഉത്തരം പറഞ്ഞു: "എൻെറ ആകപ്പാടെ ഉള്ള സ്ഥിതിക്ക് ഈ ആകസ്മികമായ ഭേദം എന്തുനിമിത്തമാണ് വന്നത് എന്നു ഞാൻ പറയുമ്പോൾ നിങ്ങൾക്ക് എളുപ്പം മനസ്സിലാകും. എന്നാൽ അതിനു നിങ്ങളല്ലാതെ മററാരുമല്ല നിമിത്തം എന്ന് എൻെറ വാക്കുകളാൽ ഇതിനു മുൻപിൽ തന്നെ നിങ്ങൾക്കു മനസ്സിലായില്ലെങ്കിൽ അതിനെ നിങ്ങൾ തന്നെ ഊഹിച്ചുകൊള്ളുന്നതല്ലയോ നല്ലത്?" മൎയ്യാദയുടെ സീമയെ ഒട്ടും ലംഘിക്കാതെ പ്രതിക്ഷണം വൎദ്ധിക്കുന്ന ഔത്സുക്യത്തോടു കൂടി അദ്ദേഹം പിന്നെയും പറഞ്ഞു: "ഞാൻ നിങ്ങളെ കണ്ട പ്രഥമക്ഷണം മുതൽ എൻെറ മേൽ നിങ്ങൾക്കു ഒരു അചിന്ത്യമായ ശക്തി ഉണ്ടെന്ന് എനിക്കു തോന്നി; യാതൊരുത്തരുടെ സന്നിധിയിലും പതറലുണ്ടാകാത്ത എനിക്കു നിങ്ങളെ കണ്ട ഉടൻ തന്നെ എന്തോ ഒരു വ്യാകുലത ഉണ്ടാകയും നി

ങ്ങളുടെ മുൻപിൽ ഞാൻ അല്പനാണെന്നും നിസ്സാരനാണെന്നും എനിക്കു തോന്നുകയും ചെയ്തു. പിന്നെ നിങ്ങളുമായി കണ്ടു സംസാരിച്ചു പരിചയം അധികമായേടത്തോളം എന്റെ ഭവിഷ്യത്തു നിങ്ങൾക്കധീനമാണെന്നു സ്പഷ്ടതരമായി എനിക്കു തോന്നി. രാത്രികളെ എത്രയും അയോഗ്യമായ വിധത്തിൽ യാപനം ചെയ്യുന്നതിനു എന്നെ സഹായിച്ച സ്നേഹിതന്മാർ എന്നു പറയുന്നവരെയും എന്റെ കാലക്ഷേപരീതിയേയും എന്നെത്തന്നെയും കുറിച്ച് എനിക്കു മുഷിപ്പു തോന്നിത്തുടങ്ങി. എന്നാൽ ഞാൻ ഉടനെ അതിനു അനുരൂപമായി പ്രവർത്തിച്ചില്ല. വിഷയങ്ങളുടെ മധ്യേ മദാന്ധനായ എന്റെ മനസ്സിൽ നിന്നും നിങ്ങളുടെ രൂപം പലപ്പോഴും അപഗതമായിട്ടുണ്ടെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ പ്രഭാതത്തിൽ എനിക്ക് എന്നെക്കുറിച്ച് എത്ര ലജ്ജയും കോപവും തോന്നാറുണ്ട്! ഇന്നു ഞാൻ നിശ്ചയത്തെ ദൃഢമായി ഗ്രഹിക്കയും അതിനെ നടത്തുകയും ചെയ്തതു നിങ്ങൾ കാണുന്നല്ലോ. എല്ലാം ശാന്തമായിരിക്കുന്നു. ആ വിനോദകോലാഹലങ്ങൾ ഒന്നും ഇല്ല. എന്റെ നർത്തകവർഗ്ഗങ്ങളെല്ലാം പിരിച്ചയക്കപ്പെട്ടു. എന്റെ അതിഥികളിൽ മിക്കവരും അലാഹബാദിൽനിന്നും ഇതിനു മുൻപിൽ തന്നെ പൊയ്ക്കഴിഞ്ഞിരിക്കുന്നു. നാളെ ഒരുത്തരും ഇവിടെ ഉണ്ടാകയില്ല. ഇതൊക്കെയും നിങ്ങളുടെ വേലയാണ്. ഇതു നിങ്ങളാൽ ഇനിയും പൂർത്തിയാക്കപ്പെടട്ടെ. അതിനു ഒരു കാര്യം അത്യാവശ്യകമാണ്. മേൽ നാം പരിചിതന്മാരുടെ നിലയിൽ വല്ലപ്പോഴും തമ്മിൽ കണ്ടാൽ പോരാ. നമ്മൾ തമ്മിൽ ദൃഢതരമായ ഒരു ബന്ധം ഉണ്ടാകണം. ഇരാവതി! എന്റെ മനസ്സിൽ തോന്നുന്നതിനെ ഇതിലധികം സ്പഷ്ടമായി എനിക്കു പറയാൻ കഴിയുമോ? എന്നാൽ ഞാൻ—"

ഇരാവതി അഞ്ജലിബന്ധം ചെയ്തുകൊണ്ടു പറഞ്ഞു: "അയ്യോ! പ്രഭോ! അവിടത്തെ മുഖത്തിൽനിന്നും പുറപ്പെടാൻ ഭാവിക്കുന്ന വാക്കുകളെ നിരോധിക്കണേ! എനിക്ക് അവയെ കേൾക്കാൻ പാടില്ല."

സലിം പറഞ്ഞു: "കേൾക്കാൻ പാടില്ലെന്നോ, അതോ കേൾക്കാൻ മനസ്സില്ലെന്നോ? ഞാൻ നിങ്ങളോട് ഒരപേക്ഷ ചെയ്യുമ്പോൾ നിങ്ങൾക്ക് അതിനെ കേൾക്കാൻ പാടുണ്ടോ എന്നുള്ളതിനെക്കുറിച്ച് ആശങ്കയില്ലല്ലോ."

ധൈൎയ്യത്തോടെ ഇരാവതി ഉത്തരം പറഞ്ഞു: "എന്നാൽ കേൾക്കാൻ പാടും ഇല്ല, കേൾക്കാൻ മനസ്സും ഇല്ല. എന്തെന്നാൽ എന്റെ വാക്കാലും വിശ്വാസത്താലും എന്റെ ഹൃദയവും ജീവനും മറെറാരാൾക്ക് അൎപ്പിതമായി പോയതിനാൽ എനിക്ക് അവിടുത്തെ അപേക്ഷയെ സാധിക്കുന്നത് അശക്യമാണ്."

ഇപ്രകാരം നിഷ്കപടമായും നിശ്ശങ്കമായും അവൾ പറഞ്ഞതിനെ കേട്ടിട്ട് രാജകുമാരന്റെ മുഖത്തുണ്ടായ കോപവികാരം ആ സമയത്തു ക്രമേണ വൎദ്ധിച്ചുവന്നുകൊണ്ടിരുന്ന അന്ധകാരത്താൽ സ്പഷ്ടമായി കാണപ്പെടാതിരുന്നത് അവളുടെ ഭാഗ്യം തന്നെ. അവൾ അതിനെ കണ്ടിരുന്നെങ്കിൽ ഇപ്രകാരം ഉള്ള ഒരു പ്രതിപക്ഷിയിൽനിന്ന് അവളുടെ പ്രിയതമനു എന്തു സംഭവിച്ചേക്കുമോ എന്നു വിചാരിച്ച് ഭയമൂൎച്ഛനയെ പ്രാപിക്കുമായിരുന്നു.

ക്ഷണനേരം മിണ്ടാതിരുന്നതിന്റെ ശേഷം സലിം പറഞ്ഞു: നല്ലവണ്ണം ആലോചിക്കു തന്നെ. ഒരിക്കൽ നിങ്ങൾക്കു പ്രിയനായിരുന്നവനും, ഇപ്പോഴും അപ്രകാരം വിചാരിക്കപ്പെടുന്നവനും, നിങ്ങളോടു വാസ്തവമായി സ്നേഹമുള്ളവനായിരുന്നാൽ തന്നെയും മുകിലമഹാരാജ്യത്തിന്റെ ഭാവിയായ ചക്രവൎത്തിയോടു ഒരു വിധത്തിലും സദൃശനാകാത്തവനും ആയ ഒരു യുവാവിനുവേണ്ടി നിങ്ങൾ അവിവേകമായി എന്തു സാഹസമാണ് പ്രവൎത്തിക്കുന്നത് എന്നു വിചാരിച്ചു നോക്കുക. എന്റെ പ്രിയതമയായിരുന്നുകൊണ്ട് ഹിന്ദുസ്ഥാനത്തുള്ള അനവധി രാജ്യങ്ങളേയും രാജാക്കന്മാരെയും ഭരിക്കുമ്പോൾ നിങ്ങൾക്കു സുലഭയായി ഭവിക്കുന്ന സമ്പത്സൌഖ്യസമൃദ്ധിയെക്കുറിച്ചു ഞാൻ പറയുന്നില്ല. എന്തെന്നാൽ നിങ്ങളെപ്പോലെ മഹാമനസ്കയായ ഒരു സ്ത്രീക്കു അതിൽ എത്ര കുറച്ചേ താൽപൎയ്യം ഉണ്ടാകൂ എന്ന് എനിക്കറിയാം. എങ്കിലും അത് നിന്ദ്യമല്ല. സമ്പത്തും സൌഖ്യവും എന്താണെന്നു നിങ്ങൾക്കറിയാമെന്നു നിങ്ങൾ വിചാരിക്കുന്നു. എന്നാൽ ആഗ്രായിലേയും ഡെല്ഹിയിലേയും രാജമന്ദിരങ്ങളുടെയും ഉദ്യാനങ്ങളുടേയും ആഡംബരത്തോട് ഉപമിച്ചു നോക്കുമ്പോൾ നിങ്ങൾ ഇതുവരെ കണ്ടിട്ടുള്ളത് എത്രയും തുച്ഛമാണ്. അതിരിക്കട്ടെ. അതിപ്രബലന്മാരായ മഹാരാജാക്കന്മാരുടെ പ്രവൃ

ത്തികൾക്കു നിയന്ത്രിയായും സകലമഹാജനങ്ങളാലും വന്ദിക്കപ്പെട്ടവളായും അനവധി ലക്ഷം ജനങ്ങളുടെ ക്ഷേമത്തിന് അവലംബിതയായും ഇരിക്കുന്നതിനു പകരം കേവലം അപ്രസിദ്ധനായ ഒരു പ്രഭുവിന്റെ ഭാൎയ്യയായിരിക്കാൻ നിങ്ങൾ വിചാരിക്കുന്നതുകൊണ്ട് എത്ര ശ്രേഷ്ഠമായ ഒരു ഭവിഷ്യദവസ്ഥയെയാണ് ഉപേക്ഷിക്കുന്നത് എന്നു വിചാരിച്ചു നോക്കുക. എന്റെ ജീവിതത്തെ എന്ന പോലെ ഇന്നു മുതൽ എന്റെ ഭാവിയായ ചക്രവൎത്തിപദത്തേയും ഞാൻ നിങ്ങൾക്കധീനമാക്കിച്ചെയ്യുമെന്നു സത്യം ചെയ്യുന്നു. നിങ്ങളുടെ വാക്ക് എന്റെ രാജ്യത്തിലെ ചട്ടമായിരിക്കും. എന്തെന്നാൽ നിങ്ങൾ ശ്രേഷ്ഠമായും ന്യായ്യമായും ഉള്ളതല്ലാതെ യാതൊന്നും ആജ്ഞാപിക്കയില്ലെന്നും എന്റെ രാജ്യത്തിൽ അനീതി നടക്കുന്നതിനു നിങ്ങൾ ഒരിക്കലും സമ്മതിക്കയില്ലെന്നും എനിക്കു നല്ലവണ്ണം അറിയാം.”

ഭാവിയായ ചക്രവൎത്തി ഒരു മറുവടി കേൾക്കാൻ വൃഥാ കാത്തിരുന്നു. ഇരാവതി ഒന്നും പറഞ്ഞില്ല. എന്നാൽ ആ മൌനം അനുവാദരൂപമല്ലായിരുന്നു. അവളുടെ വ്യസനത്തെ മറയ്ക്കുന്നതിനായിട്ടെന്ന പോലെ അവൾ അദ്ദേഹത്തിന്റെ നേരെനിന്നും തിരിഞ്ഞു പാണിതലങ്ങളെക്കൊണ്ടു മുഖത്തെ ആച്ഛാദനം ചെയ്തു. ഭാവിയായ പരമോൽകൎഷത്തെ കുറിച്ചു സലിം പറഞ്ഞതൊന്നും അവളുടെ മനസ്സിൽ അശേഷം പതിഞ്ഞില്ല.

വ്യസനത്തോടെ സലിം പറഞ്ഞു: “ഇരാവതി! നിങ്ങളുടെ ഉദാസീനത്താൽ എന്റെ ആത്മാവിനു നിൎമ്മലമായ സന്തോഷസമാധാനത്തെ ഒന്നായി നശിപ്പിക്കരുതേ. നിങ്ങൾ നിമിത്തം ഞാൻ മുൻപിലത്തേതിൽനിന്നും എത്രയോ മെച്ചപ്പെട്ട മനുഷ്യനായി. എന്നെ ഇനിയും പൂൎവ്വാവസ്ഥയിൽ ആക്കിത്തീൎക്കരുതേ. എന്റെ പേരിലും, നിങ്ങൾ എന്റെ പ്രിയയായിട്ട് അടുക്കൽ ഉണ്ടായാൽ എന്നെക്കൊണ്ട് അനുഗ്രഹങ്ങൾ സിദ്ധിക്കുന്നവരും ഇല്ലെങ്കിൽ ഞാൻ നിമിത്തം കഷ്ടപ്പെടാൻ ഇട വരുന്നവരും ആയ അസംഖ്യജനങ്ങളിലും, കരുണയുണ്ടാകണേ. ഞാൻ അശക്തനാണെന്ന് എനിക്കറിയാം. എന്നാൽ നിങ്ങളുടെ വാക്കുകളും സാന്നിദ്ധ്യവും കൊണ്ടുള്ള കരുത്ത് എനിക്കു ലഭിക്കുന്നപക്ഷം ഞാൻ ഒരു വീരപുരുഷ

ന്ന പോലെ ശക്തനായി തീരുന്നതാണ്. അതിന് എനിക്കു സംഗതി വരുത്താതിരിക്കുന്നത് എന്തിനു? നിങ്ങൾ ഒരു വാക്കു പറഞ്ഞാൽ മതി. ഇൻഡ്യാസാമ്രാജ്യത്തിന്റെ കിരീടം നിങ്ങളുടെ കാല്ക്കൽ അർപ്പിക്കപ്പെടും. പിന്നെ നിങ്ങൾ അതിനെ എടുത്തു ശിരസ്സിൽ ധരിക്കാനുള്ളതേ ഉള്ളു." ശോകാവേശത്തോടെ പിന്നെയും അദ്ദേഹം പറഞ്ഞു: "എന്നാൽ എന്റെ ഈ ആദരത്തേയും ബഹുമാനത്തേയും സ്നേഹത്തേയും നിങ്ങൾ ഗണിക്കുന്നില്ലെന്നു ഞാൻ അറിയുന്നു. നിങ്ങൾ ആലോചന കൂടാതെ പ്രേമവിഷയമാക്കിച്ചെയ്തിരിക്കുന്ന ഒരു കേവലപുരുഷനെ വിചാരിച്ചു യുവരാജാവിനെ തിരസ്കരിക്കുന്നു. എന്നാൽ നിങ്ങൾ എന്തു ചെയ്യുന്നു എന്നും എന്തിന് ഉദ്യമിക്കുന്നു എന്നും എന്നെപ്പോലെ പ്രബലനായ ഒരാളുടെ പ്രേമം കോപവും ദ്വേഷവുമായി പരിണമിച്ചാൽ നിങ്ങളുടെയും അയാളുടെയും ഗതി എന്തായിത്തീരുമെന്നും നല്ലതിൻവണ്ണം ആലോചിച്ചുകൊള്ളണം." അദ്ദേഹം വിഷാദത്താൽ നമ്രമുഖനായിട്ടു തുടർന്നു പറഞ്ഞു: "എന്നാൽ ഞാൻ ഉൽഭ്രാന്തചിത്തനായിട്ടു മൂഢവാക്കുകളെ പറകയാണ്. നിങ്ങളുടെ പ്രേമത്തിന് എനിക്കെന്തവകാശമാണുള്ളത്? എന്റെ സ്ഥാനം എത്ര ഉന്നതമായിരുന്നാലും ഞാൻ നിങ്ങൾക്ക് അർഹനല്ല. എനിക്കു പ്രായമാകുന്നതിനു മുൻപിൽ തന്നെ വാർദ്ധക്യം ബാധിച്ചിരിക്കുന്നു. മറെറ ആൾ യുവാവും സുന്ദരനും ലോകത്തിലുള്ള ദോഷങ്ങളാൽ മലിനീകൃതമല്ലാത്ത ഹൃദയത്തോടുകൂടിയവനും ആണ്. പിന്നെ ഞാൻ എന്തിനു സങ്കടം പറയുന്നു? ഞാൻ അനുഭവിക്കുന്നതൊക്കെ എന്റെ പ്രവൃത്തിയുടെയും എനിക്കർഹതയില്ലാത്ത സ്ഥിതിയിൽ എന്നെ വഹിച്ചിരിക്കുന്ന ദൈവഗതിയുടെയും ഫലമാണ്. എന്നാൽ, ഹാ! കുറേക്കൂടി മുൻപിൽ ദൈവം നിങ്ങളുടെ പരിചയത്തെ എനിക്കുണ്ടാക്കിത്തന്നിരുന്നെങ്കിൽ എത്ര വളരെ ഗുണം ഉണ്ടാകുമായിരുന്നു! ഇപ്പോൾ കാലം അതിക്രമിച്ചുപോയി!"

ഇരാവതി മൃദുലമായി പറഞ്ഞു: "എന്റെ യുവരാജാവേ! അവിടുന്നു തന്നത്താനെ അന്യായ്യമായി ദോഷാരോപം ചെയ്യുന്നു. അവിടുത്തേക്കു ആത്മാവിനെ ഉപാലംഭിക്കുന്നതിനു മാത്രമല്ലാതെ അവഹേളനം ചെയ്യുന്നതിനു കാരണമില്ല. എനിക്ക് അവിടുത്തെ കുറ്റ

മായിരിക്കാൻ ഒരിക്കലും കഴികയില്ലെങ്കിലും ഞാൻ അവിടത്തെ നിരസിക്കുന്നില്ലെന്നു അവിടന്നു് ഉറപ്പായി വിശ്വസിച്ചുകൊള്ളണം. മറ്റൊരാൾ എന്റെ സ്നേഹവിശ്വാസങ്ങൾക്കു പാത്രീഭവിക്കുന്നതിനു മുൻപിൽ ഇപ്പോഴത്തെപ്പോലെ ഉള്ള സ്ഥിതിയിൽതന്നെയും എനിക്കു് അവിടത്തെ പരിചയമാകാൻ ഇടവന്നിരുന്നെങ്കിൽ അവിടത്തെക്കുറിച്ചു് എനിക്കു പ്രേമമുണ്ടാകുമായിരുന്നു. എന്റെ സത്യത്തിനു ഭംഗം വരുത്തണമെന്നു് അവിടന്നു് ഇച്ഛിക്കുന്നതല്ലല്ലോ. ഞാൻ അങ്ങനെ ചെയ്തെങ്കിൽ അവിടത്തേക്കു് എന്നെക്കുറിച്ചുള്ള സ്നേഹത്തിനു കാരണമായ ഗൌരവബുദ്ധി എന്നിൽ ഇല്ലാതെയാകും. അവിടത്തെ ഉന്നതസ്ഥാനം ഒന്നുകൊണ്ടും എനിക്കു പ്രലോഭനഹേതുവായിരിക്കുന്നില്ല. അവിടത്തെ കാലക്ഷേപരീതിയെ സംബന്ധിച്ചുള്ള സുഖാനുഭോഗവും ആഡംബരവും എനിക്കു് ഒരിക്കലും യോജിക്കുന്നതല്ല. എന്റെ ശിരസ്സിൽ അർപ്പിക്കാമെന്നു അവിടന്നു കല്പിച്ച ഭാരത്തെ വഹിക്കാൻ ഞാൻ ഒരിക്കലും ശക്തയും അല്ല. എന്നാൽ സംഭവിക്കാമായിരുന്നതും ഇനി സംഭവിക്കാൻ പാടില്ലാത്തതും ആയതിനെക്കുറിച്ചു വിചാരിച്ചിട്ടു ഫലമില്ലല്ലോ. ദൈവസങ്കല്പം മറിച്ചാണ്. അതിനെ അനുവർത്തിക്കുന്നതാണ് അവിടത്തേക്കും എനിക്കും നന്ന്. അതുകൊണ്ടു, ദയാലുവായ പ്രഭോ! എന്റെ ഈ താണസ്ഥിതിയിൽ എന്നെ വിട്ടേച്ചുതരണെ. ഇനിമേൽ എന്നെ സ്മരിക്കയേവേണ്ട. എന്റെ ഓർമ്മ ഉണ്ടാകുന്നു എങ്കിൽ അപ്പോൾ അവിടത്തെ വിചാരങ്ങൾ ശ്രേഷ്ഠതരങ്ങളും ഉൽകൃഷ്ടതരങ്ങളും ആയ ചിന്തകൾ അവിടത്തെ ആത്മാവിൽ തോന്നുമ്പോഴത്തെപോലെ ഉള്ളവ ആയിരിക്കട്ടെ. എന്റെ വിചാരങ്ങൾ മേലും അവിടത്തെ അനുഗമിക്കും. അവിടന്നു ചക്രവർത്തിയുടെ സിംഹാസനത്തെ ആരോഹണം ചെയ്യുമ്പോൾ ശ്ലാഘ്യങ്ങളായ കൃത്യങ്ങളാൽ അവിടത്തെ ഭാവിയായ ചരിത്രം പൂർണ്ണമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇപ്പോൾ എന്നെ വിട്ടുപോകുന്നതിനും അവിടത്തെ ഇഷ്ടങ്ങളുടെ അനനുവർത്തനമാകുന്ന കഠിനകൃത്യത്തിൽനിന്നും എന്നെ മോചിപ്പിക്കുന്നതിനും അപേക്ഷിക്കുന്ന ഈ സ്ത്രീയെക്കാൾ അധികമായി അവിടത്തെ പ്രജകളിൽ ആരും അവിടത്തെ നന്മവരവിനെക്കുറിച്ചു ശ്രദ്ധയുള്ളവരായിരിക്കയില്ലെന്നു ഉറപ്പിച്ചു ധരിച്ചുകൊൾക."

തന്റെ ഇഷ്ടത്തിനു വിരോധമായി ഇതുവരെ തന്നോട് ആരും എതിരുത്തു യാതൊന്നും പറഞ്ഞുകേട്ടിട്ടില്ലാത്തവനും സ്വേച്ഛാനുസാരിയും ആയ രാജകുമാരൻ ചകിതനായും സംശയഗ്രസ്തനായും ഉള്ള ഒരു ത്തരംപറയാൻ ആലോചിക്കയും, ഒരു ക്ഷണനേരത്തിൽ സംസാരിക്കാൻ ഭാവിക്കയും, പിന്നീടു വാക്കിനെ നിയന്ത്രിക്കയും, തന്റെ ഹൃദയത്തിൽ തിങ്ങിവന്ന നാനാപ്രകാരങ്ങളായ വിചാരങ്ങളെ വെളിയിൽ പ്രകാശിപ്പിക്കുന്നതിനുള്ള വാക്കുകളെ നിഷ്ഫലമായി തേടുകയും ചെയ്തുംകൊണ്ട് ആ യുവതിയുടെ മുൻപിൽ ഒന്നും മിണ്ടാതെനിന്നു. ഒടുവിൽ അദ്ദേഹം ഇരാവതിയുടെ അടുക്കൽചെന്ന് അവളുടെ കൈപിടിച്ചു ചുംബനംചെയ്തുംവച്ചു തിരിഞ്ഞ് ഒരു വാക്കുപോലും പറയാതെ ഇരുട്ടിൽ മറഞ്ഞു.

രാജകുമാരൻ ഒരു ഭൃത്യനാൽ മാത്രം അനുഗതനായിട്ട് അഹമ്മദാബാദിലെ കോട്ടയെ വിട്ടുപോയിരിക്കുന്നു എന്നു പിറേദിവസം പ്രഭാതത്തിൽ സാൽഹണേൻ കേട്ടിട്ടു വളരെ പരിഭ്രമിച്ചു. എന്നാൽ അദ്ദേഹം എങ്ങോട്ടേക്കാണ് പോയതെന്ന് ആരും അറിഞ്ഞില്ല.



ഒൻപതാം അദ്ധ്യായം.

## ചക്രവർത്തിയുടെ തുലാഭാരം

ഏററവും സ്പൃഹണീയങ്ങളായ ക്രയ്യപദാർത്ഥങ്ങളെക്കൊണ്ടു സംഭൃതങ്ങളായ ആപണപങ്ക്തികളിൽക്കൂടി സിദ്ധൻ പ്രാതഃകാലത്തിൽ സഞ്ചരിച്ചപ്പോൾ ജനസമ്മർദ്ദത്താൽ നിരന്ധ്രയായ ആ വിപണിയിൽ എന്തു കോലാഹലമായിരുന്നു! നാനാജാതിയജനങ്ങൾ കൂടിച്ചേർന്നു തങ്ങളുടെ മതഭേദത്തിന്റെയും മററും വിചാരം ഇല്ലാതെ വഴികളിൽ പരസ്പരം ഭാഷണം ചെയ്തുകൊണ്ടു ഗതാഗതം ചെയ്യുന്നതു് എത്ര വിസ്മയകരമായിരുന്നു! ഒരുദിക്കിൽ ഏതദ്ദേശീയന്മാരായ ഹിന്ദുക്കളും, മറെറാരുദിക്കിൽ പാശ്ചാത്യന്മാരായ പേർഷ്യന്മാരും അറബികളും അർമിനിയന്മാരും ജൂദന്മാരും, പിന്നെ ഒരിടത്തു ചക്രവർത്തിയുടെ സജാതീയന്മാരായ മഹമ്മദന്മാരും, മറെറാരിടത്തു സിദ്ധൻ ഇദംപ്രഥമമായി കണ്ടവരും അയാളുടെ ദൃഷ്ട്യാ വിലക്ഷണമായി വസ്ത്രധാരണം ചെയ്തിരുന്നവരും കഴിഞ്ഞദിവസം മുൻപിൽ ചക്രവർത്തിയുടെ അടുക്കൽ വന്നിട്ടുണ്ടായിരുന്ന ഒരാളെപ്പോലുള്ള പുരോഹിതന്മാരോടുകൂടിയവരും ആയ ആളുകളും കൂടിയിരുന്നു.

ഈ ആൾക്കൂട്ടത്തിൽ പലരും തങ്ങൾക്കാവശ്യമുള്ള സാമാനങ്ങളെ വാങ്ങാനായിട്ടും പലരും ചുററിനടന്നു് ആ ജനസമ്മർദ്ദത്തെ നിരൂപണം ചെയ്യുന്നതിനു മാത്രമായിട്ടും ആണു് വന്നിരുന്നതു്. പലജാതിയിലും സ്ഥിതിയിലും ഉള്ള അനവധി സ്ത്രീകളും ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. അവരുടെ വേഷങ്ങൾ ജാതിയുടെയും സ്ഥിതിയുടെയും ഭേദത്തെ അനുസരിച്ചു നാനാപ്രകാരങ്ങളായിരുന്നു. സ്ത്രീകളിൽ ചിലർ ഗൃഹോപകരണങ്ങളെയും ചിലർ തങ്ങൾക്കു് ഉപയോഗമുള്ള ക്രീഡാദ്രവ്യങ്ങളെയും വാങ്ങിക്കുന്നതിൽ വ്യാപൃതകളായിരുന്നു.

സിദ്ധൻ തന്റെ അടുക്കൽക്കൂടി കടന്നുപോകുന്ന ചിലരോടു് ആ വിലക്ഷണവേഷന്മാരായ വൈദേശികന്മാർ ആരാണെന്നു ചോദിക്കാൻ ഭാവിച്ചപ്പോൾ തന്റെ മിത്രവും ഉപകർത്താവും ആയ ഫൈസി അടുത്തുവരുന്നതുകണ്ടു് അയാളോടു ചോദിച്ചു.

ഫൈസി ഉത്തരം പറഞ്ഞു: "അവർ പോർട്ടുഗീസ്കാർ എന്നു വിളിക്കപ്പെടുന്നവരും വാണിജ്യത്തിനായി ദൂരതരങ്ങളായ പശ്ചി

ഖണ്ഡത്തിൽനിന്നു വന്നിട്ടുള്ളവരും ആയ പറങ്കികൾ ആണ്. അവരുടെകൂടെ ഉള്ളവർ മനുഷ്യന്റെ മുക്തിയെ കൊടുക്കുന്ന ഏകമായ മതമെന്ന് അവർ പറയുന്ന അവരുടെ മതത്തിലേക്കു നമ്മെ സംക്രമിപ്പിക്കുന്നതിനു ശ്രമിക്കാനായിട്ടു വന്നിരിക്കയാണ്."

സിദ്ധൻ ചോദിച്ചു: "അപ്പുറത്തുനിന്നും വരുന്ന ആ വെള്ളക്കാരോ? അവരും ഇവരോടു ചേർന്നവരാണോ? അവരുടെ വസ്ത്രധാരണരീതി ഏകദേശം ശരിയായിരിക്കുന്നു. എന്നാൽ അവരുടെ കൂട്ടുകാർകൂടി വെളുത്ത നിറമുള്ളവരായി കാണപ്പെടുന്നു. അവരുടെമീശ എങ്ങനെ ചുരുണ്ടിരിക്കുന്നു!"

ഫൈഫ്സി ഉത്തരം പറഞ്ഞു: "അവരും പറങ്കികൾതന്നെ. എന്നാൽ മറ്റവരെപ്പോലെ ഉള്ളവരല്ല. അവർ പോർട്ടുഗീസ്കാരെ നിഷ്കാസനം ചെയ്വാൻ ഉദ്യമിക്കുന്ന ഇംഗ്ലീഷ്കാരാണ്. അവരുടെ ഉദ്യമം ഇതുവരെ ഫലിച്ചുതുടങ്ങീട്ടില്ല. എങ്കിലും ചക്രവർത്തിയാലും നമ്മുടെ മഹാജനങ്ങളാലും അവർ നല്ലവണ്ണം ആദരിക്കപ്പെട്ടിരിക്കുന്നു."

ഏതാനും സംവത്സരങ്ങൾകൂടി കഴിഞ്ഞിരുന്നെങ്കിൽ ഫൈഫ്സി ഈ പാശ്ചാത്യന്മാരുടെ ഇടയിൽ പറങ്കികൾ എന്ന സംജ്ഞയിൽ ഉൾപ്പെട്ടവരാണെങ്കിലും അവരിൽനിന്ന് അത്യന്തവ്യത്യാസം ഉള്ളവരായി വേറെ ചിലരെയുംകൂടി കാണിച്ചുകൊടുക്കുമായിരുന്നു. സ്വാർത്ഥമായും തങ്ങളുടെ യജമാനന്മാരായ ഈസ്റ്റിൻഡ്യാകമ്പനിയുടെ നേതാക്കന്മാർക്കുവേണ്ടിയും പീറ്റർ വൻഡർ ബ്രോക്കിന്റെ കീഴിൽ ഇൻഡ്യയിൽ വന്നവരും ബെല്ജിയന്മാരും കരുത്തേറിയ മാംസളദേഹന്മാരും സ്ഥൂലന്മാരും ആയ ഹോളണ്ട്കാരെയും സീലണ്ട്കാരെയും ഫൈഫ്സിക്കു നിർദ്ദേശിക്കാൻ കഴിയുമായിരുന്നു. അവർ ഇംഗ്ലീഷ്കാരാലും പോർട്ടുഗീസുകാരാലും വളരെക്കാലത്തേക്ക് ഹിന്ദുസ്ഥാനത്തിലെ വാണിജ്യത്തിൽ തങ്ങളുടെ ഏറ്റവും ഭയങ്കരന്മാരായ പ്രതിദ്വന്ദ്വികളായും സ്വരാജ്യമായ നെതർലാണ്ട്സിന്റെ യശസ്സിനെ സംരക്ഷിക്കുന്നതിനു ശക്തന്മാരായും വിചാരിക്കപ്പെട്ടിരുന്നു. എന്നാൽ അപ്പോൾ അവരുടെ കാലം പ്രാപ്തമായിട്ടില്ലായിരുന്നു.

രണ്ട് ഇംഗ്ലീഷ്കാർ സമീപത്തിൽകൂടി കടന്നുപോയപ്പോൾ ആ വൈദേശികന്മാരുടെ പ്രദർശനത്തിൽ സ്വാഭാവികമായി തോ

ന്നിയതാണെങ്കിലും ഒട്ടും ഉപചാരം ഇല്ലാത്തതായ ഒരു അത്ഭുതഭാവത്തോടെ സിദ്ധാർ അവരെ നോക്കി. ആ മനുഷ്യരെക്കുറിച്ച് ഒന്നും കേട്ടിട്ടുണ്ടായിരുന്നില്ലെങ്കിലും സിദ്ധാൎത്ഥ അവരിൽ തീരെ ബഹുമാനം തോന്നിയില്ല. ഫൈഫ്സിയും അവർ തന്റെ ക്ഷീണത്തിനപോലും യോഗ്യന്മാരല്ലെന്ന വിചാരിച്ചതുപോലെ തോന്നി. ആ ഇംഗ്ലീഷ്കാരിൽ ഒരുത്തൻ സ്വഭാഷയിൽ "ഗർവിഷ്ഠന്മാരായ ദുഷ്ടമഹമ്മദന്മാർ!" എന്ന പതുക്കെ പറഞ്ഞു. ആ ഉദ്ധതന്മാരായ ഇൻഡ്യന്മാർ ഭവിഷ്യൽകാലാവസ്ഥയെ നോക്കി ഇംഗ്ലീഷ്കാരുടെ വംശജന്മാർ ഒരു കാലത്തു തങ്ങളുടെ രാജ്യത്തെ ഭരിക്കുമെന്ന് ഊഹിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ അവർ തങ്ങളാൽ ഗർഹിതന്മാരായ ഇംഗ്ലീഷ്കാരെ അധികശ്രദ്ധയോടുകൂടി നോക്കുമായിരുന്നു.

ഫൈഫ്സി പറഞ്ഞു: ഈ വൈദേശികന്മാർ നമ്മുടെ ദേശത്തിൽ വരുന്നതുകൊണ്ടു നമുക്ക യാതൊരു ഹാനിയും ഇല്ല. അവർ നമുക്ക കച്ചവടങ്ങളിലും മറു വ്യവസായങ്ങളിലും നൂതനമായ ഉത്സാഹത്തെ ജനിപ്പിക്കുന്നു. അവരിൽ പലരും ചിത്രമെഴുത്തു മുതലായ ശില്പങ്ങളിൽ സമൎത്ഥന്മാരായിട്ടുള്ളതും നമുക്ക പ്രയോജനകരമാണ്. പിന്നെ അവരുടെ ദേശങ്ങളെക്കുറിച്ചും മറ്റും പല അറിവുകളും നമുക്ക കിട്ടുന്നുണ്ട്. എങ്കിലും ഇവിടെ അവർ ആധിപത്യത്തെ നടിക്കാൻ തുനിയരുത. എന്നാൽ അതാണ് അവരുടെ ഉദ്ദേശ്യം എന്ന തോന്നുന്നു."

സിദ്ധാർ പറഞ്ഞു: "എന്നാൽ നിശ്ചയമായി അവൎക്ക നിൎഗ്ഗമനദ്വാരത്തെ നാം കാണിച്ചുകൊടുക്കണം."

"അത് അചിരേണ സംഭവിക്കുമെന്നാണ് എന്റെ വിശ്വാസം. ആ പ്രസംഗം ഇപ്പോൾ ഇരിക്കട്ടെ. അന്ന നമ്മൾ പറഞ്ഞ എന്റെ പിംഗലനെ നിങ്ങൾ പരീക്ഷിച്ചുനോക്കിയോ?"

സിദ്ധാർ ഉത്തരം പറഞ്ഞു: "ഉവ്വ്. എനിക്ക് അതിനെ വളരെ ബോധിച്ചു. അത് ഒരു ശ്രേഷ്ഠമായ അശ്വമാണ്." അനന്തരം അതിനെ അയാൾ വളരെ പ്രശംസിച്ചു.

ഫൈഫ്സി ഉത്തരം പറഞ്ഞു: "എന്നാൽ നിങ്ങൾക്കു രസിച്ചു, അല്ലേ? അതിനെ നിങ്ങളുടെ ലായത്തിലേക്ക് അയച്ചേക്കാം. മനസ്സാണെങ്കിൽ അതിനെ അവിടെ നിറുത്തിക്കൊള്ളുന്നു. വരുന്ന വ്യ

ധത്തിൽ നിങ്ങൾക്ക് അത് ഉപയോഗമുള്ളതായിരിക്കും. നിങ്ങളുടെ ധവളൻ ശംഗിയും പഴക്കവും ഉള്ളവനാണ്. എന്നാൽ അതിന്റെ ബലം പോരാ. പിംഗലൻ അത്യന്തം ബലിഷ്ഠനാണ്. ഞാൻ ചിലപ്പോഴേ അതിൽ സവാരി ചെയ്യാറുള്ളൂ. എന്തെന്നാൽ എനിക്ക മുൻപിലത്തെപ്പോലെ ഉത്സാഹം ഇല്ല. ഇപ്പോഴും ഒരു സാധുവായ കുതിരയിൽ കയറുന്നതാണ് ഇഷ്ടം.”

അപ്രകാരം ഉള്ള ദാക്ഷിണ്യത്താൽ അതിമാത്രം സന്തുഷ്ടനായിട്ട സിദ്ധൻ പറഞ്ഞു: “ഇതു വളരെ വിലയുള്ള ഒരു സമ്മാനമാണ്. ഇതിന്ന ഞാൻ അർഹനായിരിക്കുന്നില്ല. നിങ്ങളുടെ പിംഗലൻ ഒരു ഉത്തമനായ അറബി ആണ്. ഇതിന്ന മുൻപിൽ ഇതുപോലെ ഒരശ്വത്തിൽ ഞാൻ കയറിയിട്ടില്ല.”

ഫൈസി പറഞ്ഞു: “ഞാൻ എന്റെ ഇഷ്ടന്മാൎക്ക വല്ലതും കൊടുക്കയാണെങ്കിൽ അത് അതിന്റെ തക്കവണ്ണം നന്നായിരിക്കണം. എന്നാലിപ്പോഴും എനിക്ക രാജഗൃഹത്തിൽ വെച്ച് ഇന്നലെ ഉണ്ടായ ഒരു സമാജത്തെ കുറിച്ച നിങ്ങളോട പറവാനുണ്ട്. അതിൽ നിങ്ങളും കൂടി ഉണ്ടായിരുന്നെങ്കിൽ കൊള്ളാമായിരുന്നു. രാജ്യകാൎയ്യങ്ങളെ സംബന്ധിച്ച ചക്രവൎത്തിക്ക പിന്നെയും ക്ലേശങ്ങൾ ഉണ്ടായിരുന്നിട്ടും ശാസ്ത്രസംബന്ധമായും മതസംബന്ധമായും ഉള്ള വാദത്തിനായി ഒരു സഭ കൂടുന്നതിന്ന സന്തോഷവും സമയവും ഉണ്ടായി. അതിന് ഇത് ഒരവസരവുമാണ്. എന്തെന്നാൽ ക്രിസ്തുമതപ്രചാരകന്മാരായ പാതിരിമാർ ഗോവായിൽനിന്ന പിന്നെയും ഇവിടെ വന്നിട്ടുണ്ട്. ഇന്നലെ രാജമന്ദിരത്തിലെ ഒരു വലിയ തളത്തിൽ അനവധി മതജ്ഞന്മാർ കൂടിയിരുന്നു. അവരുടെ ഇടയിൽ പതിവുപോലെ അബ്ദുൽകാദർ സന്നിഹിതനായിരുന്നു. പിന്നെ പാതിരിമാരും ഒരു യൂദനും ഒരു പാൎസിയും ഇവിടെ തിരിയെ എത്തിട്ടുള്ള കല്ലുകരും എന്റെ ഭ്രാതാവായ അബുൽഫാസലും ഞാനും ഉണ്ടായിരുന്നു. അവിടെ നടന്ന വാദത്തിൽ ഞാൻ നാസ്തികസിദ്ധാന്തത്തെയാണ് അവലംബിച്ച വ്യവഹരിച്ചത്. അക്ബറും ഏകദേശം എന്റെ അഭിപ്രായത്തോട യോജിച്ചായിരുന്നു. കല്ലുകർ നിങ്ങളുടെ വേദാന്തത്തെയും അബുൽഫാസൽ സാധാരണയുക്തിവാദത്തെയും സ്ഥാപി

ച്ചാണ് വ്യവഹരിച്ചത്. കല്പകർ ഇടക്കിടെ അബൂല് ഫ്ാസലിന്റെ ബൗദ്ധമതസിദ്ധാന്തപ്രഖ്യാപനങ്ങളെ കണ്ടുപിടിച്ച് ആക്ഷേപിക്കുയും ആ മതത്തെക്കുറിച്ചു വാദിക്കുന്നതിന്നു ആരും അവിടെ സന്നിഹിതന്മാരായിട്ടില്ലെന്നു വച്ച് ആ തൎക്കങ്ങളെ വിട്ടുകളകയും ചെയ്തു. ഇവിടെ ചില ബൗദ്ധമതക്കാർ ഉണ്ടെന്നു നിങ്ങൾക്കറിയാമല്ലൊ. എ എന്നാൽ ഈ വക വാദങ്ങളിൽ ചേരുന്നതിന്നു മാത്രം യോഗ്യതയുള്ളവരായി ആരും ഇല്ല. ചക്രവൎത്തി ഈ തൎക്കങ്ങളിൽ ചേൎന്നു വാദിക്കാതെ കേവലം ശ്രോതാവായിട്ടിരുന്നതേ ഉള്ളു. ഈ തൎക്കങ്ങളുടെ അവസാനത്തിലെ കഥയാണ് ഏറ്റവും വിശേഷമായത്. പ്രാരംഭത്തിൽ എല്ലാം ഉപചാരപൂൎവമായും ഭംഗിയായും ഇരുന്നു. നമ്മുടെ മഹമ്മദന്മാർ സാവധാനമായും ഗൌരവത്തോടു കൂടിയും അധികം ഒന്നും പറയാതെയും ഇരുന്നു. പാതിരിമാർ ഏറ്റവും സൌമ്യതയോടു കൂടിയാണ് വാദിച്ചത്. ആ ജ്ഞാനം ക്ഷോഭം കൂടാതെ മൌനിയായും, എന്നാൽ മനസ്സിന്നു സ്വാസ്ഥ്യമില്ലാത്തതു പോലെയും ഇരുന്നു. ആ പാർസി കവികളുടെ രീതിയെ അനുസരിച്ചാണ് വ്യവഹരിച്ചത്. എന്നാൽ അത് അത്ര സുഗമമായിരുന്നില്ല. ഞങ്ങൾ ഇടക്കിടെ പുരാണഗ്രന്ഥങ്ങളിൽനിന്നും അറബികളുടെയും പേർഷ്യന്മാരുടെയും പുസ്തകങ്ങളിൽനിന്നും ഗ്രഹിച്ചിട്ടുള്ള പ്രമാണങ്ങളെയും യുക്തികളെയും പ്രതിപാദിച്ചു. അത് ആ വാദികളുടെ രുചിക്ക് അത്ര അനുരൂപമായിരുന്നില്ല. ക്രമേണ വാദം കലശലാകയും യുക്തി വിട്ടു ശപഥങ്ങളും പിന്നീടു കയൎത്ത വാക്കുകളും ആരംഭിക്കയും ചെയ്തു. അതു മുഖ്യമായി മഹമ്മദന്മാരും പാതിരിമാരും തമ്മിൽ ആയിരുന്നു. എന്നാൽ ഞങ്ങളും ആക്ഷേപിക്കപ്പെടാതിരുന്നില്ല. അവസാനത്തിൽ ചക്രവൎത്തി സന്നിഹിതനായിരുന്നിട്ടും ഉച്ചൈർഘോഷങ്ങളാലും ആക്രോശവചനങ്ങളാലും ഞങ്ങൾ ബധിരന്മാരായി ഇതിലെല്ലാം മുൻപെട്ടിരുന്നതു തങ്ങൾക്കു അധികമോഷം സിദ്ധിച്ചതായി വിചാരിക്കുന്ന മഹമ്മദന്മാരിൽ ഒരു കൂട്ടക്കാർ ആയിരുന്നു. അക്ബർ ഗൂഢതൃപ്തിയോടെ ഈ കാഴ്ചയെ കണ്ടുകൊണ്ടിരുന്നു. അദ്ദേഹം കൂടക്കൂടെ മന്ദഹാസപൂൎവം എന്റെ നേരെ നോക്കി. എന്നാൽ ഒടുവിൽ വലിയ കലശലായപ്പോൾ അതു തന്റെ സന്നിധിയിൽ യോഗ്യമല്ലെന്നു തോന്നീട്ടു അദ്ദേഹം എന്നോടു സംഭാഷണം ചെയ്തു

പറഞ്ഞു: 'ഫൈസി! ഇവർ മര്യാദ അറിയാൻ വഹിയാത്തതുകൊണ്ട് ഇവരെ വെളിയിൽ അയയ്ക്കുന്നതാണ് നന്ന്. ആരുടെ അഭിപ്രായങ്ങളാണ് അധികം യുക്തിയുക്തങ്ങളായിരിക്കുന്നത് എന്നു തീർച്ചപ്പെടുത്താനായിട്ടാണ് ഞാൻ ഇവർക്ക് അവസരം കൊടുത്തത്. എന്നിട്ട് അവർ എന്താണ് ചെയ്തത്? ഓരോരുത്തനും തന്റെ സമീപസ്ഥനെക്കാൾ അധികമായി ഉൽഘോഷിക്കയും അധിക്ഷേപിക്കയും ചെയ്യുന്നതിനാണ് ശ്രമിച്ചത്. മറ്റൊന്നുമില്ല. ഇത് ഇപ്പോൾ മതി.' ഞാൻ ഉത്തരം പറഞ്ഞു: 'പ്രഭോ! ഇവരെ എല്ലാവരെയും അയച്ചുകളയുന്നതു തന്നെ കൊള്ളാം. രണ്ടു പേർ ഉണ്ടെങ്കിൽ ഈ കലഹം അവസാനിക്കയില്ല.' അക്ബർ ചിരിച്ചു. എന്നാൽ ഈ കലഹത്തിനിടയിൽ താൻ ശാന്തനായിരുന്നിരുന്ന ആസനത്തിൽ നിന്ന് ഉത്ഥാനം ചെയ്ത് എല്ലാവരെയും ഉടനെ നിശ്ശബ്ദന്മാരാക്കിത്തീർത്ത തന്റെ ഗംഭീരശബ്ദത്തോടു കൂടി അദ്ദേഹം പറഞ്ഞു: 'നിങ്ങൾ നടത്തിയ ഈ രസജനകങ്ങളായ വാദങ്ങളെക്കൊണ്ട് ഈ സായാഹ്നം സന്തോഷമായി കഴിഞ്ഞുകൂടിയതിനു വേണ്ടി ഞാൻ കൃതജ്ഞനായിരിക്കുന്നു. താമസിയാതെ ഇതുപോലെ ഒരു സമാഗമം ഉണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ ഇപ്പോൾ ഇതവസാനിക്കട്ടെ.' അനന്തരം അദ്ദേഹം ഒരു ഹസ്തസംജ്ഞാപനം ചെയ്ത് അവരെ അയച്ചു. മിക്കവരും അസന്തുഷ്ടന്മാരായിട്ടാണ് പോയത്. തങ്ങൾക്കു യാതൊരറിവും ഇല്ലാത്തവയും, അറിവുണ്ടായിരുന്നാൽ തന്നെയും മാനത്തിനും കൃത്യത്തിനും അനുരൂപയായ പ്രവൃത്തിയിൽ ഒരടിപോലും തങ്ങളെ മുൻപോട്ടു കയറ്റാത്തവയും ആയ മതോദ്ദേശ്യങ്ങളായുള്ള വിവാദവിഷയങ്ങൾക്കു വേണ്ടി തമ്മിൽ അധിക്ഷേപിക്കയും ദ്വേഷിക്കയും ചെയ്യുന്നവർ എത്ര മൂഢന്മാരാണ്!"

സിദ്ധൻ പറഞ്ഞു: "നിങ്ങൾ പറഞ്ഞതു ശരിതന്നെ എന്നു ഞാൻ സമ്മതിക്കുന്നു. മാനത്തിനും കൃത്യത്തിനും അനുരൂപയായ പ്രവൃത്തി പലപ്പോഴും പ്രയാസമുള്ളതു തന്നെ." ഫൈസി ശങ്കിച്ചതിലും അധികം സിദ്ധനു ഈ പ്രയാസത്തിന്റെ അനുഭവം ഉണ്ടായിരുന്നതിനാൽ ഇതു പറഞ്ഞപ്പോൾ അയാൾ ഒരു ദീർഘശ്വാസം വിട്ടു.

ഫൈസി പറഞ്ഞു: "ആകട്ടെ. നിങ്ങൾ ഇവിടെ താമസിക്കുന്നതെന്താണെന്നു കേൾക്കട്ടെ. നിങ്ങൾ ഇതിനു മുൻപിൽ തന്നെ നിങ്ങളുടെ സേനാഭാഗത്തോടു കൂടി പാളയസ്ഥലത്തേക്കു പുറപ്പെട്ടു എന്നാണല്ലോ ഞാൻ വിചാരിച്ചതു്."

സിഡൻ പറഞ്ഞു: "ഞങ്ങൾ പുറപ്പെട്ടിരുന്നു. എന്നാൽ മദ്ധ്യമാൎഗ്ഗം തിരിച്ചു വരുന്നതിനു ആജ്ഞ കിട്ടി. ഇനി കുറെ ദിവസം കൂടി ആഗ്രായിൽ തന്നെ താമസിക്കണം. അതു് എനിക്കു വളരെ സന്തോഷം തന്നെ. എന്തെന്നാൽ ഞാൻ വളരെ കേട്ടിട്ടുള്ള ചക്രവൎത്തിയുടെ ജന്മനക്ഷത്രമഹോത്സവത്തെ കാണാൻ ഇന്നു് എനിക്കു് അവസരം ഉണ്ടല്ലോ."

സിഡൻ ആഗ്രായിൽ ഉള്ള അധികതാമസം വേറെ ഒരു കാരണത്താലും സന്തോഷകരമായിരുന്നതിനെ ഫൈസിയോടു പറയുന്നതു് ആവശ്യകമായി അയാൾ വിചാരിച്ചില്ല.

ഫൈസി പറഞ്ഞു: "നിങ്ങളുടെ വാക്കിനാൽ കൂടിക്കാഴ്ചക്കു മുൻപിൽ രാജമന്ദിരത്തിലേക്കു പോകുവാനുള്ള സമയമായി എന്നു ഞാൻ കാണിക്കുന്നു. ഇന്നു് ഇതരരാജാക്കന്മാരുടെ അടുക്കൽ നിന്നും വന്നിട്ടുള്ള ദൂതന്മാരെ ചക്രവൎത്തി കാണുന്നു എന്നു നിങ്ങൾക്കറിയാമല്ലോ. എന്റെ കൂടെ വന്നുകൊൾക. നിങ്ങളുടെ സമാനസ്ഥാനന്മാരായ ഉദ്യോഗസ്ഥന്മാരുടെ കൂട്ടത്തിൽ നിങ്ങൾക്കു നില്ക്കാം."

ഇതിനു മുൻപിൽ പലതവണയും സിഡൻ കൂടിക്കാഴ്ചക്കു പോയിട്ടുണ്ടായിരുന്നെങ്കിലും ചക്രവൎത്തിയാൽ മുൻപിൽ തന്നെ അലംകൃതയായിരുന്ന ആ ആസ്ഥാനസഭയിൽ ഫൈസിയോടൊരുമിച്ചു പ്രവേശിച്ചപ്പോൾ ആദ്യസന്ദൎശത്തിൽ ഉണ്ടായതുപോലെ തന്നെ ഉള്ള ഒരു ആശ്ചൎയ്യം അയാൾക്കു തോന്നി. ശ്വേതവൎണ്ണങ്ങളായ [illegible]ശിലകളാൽ നിൎമ്മിതങ്ങളും മഹത്തുക്കളും ആയ സ്തംഭങ്ങളേയും അവയുടെ അന്തരാളങ്ങളിൽ പട്ടും സ്വൎണ്ണപടവും കൊണ്ടുള്ള ജവനികകളാൽ അലംകൃതങ്ങളായ തോരണങ്ങളേയും വിചിത്രശില്പങ്ങളോടു കൂടിയ ഭിത്തികളെയും അയാൾ വിസ്മയഭരിതനായി നോക്കി. ഇതുവരെ കണ്ടിട്ടുള്ളതിനെ ഒക്കയും അതിശയിച്ചതായ ആ മഹാസദസ്സിനെ കണ്ടു് അയാൾ വളരെ അത്ഭുതപ്പെട്ടു. ഉപരിഭാഗത്തുനിന്നും ഒരു [illegible] ദീപപ്രകാശം പതിച്ചിരുന്ന ആ തളത്തിന്റെ ഒരറ്റത്തു്

ചക്രവൎത്തി അനൎഘരത്നങ്ങളെക്കൊണ്ടു ജാജ്വല്യമാനമായ ഒരു സിംഹാസനത്തിൽ ആസ്ഥിതനായിരുന്നു. ഉഭയഭാഗങ്ങളിലും മന്ത്രിമാരും സേനാധിപന്മാരും വലിയ പ്രഭുക്കന്മാരും പംക്തികളായി നിന്നിരുന്നു. പിന്നെ അടുത്ത രാജ്യങ്ങളിൽനിന്നു വന്നിരുന്ന വിവിധ വസ്ത്രധാരികളായ ദൂതന്മാരും അവരുടെ ഇടയിൽ ആ രണ്ടു പാതിരിമാരും ഉണ്ടായിരുന്നു. ഒടുവിൽ സാധാരണ ഉദ്യോഗസ്ഥന്മാരും മറ്റും നിന്നു. അവരുടെ കൂട്ടത്തിൽ സിഡ്നം തന്റെ സ്ഥാനാനുരൂപമായി നിന്നിരുന്നു.

ഈ കൂടിക്കാഴ്ചയുടെ മുഖ്യഭാഗം ചക്രവൎത്തി ഉപഹാരങ്ങളെ സ്വീകരിക്കയും സമ്മാനങ്ങളെ കൊടുക്കയും ആയിരുന്നു. ദൂതന്മാരും മറ്റുള്ളവരും മുറയ്ക്കു് ഓരോരുത്തരായി ചക്രവൎത്തിയുടെ സമീപത്തിലേക്കു ചെന്നു. സിംഹാസനത്തിനു സമീപത്തു് എത്തിയ ഉടനെ അവർ തങ്ങളുടെ ദക്ഷിണഹസ്തങ്ങളെ ലലാടത്തിലേക്കു് ഉയൎത്തി നതശിരസ്കന്മാരായിട്ടു വിലയേറിയ വിചിത്രപദാൎത്ഥങ്ങളെ ചക്രവൎത്തിയുടെ പുരോഭാഗത്തിൽ ഉപഹാരങ്ങളായി വയ്ക്കയും പകരം സമ്മാനങ്ങളെ വാങ്ങിക്കയും ചെയ്തു. അക്വാവീവായും വിശേഷമായി കെട്ടപ്പെട്ടിരുന്ന ഒരു ബൈബിൾ പുസ്തകവും കൊണ്ടു് അക്ബരുടെ സമീപത്തു ചെന്നു സാധാരണക്രമം അനുസരിച്ചു് അതിനെ താഴെ വയ്പാൻ ഭാവിച്ചു. എന്നാൽ ചക്രവൎത്തി സിംഹാസനത്തിൽ നിന്നെഴുന്നേറ്റു് ഒന്നുരണ്ടടി മുൻപോട്ടു വന്നു് ആ പാതിരിയുടെ കയ്യിൽ നിന്നും പുസ്തകത്തെ തന്നത്താൻ വാങ്ങിച്ചു് ഇപ്രകാരം പറഞ്ഞു: "യോഗ്യനായ പാതിരി! നിങ്ങളുടെ ഈ ദയാപൂൎവമായ ഉപഹാരത്തെ ഞാൻ അഭിനന്ദിക്കുന്നു. അതുപോലെ ഞാൻ തരുന്നതും നിങ്ങൾക്കു സ്വീകാൎയ്യമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു". അനന്തരം തന്റെ സമീപത്തു നിന്നിരുന്ന ഒരു ബ്രാഹ്മണന്റെ കയ്യിൽനിന്നു നല്ല ഭംഗിയുള്ളതായ ഒരു വലിയ കയ്യെഴുത്തുപുസ്തകത്തെ വാങ്ങിച്ചു ഇപ്രകാരം പറഞ്ഞു് അയാൾക്കു കൊടുത്തു: "ഇതു് ഇന്ത്യയിലെ മതഗ്രന്ഥങ്ങളിൽ ഏറ്റവും പ്രാചീനമായിട്ടുള്ളവയിൽ ഒന്നായ ഋഗ്വേദത്തിന്റെ ഒരു പ്രതിയാണു്. ഇതിൽ പേൎഷ്യൻ ഭാഷയിൽ ഒരു തൎജ്ജമയും ഉണ്ടു്."

അക്വാവിവാ ഏററവും വിനയത്തോടെ ആ രാജകീയസമ്മാനത്തെ വാങ്ങിച്ചു. എന്നാൽ വാസ്തവത്തിൽ അതുകൊണ്ടു് അയാൾ അത്ര സന്തോഷിച്ചോ എന്നുള്ളതു സംശയവിഷയമായിരുന്നു. എന്തെന്നാൽ അതീതസായാഹ്നത്തിൽ കൂടിയ സദസ്സിൽ നടന്നതിനെക്കുറിച്ചു് ഇതു സൂചിപ്പിച്ചു എന്നുള്ളതു് അസംഭാവ്യമല്ലായിരുന്നു. എന്നു തന്നെയുമല്ല, ചക്രവർത്തി കൊടുക്കുന്ന സമ്മാനങ്ങൾ അനുരൂപങ്ങളായിരിക്കുന്നതിനു വേണ്ടി അദ്ദേഹത്തിനായി കൊണ്ടുവരപ്പെടുന്ന ഉപഹാരങ്ങൾ ഇന്നതാണെന്നു മുൻപിൽ കൂട്ടി അറിയിക്കുക പതിവായിരുന്നു. എന്നാൽ ആ പാതിരി എന്തുതന്നെ വിചാരിച്ചാലും ഇതിൽ വൈദികബ്രാഹ്മണരുടെ അഭിപ്രായം എന്തായിരുന്നു എന്നറിയുന്നതിനു പ്രയാസമില്ലായിരുന്നു. അവരുടെ കൂട്ടത്തിൽ മിക്കവരുടെയും മുഖത്തിൽ ഒരു ഉദ്വേഗം കാണപ്പെട്ടു. അബ്ദുല്ലാഖാം കോപത്തെ അടക്കാൻ കഴിഞ്ഞില്ല. പകരം കൊടുത്ത സമ്മാനത്തിന്റെ താല്പര്യം എന്തെന്നും അതുകൊണ്ടു അക്ബർ ക്രിസ്ത്യാനരുടെ പക്ഷത്തിൽ ചേർന്നിട്ടില്ലെന്നു കാണിക്കാൻ ഇച്ഛിച്ചതു് എങ്ങനെ എന്നും അവർക്കു ഗ്രഹിക്കാൻ കഴിഞ്ഞില്ല. ഒരു ക്രിസ്ത്യന്റെ വിശേഷബഹുമാനത്തെ ചെയ്തു എന്നു മാത്രമേ അവർ ധരിച്ചുള്ളു. അബുല് ഫസൽ ഇതിന്റെ താല്പര്യത്തെ കുറേക്കൂടി സ്പഷ്ടമായി ഗ്രഹിച്ചു എങ്കിലും ഇത്തരവിഷയങ്ങളിൽ ബുദ്ധിമാനും ദയാലുവും ആയ അക്ബർ നിഷ്പ്രയോജനമായി മഹമ്മദന്മാരെ അവമാനിച്ചതിൽ വ്യഥിതനായിട്ടു ശിരഃകമ്പം ചെയ്തു. എങ്കിലും കഴിഞ്ഞ സായാഹ്നത്തിലെ അവരുടെ മര്യാദയില്ലാത്ത നടത്തയ്ക്കു് അവർ ഇതിനു് അർഹന്മാർ തന്നെ എന്നു് അയാൾ സമാധാനപ്പെട്ടു.

ചക്രവർത്തി ഉപഹാരങ്ങളെ സ്വീകരിക്കയും സമ്മാനങ്ങളെ കൊടുക്കയും കഴിഞ്ഞതിന്റെ ശേഷം ചിലരെ കണ്ടു സംസാരിക്കയും ഉദ്യോഗങ്ങൾ കൊടുക്കയും ചെയ്തു കൂട്ടത്തിൽ സിദ്ധനെയും വിളിച്ചു് ഇപ്രകാരം പറഞ്ഞു: "സിദ്ധരാമാ! നിങ്ങളെക്കുറിച്ചു് എനിക്കുള്ള തൃപ്തിയെ പ്രകാശിപ്പിക്കുന്നതിനായി ഇന്നുമുതൽ നിങ്ങളെ സഹസ്രം ഭടന്മാരുടെ നേതാവായി നിയമിച്ചിരിക്കുന്നു. നിങ്ങളുടെ മേൽ എനിക്കുള്ള വിശ്വാസത്തിനും പ്രീതിക്കും അനുരൂപമായി നിങ്ങൾ എപ്പോഴും നടന്നുകൊള്ളുമല്ലോ."

ഈ നൂതനമായ പ്രീതിചിഹ്നത്തിനു വേണ്ടി ഏറ്റവും നന്ദിയോടെ ചക്രവൎത്തിയുടെ മുൻപിൽ നടപ്പനുസരിച്ച സിദ്ധൻ മൌനിയായി ശിരസ്സിനെ നമിപ്പിച്ചപ്പോൾ അയാൾക്ക് ഒരു വ്യാകുലത ഉണ്ടായി. അയാൾ അക്ബറുടെ വിശ്വാസത്തിനു അൎഹനോ? അതിനു അയാളെക്കാൾ അൎഹത കുറഞ്ഞ ഒരാൾ ആ സേനയിൽ ഉണ്ടോ? എങ്കിലും കാശ്മീരത്തിൽ അയാളുടെ സഹായം ചക്രവൎത്തിക്ക് ആവശ്യകമായിരുന്നു. അതുകൊണ്ട് അയാൾക്ക് അപ്പോൾ കൊടുക്കപ്പെട്ട ഉന്നതസ്ഥാനത്തിനു ചക്രവൎത്തിയുടെ ദയയും ഔദാൎയ്യവും മാത്രമല്ല കാരണമായത്. ആ യുവാവായ യോദ്ധാവിന്റെ താല്കാലികവ്യാകുലത താൻ പ്രത്യക്ഷമായി ഇപ്രകാരം ഒറ്റുമറിച്ചതു നിമിത്തം ഉണ്ടായതുമാത്രമാണെന്നു സമാധാനപ്പെട്ട് ചക്രവൎത്തി അയാളോടു പോയ്ക്കൊള്ളുന്നതിനു സമ്മതമായി ശിരസ്സുകൊണ്ടു സംജ്ഞാപനം ചെയ്തു.

ജനങ്ങൾക്കു വേണ്ടിയുള്ള വിനോദങ്ങൾ ആരംഭിക്കാനുള്ള സമയമായി. നഗരത്തിൽനിന്നു അധികദൂരത്തല്ലാത്ത ഒരു സ്ഥലമാണ് അതിനു നിശ്ചയിക്കപ്പെട്ടിരുന്നത്. അവിടേക്കു ചിലർ പാദചാരികളായും, ചിലർ അശ്വങ്ങളിലോ അലംകൃതങ്ങളായ ഗജങ്ങളിലോ ആരൂഢന്മാരായും, ചിലർ അന്നത്തെ വിനോദങ്ങളിൽ ചേരാൻ താല്പൎയ്യം ഉള്ളവൎക്ക് ആവശ്യകങ്ങളായ ഭോജ്യപേയാദികളുടെ ചുമടുകൾ കയറ്റീട്ടുള്ള ഒട്ടകങ്ങളിൽ കയറിയും, നാനാവൎണ്ണങ്ങളായ വസ്ത്രങ്ങളെ ധരിച്ചുകൊണ്ടു പുറപ്പെട്ടു തുടങ്ങി. ഈ പ്രവഹത്തോത്തരംഗമായ ജനസംഘത്തിൽ സിദ്ധനും, അയാൾ രാജഗൃഹത്തിന്റെ വെളിയിൽ വന്നപ്പോൾ സന്ദൎശിക്കയും അയാൾക്കു നൂതനമായി കിട്ടിയ സ്ഥാനത്തെക്കുറിച്ചു ഹൃദയംഗമമായി അയാളെ അഭിനന്ദിക്കയും ചെയ്ത മിത്രമായ പാവിസ്സും ചേൎന്നു.

സിദ്ധൻ പറഞ്ഞു: "നിങ്ങളുടെ കാൎയ്യങ്ങൾ എതുവിധത്തിൽ ഇരിക്കുന്നു?"

പാവിസ് ചിരിച്ചുകൊണ്ടു പറഞ്ഞു: "എന്റെ രഹസ്യകാൎയ്യങ്ങളെക്കുറിച്ചല്ലയോ നിങ്ങൾ ചോദിക്കുന്നത്? ആകപ്പാടെ നന്നായിത്തന്നെ ഇരിക്കുന്നു. എന്റെ പ്രിയതമയെ ഈയിടെ പല തവണയും ഞാൻ കണ്ടു. അതു ഗൂഢമായിട്ടായിരുന്നു എങ്കിലും അവളുടെ

പിതാവായ ടോഡർമാല് അതിനെക്കുറിച്ചെല്ലാം അറിഞ്ഞില്ലയോ എന്ന് എനിക്ക സംശയമുണ്ട്. എന്നാൽ ഒന്നും അറിഞ്ഞിട്ടില്ലെന്നാണ് അദ്ദേഹം ഭാവിക്കുന്നത്. ഈ അനുകൂല്യത്തിന്ന എന്റെ അമ്മാവനായ ഫൈഷ്സി കൂടെ കാരണമായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. അദ്ദേഹത്തിന്ന ഈശ്വരൻ പ്രസാദിക്കട്ടെ." അതിന്റെ ശേഷം പാവിസ് തന്റെ പ്രേയസിയുടെ സൌന്ദൎയ്യത്തേയും ഗുണങ്ങളേയും അനുഗ്ഗളമായി പ്രശംസിക്കാൻ തുടങ്ങി. അത് അയാൾക്ക വളരെ സന്തോഷമായിരുന്നു എങ്കിലും ശ്രോതാവിന് അത്ര രസാവഹമായിരുന്നില്ല. അതെങ്ങിനെ എങ്കിലും ഇരിക്കട്ടെ. വിനോദസ്ഥലത്ത് എത്തുന്നതുവരെ പ്രസംഗം ഇതുതന്നെ ആയിരുന്നു. അവിടത്തെ കോലാഹലം രാജധാനിയിലെ പോലെ തന്നെ ആയിരുന്നു. എന്നാൽ ഉത്സാഹവും വിനോദവും വളരെ കൂടുതലായിരുന്നു. ചെറുതും വലുതുമായി അനവധി കൂടാരങ്ങൾ അടിച്ചിരുന്നതും ഉന്നതമായും ആയ ആ വിസ്തീൎണ്ണപ്രദേശത്തിൽ വളരെ ജനങ്ങൾ മാറി മാറി സംഘമായി സഞ്ചരിച്ചു. ദീപ്തവൎണ്ണങ്ങളായ പരിച്ഛേദങ്ങളോടും അലംകൃതങ്ങളായ അമ്പാരികളോടും കൂടിയ ഗജങ്ങൾ അശ്വാരൂഢന്മാരിൽനിന്നും പാദചാരികളിൽനിന്നും വ്യത്യസ്തങ്ങളായി ഉയൎന്നുശോഭിച്ചു. രാജകീയഗജങ്ങൾ തലയിലും കഴുത്തിന്റെ കീഴ്ഭാഗത്തിലും വലിയ കല്ലുകൾ പതിച്ച സ്വൎണ്ണത്തകിടുകളാൽ ശോഭിതങ്ങളായിരുന്നു. ഒരു സാധാരണ ഗൃഹസ്ഥൻ നല്ല ധനവാനായി തീരുന്നതിന്ന മതിയായ വിലയുള്ള സാധനങ്ങൾ അവയുടെ മഹത്തുകളായ ദേഹങ്ങളിൽ ഉണ്ടായിരുന്നു. അവയിൽ ഒന്നിലായിരുന്നു ചക്രവൎത്തി ആരോഹണം ചെയ്യുന്നത്. അദ്ദേഹം തന്റെ സേവകന്മാരുടെ മദ്ധ്യത്തിൽ ആരോഹണം ചെയ്ത് അവരാൽ അനുഗതനായിട്ട് അന്നത്തെ വലുതായ ശികാരം നടത്താനായി ഉണ്ടാക്കപ്പെട്ടിട്ടുള്ള സ്ഥലത്തേക്ക നടന്നു.

ഒരു പൊക്കത്തിലായിട്ട് ഒരാൾക്ക പ്രയാസം കൂടാതെ ഇരിക്കത്തക്കവണ്ണം വലിപ്പവും ഉറപ്പും ഉള്ളതായ ഒരു ത്രാസ് തൂക്കപ്പെട്ടിരുന്നു. അതിന്റെ ഒരു തട്ടിൽ സ്വൎണ്ണവും വെള്ളിയും രത്നങ്ങളും കൂട്ടിയിരുന്നു. മറേറതു ശൂന്യമായി ഉയൎന്നു നിന്നിരുന്നു. നാനാദിഗന്തങ്ങളിൽനിന്നും വന്നിട്ടുള്ള അസംഖ്യജനങ്ങൾ നോക്കിക്കൊണ്ടി

ടിക്കവെ ചക്രവൎത്തി അതിൽ കയറി ഇരുന്നു. അദ്ദേഹത്തിന്റെ തൂക്കം ശരിയായതു വരെ മറെറ തട്ടിൽ മേൽപ്പറഞ്ഞ സാധനങ്ങൾ ഇടുകയോ അതിൽനിന്ന് എടുക്കയോ ചെയ്തുകൊണ്ടിരുന്നു. അവസ്ഥപ്രകാരം കൃത്യം, മാനം, വിശ്വാസം, നല്പതിലെല്ലാം അത്യാസക്തി ഇത്യാദികളെ ഇടാൻ ശ്രേഷ്ഠമായിരുന്നെങ്കിൽ നിശ്ചയമായി അക്കക്കു തൂക്കം പോരാതെ വരികയില്ലായിരുന്നു. തൂക്കം ശരിയായതിന്റെ ശേഷം ചക്രവൎത്തി ത്രാസിൽനിന്നും സാവധാനമായി താഴെ ഇറങ്ങുകയും സ്വൎണ്ണവും വെള്ളിയും ജനങ്ങൾക്കു കൊടുക്കപ്പെടുകയും ചെയ്തു. ഒടുവിൽ ചക്രവൎത്തി തന്റെ ചുറ്റും ഉള്ളവരുടെ ഇടയിൽ ചെന്ന് കരുണയോടും പ്രേമത്തോടും കൂടി ഓരോ വാക്കു പറഞ്ഞുകൊണ്ടു പുഷ്പഫലരൂപങ്ങളായ ചെറിയ സ്വൎണ്ണസാധനങ്ങളെ സമീപസ്ഥന്മാർ എറിഞ്ഞുകൊടുത്തു. ഈ പ്രവൃത്തിയാൽ ഷാക്കന്മാർ മഹാനും പ്രതാപവാനും മാത്രമല്ല ഏറ്റവും ദയാലുവും ഉദാരനും, തന്റെ മഹത്വത്തെക്കാൾ ജനങ്ങളുടെ ക്ഷേമത്തിൽ അധികതാല്പരനും ആയ ഒരു രാജാവാണെന്നുള്ള ബോധം പലരുടെയും മനസ്സിൽ നൂതനമായി സ്ഥിരീകരിക്കപ്പെട്ടു

അനന്തരം നാനാപ്രകാരങ്ങളായ വിനോദങ്ങൾ ആരംഭിക്കപ്പെട്ടു. ഒരു ദിക്കിൽ വെള്ളച്ചാലിക്കന്മാർ അവരുടെ കൌശലങ്ങളെയും മറെറാരു ദിക്കിൽ അഭ്യാസികൾ അനേകവിധങ്ങളായ അഭ്യാസങ്ങളെയും പ്രദൎശിപ്പിച്ചു. വേറെ ഒരേടത്തു നൎത്തകന്മാർ ഏകരൂപമായ സംഗീതത്തെ അനുസരിച്ചു നൎത്തനം ചെയ്തു. മറെറാരേടത്ത് അശ്വാരോഹന്മാർ കുതിരകളെ അതിവേഗത്തിൽ ഓടിച്ചുകൊണ്ടു തങ്ങളുടെ കയ്യിലുള്ള കുന്തങ്ങളുടെ അഗ്രം കൊണ്ടു തറയിൽനിന്നും ചെറിയ വളയങ്ങളെ കുത്തി എടുത്തു. ഒരു സ്ഥലത്തു ദേഹപീഡ ചെയ്യുന്നതു സുകൃതകാരണമെന്നു വിചാരിക്കുന്ന വൈരാഗികളിൽ രണ്ടുപേർ അത്ഭുതമായും ഭയങ്കരമായും ഉള്ള ഒരു കാഴ്ചയെ കാണിച്ചു. ഇവർ ഉപരിഭാഗത്തു തിരശ്ചീനമായി വയ്ക്കപ്പെട്ടിരുന്ന ഒരുത്തരത്തിൽനിന്നും കയറിൽ കെട്ടി താഴത്തേക്കു തൂക്കപ്പെട്ടിട്ടുള്ള ഒരു വളഞ്ഞ ആണി തങ്ങളുടെ ദേഹപൃഷ്ഠഭാഗത്തിൽ കോൎത്തു തറയിൽനിന്നും ഉയ പതടി പൊക്കത്തിൽ തൂങ്ങി നിന്നു. ഇപ്രകാരമുള്ള ഒരു കാഴ്ച ഗവ

ഒട്ടു അപൂൎവമായിരുന്നതുകൊണ്ടു് എല്ലാവരും അതിനെ വളരെ ശ്രദ്ധയോടു കൂടി നോക്കി. പാവ്റിസ് അതിനെ ആശ്ചൎയ്യത്തോടെ സൂക്ഷിച്ചു നോക്കിക്കൊണ്ടു നിന്നു. എന്നാൽ സിമോന് ഇതു കണ്ടു നല്ല പരിചയമുണ്ടായിരുന്നതിനാൽ അയാൾ ഉദാസീനനായിരുന്നു.

പാവ്റിസ് തന്റെ സ്നേഹിതനോടു പറഞ്ഞു: "ഇവരുടെ വിചാരം എന്തായിരിക്കാം? ഇവർ മതസക്തിയാൽ പ്രേരിതന്മാരായിട്ടാണ് ഇപ്രകാരം പ്രവൎത്തിക്കുന്നത് എന്നു പറയപ്പെടുന്നു. എന്നാൽ ഈ ഉത്സവദിവസത്തിൽ ജനസമക്ഷമായി ഇവർ ഇങ്ങനെ ചെയ്യുന്നത് എന്തിനു? ഇത് ഒരു സന്തോഷകരമായ കാഴ്ചയല്ല. എന്നാൽ ഇവർ ഇത്ര ലക്ഷ്യമില്ലാതെയും വേദനയില്ലാത്തതുപോലെയും ഈ സാഹസം പ്രവൎത്തിക്കുന്നത് എങ്ങനെ എന്ന് എനിക്കു മനസ്സിലാകുന്നില്ല."

സിമോൻ പറഞ്ഞു: "ഞാൻ അതിനെ പ്രതിപാദിക്കാം. ഈ വൈരാഗികൾ ഇങ്ങനെ ഉള്ള ദേഹദണ്ഡനങ്ങളെ സ്വൎഗ്ഗസാധകങ്ങളായ ധൎമ്മവ്യാപാരങ്ങളായി വിചാരിക്കുന്നു എന്നു നിങ്ങൾക്കറിയാമല്ലോ. ഇങ്ങനെ പ്രവൎത്തിക്കുന്നവരെ നോക്കിക്കൊണ്ടു നില്ക്കുയും അവൎക്കു പണം കൊടുക്കയും ചെയ്യുന്നവൎക്കും ഫലത്തിന്റെ ഒരു ഭാഗം ഉണ്ടു്. ജനങ്ങളുടെ അന്ധവിശ്വാസത്തിന്റെ അവസ്ഥയ്ക്കു തക്കവണ്ണം ഇവൎക്കു അധികലാഭം ഉണ്ടാകും. എന്നാൽ ഈ വിദ്യയുടെ രഹസ്യം നിശ്ചയമായി അറിയപ്പെട്ടിട്ടില്ല. എങ്കിലും ശങ്കിക്കു് അടിസ്ഥാനം ഉണ്ടു്. ഇവരെ ഒരിക്കലും സ്ത്രീകളോടു കൂടി കാണാറില്ലെങ്കിലും അവർ ഇവരുടെ കൂടെ എപ്പോഴും ഉണ്ടായിരിക്കും. അവർ ഈ വിദ്യ കാണിക്കുന്നതിനു മുമ്പായി ഏകദേശം പതിനഞ്ചു നാഴിക നേരത്തോളം ഈ വൈരാഗികളുടെ തോളെല്ലുകളുടെ മദ്ധ്യഭാഗത്തെ മൎദ്ദനം ചെയ്തു് സ്പൎശം അറിയാതെ ആക്കുന്നു. പിന്നെ അവിടെ ആണി കുത്തിക്കേറ്റിയാൽ വേദനയുണ്ടാകുകയില്ല."

പാവ്റിസ് പറഞ്ഞു: "കൌതുകകരമായ നേരമ്പോക്കു തന്നെ!"

"അതെ. കഷ്ടമായിട്ടുള്ളതും ആണ്. മൂഢന്മാൎക്കു് ഇതിൽ എത്ര തന്നെ വിശ്വാസം ഉണ്ടായിരുന്നാലും മാന്യന്മാരായ ബ്രാഹ്മണർ ഇതിനെ നിന്ദിക്കുന്നു. ആകട്ടെ. ഗജങ്ങളും വ്യാഘ്രങ്ങളും തമ്മിൽ യുദ്ധങ്ങൾ ഉണ്ടെന്നു നിങ്ങൾ പറഞ്ഞില്ലയോ?"

"നിശ്ചയമായിട്ടുണ്ട്. ആ കാണുന്ന കൊടിയാൽ അവ ആരംഭിക്കാറായി എന്നു സൂചിതമായിരിക്കുന്നു. നമുക്ക് അങ്ങോട്ടു പോയി ഒരു സ്ഥലം പിടിക്കാം."

യുദ്ധങ്ങൾ നടക്കുന്ന സ്ഥലത്തിനു ചുറ്റും അഴി അടിച്ച് ആസനങ്ങളും ഇട്ടിരുന്ന സ്ഥലത്തേക്ക് അവരുടെ സ്ഥാനത്താൽ അവർക്കു പ്രവേശം നിഷ്പ്രയാസമായി ലഭിച്ചു. ഒടുവിൽ ചക്രവർത്തി തന്റെ സേവകന്മാരാൽ പരിവൃതനായി ഉപവേശിച്ചിരുന്നു. അധികതാമസം കൂടാതെ ശ്രേഷ്ഠങ്ങളായ വസ്ത്രങ്ങളാൽ ആവൃതങ്ങളും, ഉജ്ജ്വലങ്ങളായ കഞ്ചുകങ്ങളെ ധരിച്ച നിഷാദികളാൽ ആരൂഢങ്ങളും ആയ ഗജങ്ങൾ രണ്ടു ഭാഗങ്ങളിൽനിന്നും രംഗഭൂമിയിൽ പ്രവേശിച്ചു. അധികമായി സജ്ജീകരണം ഒന്നും ആവശ്യകമായിരുന്നില്ല. മഹാദേഹങ്ങളായ ആ ജന്തുക്കൾ അന്യോന്യം അടുത്ത ഉടൻ ഭയങ്കരമായ ഒരു ഭയങ്കരമായ ഛീത്കാരത്തോടു കൂടി മുൻകാലുകളെ ഉയർത്തി ശുണ്ഡാദണ്ഡങ്ങൾകൊണ്ട് തങ്ങളിൽ പിടിച്ച് ദീർഘങ്ങളായ ദന്തകുന്തങ്ങളെക്കൊണ്ട് ഓരോന്നും തന്റെ പ്രതിപക്ഷിയെ കുത്തുന്നതിനു ശ്രമിച്ചു. നിഷാദികളാകട്ടെ ചിലപ്പോൾ അവയുടെ കണ്ണുകളുടെ പിൻഭാഗത്തിൽ അങ്കുശങ്ങളെക്കൊണ്ട് പാറിപ്പിടിച്ചു, ചിലപ്പോൾ അവയുടെ വസ്ത്രബന്ധങ്ങളെ കൈകൊണ്ടു ഗ്രഹിച്ചും വീഴാതെ ഇരുന്നു. കുറെ നേരത്തേക്കു ജയം സന്ദിഗ്ദ്ധമാകത്തക്കവിധത്തിൽ ഈ യുദ്ധം നടന്നു. ഒരിക്കൽ ഒരു ഗജവും പിന്നെ മറ്റേതും പുറകോട്ടു ഓടിക്കപ്പെട്ടു. ഒടുവിൽ ഒന്നു മറ്റേതിനാൽ താഴെ തള്ളിയിടപ്പെട്ടു. അതിന്റെ നിഷാദി ലാഘവത്തോടെ ചാടി താഴെ ഇറങ്ങി. ജേതാവായ ഗജത്തിന്റെ നിഷാദി അതിനെ അങ്കുശംകൊണ്ടു നിയന്ത്രിച്ചു പരാജിതമായ പ്രതിപക്ഷിയെ ഉപദ്രവിക്കാതെ പുറകോട്ടു മാറി. ചക്രവർത്തി കരങ്ങൾ ശ്ലാഘിക്കയും സേവകന്മാരും പ്രേക്ഷകന്മാരും അദ്ദേഹത്തിനെ അനുഗ്രഹിക്കയുംചെയ്തു. പിന്നെ അവർ ആസനങ്ങളിൽനിന്നും പതുക്കെ എഴുന്നേറ്റു പോയി.

സിദ്ധൻ തന്റെ സ്നേഹിതനോടു പറഞ്ഞു: ഈവക യുദ്ധങ്ങളിൽ ആനകൾക്ക് വളരെ കൌതുകം ഉണ്ടെന്നു തോന്നുന്നു."

പായ്സ് ഉത്തരം പറഞ്ഞു: "ഉള്ളതു തന്നെ. മനുഷ്യരിലായാലും മൃഗങ്ങളിലായാലും ധൈര്യത്തെയും സാമർത്ഥ്യത്തെയും പ്രകാ

ശിപ്പിക്കുന്നതായുള്ളതെല്ലാം അക്ബറിന് ഇഷ്ടമാണ്. അദ്ദേഹം തിന്നെ അസാധാരണമായ ബലമുള്ളവനും അശ്വാഭ്യാസത്തിൽ അദ്വിതീയനും ആണെന്നു നിങ്ങൾക്കറിയാമല്ലോ. യുദ്ധത്തിലും മൃഗയാവിനോദത്തിലും അദ്ദേഹത്തിന്റെ ധൈര്യം വിചാരിച്ചാൽ സാഹസം എന്നു പറയത്തക്കവിധത്തിലുള്ളതാണ്. അദ്ദേഹം അപകടത്തിനെ ഒഴിഞ്ഞുകളയുന്നതിനു പകരം അതിനെ തേടുകയാണ് ചെയ്യുന്നത്. അദ്ദേഹത്തിന്റെ സേനാധിപന്മാരും മന്ത്രിസചിവന്മാരും അദ്ദേഹത്തിന്റെ അത്യുത്സാഹത്തെ നിരോധിക്കുന്നതിൽ വളരെ ശ്രമം ഉണ്ടാകാറുണ്ട്. അദ്ദേഹത്തിന്റെ ഓരോ അപദാനങ്ങളെ കുറിച്ചു നിങ്ങൾ കേട്ടിരിക്കാം. അവയിൽ ചിലതിൽ അതിശയോക്തി ഇല്ലെന്നില്ല. എന്നാൽ ഫൈസി പറയുന്നതിനെ വിശ്വസിക്കാം. എന്തെന്നാൽ അദ്ദേഹം അനേകസന്ദർഭങ്ങളിൽ കൂടെ ഉണ്ടായിരുന്നിട്ടുണ്ട്. നിങ്ങൾ ഒരു ദിവസം ചോദിച്ചാൽ പറയും."

ഇപ്രകാരം സംസാരിച്ചുകൊണ്ട് അവർ ചുറ്റി നടന്ന് കാണാൻതാല്പര്യമുള്ളതെല്ലാം കണ്ടു കഴിഞ്ഞതിന്റെ ശേഷം പട്ടണത്തിലേക്കു തിരിച്ചു. അപ്പോൾ സിഡോർ അത്ഭുതപരവശനായിട്ട് അകസ്മാൽസ്തബ്ധനായി നിന്നു. ഏറ്റവും ശ്രേഷ്ഠമായി അലംകൃതമായ ഒരു ഗജത്തിന്മേലുള്ള അമ്പാരിയിൽ അയാളുടെ നേത്രം യദൃച്ഛയാ പതിച്ചു. അതിൽ ഒന്നു രണ്ടോ സ്ത്രീകളോടു കൂടി പട്ടോപധാനങ്ങളിൽ ചാരിയിരിക്കുന്നവളായി അയാൾ കണ്ട ആ തരുണി റസിയാ അല്ലാതെ മറ്റാരും അല്ലായിരുന്നു! വസ്ത്രാഞ്ചലങ്ങളാൽ ഉറപ്പിക്കപ്പെട്ട നേരിയ മുഖപടം ഒരു വശത്തേക്കു നീക്കപ്പെട്ടിരുന്നതിനാൽ സംശയത്തിനു അവകാശം ഇല്ലായിരുന്നു. അപരിചിതയായ ആ പരിചാരികയും അവളുടെ അടുക്കൽ ഉണ്ടായിരുന്നു. എന്നാൽ ആരും കാണാതെ ഏകാന്തത്തിൽ വസിച്ചുവന്ന അവൾ ഇവിടെ എന്തിനായിട്ടു വന്നിരുന്നു? വിശിഷ്യ സ്വഭർത്താവോടു കൂടി പോയിരിക്കുന്നു എന്നു വിശ്വസിച്ചിരിക്കുമ്പോൾ അവൾക്ക് ഇവിടെ എന്തു കാര്യം? അവൾ അയാളെ ചതിച്ചിരിക്കുമോ? അവൾ അയാളോടു പറഞ്ഞതെല്ലാം വെറും കളവായിരിക്കുമോ?

പരിചാരികളായ ജനങ്ങളുടെ കൂട്ടത്തിൽ സിഡോനെ കണ്ടില്ലായിരുന്നു. റസിയായെ ചൂണ്ടിക്കാണിച്ച് കഴിയുന്നേടത്തോളം ശേ

ന്നതയോടും ഉദാസീനതയോടും കൂടി ഒരാൾ പാവ്ിസ്സിനോടു ചോദിച്ചു: "ആ സ്ത്രീയെ നിങ്ങൾ അറിയുമോ?"

പാവ്ിസ് ചോദിച്ചു: "മുഖപടത്തെ നീക്കിക്കൊണ്ടു പിന്നെറവ്യജനത്തെ പിടിച്ചിരിക്കുന്ന പരിചാരികയോടു കൂടി ഇരിക്കുന്ന സ്ത്രീയാണോ? ഞാൻ അവരെ അറിയും. നിങ്ങൾ അറിയാത്തതിനെക്കുറിച്ചു ഞാൻ ആശ്ചര്യപ്പെടുന്നു. എന്നാൽ ഈയിടെ അവർ അധികം വെളിയിൽ പുറപ്പെടാറില്ല. അവരെക്കുറിച്ചു നിങ്ങൾ സവ്ഥാ കേട്ടിരിക്കണം. അവർ—" പാവ്ിസ് പറഞ്ഞ പേർ കേട്ടപ്പോൾ സിഡ്നി അയാളുടെ ജന്മത്തിൽ അത്ഭുതപൂർവമായ ഒരു ഉദ്വേഗം ഉണ്ടാകയും, സ്വദേശത്തുള്ള ഒരു തൂക്കായ ഉയർന്ന മലയുടെ മുകളിൽ വക്കിലായി നില്ക്കുമ്പോൾ ആകസ്മികമായി ഒരു തലചുറ്റൽ വന്നു് അധോഭാഗത്തുള്ള അഗാധഗുഹയിൽ വീണതുപോലെ തോന്നുകയും ചെയ്തു. പാവ്ിസ് പറഞ്ഞു: "അവർ ലൈഫ്.സിയുടെ ഭാര്യയായ ഹല്ബോൺ ആണ്."



## പത്താം അദ്ധ്യായം.

## ആന്താസ്ഥ്യങ്ങൾ

സിദ്ധന്റെ അസാധാരണമായ ഭാവം കണ്ട് അത്ഭുതപ്പെട്ട് പാവ്ലിസ് ചോദിച്ചു: "ആ സ്ത്രീയുടെ പേർ നിങ്ങളുടെ മനസ്സിനെ വ്യാകുലീകരിക്കുന്നതിനു കാരണമെന്ത്? പ്രഥമദർശനത്തിൽ നിങ്ങൾക്കു ഗുൽബാദനിൽ അനുരാഗം ജനിച്ചിട്ടില്ലത്രെ? അതു കൂടാതിരിക്കുന്നതാണു നന്ന്. ഹൈഫ്സി സൌജന്യാനിധിതന്നെ എങ്കിലും തന്റെ ഭാര്യയെ സംബന്ധിക്കുന്ന കാര്യത്തിൽ അത്ര ശാന്തനല്ല. എന്തെന്നാൽ അദ്ദേഹത്തിനു അവരിൽ അതികഠിനമായ അനുരാഗം ഉണ്ട്."

കഴിയുന്നേടത്തോളം സ്വസ്ഥചിത്തതയെ ഭാവിച്ചുംകൊണ്ടു സിദ്ധൻ ഉത്തരം പറഞ്ഞു: "ആ പേരിനാൽ തൽകാലം ഒരോൎമ്മ ഉണ്ടായതേ ഉള്ളൂ. അതിനു ഹൈഫ്സിയുടെ ഭാര്യയുമായി യാതൊരു സംബന്ധവും ഇല്ല."

പാവ്ലിസ് പറഞ്ഞു: "എന്നാൽ തരക്കേടൊന്നും ഇല്ല." പിന്നെ അവർ മിണ്ടാതെ നടന്നു.

കഴിയുന്നതും വേഗത്തിൽ പാവ്ലിസ്സിനെ പിരിഞ്ഞ് ഏകാകിയായിരിക്കണം എന്നൊരു വിചാരം മാത്രമേ അയാളുടെ കൂട്ടുകാരനു ഉണ്ടായുള്ളൂ. അപ്പോൾ സിദ്ധൻ തന്റെ ഭടജനങ്ങളിൽ ഒരാളെ കണ്ട് പാവ്ലിസ്സിനോടു പറഞ്ഞു: "ക്ഷമിക്കണെ. എനിക്ക് ആ മനുഷ്യനോടു പറയേണ്ടതുണ്ട്. ഇത്രനേരം നിങ്ങളുടെ സഹവാസം ഉണ്ടായതിനാൽ സന്തോഷമായി. തൽകാലം ഞാൻ യാത്ര പറഞ്ഞുകൊള്ളുന്നു." അനന്തരം അയാൾ ആ സാദിയെ അടുത്തുവരാൻ സംജ്ഞാവചനം ചെയ്ത് തന്റെ ഉദ്യോഗത്തെ സംബന്ധിച്ച കാര്യങ്ങളെ കുറിച്ചു സംസാരിച്ചു തുടങ്ങി. എന്നാൽ പാവ്ലിസ് ദൃഷ്ടിഗോചരമല്ലാതെ ആയപ്പോൾ അതും നിറുത്തി ഇന്ന ദിക്കിലേക്കു പോകുന്നു എന്നു ശ്രദ്ധിക്കാതെ ഭ്രാന്തനോ സ്വപ്നനോ മത്തനോ എന്നപോലെ മുൻപോട്ടേക്കു ബദ്ധപ്പെട്ടു നടന്നു. "ഗുൽബെദൻ, ഹൈഫ്സിയുടെ ഭാര്യ!" പുനശ്ച വിശ്വാസഭംഗം! എന്നാൽ ഇപ്പോൾ സ്വമേധയായിട്ടല്ലെങ്കിലും താൻ അന്യരാജ്യത്തിൽ നിന്നു വന്ന സമയം

ഏറ്റവും കരുണയെ കാണിച്ചവനും, ഏത്രയും അവ്യാജമായ സ്നേഹമുള്ളവനും, ഏതാദൃശമായ ആനുകൂല്യം ഇല്ലാതെ തന്റെ സ്ഥിതിയിൽ ഉള്ള ഒരുത്തനു ദുർലഭ്യങ്ങളായ ബഹുമാനങ്ങൾ തനിക്കു ലഭിക്കുന്നതിനു കാരണഭൂതനും ആയ ആളിന്റെ നേരെ ഏത്രയും ഗർഹിതമായ വിശ്വാസഭംഗം! തന്നാൽ അചിന്തിതങ്ങളും തനിക്ക് അർഹതയില്ലാത്തവയും ആയ പ്രസാദങ്ങൾക്കു തന്നെ പാത്രമാക്കിച്ചെയ്ത ചക്രവർത്തിയുടെ നേരെയും വിശ്വാസഭംഗം! തന്റെ ഹൃദയത്തെയും വാക്കിനെയും ഒരിക്കൽ സമർപ്പിച്ച ഇരാവതിയുടെ നേരെയും വിശ്വാസഭംഗം! ഇതെല്ലാം തന്നെ ചതിച്ചവളും, താൻ നിന്ദിക്കേണ്ടവളും, എങ്കിലും സർവ്വോപരി എന്നും താൻ സ്നേഹിക്കുന്നവളും ആയ ഒരുത്തിക്കു വേണ്ടിയാണ്. എന്താണ് പ്രവർത്തിക്കേണ്ടത്? മാനവും കൃത്യവും ക്ഷണത്തിൽ പലായനം തന്നെയാണ് ശരണീകരണീയമായിട്ടുള്ളതെന്നു അയാൾക്കു തോന്നിച്ചു. വിളംബം ഇനിയും അനർത്ഥകാരണമാണെന്ന് അയാൾക്കു ബോധമുണ്ടായി. എന്നാൽ അവളോടു യാതൊരു വിവരവും പറയാതെ ഝടിതിയായി അവളെ വിട്ടുപോകുന്നത് എങ്ങനെ? അവൾ ചപലയാണെങ്കിലും തന്നെ സ്നേഹിച്ചുവല്ലോ? അവൾ തന്നെ ദുർമ്മാർഗ്ഗത്തിൽ പ്രവർത്തിപ്പിച്ചു എങ്കിലും അവളും മാനത്തെയും കൃത്യത്തെയും ഉപേക്ഷിച്ചല്ലോ? അങ്ങനെ ഉള്ളവളെ ഉപേക്ഷിച്ചുപോകുന്നതു ന്യായ്യമാണോ? അതു യുക്തമായിരിക്കുമോ? അതു തനിക്കു ശക്യമാണോ?

വളരെ നേരത്തേക്ക് എങ്ങോട്ടാണ് പോകുന്നത് എന്നറിയാതെ സിദ്ധൻ നടന്നു. ഒടുവിൽ അയാൾ ചുറ്റും നോക്കിയപ്പോൾ നഗരത്തിൽനിന്നും അകലെ അല്ലായിരുന്നു എന്നും, തന്റെ ഹൃദയഹാരിണിയായ റസിയായുടെ വസതിക്കു സമീപമായി എന്നും അയാൾക്കു മനസ്സിലായി. റസിയായുടെ വാസസ്ഥലം ഫൈസിയുടെ ഗൃഹത്തിനു സമീപത്തിലായിരുന്നു എന്നുള്ള വാസ്തവത്തെ അയാൾ അപ്പോൾ സ്മരിച്ചു. നേരം സന്ധ്യയായി തുടങ്ങി. ആ സമയത്താണ് അയാൾ ഉദ്യാനദ്വാരത്തിങ്കൽ ചെല്ലുകയും ഒരു സങ്കേതത്താൽ പരിചാരിക അയാളെ അകത്തേക്കു പ്രവേശിപ്പിക്കുകയും ചെയ്യാറ് പതിവുള്ളത്. അപ്രകാരം അയാൾ അന്നും അവിടെ ചെന്നു ചേ

ത്തകയും സങ്കേതത്താൽ വാതിൽ തുറക്കപ്പെട്ടപ്പോൾ താരയോടു കൂടി അകത്തേക്കു കടക്കയും ചെയ്തു.

സിദ്ധൻ സേനയോടു കൂടി ചേരുന്നതിനു പുറപ്പെട്ടു കഴിഞ്ഞുതായി വിചാരിച്ചിരുന്നതിനാൽ അയാൾ അപ്പോൾ അവിടെ വരുമെന്നു് ഒട്ടും ശങ്കിക്കാതെ റസിയാ, അല്ലെങ്കിൽ ഗുൽബദൻ, അളിന്ദത്തിൽ ഒരു മഞ്ചത്തിന്മേൽ ചാരി കിടക്കയായിരുന്നു. അപ്പോൾ വളരെ ദൂരത്തിലാണെന്നു വിചാരിച്ചിരുന്ന ആ ആൾ ധടിതിയായി അവളുടെ മുമ്പിൽ കടന്നു ചെന്നു.

അവൾ ഭയപ്പെട്ടു് എഴുന്നേററു നിന്നുകൊണ്ടു സസംഭ്രമമായി പറഞ്ഞു: "എന്തു്! സിദ്ധനോ! നിങ്ങൾ പോയി എന്നാണല്ലോ ഞാൻ വിചാരിച്ചിരുന്നതു്."

ശാന്തതയെ നടിച്ചുംകൊണ്ടു സിദ്ധൻ പറഞ്ഞു: "റസിയാ, ഗുൽബദൻ! നിങ്ങളെ എനിക്കു് ഇപ്പോൾ മനസ്സിലായി. നിങ്ങൾ എന്നെയും, എനിക്കു സകല ഗുണത്തിനും കാരണഭൂതനായ അദ്ദേഹത്തിനേയും ചതിച്ചുകളഞ്ഞല്ലോ. ഞാൻ യാത്ര പറയാൻ വന്നിരിക്കയാണ്. ഇവിടം വിട്ടു പോകാൻ മനം എന്നെ പ്രേരിപ്പിക്കുന്നു. പലായനം അല്ലാതെ ഇതിനു വേറെ മാർഗ്ഗം ഇല്ലെന്നു എനിക്കറിയാം. ഇന്നോ നാളെയോ ഞാൻ ഈ നഗരം വിട്ടു പോകുന്നു. പിന്നെ ഇതിനെയോ നിങ്ങളെയോ ഈ ജന്മത്തിൽ കാണുകയില്ല."

സിദ്ധൻ പറഞ്ഞു നിറുത്തുന്നതിനു മുമ്പിൽ തന്നെ ഒരു ക്ഷണത്തിൽ പൈഫ്സിയുടെ ഭാഗ്യസ്ഥിതി എല്ലാം മനസ്സിലായിരുന്നു. അവളുടെ കാമുകൻ അയാളുടെ സേനാഭാഗത്തിന്റെ നേതൃത്വം വഹിക്കാനായി പൊയ്ക്കഴിഞ്ഞു എന്നു് അവൾ നിശ്ചയിച്ചിരുന്നതിനാൽ ചക്രവർത്തിയുടെ ജന്മർക്ഷമഹോത്സവം കാണാൻ പോകാതിരിക്കുന്നതും മുഖത്തെ ആച്ഛാദനം ചെയ്യുന്നതും അനാവശ്യകമെന്നു അവൾ വിചാരിച്ചു. അപ്പോൾ അയാൾ അവളെ കാണുകയും മനസ്സിലാക്കുകയും അവളുടെ യഥാർത്ഥനാമത്തെ കേൾക്കുകയും ചെയ്തിരിക്കുന്നു. കാര്യം എല്ലാം സ്പഷ്ടമായിരുന്നു. അവൾ ചോദ്യം ചോദിക്കാനും സമാധാനം പറയാനും തുനിയാതെ അഞ്ജലിബന്ധം ചെയ്തു് നീലോൽപലദളോപമങ്ങളായ നേത്രങ്ങളെ കൊണ്ടു സാഭ്യർത്ഥനമായി അയാളെ നോക്കുകയും അനന്തരം സഞ്ജാതവേപഥുവാ

ത്തി ഒന്നും പറയാതെ മഞ്ചത്തിൽ ഉപവേശിച്ച് ഉപധാനങ്ങളിൽ മുഖത്തെ മറയ്ക്കയും ചെയ്തു.

കുറെ നേരത്തേക്കു സിദ്ധൻ മിണ്ടാതെ അവളെ നോക്കിക്കൊണ്ടു നിന്നു. ഇനി ഒരിക്കലും അവളെ കാണുകയില്ലെന്നു നിശ്ചയിച്ച തൽക്ഷണത്തിലെ പോലെ അത്ര സുന്ദരിയായും മനോഹാരിണിയായും അവൾ ഇതിനു മുമ്പിൽ ഒരിക്കലും അയാൾക്കു പ്രതിഭാനം ചെയ്തിട്ടില്ലായിരുന്നു. ഈ അന്ത്യമായ വീക്ഷണം തന്റെ മനസ്സിൽ ശാശ്വതമായി പതിഞ്ഞിരിക്കുമെന്ന് അയാൾക്കു തോന്നി.

അയാളുടെ അന്തഃകരണം ഇപ്രകാരം പറഞ്ഞു: "പൊയ്ക്കൊൾക! ഉടനെ പൊയ്ക്കൊൾക! ഇനി ഒന്നും പറകയും യാത്ര ചോദിക്കയും വേണ്ട. അല്ലെങ്കിൽ ഇപ്പോൾ തന്നെ തോന്നിത്തുടങ്ങിയിരിക്കുന്ന വ്യാമോഹത്തിൽ നിന്നു നിവൃത്തിക്കാനുള്ള കാലം അതിക്രമിച്ചുപോകും."

പിന്നെ അവൾ പതുക്കെ തല പൊക്കി അഴിഞ്ഞു വീണുകിടക്കുന്ന തലമുടിയെ പുറകോട്ടു നീക്കിക്കൊണ്ടു ഗാഢനിദ്രയിൽനിന്നോ മോഹാലസ്യത്തിൽനിന്നോ ഉണരുന്ന ഒരാളെ പോലെ കൈകൊണ്ടു മുഖം തുടച്ചു.

സിദ്ധൻ പറഞ്ഞു: "രസിയായേ! ഞാൻ ഒരിക്കൽ കൂടി നിങ്ങളെ ഇങ്ങനെ വിളിക്കട്ടെ. നിങ്ങളോട് ഒന്നും പറയാതെ പോകുന്നതു മര്യാദയായിരിക്കയില്ലെന്നു ഞാൻ വിചാരിച്ചു. എന്നാൽ ഇപ്പോൾ പിരിഞ്ഞുപോകുന്ന ഈ സന്ദർഭത്തെ കുറേക്കൂടി അസഹ്യമാക്കരുതേ. ഈ വിപ്രയോഗം അപരിഹാര്യമാണെന്നു നിങ്ങൾക്കും അറിയാമെന്നു ഞാൻ വിശ്വസിക്കുന്നു. അബുദ്ധിപൂർവമായി ഞാൻ ആതിഥ്യത്തിനു വിപരീതമായി ആചരിക്കയും, ഉത്തമബന്ധുവിന്റെ നേരെ അത്യന്തം കൃതഘ്നത കാണിക്കയും ചെയ്തുപോയി. ഇനിയും ഈ വിധം പ്രവർത്തിക്കുന്നതു മഹാ പാപമായിരിക്കും."

രസിയാ സാവധാനമായി പറഞ്ഞു: "എന്റെ സ്നേഹിതാ! നിങ്ങൾ പറഞ്ഞതു ശരിയാണ്. വേർപിരിയുന്നത് അപരിഹാര്യമായി നിങ്ങൾക്കു തോന്നുമെന്ന് എനിക്കറിയാം. എനിക്കു കുറെ നാളായി ഈ ശങ്ക ഉണ്ടായിരുന്നതിനാലാണ് ഞാൻ പേരിനെ മാറ്റി പറ

ഞ്ഞത്. എന്നാൽ നിങ്ങൾ എന്നെന്നേക്കും എന്നെ വിട്ടുപിരിയുന്നതിനു മുൻപിൽ ഞാൻ പറയുന്നതിനെ ക്ഷണനേരത്തേക്കു കേൾക്കുന്നം. എന്തെന്നാൽ നിങ്ങൾക്ക് എന്നെക്കുറിച്ചു നിന്ദ തോന്നരുത്. എന്നു എനിക്ക് ആഗ്രഹം ഉണ്ട്. ഞാൻപറയുന്നതിനെ സശ്രദ്ധമായി കേൾക്കണം. എന്റെ നടത്തയെ സാധുവാക്കാം എന്നുവച്ചല്ല പറയുന്നത്; അത് ക്ഷന്തവ്യമെന്നു കാണിക്കാൻ മാത്രമാണ്. വളരെത്തവണ നിങ്ങളെ ഞാൻ വഞ്ചിച്ചു എന്നുള്ളതു വാസ്തവമാണ്. ഇദംപ്രഥമമായി നാം തമ്മിൽ കണ്ടപ്പോൾതന്നെ ഞാൻ നിങ്ങളെ വഞ്ചിക്കാൻ തുടങ്ങി. നിങ്ങൾ ആഗ്രായിൽ എത്തിയതിന്റെശേഷം താമസിയാതെ ഞാൻ നിങ്ങളെ കണ്ടു. എന്നാൽ നിങ്ങൾ എന്നെ കണ്ടില്ല. ആ പ്രഥമദർശനത്തിൽതന്നെ എനിക്കു നിങ്ങളെക്കുറിച്ചു ഒരു താല്പര്യം ജനിച്ചു. അത് എന്റെ അന്വേഷണങ്ങളിൽ ഞാൻ കേട്ടവർത്തമാനത്താൽ വർദ്ധിച്ചു. പിന്നെ കാശ്മീരത്തേക്ക് ആ എഴുത്തയച്ചു, എന്നുള്ള വ്യാജേന നിങ്ങളുടെ പരിചയം സമ്പാദിക്കുന്നതിനു ഞാൻ സാഹസമായി നിശ്ചയിച്ചു. ഹാ! കഷ്ടം! എന്റെ ചാപല്യത്താലും പ്രേമത്താലും ആ പരിചയം ഏതുവിധമായി പരിണമിച്ചു എന്നു നിങ്ങൾക്കു നല്ലവണ്ണം അറിയാമല്ലോ. എന്നാൽ ഫൈസിയും നിങ്ങളുമായി ഏതെങ്കിലും സ്നേഹബന്ധം ഉണ്ടായിരുന്നു എന്നുള്ളതു സത്യമായി ഞാൻ അപ്പോൾ അറിഞ്ഞില്ല. കുറച്ചുദിവസം കഴിഞ്ഞ് എനിക്കുദ്വേഗകാരണമായ ആ വിവരം അറിഞ്ഞപ്പോൾ ഞാൻ ആരാണെന്നു പരമാർത്ഥം പറഞ്ഞ് നമ്മൾതമ്മിൽ ഉണ്ടായിരുന്ന ബന്ധത്തെ വേർപെടുത്താൻ എനിക്കു ധൈര്യം ഉണ്ടാകേണ്ടതായിരുന്നു. എന്നാൽ, ഹാ! എന്റെ സിദ്ധാ! കാമാതുരയായ ഒരു സ്ത്രീക്കു സഹജമായിട്ടുണ്ടാകുന്ന ചാപല്യം അതിനു എന്നെ സമ്മതിച്ചില്ല. നിങ്ങൾ മാനത്തെ വിചാരിച്ച് നിശ്ചയമായി എന്നെ വിട്ടുപിരിയും എന്നുള്ള ഭയത്താൽ ഞാൻ മിണ്ടാതിരുന്നു. അല്ലയോ സിദ്ധാ! നാം ഇപ്പോൾ യാത്രപറഞ്ഞ് എന്നെന്നേക്കും തമ്മിൽ പിരിയുന്നതിനു മുൻപിൽ എന്റെ അപരാധത്തെ നിങ്ങൾ ക്ഷമിക്കുമോ?"

അയാൾ കോപിക്കുമോ എന്നുള്ള ഭയത്താൽ എന്നപോലെ ശങ്കയോടുകൂടി അയാളുടെ നേരെ കൈ നീട്ടിക്കൊണ്ടു അവൾ അശ്രുപൂർണ്ണ

യനായാസി പാരവശ്യത്തോടുകൂടി പതുക്കെ മഞ്ചത്തിൽ ഉപവേശിച്ചു.

സ്വല്പനേരത്തേക്കു സിദ്ധൻ തന്റെ ആത്മാവുമായി കഠിനയുദ്ധം ചെയ്തു. പിന്നെ അയാൾതന്നെ അധീനനാക്കിച്ചെയ്തു മാത്രമല്ല, മാനത്തേയും കൃത്യത്തേയും എല്ലാം വിസ്മരിക്കുന്നതിനു പ്രസഹ്യ പ്രേരിക്കയും ചെയ്തു ആ സ്ത്രീയെ ബാഹുക്കളെക്കൊണ്ട് ആലിംഗനം ചെയ്ത് പറഞ്ഞു: "റസിയായെ! നിങ്ങളോടുകൂടാതെ എനിക്കു ജീവധാരണം അശക്യമാണ്. നിങ്ങളോടുകൂടി ഇരുന്നാൽ ഒന്നും കുറവും കാപ്പിലും അല്ല."

അയാൾ പറഞ്ഞത് വാസ്തവം തന്നെ ആയിരുന്നു. ജീവിതത്തെക്കാളും മാനത്തെക്കാളും അവൾ പ്രിയതരയാണെന്ന് അയാൾ പറഞ്ഞത് ഒട്ടും അതിശയോക്തി അല്ലായിരുന്നു. അപ്രകാരം ആ സായാഹ്നം കഴിഞ്ഞു. സിദ്ധൻ കുറഞ്ഞൊന്നു അസ്വസ്ഥനും കുറഞ്ഞൊന്നു ആനന്ദപരവശനും ആയിരുന്നു. ചിലപ്പോൾ അയാൾ തന്നെത്താൻ നിന്ദിക്കയും പിന്നെ ഈ ആപൽകരമായ പ്രേമത്തെ ആലോചിച്ച് സന്തോഷിക്കയും ചെയ്തു. അയാൾ പതിവായി പോകുന്നവഴിയിൽക്കൂടി പോയപ്പോൾ നേരം കുറെ അധികമായി. ഉദ്യാനത്തിലുള്ള ചെറിയ വാതിൽ തുറക്കാൻ ഭാവിച്ചപ്പോൾ അതു തുറന്ന് ഒരു മനുഷ്യൻ അകത്തേക്കു കടന്ന് സിദ്ധൻ അവിടെ നില്ക്കുന്നതു കാണാതെ വാതിൽ അടയ്ക്കാൻ ഭാവിച്ചു. അപ്പോൾ വിസ്മയാഭിഭൂതനായ സിദ്ധന്റെ മുഖത്തുനിന്നു ഉത്ഭവിച്ച ശബ്ദത്തെ കേട്ട് അയാൾ തിരിഞ്ഞുനിന്നു. അതാരായിരിക്കാം? പക്ഷേ ഫൈസി തന്നെയോ? സാമാന്യത്തിലധികം പതുങ്ങലോടുകൂടിനിന്ന സിദ്ധനോട് ആ മനുഷ്യൻ ചോദിച്ചു: "താൻ എന്തിനാണ് ഇവിടെ വന്നത്?" ഇരുട്ടത്ത് അയാളുടെ ആകൃതി തിരിച്ചറിയാൻ പാടില്ലായിരുന്നു എങ്കിലും ഒച്ചകൊണ്ട് അത് സലിം ആയിരുന്നു എന്ന് ഉടൻതന്നെ സിദ്ധനു മനസ്സിലായി.

സിദ്ധൻ ധൈര്യത്തോടെ ഉത്തരം പറഞ്ഞു: "അതുപോലെ എനിക്കു തന്നോടു ചോദിക്കുന്നതിനും തുല്യമായോ അധികമായോ അവകാശം ഉണ്ട്." യുവരാജാവ് ഖഡ്ഗമുഷ്ടിയിൽ കൈവച്ചതായി ശബ്ദംകൊണ്ടറിഞ്ഞ് സിദ്ധനും അപ്രകാരം ചെയ്തു. സലിം ഒന്നരണ്ടടി അടുത്തു വന്നപ്പോൾ തന്റെ എതിരാളിയെ മനസ്സിലാ

കയും ഖഡ്ഗത്തെ ഉറയിലേക്കുതന്നെ ഇടുകയും ചെയ്തു.

ഏററവും ആശ്ചര്യത്തോടെ അദ്ദേഹം പറഞ്ഞു: "ഹാ! എന്റെ സ്നേഹിതനായ സിഖരാജ! നിങ്ങളുടെ രാത്രിസഞ്ചാരങ്ങളിൽ ഒന്നിൽ ഞാൻ കണ്ടുകൂടി. എങ്കിലും നിങ്ങളെപ്പോലുള്ള ഒരു യുവാവിനു ഇതിൽ അധികം ഹാനി ഇല്ല. ഇതിനെ ഞാൻ വെളിപ്പെടുത്തുമോ എന്നു ഭയപ്പെടുകയും മറിച്ചൊന്നും ശങ്കിക്കയും വേണ്ട. നിങ്ങളുടെ പ്രിയതമ നമ്മുടെ ഉപായപ്രയോഗങ്ങളിൽ ഉൾപ്പെട്ടിട്ടുണ്ടെന്നും രാത്രിയിൽ ഗൂഢമായി അവളോട് അവയെക്കുറിച്ചു സംസാരിക്കുന്നതിനു ചിലപ്പോൾ ഞാൻ പോരുമെന്നും നിങ്ങൾ അറിയണം. എന്നാൽ ഈ ക്ഷണത്തിൽ അവൾക്ക് അപ്രകാരമുള്ള നീരസവിഷയങ്ങളെ കുറിച്ചു സംസാരിക്കുന്നതിനു പക്ഷേ മനസ്സില്ലായിരിക്കും. അതുകൊണ്ടു ഞാൻ ഇപ്പോൾ അവളെ കാണാതിരിക്കുന്നതാണ് നന്ന്."

അനന്തരം സലിം വാതിലിലേക്കു തിരിഞ്ഞ് സിഖരനെ അതിൽക്കൂടി പുറത്തേക്കയച്ചിട്ട് താനും വെളിയിൽ ഇറങ്ങി അതിനെ ഭദ്രമായി അടച്ചു.

അദ്ദേഹം പറഞ്ഞു: "നിങ്ങൾ ഇപ്പോൾ ഗൃഹത്തിലേക്കു തിരിച്ചുപോകയായിരിക്കും, അല്ലേ? ഞാൻ മറെറാരു വഴിക്കാണ് പോകുന്നത്." എന്താണ് പറയേണ്ടത് എന്നറിയാതെ തൂഷ്ണീകനായി കേട്ടുംകൊണ്ടു നിന്ന സിഖരനോട് അദ്ദേഹം പിന്നെയും പറഞ്ഞു: "എന്നാൽ ഈ സമാഗമം ഗൂഢമായിരിക്കട്ടെ. അതാണ് നമുക്ക് ഏററവും നന്നായിട്ടുള്ളത്." ഇങ്ങനെ പറഞ്ഞുംകൊണ്ട് സലിം അന്ധകാരത്താൽ അന്തർഹിതനായി ഭവിച്ചു.

ബദ്ധപ്പെട്ടു നടന്നുംകൊണ്ട് യുവരാജാവ് ഇപ്രകാരം വിചാരിച്ചു: "യദൃച്ഛയാ അയാൾ എനിക്ക് ഉപകാരം ചെയ്തു. എനിക്ക് ഏററവും ഉപയുക്തമായി തീരുന്ന ഒരു ഗൂഢവർത്തമാനം കിട്ടി. ഇതിലൊക്കയും ആ കള്ളന്റെ തന്ത്രം ഉണ്ടായിരിക്കണം."

പിറേറദിവസം സലിമിന്റെ അത്യന്തവിശ്വസ്തന്മാരായ ഭൃത്യന്മാരിൽ ഒരുത്തൻ ആ ഗൃഹത്തിനു ചുററും നടന്നുംകൊണ്ടിരുന്നു. ആ സ്ത്രീമണി ഖുർഷിദിന്റെ പരിചാരികയോടു സംസാരിക്കുന്നതിനു

അവനു അവസരം കിട്ടി. അവൻ അവളുമായി ഉടമ്പടി ഏൎപ്പത്തിൽ പറഞ്ഞ തീൎച്ചയും, അവൾ മനസ്സാലെ തന്റെ സ്വാമിനിയുടെ രഹസ്യങ്ങളെ ഉൽഘാടനം ചെയ്യുകയും ചെയ്തു. എന്തെന്നാൽ സിദ്ധനം അവളുംകൂടി കൊടുക്കാൻ കഴിയുന്നതിലും അധികസംഖ്യ കൊടുക്കാൻ യുവരാജാവിനു ശക്യമാണല്ലോ. അന്നുതന്നെ വണ്ടിട്ട് ആ പരിചാരിക കൊട്ടാരത്തിൽ വരികയും, സിവിലിന്റെ വിശ്വസ്തഭൃത്യന്മാർ അവളെ കാണുകയും, എഴുത്തുകളുടെ മാതിരിയിൽ മടക്കപ്പെട്ടിട്ടുള്ള രണ്ടു കടലാസുകൾ അവൾ അവന്റെ കയ്യിൽ കൊടുക്കയും തന്റെ പ്രതിഫലവും വാങ്ങിക്കൊണ്ട് തിരിയെ തന്റെ സ്വാമിനിയുടെ ഗൃഹത്തിലേക്കു മടങ്ങിപ്പോകയും ചെയ്തു. പിറേദിവസം സിവിൽ ഒരു പരിമിതമായ അനുയായിവൃന്ദത്തോടുകൂടി അലഹബാദിലേക്കു പുറപ്പെട്ടു.

അവിടെ ഏകാകിനിയായി വ്യസനിച്ചുംകൊണ്ട് ഒരുത്തി താമസിച്ചുവന്നു. വളരെക്കാലമായി ഈ യുവതി തന്റെ ഭാവിയായ ഭൎത്താവിനെക്കുറിച്ചു യാതൊന്നും കേൾക്കാറില്ലായിരുന്നു. ആരംഭത്തിൽ, അയാൾ ആഗ്രായിൽ എത്തിയതിന്റെ ശേഷം താമസിക്കാതെ, എപ്പോഴും അയാൾ എഴുതാറുള്ള എഴുത്തുകളിലെ പോലെ തന്റെ പ്രേമസൎവ്വസ്വത്തെ പ്രതിപാദിക്കുന്നവയായ രണ്ടെഴുത്തുകൾ അയച്ചതായി അവൾക്ക് ഓൎമ്മയുണ്ടായിരുന്നു. അതിൽപിന്നീട് അയാളുടെ എഴുത്തുകൾ ഒന്നും കിട്ടീട്ടില്ലായിരുന്നു. എന്നാൽ അയാൾ സൌഖ്യമായിരിക്കുന്നു എന്നും, ചക്രവൎത്തിക്ക് അയാളുടെ പേരിൽ പ്രീതി വൎദ്ധിച്ചുവരുന്നു എന്നും അവൾ അന്യന്മാരിൽനിന്നു കേട്ടിരുന്നു. ഇപ്രകാരം വളരെ ദിവസമായി എഴുത്തയക്കാതിരിക്കുന്നതിന്റെ കാരണം എന്തായിരിക്കാം? ഭയങ്കരമായ ഒരു സംശയം അവളെ അധികമധികം വ്യാകുലയാക്കിച്ചെയ്തു. എന്നാൽ തന്റെ പ്രിയതമന്റെ വാക്കിലും മനസ്സിലും തനിക്കുള്ള വിശ്വാസത്തെ അവലംബിച്ച് അവൾ ആ സംശയത്തെ നിരാകരിക്കാൻ ശ്രമിച്ചു. ഒരിക്കൽ അവൾ ചിന്താക്രാന്തയായി കട്ടിലിരുന്നുവച്ച് താനും തന്റെ പ്രിയതമനും കൂടി ആദ്യകാലങ്ങളിൽ വായിച്ചിട്ടുണ്ടായിരുന്ന ഒരു പുസ്തകത്തിന്റെ കടലാസുകൾ മറിച്ചു നോക്കിക്കൊണ്ടിരുന്നപ്പോൾ വിശ്വസ്തയായ നിപുണിക അവിടെ പ്രവേശിച്ചു. ആദ്യം നമസ്കരിച്ചിട്ടും, പി

ന്നോ സംസാരിക്കണോ വേണ്ടയോ എന്നുള്ള സംശയത്താൽ എന്നപോലെ ശങ്കിച്ചു, വ്യാകുലമായ മുഖഭാവത്തോടുകൂടി അവൾ അടുത്തുവന്നു. ഇരാവതി ചോദിച്ചു: "നിനക്കെന്താണ് എന്നോടു പറയാനുള്ളത്? നീ എന്തോ അശുഭമായ വർത്തമാനത്തെ കൊണ്ടുവരുന്നു എന്നു തോന്നുന്നല്ലോ."

പരിചാരിക ഉത്തരം പറഞ്ഞു: "കഷ്ടം! എനിക്കു നാക്കെടുക്കാൻ വഹിയാതെ ആയെങ്കിൽ കൊള്ളായിരുന്നു! എങ്കിലും ഞാൻ കേട്ടതിനെ നിങ്ങളെ ധരിപ്പിക്കാതിരിക്കാൻ എനിക്കു പാടില്ല. നിങ്ങളുടെ അടുക്കൽ പറയാതിരിക്കാൻ പാടില്ലാത്തവിധത്തിൽ അത് നിങ്ങളെ സംബന്ധിച്ചിരിക്കുന്നു."

ഇരാവതി പറഞ്ഞു: "പീഠിക ഒന്നുംകൂടാതെ പറയാനുള്ളതിനെ ഉടനെ പറകതന്നെ. അതിനെ കേൾക്കാൻ ഞാൻ സന്നദ്ധയായിരിക്കുന്നു."

പിന്നെ അവൾ ആഗ്രായിൽനിന്നു വന്ന ഒരു ശിപായിയെ കണ്ടതും സിദ്ധനെക്കുറിച്ച് അവൻ പറഞ്ഞതും വിവരിച്ചുപറഞ്ഞു. ആദ്യം അവൾ കരുതി സംസാരിച്ചു. എന്നാൽ ഒടുവിൽ മൈഫീസിയുടെ ഓലയെക്കുറിച്ചു സലിം കണ്ടുപിടിച്ചതൊക്കെ പറഞ്ഞു.

ഈ വർത്തമാനം കേട്ടിട്ടുണ്ടായ ഫലം നിപുണിക ശങ്കിച്ചതുപോലെതന്നെ ആയിരുന്നു. ഇരാവതി നിർജ്ജീവയെന്നപോലെ മുൻപെട്ടനോക്കിക്കൊണ്ട് അവിടെ ഇരുന്നു. കുറേനേരം മിണ്ടാതിരുന്നതിന്റെ ശേഷം അവൾ സഹസാ ഉത്ഥാനംചെയ്തു തനിക്കു പതിവില്ലാത്തതായ രോഷത്തോടുകൂടി ചോദിച്ചു: "ആരാണ് ഇതെല്ലാം നിന്നോടു പറഞ്ഞത്? ഒരു ശിപായിയോ? പരമാർത്ഥം പറയണം."

നിപുണിക ഉത്തരം പറഞ്ഞു: "എന്റെ സ്വാമിനി! ഞാൻ നിങ്ങളെ ചതിക്കാൻ എങ്ങനെ തുനിയും? എനിക്ക് അങ്ങനെ ചെയ്യുന്നതിനു എന്താണ് കാരണം? ഞാൻ നിങ്ങളോടു പറഞ്ഞ വർത്തമാനം എന്നോടു പറഞ്ഞ ആൾ യുവരാജാവിന്റെ ഒരു ഭൃത്യനാണ്?"

ഇരാവതി പറഞ്ഞു: "എന്നാൽ ഈ കഥയൊക്കെ വ്യാജമാണ്. എനിക്ക് ഇപ്പോൾ മനസ്സിലായി." എത്ര നിന്ദ്യമായ കൃത്രിമമാണിത് എന്നു മനസ്സിൽ വിചാരിച്ചതിന്റെ ശേഷം അവൾ പരിചാരികയെ നോക്കി പറഞ്ഞു: "എന്റെ നിപുണികേ! നന്നായി.

നീ ഈ വൎത്തമാനം എന്നോടു പറഞ്ഞതിനുവേണ്ടി ഞാൻ കൃതജ്ഞയായിരിക്കുന്നു. എന്റെ ക്ഷേമത്തെക്കുറിച്ചു നിനക്കു വാസ്തവമായുള്ള താല്പൎയ്യത്താലാണ് നീ ഇത് എന്നെ ധരിപ്പിച്ചത് എന്നുള്ളതിൽ എനിക്കു സംശയമില്ല. എന്നാൽ ഇത് എവിടെനിന്നു പുറപ്പെട്ടതാണെന്നു ഇപ്പോൾ എനിക്കു മനസ്സിലായതിനാൽ ഇതിനെ ഞാൻ കൂട്ടാക്കുന്നില്ല. സ്വല്പനേരത്തേക്കു എന്നെ വിട്ടു പൊയ്ക്കൊൾക. ഇനിമേൽ ഈ കഥ പറഞ്ഞവരെ നീ കാണേണ്ട."

എങ്കിലും ഇരാവതി തന്നെത്താനേയോ പരിചാരികയോടോ സമ്മതിച്ചതിൽ അധികം നല്ലവണ്ണം ആ ശരം ലക്ഷ്യത്തിൽ കൊണ്ടു. അവൾ ഏകാകിനിയായതിന്റെ ശേഷം വളരെ നേരം ശൂന്യമനസ്കയായിട്ട് താൻ കേട്ടതിന്റെ സംഭാവ്യതയെ കുറിച്ചു ചിന്തിച്ചുകൊണ്ടിരുന്നു. പിന്നെ കുറച്ചുനേരം കഴിഞ്ഞ് അവൾ തന്റെ മുറിയിൽനിന്നു വെളിയിൽവന്ന സമയം അവിടെ സലീമിനെ കണ്ടപ്പോൾ അവൾക്കു പിന്നെയും ധൈൎയ്യം ജനിച്ചു. അദ്ദേഹം തിരിയെ വന്നു എന്നുള്ള വിവരം അവൾ അറിഞ്ഞിട്ടില്ലായിരുന്നു. അവൾക്കു സിദ്ധനോടു വിരോധം തോന്നുന്നതിനു ഈ അപവാദത്തെ ഉണ്ടാക്കിത്തീൎത്തതു മറ്റാരും അല്ലായിരുന്നു എന്ന് അവൾക്കു വിശദമായി മനസ്സിലായി. സലീം ചെയ്ത സന്ദൎഭോചിതമായ അഭിവാദനത്തിന്റെ സ്വീകാരസൂചകമായി ഉദാസീനമായും കുറഞ്ഞതൊന്നു സാവജ്ഞമായും അവൾ ശിരസ്സിനെ നമിപ്പിച്ചു.

സലീം പറഞ്ഞു: "ഇരാവതി! എന്നെ ഭാഗ്യവാനാക്കി ചെയ്ത നമ്മുടെ അന്തിമസമാഗമം കഴിഞ്ഞതിന്റെ ശേഷം ഇപ്പോൾ ഞാൻ തിരിയെ വന്നിരിക്കുന്നതിനെ കുറിച്ചു നിങ്ങൾക്ക് ആശ്ചൎയ്യപ്പെടാൻ കാരണമുണ്ടായിരിക്കാം. എന്നാൽ എനിക്കു നിങ്ങളോട് സ്വയം പറയാൻ കഴിയാഞ്ഞതും നിങ്ങടെ പരിചാരികമുഖേന നിങ്ങൾ കേട്ടിരിക്കുന്നതുമായ ആ സംഗതി നിങ്ങൾ അറിഞ്ഞിരിക്കുന്നതിനാൽ ഇപ്പോൾ അതിനിടയില്ലല്ലോ."

ഇരാവതി കോപംകൂടാതെ സ്പഷ്ടമായി പറഞ്ഞു: "എനിക്കു മനസ്സിലായി. ഉപദ്രവത്താൽ സാധിക്കാൻ കഴിയാഞ്ഞതിനെ അപവാദംകൊണ്ടു സാധിക്കാം എന്ന് അവിടുന്നു വിചാരിക്കുന്നു

എന്നാൽ അവിടുത്തെ അടുക്കൽനിന്നു ഇതിനെ ഞാൻ തീരെ പ്രതീക്ഷിച്ചിരുന്നില്ല.

സലിം പിന്നെയും പറഞ്ഞു: "അപവാദമോ! എനിക്ക് എത്രയും താല്പൎയ്യം ഉള്ളതും നിങ്ങൾക്ക ഹാനികരമല്ലാത്തതും ആയ എന്റെ ഉദ്ദേശ്യത്തെ സാധിക്കുന്നതിനു അത്ര നിശ്ചയമായി ഗൎഹിതവും അത്യന്തം നിഷ്ഫലവും ആയ ഒരു മാൎഗ്ഗമാണല്ലോ. എന്നാൽ വാസ്തവം തെളിയിക്കുന്നതിനു വേണ്ട തെളിവുകൾ ഉണ്ടെങ്കിലോ?"

"എന്ത് തെളിവുകളോ! എന്താണ് അവിടുന്നു പറയുന്നതിന്റെ താല്പൎയ്യം?"

എത്രയും നിഷ്പക്ഷപാതനായ ഒരു ന്യായാധിപനു ആക്ഷേപിക്കാൻ പാടില്ലാത്ത തെളിവുകൾ ഉണ്ടെന്നാണ് ഞാൻ പറയുന്നതു. സിദ്ധന്റെ കയ്യക്ഷരം നിങ്ങൾക്കറിയാമല്ലോ?"

"നല്ലവണ്ണം അറിയാം"

"എന്നാൽ ഈ എഴുത്തുകൾ നോക്കുകതന്നെ." എന്നു പറഞ്ഞ് സലിം ഉല് ബദന്റെ വിശ്വസ്തപരിചാരിക തന്റെ സ്വാമിനിയുടെ അടുക്കൽനിന്നും മോഷ്ടിച്ച് പ്രതിഫലം വാങ്ങിക്കൊണ്ട് അദ്ദേഹത്തിനു കൊടുത്ത എഴുത്തുകളെ ഇരാവതിയുടെ കയ്യിൽ കൊടുത്തു. അവ പ്രേമസൂചകങ്ങളായ എല്ലാ പദങ്ങളെക്കൊണ്ടും സമ്പൂൎണ്ണങ്ങളും, താരീഖോടുകൂടിയും സോൽകണ്ഠമായും ലിഖിതങ്ങളും ആയിരുന്നു. അവയിൽ റസിയായുടെ നാമം പലതവണയും ആവൎത്തിക്കപ്പെട്ടിട്ടുള്ള ഒന്നോ രണ്ടോ ശ്ലോകങ്ങളെ സിദ്ധൻ എഴുതീട്ടുണ്ടായിരുന്നു.

ഇരാവതി അവയെ ആദ്യം ബദ്ധപ്പെട്ടു വായിച്ചുനോക്കുകയും, പിന്നെ തിരിച്ചും മറിച്ചും എല്ലാവശവും സൂക്ഷിച്ചുനോക്കി ആവൎത്തിച്ചുവായിക്കുകയും ചെയ്തതിന്റെ ശേഷം അവയെ കയ്യിൽനിന്നും ധടിതി താഴെ ഇട്ടു. സലിം അവളെ താങ്ങി ഒരാസനത്തിൽ ഉപവേശിപ്പിച്ചില്ലെങ്കിൽ അവൾ മൂൎച്ഛിതയായി താഴെ വീഴുമായിരുന്നു.

ഇരാവതിക്കു സിദ്ധനെക്കുറിച്ചുള്ള അനുരാഗം എത്രതന്നെ ഗാഢമായിരുന്നാലും അവൾ അത്ര ധൈൎയ്യഹീനയായ ഒരു സ്ത്രീയല്ലായിരുന്നു. അവൾ പുരാതനമായ ഒരു വീരവംശത്തിൽ ജനിച്ചവളായിരുന്നതിനാൽ ക്ഷണത്തിൽ ധൈൎയ്യത്തെ അവലംബിച്ചു യുവരാ

ജാവിന്റെ മുഖത്തേക്കു സ്ഥിരമായി നോക്കിക്കൊണ്ടു സ്വല്പനേരം നിന്നതിന്റെശേഷം ഇപ്രകാരം പറഞ്ഞു: "എന്റെ വിധി തീൎച്ചയായി, എന്തെന്നാൽ ഞാൻ കേട്ടതു വാസ്തവം തന്നെ എന്നു എനിക്കു ബോധപ്പെട്ടു. ഇതുവരെ മദീയനായിരുന്ന ആൾ മറെറാരുത്തിക്കു അധീനനായി പോയി. എന്നാൽ ഒരു സ്ത്രീയുടെ ഹൃദയത്തെ കഴിച്ചു മറെറല്ലാത്തിനേയും അധീനമാക്കാൻ ശക്തനായ അവിടുന്ന് അവിടത്തെ നേരെ വിമുഖമായിരുന്ന അതിനെ ഈ രഹസ്യാവിഷ്കരണത്താൽ ഇപ്പോൾ അധീനമാക്കി എന്നു വിചാരിക്കേണ്ട. എന്നോടു ഒരാൾ പറഞ്ഞ വാക്കിനു ആയാൾ ഭംഗം ചെയ്തു എന്നുവെച്ച് എന്റെ വാക്കിനു ഞാൻ ഭംഗം ചെയ്യുമെന്ന് അവിടുന്നു വിചാരിക്കരുത്."

ഉത്സാഹത്തോടെ സലിം പറഞ്ഞു: "എന്ത്? മറെറാരുത്തിക്കു വേണ്ടി നിങ്ങളെ ഉപേക്ഷിച്ച കാമുകന്റെ വിശ്വാസഭംഗത്തെ അറിഞ്ഞതിന്റെ ശേഷവും നിങ്ങൾ സ്വതന്ത്രയായിരിക്കുന്നില്ലയോ? ഉടനെ അല്ലെങ്കിലും, കുറെ കാലം കഴിഞ്ഞ് മുമ്പുള്ള സ്മരണകൾ നശിച്ചുകഴിഞ്ഞതിന്റെ ശേഷം, മറെറാരുത്തരാലും തരാൻ അശക്യമായ അധികാരത്തേയും ബഹുമാനത്തേയും നിങ്ങളുടെ പാദങ്ങളിൽ സമൎപ്പിക്കുന്നതിനു ശക്തനും സൎവ്വോപരി നിങ്ങളെ സ്നേഹിക്കുന്നവനും ആയ ആളിന്റെ വാക്കിനെ കേൾക്കാൻ പാടില്ലയോ?"

ഇരാവതി തന്റെ മനസ്സിനെ സമാധാനപ്പെടുത്തുന്നതിനു ശ്രമിച്ചുകൊണ്ട് സാവധാനമായി പറഞ്ഞു: "യുവരാജാവേ! ഞാൻ പറഞ്ഞത് അവിടുത്തേക്കു മനസ്സിലായില്ല. പക്ഷെ മനസ്സിലാകുന്നത് പ്രയാസവുമായിരിക്കും. അവിടുന്നു പരിചയിച്ചിട്ടുള്ള സ്ത്രീകളിൽനിന്ന് എത്രയോ ഭേദമുള്ള ഹിന്ദുസ്ത്രീകളായ ഞങ്ങളുടെ മാതിരി അവിടുത്തേക്ക് അറിഞ്ഞുകൂടാ. ഒരു പ്രബലനായ രാജാവിന്റെ പ്രീതിപാത്രമായ കളത്രമായിരിക്കുന്നതാണ് ഒരു സ്ത്രീയുടെ ഭാഗ്യത്തിന്റെ പരമകാഷ്ഠയെന്ന് അവിടുന്നു വിചാരിക്കുന്നു. പക്ഷം അങ്ങനെ തോന്നുകയും ചെയ്യും. ഒരു ഹിന്ദുസ്ത്രീയെ അവളുടെ പ്രിയന്റെ വിശ്വാസഭംഗത്തെ ബോധപ്പെടുത്തിയാൽ അവൾ അയോഗ്യനായ ആയാളെക്കുറിച്ചുള്ള വിചാരങ്ങളെ എല്ലാം ത്യജിക്കുന്നതിനു അതുകൊണ്ടു മതിയാകുമെന്നും അവിടുന്നു വിചാരിക്കുന്നു."

“അതങ്ങനെ തന്നെ അല്ലയോ?”

ഇരാവതി ഉത്തരം പറഞ്ഞു: “ഹിന്ദുസ്ത്രീകൾ കൃത്യമോ മാനമോ വിട്ടു് ഒരിക്കലും ഉൽക്കർഷത്തിനു ഇച്ഛിക്കുന്നവരല്ല. അവരുടെ ഭർത്താക്കന്മാരോ ഭർത്താക്കന്മാരായി അവരാൽ മനസ്സുകൊണ്ടു വരിക്കപ്പെട്ടവരോ ഏതെങ്കിലും വിശ്വാസഭംഗം പ്രവർത്തിച്ചാലും അവർ പതിവ്രതകളായിത്തന്നെ ഇരിക്കും. ഒരു സ്ത്രീക്കു തന്റെ ഭർത്താവിനെക്കുറിച്ചുള്ള ഭക്തിക്കു് അതിരില്ല. കേവലം മൂഢവിശ്വാസത്തിന്റെ ഫലമാണെന്നു അവിടുന്നു വിചാരിക്കുന്നതായിരിക്കാമെങ്കിലും എത്ര മനഃപൂർവ്വമായ ശുഷ്കാന്തിയോടുകൂടി അവർ തങ്ങളുടെ മൃതന്മാരായ ഭർത്താക്കന്മാരെ ദഹിപ്പിക്കുന്ന ചിതയിൽ ചെന്നു ചാടുന്നു എന്നു് അവിടുത്തേക്കറിയാമല്ലോ. അയോഗ്യന്മാരായ ഭർത്താക്കന്മാരെക്കുറിച്ചും ഭാര്യമാർ ദൃഢഭക്തിയോടുകൂടിയിരുന്നിട്ടുള്ളതിനെ വിവരിക്കുന്ന ഞങ്ങളുടെ പുരാണകഥകളെ അവിടുന്നു കേട്ടിരിക്കാം. വ്യസനാകരമായ ദമയന്തിയുടെ വൃത്താന്തം കേട്ടിട്ടില്ലയോ?. എനിക്കു കഴിയുന്നേടത്തോളം ഞാനും ഒരു ദമയന്തിയായിരിക്കും. സലിം എന്നെ ഉപേക്ഷിച്ചു. എന്നാൽ അതു് ദുഷ്ടനായ കലിയുടെ പ്രേരണയാലാണ്. അല്ലാതെ അയാൾ സ്വമേധയായി എന്നെ ഇങ്ങനെ വ്യസനിപ്പിക്കുന്നതല്ല. ആ കലിബാധ തീരുമ്പോൾ അയാൾ നളനെപ്പോലെ തിരിച്ചുവന്നു് നിർദ്ദോഷയായി എന്നെ കാണുകയും അയാളുടെ മാനത്തെ രക്ഷിക്കുന്നതിനു അയാളെക്കാളധികം എനിക്കറിയാമെന്നു സമ്മതിക്കയും ചെയ്യും.”

കുറച്ചുനേരം മിണ്ടാതിരുന്നതിന്റെ ശേഷം സലിം പറഞ്ഞു: “എനിക്കു് എത്രതന്നെ വ്യസനം ഉണ്ടെങ്കിലും അയാൾ തിരിയെ വരുമെന്നുള്ള ആനന്ദകരമായ ആഗ്രഹത്തോടുകൂടി നിങ്ങൾ ഇരുന്നുകൊള്ളുന്നതിനു ഞാൻ മനസ്സാലെ സമ്മതിക്കുന്നു. എന്നാൽ ആ ആഗ്രഹം ഫലിക്കുമെന്നു വിശ്വസിച്ചു് നിങ്ങൾ അത്ര സന്തോഷിക്കേണ്ട. അയാളെ അകപ്പെടുത്തിയിരിക്കുന്ന സ്ത്രീയെ ഞാൻ നല്ലവണ്ണം അറിയും. നിങ്ങളെ കാണുന്നതിനു മുൻപിൽ ഞാൻ അവളെ കാമിച്ചു. അവളിൽ ഒരുത്തനു തോന്നുന്ന കാമം ഒരു നിർമ്മലതരമായ പ്രേമത്താൽ ജിതമാകുന്നതുവരെ അവളുടെ വശീകരണശക്തി ദുർന്നിരോധ്യമാണെന്നു് എനിക്കറിയാം. അവളെക്കാളധികം

മോഹിപ്പിക്കുന്നതിനു സാമൎത്ഥ്യവും, നിങ്ങളെക്കാളധികം ഐശ്വൎയ്യവും നൈൎമ്മല്യവും ഉള്ള ഒരു സ്ത്രീയെ ഞാൻ അറിയുന്നില്ല.”

ഈ ഉപന്യാസത്തിനുത്തരമായി ഇരാവതി പറഞ്ഞു: “യുവരാജാവേ ഉപചാരത്തിനു വിരുദ്ധമായിരിക്കുമെങ്കിലും ഞാൻ ഒരു കാൎയ്യം അപേക്ഷിക്കുന്നു. തല്ക്കാലത്തേക്ക് എന്നെ വിട്ടുപൊയ്ക്കൊള്ളുന്നതിനു തിരുമനസ്സുണ്ടാകണം. ഇപ്പോൾ എനിക്ക് ഏകാകിനിയായിരിക്കുന്നത് ആവശ്യകമാണെന്നു തോന്നുന്നു. അവിടുന്ന് ഈ അപേക്ഷയെ നിരസിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു.”

സലിം ഉത്തരം പറഞ്ഞു: “നിങ്ങളുടെ ഈ അപേക്ഷയെ സാധിപ്പിക്കുന്നതിനു ക്ഷണനേരംപോലും താമസിക്കുന്നത് എന്റെസ്ഥിതിക്ക് അയോഗ്യമായിരിക്കും. ഇനിയും നിൎബന്ധിക്കുന്നത് നിഷ്ഫലമെന്നു മാത്രമല്ല. എന്റെ കാൎയ്യത്തിനു ദോഷമായും ഇരിക്കുമെന്നു ഞാൻ നല്ലവണ്ണം അറിയുന്നതിനാൽ നിങ്ങളുടെ അപേക്ഷയെ കൈക്കൊള്ളുന്നു.” എന്നു പറഞ്ഞ് അദ്ദേഹം തിരിഞ്ഞ് പതുക്കെ ആ മുറിയിൽനിന്നും ഇറങ്ങിപ്പോയി.

അദ്ദേഹം പോയ ഉടൻതന്നെ ഇരാവതിയുടെ ധൈൎയ്യമെല്ലാം ക്ഷയിക്കയും, അവൾ ക്ഷീണിച്ച് അടുക്കലുണ്ടായിരുന്ന ഒരാസനത്തിൽ ഇരുന്ന് കൈകൾകൊണ്ടു മുഖം മറച്ച് ഏററവും വ്യസനത്തോടെ കരയുകയും ചെയ്തു. കുറച്ചുനേരം കഴിഞ്ഞപ്പോൾ അടുത്തു വരുന്ന പാദശബ്ദത്തെകേട്ടു ശങ്കിച്ച് അവൾ നോക്കിയ സമയം സാൽഹണനെ തന്റെ പുരോഭാഗത്തു കണ്ടു.

ഇരാവതിക്ക് ഇതിനുമുൻപിൽ എപ്പോഴെങ്കിലും തന്റെ പിതാവിന്റെ അടുക്കൽനിന്നു കേട്ടിട്ടുള്ളതായി ഓൎമ്മയുണ്ടായിരുന്നതിനേക്കാളൊക്കയും അധികം സൌമ്യസ്വരത്തോടെ അയാൾ പറഞ്ഞു: “എന്റെ പുത്രീ! നീ ഇങ്ങനെ വിചാരപ്പെട്ടു ദുഃഖിച്ച് തലതാഴ്ത്തിയിരിക്കുന്നതിന്റെ കാരണം എനിക്കു മനസ്സിലായി. ഇന്നു നീ കേട്ട വൎത്തമാനം ഞാൻ കുറെനാളായി അറിഞ്ഞിരിക്കുന്നു. കുറച്ചുകാലം മുൻപിൽ ആഗ്രായിൽവച്ചു സിംഹന്റെ വിശ്വാസഭംഗത്തെ ഞാൻ കണ്ടുപിടിച്ചു. എന്നാൽ നീ അതറിയേണ്ടത് ആവശ്യകമാകുന്നകാലം വരുന്നതുവരെ ഞാൻ അതിനെ മറച്ചു. ഇപ്പോൾ എല്ലാം നിനക്കു മനസ്സിലായല്ലോ. നമ്മോട് ഇപ്രകാരം വിശ്വാസഭംഗംചെയ്തു

ആ മനുഷ്യനെക്കുറിച്ചുള്ള വിചാരത്തെ എല്ലാം ഉപേക്ഷിക്കുന്നതിനു നിൻെറ മാത്രമല്ല, എൻെറയും എൻെറ കുലത്തിൻെറയും മാനം നിന്നെ പ്രേരിപ്പിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു." ഇരാവതി ഉത്തരം പറയാൻ ഭാവിച്ചപ്പോൾ അയാൾ പിന്നെയും പറഞ്ഞു: "വരട്ടെ, കേൾക്ക്. ഈ സമയത്തു ഞാൻ നിന്നെക്കുറിച്ച് ഏറ്റവും അനുതപിക്കുന്നുണ്ടെന്നു നീ വിശ്വസിച്ചുകൊൾക. എങ്കിലും നമ്മുടെ ശ്രേഷ്ഠകുലത്തിലുള്ള ഒരു സ്ത്രീ അവളുടെ മാനത്തിനും നല്ല പേരിനും അനുരൂപമായി എന്താണ് ചെയ്യേണ്ടതെന്നു നിന്നെ ഓർമ്മപ്പെടുത്തുന്നത് എൻെറ കൃത്യമാണ്. നിൻെറ താൽക്കാലികമായ ഹൃദയവ്രണത്തിനു ഉടനെ രോപണം ചെയ്യാൻ കഴിയുന്നതല്ലായിരിക്കാമെങ്കിലും ഒടുവിൽ നിനക്ക് ആശ്വാസജനകമായി തീരുന്ന ഒരു കാര്യം ഞാൻ കണ്ടുപിടിച്ചിട്ടുള്ളതിനെ ഗൂഢമായി ഇപ്പോൾ തന്നെ നിന്നോടു പറയാം. ഇരാവതി! നിനക്കൊരു മഹാഭാഗ്യം വരാൻ പോകുന്നു. ഹിന്ദുസ്ഥാനത്തിലുള്ള എല്ലാ സ്ത്രീകൾക്കും അത്യന്തം സ്പൃഹണീയമായ ഒരവസ്ഥ നിനക്കു സുലഭമായി വന്നിരിക്കുന്നു. എനിക്ക് കുറച്ചു മുൻപിൽ അതിനെക്കുറിച്ച് ഊഹമുണ്ടായി. ഞാൻ ഒരവസരം കൊടുത്തപ്പോൾ യുവരാജാവായ സലിം എന്നോട് എല്ലാം വിട്ടുപറഞ്ഞു. അദ്ദേഹം നിന്നിൽ അനുരക്തനായിരിക്കയും നിന്നെ ഭാര്യയായി വരിക്കയും ചെയ്യുന്നു."

ഇരാവതി പറഞ്ഞു: "അത് എനിക്കറിയാം."

"നിനക്കറിയാമോ? അതെങ്ങനെ?"

"ഇന്നു യുവരാജാവു തന്നെ എന്നോടു പറഞ്ഞു."

"എന്നിട്ടു നിൻെറ മറുപടി എന്തായിരുന്നു?"

"അദ്ദേഹത്തിൻെറ അപേക്ഷയെ ഞാൻ നിരസിച്ചു."

ഏറ്റവും ആശ്ചര്യത്തോടും കോപത്തോടും കൂടി സാൽഹണൻ ഉച്ചത്തിൽ പറഞ്ഞു: "എന്ത്! നിരസിച്ചോ! നിനക്കു ബുദ്ധിഭ്രമം ഉണ്ടോ?"

"ഇല്ലെന്നാണ് എൻെറ വിശ്വാസം. എന്നാൽ ഞാൻ സിദ്ധൻെറ വാക്കുകളെക്കേട്ടുപോയിട്ടുണ്ട്."

"അതുകൊണ്ടെന്താണ്? അയാൾ നിന്നെ വിവാഹം ചെയ്യി

ല്ലല്ലോ? അതിനാൽ നിനക്ക് ഇഷ്ടഭർത്താവിനെ വരിക്കുന്നതിനു സ്വാതന്ത്ര്യം ഉണ്ട്.”

“ഇല്ല. അയാൾ എന്നെ വിവാഹം ചെയ്തില്ലെങ്കിലും ഞാൻ അയാൾക്കു വാക്കു കൊടുത്തിട്ടുണ്ട്. അതിൽനിന്നും അയാൾ എന്നെ മോചിപ്പിച്ചിട്ടില്ല.”

“അതിരിക്കട്ടെ. മുൻപിൽ അതിനു ഗൌരവം ഉണ്ടായിരിക്കുമായിരുന്നു. എന്നാലിപ്പോൾ അയാൾ തന്നെ വിശ്വാസഭംഗം ചെയ്തതിനാൽ ഇനി അതിനെ ഗണിക്കാനില്ല.”

“ഭിന്നാഭിപ്രായങ്ങളോടു കൂടി വളർന്നിട്ടുള്ള മറ്റുള്ളവർ പക്ഷേ അപ്രകാരം വിചാരിക്കുമായിരിക്കാം. എന്നാൽ എന്റെ അഭിപ്രായപ്രകാരം എനിക്ക് അച്ഛന്റെ താല്പര്യം പോലെ ചെയ്യാൻ പാടില്ല. എന്റെ ഈ അഭിപ്രായങ്ങൾ അച്ഛന്റെ ഉദ്ദേശ്യത്തിനു പ്രതിബന്ധകങ്ങളായിരിക്കുന്നെങ്കിൽ അത് എന്നെ ഇപ്രകാരം വളൎത്തിയ അച്ഛന്റെ അപരാധം തന്നെ ആണ്. ഞാൻ സ്പഷ്ടമായി പറഞ്ഞേക്കാം. എന്തുതന്നെ ആയിരുന്നാലും ഞാൻ ഇനിയും സിദ്ധനെ സ്നേഹിക്കുന്നു. തന്നിമിത്തം മറ്റൊരാളെ എനിക്കു സ്നേഹിക്കാനും പാടില്ല.”

“സ്നേഹത്തെക്കുറിച്ചു സംസാരിച്ചിട്ടു കാര്യമില്ല. സലിം നിന്നെ സ്നേഹിക്കുന്നു എന്നും അദ്ദേഹത്തിന്റെ സ്നേഹത്തെ നിനക്കു പ്രയോജനകരമാക്കിത്തീർക്കാമെന്നും ഉള്ളതു വിചാരിച്ചാൽ മതി. എന്നാൽ പുരാതനാഭിപ്രായങ്ങളിലുള്ള നിഷ്ഠയാലും അയോഗ്യനായ ഒരുത്തനെക്കുറിച്ചുള്ള അന്ധപ്രതിപത്തിയാലും നീ അതിനു സമ്മതിക്കുന്നില്ല. മൂഢയായി ഇങ്ങനെ ശാഠ്യം പിടിക്കുന്നതു കൊണ്ടു നീ എന്തെല്ലാം പ്രയോജനത്തെ തള്ളിക്കളയുന്നു എന്നു വിചാരിച്ചു നോക്ക്. ഈ ലോകത്തിൽ എതിരില്ലാത്തതായ ഒരു പദവി നിനക്കു സുലഭയായിരിക്കുന്നു. അതിനെ നീ കേവലം ഒരു ചാപല്യത്താൽ സാവജ്ഞമായി തിരസ്കരിക്കുന്നു.”

സാൽഹണന്റെ കോപം ക്രമേണ വർദ്ധിക്കുന്നതു കണ്ട് ഇരാവതി ശാന്തതയെ നടിച്ചുംകൊണ്ടു പറഞ്ഞു: “ഞാൻ ചെയ്യുന്നതു തെറ്റായിരിക്കാം. എന്നാൽ അച്ഛൻ പറയുന്നത് എനിക്കു ബോദ്ധ്യ

മാകുന്നില്ല. ഇതൊക്കയും കുറേക്കൂടി ബലമായി യുവരാജാവു തന്നെ എന്നോടു പറഞ്ഞിട്ടും എന്റെ നിശ്ചയം ചലിച്ചില്ല."

"നിന്റെ നിശ്ചയം അച്ഛനെ കൂട്ടാക്കയില്ല എന്നാണ്. എന്നാൽ അത് നീ അത്ര നിഷ്ഠയോടുകൂടി ഗ്രഹിച്ചിരിക്കുന്ന അഭിപ്രായങ്ങൾക്ക് അനുരൂപമായിരിക്കുന്നില്ലെന്നു എനിക്കു തോന്നുന്നു. എന്തെന്നാൽ ഒരു കൂട്ടത്തിൽ മക്കൾ അച്ഛന്റെ ആജ്ഞയെ അനുവർത്തിക്കണമെന്നുള്ളതും ഒരു മുഖ്യകൃത്യമായി പറഞ്ഞിട്ടില്ലയോ?"

"എന്തു സംശയമാണ്? പക്ഷേ ഉൽകൃഷ്ടതരമായ ഒരു കൃത്യത്തോട് അതു വിരുദ്ധമായി വരുമ്പോൾ അതിനെ അപ്രധാനമായി വിചാരിക്കയേ പാടെയുള്ളൂ. അച്ഛന്റെ നിയോഗത്തെ അനുവർത്തിക്കാതിരിക്കുന്നത് എനിക്ക് എത്രതന്നെ വ്യസനകരമാണെങ്കിലും ഈ കാര്യത്തിൽ എനിക്ക് അച്ഛന്റെ നിയോഗത്തെ അനുവർത്തിക്കാൻ പാടില്ല, കഴികയും ഇല്ല."

"ഒരു പിതാവിനു തന്റെ പുത്രിയുടെ മേൽ അധികാരമുണ്ടെന്നും ആവശ്യപ്പെട്ടാൽ അവളെ തന്റെ ഇച്ഛയെ അനുസരിക്കുന്നതിനു നിർബ്ബന്ധിക്കാമെന്നും നിനക്ക് അറിഞ്ഞുകൂടയോ?"

"അത് എനിക്കു നല്ലവണ്ണം അറിയാം. എന്നാൽ ഈ കാര്യത്തിൽ നിർബ്ബന്ധംകൊണ്ട് ഒരു ഫലവും ഉണ്ടാകയില്ലെന്നും എനിക്കറിയാം. എന്നെ നിർബ്ബന്ധിച്ച് സലീമിനെക്കൊണ്ടു വിവാഹം കഴിപ്പിച്ചാൽ അദ്ദേഹത്തിനു എന്നിലുള്ള പ്രതിപത്തിയെല്ലാം ഇല്ലാതെ ആകും. അപ്പോൾ അദ്ദേഹം എനിക്കധീനനായിരിക്കയും ഇല്ല. അത് അദ്ദേഹത്തിനു തന്നെ അറിയാം. അദ്ദേഹം എന്റെ മനസ്സില്ലാതെ എന്നെ വിവാഹം ചെയ്കയില്ല. അല്ലെങ്കിൽ അച്ഛന്റെ മാദ്ധ്യസ്ഥ്യത്തെ അദ്ദേഹം ആവശ്യപ്പെടേണ്ടായിരുന്നല്ലൊ. അക്ബറുടെ അനന്തരാവകാശിക്കു മനസ്സാണെങ്കിൽ അച്ഛന്റെയും എന്റെയും അഭിപ്രായത്തെ ഗണിക്കാതിരിക്കുന്നതിനും മാത്രം ശക്തിയില്ലയോ?"

സാൽഹണൻ മുഷ്ടി മുറുക്കിപ്പിടിക്കയും അക്ഷമയോടെ മേൽമീശ കടിക്കയും ചെയ്തു. അയാൾ ഇതുവരെ എത്രയും സൌമ്യശീലയും വിനീതയും ആയ ഒരു കുമാരിയെന്നു വിചാരിച്ചിരുന്ന തന്റെ പുത്രിയാൽ യുക്തികൊണ്ടു പരാജിതനായി. ഈ താന്തോന്നിയാ

യ പെണ്ണിന്റെ ശാഠ്യം നിമിത്തം അയാളുടെ മനോരാജ്യങ്ങളെല്ലാം നശിച്ചുപോയി. അയാൾ ഒരു രാജപ്രതിനിധിയുടെ അധികാരത്തെ മാത്രമല്ല, ചക്രവൎത്തിക്കടുത്തുള്ള അത്യുൽകൃഷ്ടമായ ഒരു സ്ഥാനത്തേയും ആഗ്രഹിച്ചിരുന്നു. അയാൾ ആഗ്രായിൽ പ്രധാനസചിവനായി തന്റെ പുത്രിയുടെ മുഖേന സലിമിനെ വശപ്പെടുത്തിക്കൊണ്ട് നാമത്തിൽ ചക്രവൎത്തിയല്ലെങ്കിലും വാസ്തവത്തിൽ ആ അധികാരമെല്ലാം ഭരിക്കാമെന്ന് അപ്പോൾ തന്നെ കരുതിയിരുന്നു.

ഒടുവിൽ അയാൾ ഇരാവതിയുടെ നേരെ ഭയപ്പെടുത്തുന്ന ഭാവത്തോടുകൂടി നിന്നുകൊണ്ട് പറഞ്ഞു: "നീ ന്യായം കേൾക്കയില്ല. നിൎബ്ബന്ധത്തെ ഭയപ്പെടുന്നും ഇല്ല. എന്നാൽ പിതാവിന്റെ ശാപത്തെക്കുറിച്ചു നിനക്കു ഭയമില്ലയോ?"

അവൾ ഉത്തരം പറഞ്ഞു: "എന്നെ ശപിക്കയാണെങ്കിൽ ഇപ്പോൾ തന്നെ ഞാൻ അനുഭവിക്കുന്ന ദുഃഖം ദ്വിഗുണീകൃതമാകും. എന്നാൽ ധൈൎയ്യത്തെ അവലംബിച്ച് അതിനെ സഹിക്കാൻ ഞാൻ ശ്രമിക്കും. വിധിലിഖിതം അനുഭവിക്കാതിരിക്കാൻ പാടില്ലല്ലൊ."

ആക്ഷേപത്തോടെ സാൽഹനൻ പറഞ്ഞു: "നീ ധൈൎയ്യവതിയാണ്. അഥവാ നീ അങ്ങനെ നടിക്കുന്നു. എന്നാൽ നിന്റെ ഈ ശാഠ്യം നീ സ്നേഹിക്കുന്നു എന്നു പറയുന്ന സിംഹന ഹാനികരമാകയില്ലെന്നും രാജകുമാരൻ നീ അദ്ദേഹത്തിന്റെ അപേക്ഷയെ നിരസിച്ചതിനു അയാളെ ദ്രോഹിക്കയില്ലെന്നും നിനക്കു നിശ്ചയമുണ്ടോ?"

ഈ വാക്ക് ഇരാവതിയുടെ ഹൃദയത്തിൽ നല്ലവണ്ണം തട്ടി. അവൾ നിരാശയായി കൈകളെ മേൽപ്പൊട്ടുയൎത്തി പിന്നെ അവശമായി കീഴ്പ്പെട്ട് ഇടകയും തല താഴ്ത്തിക്കൊണ്ട് വ്യാകുലയായി നില്ക്കയും ചെയ്തു. ജയസൂചകമായ ഒരു മന്ദഹാസത്തോടെ സാൽഹനൻ അവളെ നോക്കിക്കൊണ്ടു നിന്നു. ഒടുവിൽ അയാൾക്കു ജയം ലഭിക്കയും അജയ്യയായ അവളുടെ ബലം ക്ഷയിക്കയും ചെയ്തു.

എന്നാൽ ഉദ്ധതയായ ആ കന്യക പിന്നെയും ശിരസ്സിനെ ഉന്നമിപ്പിച്ച് സാൽഹനന്റെ മുഖത്തു നോക്കിക്കൊണ്ട് ആദ്യം സ്ഖലിതമായിരുന്നിട്ട് പിന്നെ ഉടൻതന്നെ സ്ഥിരമായിത്തീൎന്ന സ്വരത്തോടുകൂടി പറഞ്ഞു: "അച്ഛൻ പറഞ്ഞതു വളരെ സത്യമായിരി

ക്കുന്നു. വാസ്തവമായി അച്ഛൻ അപ്രകാരം വിചാരിക്കുന്നു എന്ന് എനിക്കു വിശ്വസിക്കാൻ വഹിയാ. എന്നാൽ അത് ഒരു യഥാൎത്ഥയായ ഭീഷണി തന്നെ ആയിരുന്നാലും എൻെറ കൃത്യത്തെ ഉപേക്ഷിക്കാൻ എന്നെ പ്രേരിപ്പിക്കുന്നതിനു മതിയാകുന്നതല്ല. സിധൻ നമ്മുടെ മുൻപിൽ നിന്ന് ഞാൻ സംശയിക്കുന്നതും അയാളെ ആപത്തിൽ നിന്നു രക്ഷിക്കുന്നതിനായി എൻെറ വാക്കിനു ഭംഗത്തെ ചെയ്യുന്നതും കണ്ടാൽ അയാൾ എന്നെ നിന്ദിക്കയും ഉപേക്ഷിക്കയും ചെയ്യും. എൻെറ ജീവിതത്തെ അയാൾക്കുവേണ്ടി ഞാൻ ഉപേക്ഷിക്കും. എങ്കിലും എൻെറ മാനത്തെ ഞാൻ ഉപേക്ഷിക്കുന്നതല്ല. അയാൾ മരിച്ചാൽ ഞാനും മരിക്കും. ഭവിതവ്യത അനതിലംഘ്യയാണല്ലൊ. നിരപരാധനായ അയാൾ ഹിംസിക്കപ്പെടട്ടെ. എന്നാൽ അതുകൊണ്ടു സലിമിനോ അച്ഛനോ ഒരു പ്രയോജനവും സിദ്ധിക്കയില്ല. അച്ഛനു ഒരു പുത്രിയും അച്ഛൻെറ ഭ്രാതാവിനു ഒരു പുത്രനും ഇല്ലാതെയാകും, അത്രേ ഉള്ളൂ. അല്ലാതെ അച്ഛൻെറ ഉൽകൎഷേച്ഛ ഒരുപ്രകാരത്തിലും ഫലിക്കയില്ല. എന്നാൽ എനിക്ക് അച്ഛനെക്കുറിച്ചുള്ള ബഹുമാനത്തെ നശിപ്പിക്കുന്നതായി പരിണമിക്കാവുന്ന ഈ സംഭാഷണത്തെ നമുക്കു മതിയാക്കാം. ഞാൻ അച്ഛൻെറ പുത്രിയാണെന്നും, പുരാതനമായ ഒരു ശ്രേഷ്ഠവംശത്തിൽ ജനിച്ചവളാണെന്നും, കൃത്യത്തിനോ മാനത്തിനോ, അഥവാ എൻെറ പ്രിയനോ ഹാനി വരുന്നതിനെക്കുറിച്ചു ഭയമുള്ളവളാണെന്നും വിചാരിക്കണം.”

ഉഗ്രതയായും ഏകദേശം ഭൎത്സിക്കുന്ന ഭാവത്തോടു കൂടിയും നിന്ന് ഇരാവതിയെ നോക്കിക്കൊണ്ടു സാൽഹണൻ ക്ഷണനേരം മിണ്ടാതെ നിന്നു.

അവരുടെ സ്ഥിതികൾ ഭേദിച്ചു അതുവരെ വിധേയയായിരുന്ന പുത്രി അപ്പോൾ ആജ്ഞാപിക്കയും അവലിപ്തനായ പിതാവിനെ പ്രസഹ്യവശംവദനാക്കയും ചെയ്തു. വിഫലീകൃതമായ കോപത്താൽ ഭീഷണമായ മുഖഭാവത്തോടെ അയാൾ ഒന്നും പറയാതെ തിരിഞ്ഞ് ബദ്ധപ്പെട്ട് ഇറങ്ങിപ്പോയി.

—ooo—

## പതിനൊന്നാം അദ്ധ്യായം.

## ദൈവൈക്യം.

പതിവുപോലെ നിശാരംഭത്തിൽ വിചിത്രവസ്ത്രധാരികളും ഉത്സാഹികളും ആയ ജനങ്ങളുടെ ഒരു സംഘം ആഗ്രായിൽ നദിതീരത്തുള്ള ഒരു ചെറിയ ആപണപംക്തിയിലെ ഗൃഹങ്ങൾക്കു ചുററും വന്നുകൂടി. അവിടവിടെ വരാന്തകളിൽ ചൂതുകളിക്കാർ ചേൎന്നിരുന്നു. ഒരെടത്ത് വിവിധായുധപാണികളായ യോധന്മാർ മത്തന്മാരായി കടന്നു പൊരുതുകൊണ്ടിരുന്നു. ആ ജനസംബാധത്തെ ഒഴിച്ച് അല്പം ഒരുകരയായി കറപ്പു തിന്നുന്നവർ ആനന്ദകരങ്ങളായ സ്വപ്നങ്ങളെ അനുഭവിച്ചുംകൊണ്ടു കിടന്നിരുന്നു. മറെറാരെടത്ത് ഗൌരവമാവത്തോടുകൂടിയ മഹമ്മദന്മാർ ഏകാഗ്രതയോടുകൂടി തങ്ങളിൽ സംസാരിച്ചുംകൊണ്ട് ഗൎവ്വിതന്മാരും വിനോദങ്ങളിൽ വ്യാപൃതന്മാരുമായ ഹിന്ദുക്കളുടെ ഇടയിൽ കൂടി സഞ്ചരിക്കാമെന്നു വച്ച് പുറപ്പെട്ടിരുന്നു.

ആ മഹമ്മദന്മാരിൽ ഒരുത്തൻ തന്റെ കൂട്ടുകാരനോടു പറഞ്ഞു: "ശരി തന്നെ, ആലി! അക്ബറുടെയും രാജധാനിയിലുള്ളവരുടെയും കാൎയ്യം ക്രമേണ അധികമധികം ചീത്തയായി വരുന്നു. ദിവസംപ്രതി രാത്രിയിൽ ഈ മാതിരി ദൈവനിന്ദകങ്ങളായ സമാജങ്ങൾ കൂടാറുണ്ടെന്നു ഞാൻ അറിയുന്നു. ഇന്നലെ ഏകദേശം അൎദ്ധരാത്രിസമയത്തു ഞാൻ രാജമന്ദിരത്തിന്റെ സമീപത്തുകൂടി കടന്നു പോയപ്പോൾ കണ്ടതെന്താണെന്നു കേൾക്കണോ? വളരെ വിളക്കുകളും മെഴുകുതിരികളും കത്തിച്ചിട്ടുള്ള മഹത്തായ പ്രകാശം ജനാലകളിൽ കൂടി കണ്ടു. എന്നാൽ അതെന്തിനായിരുന്നു? രാജാക്കന്മാൎക്കു കഴിക്കാവുന്ന വിരുന്നിനും മറ്റുമല്ല. അവിടെ എല്ലാം നിശ്ശബ്ദമായിരുന്നു. ഒരു ഭക്തിപൂൎവ്വമായ സംഗീതമല്ലാതെ ഒന്നും കേട്ടില്ല. അക്ബർതന്നെ അനേക കീൎത്തനങ്ങൾ ഉണ്ടാക്കീട്ടുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. അവ കേൾക്കാൻ എത്ര നന്നായിരുന്നാലും ദിവ്യദൎശിയുടെ സ്മൃതിരൂപമായ നമ്മുടെ മതാനുഷ്ഠാനത്തോടു അവയ്ക്കു യാതൊരു സംബന്ധവും ഇല്ല."

ആലി ചോദിച്ചു: "എന്നാൽ പിന്നെ അവയുടെ താല്പൎയ്യം എ
ന്താണ്?"

മഹറം ആലം ഉത്തരം പറഞ്ഞു: "അവയുടെ താല്പൎയ്യം എന്താ
ണെന്ന് എനിക്ക ശരിയായി പറവാൻ പ്രയാസം ഉണ്ട്. എന്നാൽ
പുരാതന പാൎസികളുടെയും ഇവിടെയുള്ള നാസ്തികന്മാരുടെയും അ
ടുക്കൽ നിന്നു കുറെ കാലത്തിന്ന അക്ബർ ഗ്രഹിച്ചുവശമായതും, ത
ന്റെ വിശ്വസ്തന്മാരെ ഗ്രഹിപ്പിക്കുന്നതും, മഹമ്മദ് മതത്തിന്ന പകര
മായി സ്ഥാപിക്കാൻ ശ്രമിക്കുന്നതും ആയ ജ്യോതിരഗ്നിസൂൎയ്യാ
രാധനമാകുന്ന ഒരു നൂതന മതത്തെ സംബന്ധിച്ചായിരുന്നു ആ സം
ഗീതം കേട്ടതും വെളിച്ചം കണ്ടതും എന്നുള്ളതിന്ന സംശയമില്ല.
ഈശ്വരോ രക്ഷതു!"

ആലി ചോദിച്ചു: "അത് എന്തൊരു മതവിശേഷമാണ്? ഞാൻ
അതിനെക്കുറിച്ച പലതവണയും കേട്ടിട്ടുണ്ടെങ്കിലും അതെന്താണെ
ന്ന് ഇതുവരെയും ശരിയായി എനിക്ക മനസ്സിലായിട്ടില്ല."

യൂസുഫ് ഉത്തരം പറഞ്ഞു: "എനിക്ക അത്ര ശരിയായി അറി
ഞ്ഞുകൂടാ. എന്നാൽ അതു വല്ലാത്ത ചീത്തയാണെന്നുള്ളത് ആസ്തിക
ന്മാരായ എല്ലാവരും, വിശിഷ്യ നല്ല അറിവുള്ളവരും അക്ബരാൽ ത
ന്നെ ബഹുമാനിക്കപ്പെട്ടവരും ആയ അബ്ദുല്കാദരും, അതിന്ന
വിരോധികളായിരിക്കുന്നതുകൊണ്ടു തന്നെ സ്പഷ്ടമാകുന്നു. ഞാൻ നി
ന്നോടു മുമ്പിൽ പറഞ്ഞിട്ടുള്ളതിനെക്കാളധികം അസഹ്യാസഹ്യത്തെ
ജനിപ്പിക്കുന്ന കാൎയ്യങ്ങളും ഞാൻ ഈയിടെ പ്രത്യക്ഷമായി അ
റിഞ്ഞിട്ടുണ്ട്. ഇന്നാളൊരു ദിവസം രാത്രി ആരെങ്കിലും കണ്ടെ
ക്കുമോ എന്നു ഭയപ്പെട്ടിട്ടെന്നപോലെ രാജമന്ദിരത്തിൽ നിന്നും
ഒളിച്ചിറങ്ങി പതുങ്ങിപ്പോകുന്നതു ഞാൻ കണ്ടു. അതാരാണെന്നു നീ
യും അറിഞ്ഞിരിക്കണം. എന്നാൽ അയാളെ കണ്ടാൽ ആരും ഭയ
പ്പെടാതിരിക്കയില്ല." സ്വരത്തെ കുറെ കൂടി താഴ്ത്തിക്കൊണ്ട് അയാൾ
പിന്നെയും പറഞ്ഞു: "യോഗി എന്നു വിളിക്കപ്പെടുന്ന സാക്ഷാൽ മാ
ന്ത്രികനോ അല്ലെങ്കിൽ രാക്ഷസാവതാരമോ ആയ ആ ഘോരരൂപനു
മായി അക്ബർ ഉടമ്പടി ചെയ്തിട്ടുണ്ടുപോൽ."

യൂസുഫ് തന്റെ കൂട്ടുകാരനെ ഭയഭാവത്തോടെ നോക്കിക്കൊ
ണ്ടു മിണ്ടാതെ നിന്നു. പിന്നെ ഉടൻ തന്നെ അയാൾ നടിക

ത്തിൽ കൂടി അടുത്തുവരുന്ന ഒരു സ്വരൂപത്തെ ചൂണ്ടിക്കാണിച്ചുംകൊണ്ടു പറഞ്ഞു: "ഈശ്വരാ ഞങ്ങളെ രക്ഷിക്കണെ! അതാ അയാൾ തന്നെ വരുന്നു! ഈ കാളിന്ദി അയാളെ കബളീകരിക്കട്ടെ!"

വാസ്തവത്തിൽ അത് ആ ദുർഗ്ഗാചാര്യൻ തന്നെ ആയിരുന്നു. അയാൾ ഹിന്ദുക്കളും പെർഷ്യന്മാരും ഒരു സംഘമായി ചേർന്ന് സരസസല്ലാപം ചെയ്തുകൊണ്ടിരുന്നേടത്തേക്കു ചെല്ലുകയായിരുന്നു.

അവരിൽ ഒരു പെർഷ്യൻ പറഞ്ഞു: "എന്റെ അഭിപ്രായം, അബുൽഫസലും ഫൈസിയും (അതിലും വലിയ ഒരു പേർ പറയണ്ടു) ഞങ്ങളുടെ ശ്രേഷ്ഠമായ മതത്തെക്കുറിച്ചു പ്രത്യക്ഷമായും അനവരതമായും കാണിക്കുന്ന നിന്ദയേയും പരിഹാസത്തേയും ഇനി നാം സഹിച്ചുകൂടാ എന്നാണ്. നിങ്ങളുടെ മതം ഭിന്നമാണെങ്കിലും നിങ്ങളും ഞങ്ങളും ഒരുപോലെ പരിശുദ്ധമായി വിചാരിക്കേണ്ടതായിട്ടുള്ളതിന്റെ ധ്വംസനത്തെ നിങ്ങളുടെ ആളുകൾ കണ്ടുംകൊണ്ട് സ്വസ്ഥമായിരിക്കുന്നത് എന്തെന്ന് എനിക്കു മനസ്സിലാകുന്നില്ല."

ഹിന്ദുക്കളിൽ ഒരുത്തൻ പറഞ്ഞു: "അത്രത്തോളം ആയിട്ടില്ല. ചക്രവർത്തിയും അദ്ദേഹത്തിന്റെ അനുരാഗികളും നിങ്ങളുടെ കുറാനേയും മതത്തേയും അധികം ആദരിക്കുന്നില്ലെന്നുള്ളതു പ്രസിദ്ധമാണ്. എന്നാൽ ഞാൻ അറിഞ്ഞേടത്തോളം ഒന്നിന്റെയും ധ്വംസനത്തിനു അദ്ദേഹം ഉദ്യോഗിക്കുന്നതായി ഞാൻ കേട്ടിട്ടില്ല. ഞങ്ങളുടെ ക്ഷേത്രങ്ങൾക്കു ഹാനിയോ മതാനുഷ്ഠാനങ്ങൾക്കു വിഘ്നമോ ഒന്നും ചെയ്യപ്പെടുന്നില്ല. എന്നാൽ പണ്ട് മഹമ്മദന്മാരായ നിങ്ങൾ ഞങ്ങളെ ദ്രോഹിക്കയും ഉപദ്രവിക്കയും അല്ലാതെ ചെയ്തിട്ടില്ല."

"അത് നിങ്ങളുടെ വിഷയത്തിൽ ഉചിതം തന്നെ ആയിരുന്നു. നിങ്ങൾ—"

മദ്ധ്യേ തടുത്ത് ഒരു പെർഷ്യൻ യോധൻ പറഞ്ഞു: "നോക്കിൻ, വിവാദങ്ങൾ വേണ്ട. ശണ്ഠകൊണ്ടു നമുക്കു പ്രയോജനം ഒന്നും ഉണ്ടാകയില്ല." അനന്തരം അവൻ ക്രുദ്ധനായ ആ മഹമ്മദനോടു ഒരു സംജ്ഞ കാണിച്ചു.

"അങ്ങനെയാകട്ടെ." എന്നുത്തരം പറഞ്ഞ് അവൻ ആ ഹിന്ദുവിന്റെ നേർക്കു പൃഷ്ഠം തിരിച്ച് തന്റെ സ്നേഹിതന്മാരാൽ അനുഗതനായി കടന്നുപോയി.

അപ്പോൾ ഗോരക്ഷനും അവരോടു കൂടി സംഭാഷണത്തിൽ ചേൎന്നു പറഞ്ഞു: "മുബാറാക്ക്! നിങ്ങൾ ഇവിടെ ഉണ്ടായിരുന്നതു നന്നായി. എന്തെന്നാൽ ഇങ്ങനെയുള്ള വാദങ്ങൾ അനാവശ്യമായവ ങ്ങളാണ്. ഹിന്ദുക്കൾ മിക്കവരും ചക്രവൎത്തിയുടെ പക്ഷത്തിൽ ചേൎന്നിരിക്കുന്നു. എന്നാൽ തൽകാലം അവരെ സ്വാധീനപ്പെടുത്താൻ കഴിഞ്ഞില്ലെങ്കിലും നമ്മുടെ പക്ഷത്തിൽ ദൈവാനുകൂല്യം ഉണ്ടാകുമ്പോൾ അവർ നമ്മോടു ചേരും. ആകട്ടെ. നമ്മുടെ കാൎയ്യ നടപ്പിലേക്കു നിങ്ങൾ എന്തെല്ലാം ചെയ്തതിന്നു?"

മുബാറാക്ക് ഉത്തരം പറഞ്ഞു: "സേനാനായകന്മാരിൽ അധികം പേരെയും സ്വാധീനപ്പെടുത്തിക്കഴിഞ്ഞു. അവർ യഥാവസരം നമ്മോടു വന്നുചേരും. സേനയോടു കൂടി പോകുന്നവർ വേണ്ടസമയത്ത് തിരിഞ്ഞുകൊള്ളും. ഇവിടെ ആഗ്രായിൽ താമസിക്കുന്നവരും അപ്രകാരം തന്നെ ചെയ്യും."

ഈ സംഭാഷണം അവിടെ സംസാരിച്ചുകൊണ്ടിരുന്നവരുടെ കൂട്ടത്തിൽ വന്നു ചേൎന്നവരും, അവരാൽ അഭിനന്ദിക്കപ്പെട്ടുകൊണ്ട് അവരുടെ കൂട്ടത്തിലുള്ളവരെന്നു ഊഹിക്കപ്പെട്ടവരും ആയ രണ്ടാളുകളാൽ സശ്രദ്ധമായി ശ്രവിക്കപ്പെട്ടിരുന്നു. എന്നാൽ ഗോരക്ഷൻ താഴ്ന്ന സ്വരത്തിൽ താഴെ കാണിക്കുന്നപ്രകാരം ഉത്തരം പറഞ്ഞപ്പോൾ അവർ കുറേക്കൂടി അധികം ശ്രദ്ധിച്ചു കേട്ടു.

"ഈ കഴിഞ്ഞ ഏതാനും ദിവസത്തിന്നിടയിൽ നമ്മുടെ ആലോചനകളെ അല്പം മാറേണ്ടതായി വന്നിട്ടുണ്ട്. അക്ബർ ഉത്തരദേശത്ത് എത്തുന്നതു വരെ നാം താമസിച്ചിരിക്കേണ്ട. എന്തെന്നാൽ അദ്ദേഹത്തിന്റെ സേനകളുടെ ഭാഗം നമ്മുടെ പക്ഷത്തിൽ ചേൎന്നാലും അദ്ദേഹത്തിനു ജയം ലഭിച്ചു എന്നു വന്നേക്കാം. ആ വൎത്തമാനം കാശ്മീരത്തു നിന്നും ഇവിടെ എത്തിയാൽ എല്ലാവരും സംഭ്രാന്തന്മാരാകും. പിന്നെ നമ്മൾ വിചാരിച്ചാൽ ഇവിടെ യാതൊന്നും കഴികയില്ല. അതുകൊണ്ട് സലിമിനെ ചക്രവൎത്തിയായി പ്രഖ്യാപനം ചെയ്ത് അദ്ദേഹം കോട്ടയിൽ വേണ്ട ഒരുക്കുകൾ ചെയ്തു എന്നു കേട്ടുകഴിഞ്ഞാൽ, കുറച്ചു ദിവസത്തെ വഴിയാത്ര ചെയ്യാതെ ആഗ്രായിൽ തിരിച്ചെത്തുകയില്ലെന്നുള്ളേടത്തോളം ദൂരം വഴിയിൽ അക്ബർ ആയിരിക്കുമ്പോൾ തന്നെ നാം ആലോചിച്ചി

ട്ടുള്ളത് നടത്തണം. അപ്പോൾ സേനയിൽ അതൃപ്തന്മാരായുള്ളവർ അക്ബറിന്ന് വിരോധമായി നില്ക്കും എന്നുള്ളതിന്നു സംശയമില്ല. അതുകൊണ്ട് ഇപ്പോൾ തന്നെ കാലം അതിക്രമിച്ചിരിക്കുന്നു എങ്കിലും മുബാറക്കും നിങ്ങളും പോയി നമ്മുടെ ആളുകളോടു സന്നദ്ധന്മാരായിരിക്കുന്നതിന്നു യഥാവസരം കരുതൽ കൊടുക്കണം.”

കുറച്ചുനേരം കൂടി സംസാരിച്ചതിന്റെ ശേഷം ഈ ദ്രോഹപ്രവൃത്തന്മാർ കടവിൽ വന്നവരെ ഒരുമിച്ചു വിട്ടുംവച്ച് ഓരോരുത്തരും അവരവരുടെ വഴിക്കു പോയി.

അവരിൽ ഒരുത്തൻ പറഞ്ഞു: “ഇത് ഗൌരവമുള്ള വർത്തമാനമാണ്.”

മറേറ ആളും ഉത്തരം പറഞ്ഞു: “അതെ, സംശയമില്ല. എന്നാൽ ഇത് അക്ബറിന്ന് കാര്യം കുറേക്കൂടി ലഘുവാക്കിത്തീർക്കുമെന്നാണ് എനിക്കു തോന്നുന്നത്. നമുക്ക് ഇപ്പോൾ ഈ വർത്തമാനം ഉടൻ തന്നെ അബ്ദുൽഫസലിനെ ധരിപ്പിക്കുന്നതിന്നു നിർവാഹമില്ലാത്തത് ശോചനീയം തന്നെ. എന്നാൽ രാത്രി കുറേക്കൂടി അതിക്രമിക്കട്ടെ. അതിന്നു മുൻപിൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽ ചെല്ലുന്നത് അപകടകരമായേക്കാം. എന്നു മാത്രമല്ല, അദ്ദേഹം ഇപ്പോൾ ചക്രവർത്തിയുടെ അടുക്കൽ ആയിരിക്കാം. അതുകൊണ്ട് നമുക്ക് അദ്ദേഹത്തിനെ കാണുവാനും കഴികയില്ല.”

ആദ്യത്തെ ആളും പറഞ്ഞു: “ഇപ്പോൾ നമ്മൾ പിരിയുന്നതു നന്നായിരിക്കുമെന്ന് എനിക്കു തോന്നുന്നു. അർദ്ധരാത്രിക്കു പ്രധാന മന്ത്രിയുടെ ഗൃഹത്തിൽ നമുക്ക് ഒരുമിച്ചു കാണാം.” അനന്തരം അവൻ തന്റെ കൂട്ടുകാരനോടു യാത്ര പറഞ്ഞ് ഒരു വശത്തെ തെരുവിൽ കൂടിയും മറേറ ആൾ നദീതീരത്തിൽ കൂടിയും പോയി.

ചക്രവർത്തി തന്റെ കൊട്ടാരത്തിൽ വച്ച് അധാർമ്മികങ്ങളായ എന്തെല്ലാമോ കൃത്യങ്ങൾ നടത്തുന്നതായി യൂസഫും അയാളുടെ അനുഗാമികളും വിചാരിച്ചിരുന്നാലും, അന്നു സായാഹ്നത്തിൽ അവിടെ നടന്ന സംഗതികളിൽ ഒരു ശരിയായ വിചാരത്തോടു കൂടിയ മഹമ്മദന്നു അസാധാരണമായി ഒന്നും കാണാൻ കഴികയില്ലായിരുന്നു; എങ്കിലും അവിടെ ഉണ്ടായ സംഭാഷണത്തെ നല്ലവണ്ണം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ അവന്നു അക്ബറോടു നൂതനമായി ദ്വേഷം തോന്നുമായിരുന്നു.

ചക്രവർത്തിയോടു കൂടി ആ സദസ്സിൽ ഫൈസിയും അബൂൽ ഫസലും ഉത്തരദേശത്തിൽ നിന്നും ആയിടയ്ക്കു തിരിച്ചുവന്നിരുന്ന കല്പകനും ഉണ്ടായിരുന്നു.

അക്ബർ മന്ത്രിമാരോടു ചോദിച്ചു: "നിങ്ങളുടെ ചാരന്മാരിൽ നിന്നും പിന്നെ വർത്തമാനം ഒന്നും കേട്ടില്ലയോ?

അബൂൽഫസൽ ഉത്തരം പറഞ്ഞു: "ഇന്നലത്തേതിൽ പിന്നെ ഒന്നും ഇല്ല. എന്നാൽ ഇന്ന് അർദ്ധരാത്രിക്ക് രണ്ടു പേർ എന്റെ അടുക്കൽ വരും. അവർക്ക് എന്നോടു പറവാൻ വർത്തമാനം ഉണ്ടെന്നു ഞാൻ അറിയുന്നു."

അക്ബർ പറഞ്ഞു. "ഇങ്ങനെ ഉള്ള ആളുകളെ ഉപയോഗിക്കേണ്ടി വരുന്നത് ശോചനീയമല്ലയോ? കഷ്ടം! എന്തിനാണ് ആളുകൾ അതിനു നമുക്കിടയാക്കിത്തീർക്കുന്നത്?"

മന്ത്രി ഉത്തരം പറഞ്ഞു: "അത് ഭേദപ്പെടുത്താൻ പാടില്ലാത്തതായ നമ്മുടെ ഇപ്പോഴത്തെ രാജ്യഭരണക്രമത്തിൽ നിന്ന് അപരിഹാര്യമായി ഉണ്ടാകുന്ന ഫലമാണ്. എല്ലാ അധികാരവും ഒരാളിൽ സ്ഥാപിക്കപ്പെട്ടിരിക്കയും അയാൾ ന്യായ്യമായോ അന്യായ്യമായോ അതൃപ്തിയുള്ളവരുടെ സങ്കടങ്ങളെ നിഷ്കാരണങ്ങളെന്നു പറകയും ചെയ്യുമ്പോൾ അവർക്കു തങ്ങളുടെ ദോഷനിവൃത്തിക്കു മാർഗ്ഗമില്ലാതെ ആകുന്നു. അങ്ങനെ ഉള്ളവരെ ദുരാഗ്രഹികളായ ഉൽകർഷേച്ഛുക്കൾ തങ്ങളുടെ കാര്യസാദ്ധ്യത്തിനായി ഉപയോഗിക്കയും അവർ അവർക്കു വശപ്പെടുകയും ചെയ്യുന്നു."

അക്ബർ പറഞ്ഞു: "എന്നാൽ എന്റെ പ്രജകളുടെ സങ്കടങ്ങളെ ഞാൻ കേൾക്കാതെയും അവ ന്യായങ്ങളാണെങ്കിൽ യഥാശക്തി നിവൃത്തി ചെയ്യാതെയും ഒരിക്കലും ഇരിക്കാറില്ലല്ലോ."

അബൂൽഫസൽ ആവർത്തിച്ചു പറഞ്ഞു: അവ ന്യായ്യങ്ങളാണെങ്കിൽ! ശരി. എന്നാൽ അത് ആരാണ് നിശ്ചയിക്കാൻ? ചക്രവർത്തിയും അദ്ദേഹത്തിന്റെ മന്ത്രിമാരും അല്ലേ?"

"പിന്നെ ആര വേണമെന്നാണ്? പ്രകാരാന്തരേണ കാര്യങ്ങൾ നടത്തപ്പെട്ടുവരുന്ന രാജ്യങ്ങളും ജനങ്ങളും അന്യദേശങ്ങളിൽ ഉണ്ടെന്നു നാം കേട്ടിട്ടുണ്ട്. എന്നാൽ അവിടെയുള്ള ജനങ്ങളുടെ സ്ഥി

തി നമ്മുടെ ജനങ്ങളുടേതിൽ നിന്നും വ്യത്യസ്തയാണ്. നമ്മുടെ ഭരണത്തിൽ ഉൾപ്പെട്ടിരിക്കുന്ന നാനാരാജ്യങ്ങളുടേയും നാനാജാതികളുടെയും ഇടയിൽ ജനങ്ങൾക്കു രാജ്യഭരണത്തിൽ അവകാശം കൊടുക്കുന്നത് അവരുടെ സ്വഭാവവും നടത്തയും ആചാരവും മററും കൊണ്ട് ശക്യമായിരുന്നാൽ തന്നെയും എങ്ങനെയാണ്?"

അബ്ബുൽഫാസൽ പറഞ്ഞു: "അതെത്രയും ശരിയാണ്. ഇതിലും അധികമായി ഭേദങ്ങൾ ആവശ്യകങ്ങളോ അഥവാ ശക്യങ്ങളോ അല്ലെന്നു ഞാൻ മുൻപിൽ തന്നെ അറിയിച്ചിട്ടുണ്ടല്ലോ. കാര്യങ്ങളുടെ ഇപ്പോഴത്തെ സ്ഥിതിയെക്കുറിച്ചു ഞാൻ പ്രസ്താവിച്ചത് ഇതിലും അധികമായ ദോഷത്തെ പരിഹരിക്കുന്നതിനായി നമുക്ക് ഇപ്പോൾ അനുവർത്തിക്കേണ്ടിവന്നിരിക്കുന്ന മാറ്റം എത്രമാത്രം ദുസ്സഹമാണെന്നു കാണിക്കാൻ മാത്രമായിട്ടാണ്. ചാരന്മാരെന്നു സാവജ്ഞമായി നാം വിളിക്കുന്ന ഈ ആളുകൾ വാസ്തവത്തിൽ അത്ര നിന്ദ്യന്മാരല്ല. ഞാൻ പറഞ്ഞ തെളിവുപോലെ മര്യാദക്കാരും നമുക്ക് അത്യന്തം ആപ്തന്മാരും ആണ്. അവർക്കു തക്കതായ പ്രതിഫലം കൊടുക്കുന്നുണ്ട്, ശരിതന്നെ. എന്നാൽ അത്ര വേണമെന്നില്ല. അതു കൂടാതെയും അവർ നമ്മോടു വിശ്വസ്തന്മാരായിരിക്കും. അവർ നിസ്സംശയമായി നമുക്കു നല്ലവണ്ണം ഉപകരിച്ചിട്ടും ഉണ്ടല്ലോ. അവരല്ലേ സാൽഹണൻെറ കപടതന്ത്രത്തേയും അതിലുമധികം ഗൌരവമുള്ളതായ ഗോരക്ഷൻെറ കൃത്രിമത്തേയും കണ്ടുപിടിച്ചത്?".

ഫൈഫ്സി സാകൂതമായി പറഞ്ഞു: "ആ യോഗിതന്നെയല്ലേ ചക്രവർത്തിക്ക് അയാളുടെ പേരിൽ തിരുവുള്ളമുണ്ടെന്നു കുറേനാൾ വലിപ്പം ഭാവിച്ചുംകൊണ്ടിരുന്നത്? അയാൾ തിരുമനസ്സിലെ അടുക്കൽ പ്രയോഗിപ്പിച്ചു കാണിച്ച യോഗാഭ്യാസരഹസ്യങ്ങൾകൊണ്ടു വിശേഷിച്ച് ഒരറിവും സിദ്ധിച്ചതായി ഞാൻ അറിയുന്നില്ല."

അക്ബർ താൻ എത്ര ബുദ്ധിമാനായിരുന്നിട്ടും ക്ഷണനേരമെങ്കിലും ആ വഞ്ചകനാൽ ഭ്രമിപ്പിക്കപ്പെട്ടുപോയതിൻെറ സ്മരണ ഉണ്ടായപ്പോൾ മുഖത്ത് അല്പം ഭാവം മാറി. എന്നാൽ തല്ക്കാലോചിതമായി കല്പകർ മാധ്യസ്ഥ്യത്തെ സ്വീകരിച്ച് ആ സംഭാഷണത്തെ ഇടന്ന് പറഞ്ഞു: "ആ ഗോരക്ഷകനുമായി കഴിയുന്നേടത്തോളം ഏടപെടാതിരിക്കുന്നതാണ് നന്ന്. അയാളെക്കുറിച്ചു നാം കരുതിയി

ഭിക്കേണ്ടത് ആവശ്യകമാണെന്ന കാണിക്കുന്ന ചില സംഗതികൾ എൻെറ പൂർവശിഷ്യനായ സിദ്ധൻ എന്നോടു പറഞ്ഞിട്ടുണ്ട്. എങ്കിൽ പുരാതനമായും ഇപ്പോൾ വിസ്മൃതപ്രായമായും ഉള്ള യോഗശാസ്ത്രത്തിൽ നമുക്ക സമ്പാദിക്കാൻ കഴിയുന്നതിലധികം ജ്ഞാനം ആയ്യാൻമാക്ക പരമ്പരയാ ലഭിച്ചിട്ടുണ്ട്."

അക്ബർ ഉദ്വേഗത്തോടെ ഫൈസിയോടു പറഞ്ഞു: "അതാ കണ്ടില്ലയോ! ബ്രാഹ്മണരുടെ വേദശാസ്ത്രാദികളിൽ നല്ല പരിചയമുള്ള നമ്മുടെ സ്നേഹിതനായ കല്പകർ യോഗശാസ്ത്രത്തെ അത്ര നിസ്സാരമാണെന്ന വിചാരിക്കുന്നില്ല."

ഫൈസി പറഞ്ഞു: "ഗ്രാഹ്യങ്ങളായ അനേകവിഷയങ്ങളെ നമുക്ക പഠിപ്പിച്ചു തന്നിരിക്കുന്ന ബുദ്ധിമാനായ നമ്മുടെ സ്നേഹിതൻ അങ്ങിനെ പറകയാണെങ്കിൽ അതിൽ സാരമായി വല്ലതും ഉണ്ടെന്ന ഞാൻ മനസ്സോടെ സമ്മതിക്കാം. എന്നാൽ, കല്പകരേ! പ്രാചീനമായ ഈ ശാസ്ത്രത്തിൽ നിന്ന് എന്തു പ്രയോജനമുണ്ടാകുമെന്നാണു നിങ്ങൾ വിചാരിക്കുന്നതെന്ന ഞാൻ ചോദിക്കുന്നതിനെ നിങ്ങൾ ക്ഷമിക്കണം. ഞാൻ അറിഞ്ഞേടത്തോളം ഇത് മോക്ഷസാധകമാണെന്ന പറഞ്ഞുംകൊണ്ട് ഓരോ കൌശലപ്രയോഗങ്ങളെ പ്രതിപാദിച്ച് മൂഢന്മാരെ ഭ്രമിപ്പിക്കുന്ന ഒരു ഗൂഢതന്ത്രമല്ലാതെ മറ്റൊന്നും അല്ല."

കല്പകർ ഉത്തരം പറഞ്ഞു: "പതഞ്ജലിപ്രണീതമായ ഈ ശാസ്ത്രത്തെക്കുറിച്ച് എൻെറ അഭിപ്രായം അത്ര പ്രതികൂലമായിട്ടില്ല. എന്നാൽ ഇതിൽ പരമമായ തത്വം അടങ്ങീട്ടുണ്ടെന്ന എനിക്ക വിശ്വാസമില്ല. ജീവാത്മാവിന്ന പരമാത്മാവിൽ ലയമുണ്ടാകും എന്നുള്ള യോഗശാസ്ത്രസിദ്ധാന്തം അത്ര തെറ്റാണെന്ന ഞാൻ വിചാരിക്കുന്നില്ല. മരണാനന്തരാവസ്ഥയിൽ ജീവാത്മാവിന്ന പരമാത്മാവിൽ ലയം ഉണ്ടാക്കുന്നതായ മനുഷ്യഹൃദയത്തിൻെറ ഗൂഢതത്വത്തെ വിശദീകരിക്കാൻ യോഗാഭ്യാസം പര്യാപ്തമാകുമോ എന്ന് എനിക്ക സംശയമാണ്. ചിത്തവൃത്തിനിരോധം പരിണാമത്തിൽ മോക്ഷസാധകമായിത്തീരുമെന്നുള്ള സിദ്ധാന്തം അത്ര ത്യാജ്യമല്ല."

അക്ബർ പറഞ്ഞു: "ഇത് എൻെറ അഭിപ്രായത്തിന്ന യോജിച്ചിരിക്കുന്നു. ഈ ചിത്തവൃത്തിനിരോധത്തിന്ന ആവശ്യകമായ ആ

ത്മസംയമനം തന്നെയാണ് നമ്മുടെയും സ്വമതത്തെ പ്രചരിപ്പിക്കാനായി പശ്ചിമദേശങ്ങളിൽ നിന്നും വന്നിട്ടുള്ള പാതിരിമാരുടെയും ദർശനങ്ങളിൽ സാരമായി പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ എല്ലാവക്കും, വിശിഷ്യ തത്വജ്ഞാനികൾക്കു, ഗൂഢാർത്ഥമായ മറ്റൊരു വിഷയം ഇല്ലയോ? ഈ ആത്മസംയമനം എത്രതന്നെ ശ്രേഷ്ഠമായിരുന്നാലും ഇതുകൊണ്ട് ഈ പ്രപഞ്ചത്തിൽ കാണുന്ന സ്ഥൂലസൂക്ഷ്മങ്ങളുടെ ശാശ്വതമായ സംയോഗത്തെ കുറിച്ചു നമുക്ക് എന്തറിയാൻ കഴിയും?

കല്ലൂകസ് ഉത്തരം പറഞ്ഞു: "ശരിതന്നെ. ദേഹത്തിൻെറയും ദേഹിയുടെയും ധർമ്മങ്ങളെക്കുറിച്ചു ഗാഢമായി പര്യാലോചിക്കാത്ത ഒരു തത്വജ്ഞാനി ആ പേരിനു അർഹനായിരിക്കയില്ല. എന്നാൽ ആ വസ്തു തങ്ങളിൽ ഉള്ള സംബന്ധത്തിൻെറ ദുർജ്ഞേയമായ തത്വത്തെ വിശദീകരിക്കാൻ ആർക്കു കഴിയും?"

ഡൈഫ്സി ഉത്തരം പറഞ്ഞു: "ആർക്കും കഴികയില്ല. ആരാലും അത് ഇതുവരെയും വിശദീകരിക്കപ്പെട്ടിട്ടില്ല. ഇനിമേൽ വളരെ കാലം കൊണ്ട് സിദ്ധിക്കാവുന്ന ജ്ഞാനം ഈ വിഷയത്തെ വിശദീകരിക്കുമോ എന്നുള്ളത് ഇപ്പോൾ നമുക്ക് ഊഹിക്കാൻ അശക്യമാണ്. എന്നാൽ തൽക്കാലത്തേക്കു പ്രാചീനന്മാരും അദ്യതനന്മാരുമായ എല്ലാ അഭിജ്ഞന്മാരും വിശ്വസിക്കയും, അവരിൽ പലരും ഏറ്റക്കൊ വിശദമായി പ്രതിപാദിക്കയും ചെയ്തിട്ടുള്ളതിൻവണ്ണം ഈ പ്രപഞ്ചത്തിൽ അനാദിയായും അനന്തമായും ഒരു ശാശ്വതമായ ജീവൻ ഉണ്ടെന്നും, നികൃഷ്ടാവസ്ഥയിൽ നിന്നും ക്രമേണ ഉൽകൃഷ്ടാവസ്ഥയെ പ്രാപിക്കുന്നതായ ഒരു വികാസം അതിൻെറ ധർമ്മമാണെന്നും ഉള്ള അറിവുകൊണ്ട് നാം തൃപ്തിപ്പെടേണ്ടതല്ലയോ? മനുഷ്യരായ നാമെല്ലാം അവരവരുടെ ശക്തിക്കു തക്കവണ്ണം ക്രമേണ ആ വികാസത്തെ പ്രാപിക്കാൻ ഈശ്വരനാൽ കല്പിക്കപ്പെട്ടിട്ടുള്ളവരാണ്. നമ്മുടെ ഉദ്ദേശ്യങ്ങൾ ഉൽകൃഷ്ടങ്ങളാകുന്തോറും നികൃഷ്ടങ്ങളായ വിചാരങ്ങൾ പ്രതിനിവർത്തിക്കയും, സഹസൃഷ്ടന്മാരുടെയും ജനസമുദായത്തിൻെറയും രാജ്യത്തിൻെറയും ഗുണത്തിനു നിരഭിസന്ധിയായ ചൈതന്യവും നമുക്കു ജനിക്കയും ചെയ്യും."

അക്ബർ പറഞ്ഞു: "യോഗ്യനായ ഫൈഫ്സി! നിങ്ങൾ പറഞ്ഞതു് വളരെ നന്നായി. എന്നാൽ അതെല്ലാം ശരിയായിരിക്കാമെങ്കിലും അതുകൊണ്ടു നിങ്ങൾക്കു അലംഭാവം ഉണ്ടാകുന്നുണ്ടോ? അതല്ലാതെയും അതിലധികമായും ചിലതിൽ നിങ്ങൾക്ക് ആഗ്രഹം തോന്നുന്നില്ലയോ?"

ഫൈഫ്സി ഉത്തരം പറഞ്ഞു: "നിശ്ചയമായി ഉണ്ട്. കേവലം അതിന്റെ ഒരു സാമാന്യജ്ഞാനത്താൽ നമുക്കു തൃപ്തിയുണ്ടാകുന്നില്ല. അതിനെ വിശേഷതരമായി മനസ്സിലാക്കയും, ഉപയോഗിക്കയും, പരമാത്മാവിനും ജീവാത്മാവിനും തമ്മിലുള്ള സംബന്ധത്തെ അറികയും ചെയ്യുന്നതിനു നമുക്കു താല്പര്യം തോന്നുന്നു. തത്വശാസ്ത്രത്തെ അഭ്യസിക്കുന്ന എല്ലാവരും ഇതിനായിത്തന്നെയാണ് ശ്രമിക്കുന്നതു്."

ചക്രവർത്തി പറഞ്ഞു: "ഞാൻ പറഞ്ഞതു് നിങ്ങൾക്കു നല്ലവണ്ണം മനസ്സിലായില്ല. എന്നാൽ നിങ്ങൾ പറഞ്ഞതെല്ലാം ഞാൻ സമ്മതിക്കാം. ഞാൻ ചോദിച്ചതിന്റെ താല്പര്യം മറ്റൊന്നും അല്ല. നിങ്ങൾ പറയുന്ന ഈ ആത്മാവിന്റെ ഉത്ഭവം അതിൽ നിന്നു തന്നെയോ അതിലും ഉൽകൃഷ്ടതരമായ ഒരു ചൈതന്യത്തിൽ നിന്നോ? എന്നാണ്."

ഫൈസി ഉത്തരം പറഞ്ഞു: ചൈതന്യം ഈ ആത്മാവിന്റെ ധർമ്മമാണ്. അതു് ഈ പ്രപഞ്ചത്തിൽ അനേകപ്രകാരേണ പ്രകടീഭവിക്കുന്നുണ്ട്. അതുകൊണ്ട് ഒരു വസ്തുവിന്റെ ധർമ്മം അതിന്റെ കാരണമായിട്ടും വരുന്നതു് സംഭാവ്യമാണോ?"

കുറേനേരത്തേക്ക് എല്ലാവരും മൌനികളായിരുന്നു. ചക്രവർത്തി എന്താണ് ഉത്തരം പറയേണ്ടതു് എന്നാലോചിച്ചു. എന്നാൽ ശിരഃകമ്പം ചെയ്തല്ലാതെ ഒന്നും പറഞ്ഞില്ല.

ഒടുവിൽ അബുൽഫസൽ ഫൈഫ്സിയോടു പറഞ്ഞു: "എന്റെ അനുജാ! തന്റെ വാദം എത്രയും യുക്തിയുക്തമായിരിക്കുന്നു. എങ്കിലും നമ്മുടെ പൂജിതനായ ചക്രവർത്തിയെ പോലെ തന്നെ ഞാനും ഇതുകൊണ്ടു തൃപ്തിപ്പെടുന്നില്ല. ഈ ആത്മാവിനെക്കുറിച്ചുള്ള വിചാരംകൊണ്ടു നമുക്ക് എന്തു പ്രയോജനമാണ് സിദ്ധിക്കുന്നതു്?"

ഫൈസി സസ്മിതമായി പറഞ്ഞു: "ഇതുകൊണ്ടു നമുക്ക് ഒരു പ്രയോജനവും വേണ്ട. ഇതു് വാസ്തവമാണെങ്കിൽ നാം ഇതിനെ അംഗീകരിക്കണം. അതുകൊണ്ടു നമുക്കു തൃപ്തിയോ സന്തോഷമോ ഉണ്ടാകുമോ എന്നുള്ള ഭാഗം നോക്കേണ്ട. വാസ്തവമായും നന്നായും ഉള്ള എല്ലാത്തിനേയും കുറിച്ച് ഒരു ശ്രദ്ധയെ ജനിപ്പിക്കാൻ കഴിയുന്നേടത്തോളം മാത്രം എന്റെ അഭിപ്രായം ഈ ലോകത്തിൽ ഒരു വിലയുള്ളതാണെന്നു ഞാൻ ഉപപാദിക്കാം. അതിലധികമായി എന്താണ് നമുക്ക് അപേക്ഷിക്കാവുന്നത്?"

അബൂൾഫസൽ ഉത്തരം പറഞ്ഞു: "താൻ പറഞ്ഞത് ശരിയാണ്. എന്നാൽ നമ്മെക്കുറിച്ചല്ല മുഖ്യമായി ഞാൻ പറഞ്ഞത്. വിദ്യാഭ്യാസവും ജ്ഞാനവും കുറഞ്ഞവരാണെങ്കിലും നിത്യമായി പ്രത്യക്ഷാനുഭവമുള്ളതിൽ ഉപരിയായി ഒന്നിനെ അറിയുന്നതിനു താല്പര്യമുള്ളവരായ ജനങ്ങളെക്കുറിച്ചാണ്. ഈ തത്വങ്ങളെ ജനങ്ങൾക്കെല്ലാവർക്കും സുഗ്രഹങ്ങളാകുന്നതായ ഒരു സമ്പ്രദായത്തിൽ പ്രതിപാദിക്കുന്നത് ശക്യമല്ലയോ?"

അക്ബർ പറഞ്ഞു: "ഇത് ഞാൻ പലതവണയും വിചാരിച്ചിട്ടുള്ളതാണ്. ഈ തത്വങ്ങളെ പ്രതിപാദിക്കുന്നതിനു നൂതനമായി പ്രതിമകളെയോ ചിഹ്നങ്ങളേയോ കണ്ടുപിടിക്കുന്നത് അശക്യമാണെങ്കിൽ ജനങ്ങളുടെ മതവിശ്വാസത്തിൽ നിന്നും സാഹിത്യാഭിരുചിയിൽ നിന്നും ഉത്ഭവിച്ചിട്ടുള്ള പുരാതനകാലങ്ങളിലെ രീതിയെ നമുക്കു സ്വീകരിക്കാൻ പാടില്ലയോ?"

അക്ബർ മിണ്ടാതിരുന്നപ്പോൾ ഫൈസി പറഞ്ഞു: "തിരുമനസ്സുകൊണ്ട് ഇപ്പോൾ കല്പിച്ചതിന്റെ താല്പര്യം എനിക്കു മനസ്സിലായി. അവിടുന്നു സ്ഥാപിക്കാൻ ഉദ്ദേശിക്കുന്നതും, അവിടുത്തെ വിശ്വസ്തമിത്രങ്ങളിൽ ചിലരെ ഇതിനുമുൻപിൽ തന്നെ ധരിപ്പിച്ചിട്ടുള്ളതും ആയ നൂതനമതത്തെ ആണ് അവിടുന്നു സൂചിപ്പിക്കുന്നത്. അങ്ങനെ അല്ലയോ?"

അക്ബർ ഉത്തരം പറഞ്ഞു: "നിങ്ങൾ വിചാരിച്ചത് ശരിതന്നെ. എന്നാൽ ഈ അവസരത്തിൽ ഞാൻ അതിനെക്കുറിച്ച് കുറെക്കൂടി പറയാം. അനേകദുർഗ്രാഹവിഷയങ്ങളെ വിശദീകരിച്ചിട്ടുള്ളതിനു വേണ്ടി ഞാൻ ഫൈസിയോടും കൂട്ടുകാരോടും കൃതജ്ഞനായിരിക്കുന്നു. എന്റെ അഭിപ്രായത്തെ പ്രതിപാദിക്കുന്നതിനു നമ്മളു

ണമായി നമ്മുടെ സംഭാഷണം ഈ പ്രകൃതത്തെക്കുറിച്ചായത് എനിക്കു സന്തോഷകരമാണ്. എന്നാൽ കേട്ടുകൊണ്ടാലും തത്വശാസ്ത്രജ്ഞന്മാൎക്കും അവരേക്കാൾ അറിവു കുറഞ്ഞവൎക്കും ഒരുപോലെ തൃപ്തികരമായും യുക്തിയുക്തമായും ഉള്ള ഒരു മതത്തെ ഏതുവിധത്തിലാണ് പ്രവൎത്തിപ്പിക്കേണ്ടത് എന്നു വളരെ നാളായി ഞാൻ ആലോചിച്ചുവന്നു. ഒടുവിൽ പ്രാചീനന്മാരായ പൌരസ്ത്യന്മാരാലും വിശിഷ്യ ഹിന്തുക്കളുടെ വേദങ്ങളിൽ പറയപ്പെട്ടിട്ടുള്ള ഋഷികളാലും സ്വീകൃതങ്ങളായ പ്രതിമകളെ കുറിച്ച് എനിക്കു അറിവു കിട്ടിയപ്പോൾ എന്റെ ഉദ്ദേശ്യം ഏകദേശം സിദ്ധമായി. ആ പ്രതിമകൾ നിങ്ങൾക്കു നല്ലവണ്ണം അറിവുള്ള സൂൎയ്യനും അഗ്നിയും ആണ്. പ്രകാശത്തെയും ഊഷ്മാവിനേയും എത്രയും ആശ്ചൎയ്യകരമായി പ്രത്യക്ഷീകരിക്കുന്നു * ചിത്രഭാനുക്കളെ കുറിച്ചു ചിന്തിക്കുന്നത് പ്രഥമദൃഷ്ടിയിൽ നിസ്സാരവും നിരൎത്ഥകവുമായി തോന്നുമായിരിക്കാം. എന്നാൽ സൂക്ഷ്മമായി ആലോചിക്കുമ്പോൾ ഇവയിൽ ഒരു ഉൽകൃഷ്ടമായ തത്വം അന്തൎഭവിച്ചിരിക്കുന്നു. അത് ഭാവികളായ അനേകവൎഷശതങ്ങളിൽ ഉണ്ടാകാവുന്ന ജ്ഞാനം നിമിത്തം എത്രയും ഉന്നതമായ ഒരു പദത്തെ പ്രാപിക്കുന്നതായിരിക്കാം." രാജഗൃഹത്തിന്റെ അനാവൃതമായ അളിന്ദത്തിലേക്കു തിരിഞ്ഞ് മന്ദമന്ദമായി അസ്തമിക്കുന്ന ലോകബാന്ധവനെ അംഗുലികൊണ്ടു നിൎദ്ദേശിച്ച് അദ്ദേഹം തുടൎന്നു പറഞ്ഞു: "അതാ കണ്ടാലും! ഈ ലോകത്തിലുള്ള പ്രകാശത്തിന്റെയും ജീവന്റെയും ആ ശ്രേഷ്ഠമായ പ്രതിരൂപം നാളെ ഏറാവും ശോഭയോടെ പ്രത്യാഗമിക്കുന്നതിനായി നമ്മെ വിട്ടുപിരിയുന്നു. ആദ്യകാലത്തിൽ മനുഷ്യർ ആദിത്യനെ ഈശ്വരനായി ആദരിക്കയും സ്തോത്രങ്ങളെ കൊണ്ട് ആരാധിക്കയും ചെയ്തിരുന്നു. പ്രാചീനപണ്ഡിതന്മാർ അദ്ദേഹത്തിനെ ലോകത്തിൽ കാണുന്ന ശക്തികൾക്കെല്ലാം നിദാനമായിട്ടാണ് വിചാരിച്ചിട്ടുള്ളത്. എന്തെന്നാൽ സകലത്തിനും ജീവനെ കൊടുക്കുന്നത് പ്രകാശവും ഊഷ്മാവുമല്ലയോ? ആദിത്യന്റെയും ചന്ദ്രന്റെയും നക്ഷത്രങ്ങളുടെയും വിദ്യുത്തിന്റെയും നാം പാകാദികൾക്കുപയോഗിക്കുന്ന അഗ്നിയുടെയും പ്രകാശത്തിൽ ചിലപ്പോൾ ഹിതകരമായും ചിലപ്പോൾ ഭയങ്കരമായും നാശകരമായും ഉള്ള വിധത്തിൽ തേജസ്സിന്റെ അത്യന്തസാധാരണങ്ങളായ ആവിൎഭാവങ്ങൾ നമ്മു

* സൂൎയ്യനും അഗ്നിയും. "സൂൎയ്യവഹ്നീ ചിത്രഭാനൂ." അമരം.

ക്കു പ്രത്യക്ഷീഭവിക്കുന്നുണ്ട്. നാം എപ്പോഴും അവധാരണം ചെയ്യുന്നില്ലായിരിക്കാമെങ്കിലും ഭൂമിയിലും ഇതരഗോളങ്ങളിലും മനുഷ്യരിലും മൃഗങ്ങളിലും ജലത്തിലും സർവ്വത്ര ഇതിൻെറ ശക്തി സന്നിഹിതയായിരിക്കുന്നു. ഇത് വാസ്തവത്തിൽ ഇപ്രകാരമാണെങ്കിൽ ഫൈസി ഇപ്പോൾ പറഞ്ഞ ഒരു ചൈതന്യത്തിൻെറ ചിഹ്നമായി ഈ ശക്തിയെ ഗ്രഹിക്കുന്നതു കേവലം ഒരു കവികല്പനയാണെന്നു വിചാരിക്കപ്പെടുമോ? നമ്മുടെ സ്നേഹിതനായ അബുൽഫാസൽ എൻെറ അഭിപ്രായത്തോടു യോജിച്ചിരിക്കുന്നു എന്നു മാത്രമല്ല, ഈ നൂതനമതത്തെ ജനങ്ങളുടെ ഇടയിൽ നടപ്പാക്കുന്നതിനു ഭൂമികയും അവർ ഇപ്പോഴുള്ള അനേക മിഥ്യാജ്ഞാനങ്ങൾക്കു പകരം ഇതിനെ സ്വീകരിക്കയില്ലയോ എന്നു പരീക്ഷിക്കയും ചെയ്യുന്നതിനു അയാൾ ഉൽകണ്ഠിതനായും ഇരിക്കുന്നു. മറ്റുള്ള മതങ്ങളിൽ നിന്നും ഇതിനെ തിരിച്ചറിയുന്നതിനു ഒരു പേർ ആവശ്യപ്പെട്ടു. എന്നാൽ ഒരു പേരു കൊണ്ടു പൂർണ്ണമായ അർത്ഥം വെളിപ്പെടുകയില്ലെങ്കിലും "ദൈവൈക്യം" എന്നത് അയുക്തമായി തോന്നിയില്ല. പകൽ സമയത്തിലും പ്രഭാതത്തിലും സൂര്യനേയും രാത്രിയിൽ അഗ്നിയേയും ഉചിതങ്ങളായ സ്തോത്രങ്ങളെ കൊണ്ടു വന്ദിക്ക മാത്രമല്ലാതെ ഇതിൽ മറ്റു കർമ്മങ്ങളൊന്നും ആവശ്യകങ്ങളല്ല." അനന്തരം ചക്രവർത്തി ഇപ്രകാരം പറഞ്ഞ് ഉപസംഹരിച്ചു. "ഇതിനെക്കുറിച്ച് ഏതാനും ചിലത് മുമ്പിൽ തന്നെ ഞാൻ നിങ്ങളോടു പ്രസ്താവിച്ചിട്ടുള്ളതല്ലാതെ എല്ലാം പൂർണ്ണമായി വിവരിച്ചിട്ടില്ല. ഇപ്പോൾ അതിനു അവസരം ഉണ്ടായി. നിങ്ങളുടെ അഭിപ്രായം എന്താണെന്നു നിർവ്യാജമായി എന്നോടു പറയണം".

അദ്ദേഹത്തിൻെറ അപേക്ഷപ്രകാരം അവരാരും ഉടനെ അഭിപ്രായം പറയുന്നതിനു മനസ്സുള്ളവരായി കാണപ്പെട്ടില്ല. ഒടുവിൽ ഫല്ലുകർ പറഞ്ഞു:

"ബുദ്ധിമാനായ ചക്രവർത്തി! ഞങ്ങൾ ഉടനെ ഉത്തരം പറയാൻ സന്നദ്ധന്മാരല്ലാത്തതിനെ ക്ഷമിക്കണം. തിരുമനസ്സുകൊണ്ടു കല്പിച്ച സാരമേറിയ സംഗതിയെക്കുറിച്ചു ഒരൊ ആലോചിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ കല്പിച്ചതിൽ പ്രലോഭിപ്പിക്കുന്നതായി വളരെ ഉണ്ട്. എന്നാൽ എൻെറ സ്വാധീനമായ അഭിപ്രായത്തിൽ ഗൌരവമായി ആലോചിക്കേണ്ട ഭാഗവും വളരെ ഉണ്ട്. പ്രാചീനന്മാരാ

ര കവികളിൽ നിന്നും തത്വജ്ഞാനികളിൽ നിന്നും അവിടുന്ന് എടുത്തിട്ടുള്ള പ്രതിമകളുടെ മാഹാത്മ്യത്തെ സമ്മതിക്കുന്നതിൽ എനിക്കു അശേഷം സംശയമില്ല. എന്നാൽ അവയെ ദൈവത്വേന കല്പിക്കുന്നതിൽ അബദ്ധമില്ലയോ? ഈ പ്രതിമകളിലാണ് ദൈവൈക്യം എന്നു ജനങ്ങളെ ധരിപ്പിച്ച് അവർ അതിനെ സ്വീകരിച്ചു കഴിഞ്ഞാൽ ഇവ നിത്യമായി പ്രത്യക്ഷീഭവിക്കുന്നവ ആകകൊണ്ട് ഇവയെക്കുറിച്ചുള്ള ഗൌരവം ക്രമേണ ലുപ്തമാകയും ഒടുവിൽ കേവലം ഒരു ബാഹ്യതന്ത്രം മാത്രമല്ലാതെ ദൈവാരാധനത്തിന്റെ സാരമൊന്നുമില്ലാതായി തീരുകയും ചെയ്യും. ഇപ്പോൾ കല്പിച്ച് സ്ഥാപിക്കാൻ ആലോചിക്കുന്ന ഈ മതം തന്നെ ഒരു കാലത്ത് വളരെ ജനങ്ങളാൽ വിശ്വസിക്കപ്പെട്ടതായിരുന്നു എന്ന് നാം നല്ലവണ്ണം ആലോചിക്കണം. പിന്നെ അത് എങ്ങനെയായി തീർന്നു? ഇദാനീന്തനകാലങ്ങളിൽ മാത്രമല്ല, പ്രാചീനകാലങ്ങളിലും ആരാധ്യവസ്തുവിനെക്കുറിച്ചു സംശയം ജനിച്ച് മതിമാന്മാരായ അനേകം ആളുകൾ ഇങ്ങനെ ചോദിച്ചിട്ടുള്ളതായി ഋഗ്വേദത്തിൽതന്നെ കാണുന്നുണ്ട്: 'യാതൊരുത്തൻ ജീവനേയും ബലത്തേയും തരുന്നുവോ, യാതൊരുത്തന്റെ ആജ്ഞയെ ദേവന്മാർ എല്ലാവരും അനുഷ്ഠിക്കുന്നുവോ, മൃത്യുവും അമൃത്യുവും യാതൊരുത്തന്റെ ഛായയാകുന്നുവോ, നമ്മാൽ ആരാധ്യനായ ആ ഈശ്വരൻ ആരാണ്? ആ കാലത്തും ജീവന്റെയും ശക്തിയുടെയും പ്രതിമകളായി സൂര്യനേയും അഗ്നിയേയും കൊണ്ട് മനുഷ്യർ തൃപ്തന്മാരായില്ല. പിന്നെ ഇപ്പോൾ ഈ 'ദൈവൈക്യം' പൂർവകാലത്തെ അഗ്നിസൂര്യാരാധനത്തെക്കാൾ അധികമായ ഒരു ഫലത്തെ ജനിപ്പിക്കുമോ?"

അക്ബർ ഒന്നും ഉത്തരം പറയാതെ ഫൈസിയോടു "നിങ്ങളുടെ അഭിപ്രായം എന്താണ്?" എന്നു ചോദിച്ചു:

അയാൾ ഉത്തരം പറഞ്ഞു: "എന്റെ യോഗ്യനായ സ്നേഹിതൻ പറഞ്ഞതിലധികം ഒന്നും എനിക്കു പറയാനില്ല. പൂർവകാലത്തിലുണ്ടായിരുന്ന സംശയത്തെക്കുറിച്ചു പ്രസ്താവിക്കുന്നതായി അദ്ദേഹം എടുത്തുപറഞ്ഞ വേദവാക്യത്തിലെക്കാളധികം സ്പഷ്ടമായി വേദത്തിൽ തന്നെ മറ്റൊരു വാക്യം ഉണ്ട്. 'ഈ ഗൂഢതത്വത്തെ ആരറിയുന്നു? എവിടെ നിന്നാണ് ഈ പ്രപഞ്ചമെല്ലാം ഉത്ഭവിച്ചത്?

ഇതെല്ലാം ഈശ്വരന്റെ സങ്കല്പം കൊണ്ടു കല്പിച്ചതാണോ? എന്നാൎക്കറിയാം? ഈശ്വരനു തന്നെ അറിയാം. അഥവാ അദ്ദേഹത്തിനു തന്നെ അറിയാൻ വഹിയായിരിക്കാം.' അതുകൊണ്ട് ഈ സംശയം മതം ഉണ്ടായകാലത്തിൽ തന്നെ ജനിച്ചിട്ടുണ്ട്. എന്നാൽ ഈ സംശയവും, നൂതനമായി ഒരു മതത്തെ സ്ഥാപിക്കാൻ പോകുമ്പോൾ നിയമേന ഉണ്ടാകുന്നതും 'ദൈവൈക്യം' എന്ന ഈ നൂതനമതത്തെ ഗ്രഹിപ്പിച്ചിട്ടുള്ളവരിൽ ചിലൎക്കു തന്നെ ഇപ്പോൾ ഉള്ളതും ആയ വിരോധവും ഇരിക്കട്ടെ. അക്ബറെ പോലെ ഉള്ള ഒരാൾ ഇതിനെ ഗണിക്കയില്ല. എന്നാൽ നിസ്സാരമെന്നു തള്ളിക്കളയാൻ പാടില്ലാത്തതും ഇപ്പോൾ കല്പകർ സൂചിപ്പിച്ചതുമായ മറ്റൊരു ദോഷമുണ്ട്. അല്ലാ എന്നോ ദൈവം എന്നോ ഒരു സംജ്ഞയെ നാം കല്പിച്ചാൽ അത് അനാദിനിധനമായ ഒരു ചൈതന്യത്തിനു പകരം അജ്ഞാനികൾക്കു കേവലം സൂൎയ്യനേയോ അഗ്നിയേയോ പോലുള്ള ഒരു വ്യക്തിയെ നിൎദ്ദേശിക്കുന്നതായി പരിണമിക്കും. അപ്പോൾ 'ദൈവൈക്യം' എന്നതിന്റെ ഉദ്ദേശ്യം നഷ്ടമാകും. പിന്നെ തിരുമനസ്സുകൊണ്ട് ഏൎപ്പെടുത്തുന്ന മതത്തിനാൽ എന്തു ഫലം സിദ്ധിക്കും?"

അബുൽഫാസൽ ചോദിച്ചു: "എന്നാൽ, ഫൈസി! ജനങ്ങൾക്കു ജ്ഞാനം വൎദ്ധിപ്പിക്കുന്നതിനു എന്തു ചെയ്യണമെന്നാണ് തന്റെ അഭിപ്രായം? ചക്രവൎത്തി ഇച്ഛിക്കുന്ന പരിഷ്കാരത്തെ ഏൎപ്പെടുത്തുന്നതിനുള്ള മാൎഗ്ഗം എന്താണ്?"

ഫൈസി ഉത്തരം പറഞ്ഞു: "ചൈനാരാജ്യത്തുള്ള തത്വജ്ഞാനികളും പരിഷ്കാരപ്രവൎത്തകന്മാരായ എല്ലാ മഹാന്മാരും ഒരു മതത്തേയും അഭ്യുപഗമിക്കാതെ ആയിട്ട് വളരെക്കാലമായിരിക്കുന്നു. എന്നാൽ ജനങ്ങൾക്കു ജ്ഞാനം വൎദ്ധിപ്പിക്കുന്നതിനുള്ള മാൎഗ്ഗം അവർ ആരംഭിച്ചിട്ടുണ്ട്. നാം ആ വിഷയത്തിൽ ശ്രമിച്ചിട്ടില്ല. അത് സൎവ്വോപരി ജനങ്ങളുടെ വിദ്യാഭ്യാസമാണ്. ഇതൊന്നു മാത്രമേ ജനസമുദായത്തിന്റെ പരിഷ്കാരത്തിനു നിശ്ചിതമായി ഉപയോഗപ്പെടുകയൊള്ളൂ. അതിന്റെ ഫലങ്ങൾ ഉടനെ പ്രത്യക്ഷീഭവിക്കയില്ല എന്നുള്ളതു വാസ്തവം തന്നെ. ഒരു മഹത്തായ കാൎയ്യത്തെ ആരംഭിക്കുന്നവർ അതിനു പരിണാമത്തിൽ നിശ്ചിതമായി ഉണ്ടാകു

ന്ന ഫലത്തെ കാണ്മാനിടവരുന്നത് അപൂൎവ്വമായിട്ടെ ഉള്ളൂ. എന്നാൽ ഏതു പ്രമാണത്തെ അനുസരിച്ചെങ്കിലും ഒരു നൂതനമതത്തെ പ്രചരിപ്പിച്ചാൽ അത് കുറച്ചുകാലത്തേക്കു നിലനില്ക്കുമെങ്കിലും അവസാനത്തിൽ ക്ഷയിച്ചുപോകുന്നതു നിശ്ചയമാണ്."

അക്ബർ ഉത്തരം പറഞ്ഞു: "നിങ്ങൾ പറഞ്ഞത് വാസ്തവം തന്നെ. അതിനെക്കുറിച്ചു ഞാൻ നല്ലവണ്ണം ആലോചിക്കുന്നതാണ്. നമ്മുടെ നൂതനമതത്തെ ജനങ്ങളുടെ ഇടയിൽ പ്രവൎത്തിപ്പിക്കുന്നതിനു ഏതെങ്കിലും ബലമായ തടസ്ഥം നേരിടുന്ന പക്ഷം അതിനെ നമ്മുടെ മിത്രവൎഗ്ഗത്തിനുള്ളിൽ മാത്രം വച്ചുകൊള്ളുന്നത് പക്ഷേ നന്നായിരിക്കും. എങ്കിലും എന്റെ പ്രിയമായ ഈ ഉദ്യമത്തെ ഞാൻ ഉടനെ ഉപേക്ഷിക്കുമെന്നു നിങ്ങൾ വിചാരിക്കരുത്. നമുക്ക് ഇതിനെക്കുറിച്ച് ഇനിയും സംസാരിക്കാം. എന്നാൽ ഇപ്പോൾ ഇങ്ങനെ ഇരിക്കട്ടെ. രാജ്യകാൎയ്യങ്ങളെക്കുറിച്ചു നമുക്കു ശ്രദ്ധിക്കേണ്ടതുണ്ടല്ലോ. എന്റെ സ്നേഹിതന്മാരേ! നിങ്ങൾ സ്വാഭിപ്രായങ്ങളെ എല്ലാം പറഞ്ഞതിനു വേണ്ടി ഞാൻ നിങ്ങളോടു കൃതജ്ഞനായിരിക്കുന്നു."

അബ്ബുൽഫസൽ ചക്രവൎത്തിയോടു യാത്രപറഞ്ഞ് തന്റെ സ്നേഹിതന്മാരാൽ അനുഗതനായിട്ട് മുൻപിൽ പറഞ്ഞിട്ടുള്ള രണ്ടു ചാരന്മാരുടെ അടുക്കൽ നിന്നും വൎത്തമാനത്തെ കേൾക്കാനായി തന്റെ ഗൃഹത്തിലേക്കു തിരിച്ചുപോയി.



## പന്ത്രണ്ടാം അദ്ധ്യായം.

### നിഗൂഢവധം.

ഒരു നിൎമ്മലമായി സ്പൃഹണീയമായുള്ള പ്രഭാതത്തിൽ സിദ്ധൻ രണ്ടു സാദികളാൽ അനുഗതനായിട്ടു ഒരു സാധാരണ ഭൃത്യനെ ഏല്പിക്കാൻ പാടില്ലാത്ത ഗൌരവമുള്ള ചില എഴുത്തുകളെ കൊടുക്കുന്നതിനു ഫത്തേപ്പൂരിലേക്കു പുറപ്പെട്ടു. സൂൎയ്യൻ നല്ലവണ്ണം പ്രകാശിച്ചു എങ്കിലും ആതപം ഊഷ്മളമായിരുന്നില്ല. വൃക്ഷങ്ങൾ വിചിത്രവൎണ്ണങ്ങളായ പതത്രിവൎഗ്ഗങ്ങളുടെ കളമധുരസ്വരങ്ങളാൽ മുഖരിതങ്ങളും, ശാഖയിൽ നിന്നു ശാഖയിലേക്കു പ്ലവനം ചെയ്യുന്ന ചെറിയ ശാഖാമൃഗങ്ങളാൽ ശോഭിതങ്ങളും ആയിരുന്നു. ചരാചരങ്ങളെല്ലാം ഉൽബുദ്ധങ്ങളായും ആനന്ദപൂൎണ്ണങ്ങളായും കാണപ്പെട്ടു. മാൎഗ്ഗത്തിൽ കാണപ്പെട്ട കൃഷീവലന്മാർ കൂടിയും തങ്ങൾക്കു സഹജയായുള്ള അലസഗതിയെ വിട്ടു സാത്വികമായ സന്തോഷത്തിൽ ഭാഗികളായി തീൎന്നതു പോലെ ഉത്സാഹത്തോടു കൂടി നടന്നിരുന്നു.

എന്നാൽ ഒരിക്കൽ ഉല്ലാസങ്ങളെയും മനോരഥങ്ങളെയും കൊണ്ടു പൂൎണ്ണഹൃദയനായിരുന്ന സിദ്ധനു ഇപ്പോൾ അവയൊന്നും ഇല്ലായിരുന്നു. അയാൾ നിരുത്സാഹനും ചിന്താക്രാന്തനും തൂഷ്ണീകനുമായി തന്റെ അനുചരന്മാരോടു കൂടി അശ്വപൃഷ്ഠാരൂഢനായി ഗമിച്ചു. ആദ്യം ആഗ്രായിൽ എത്തി പാൎവ്വീസ്സിനോടും അയാളുടെ സ്നേഹിതന്മാരോടും കൂടി സരസസല്ലാപം ചെയ്തുകൊണ്ടും, കോശാദ്ധ്യക്ഷന്റെ ശ്രേഷ്ഠയായ പുത്രിയെക്കുറിച്ചു പാൎവ്വീസ്സിന്റെ വിസ്രംഭസംഭാഷണങ്ങളെ സാനുകമ്പം ശ്രവിച്ചുകൊണ്ടും ഇരുന്ന സ്ഥിതിയിൽ നിന്നും ഭേദിച്ചു സിദ്ധൻ വേറെ ഒരാളായി തീൎന്നതുപോലെ കാണപ്പെട്ടു. പാൎവ്വീസ് ഈ ഭേദത്തെ നിൎദ്ധാരണം ചെയ്തു ആശ്ചൎയ്യപ്പെട്ടിരുന്നു എങ്കിലും വിവേകിയായിരുന്നതുകൊണ്ടു അതിന്റെ കാരണത്തെ ചോദിച്ചില്ല. സിദ്ധനുതന്നെയും തന്റെ സ്ഥിതി എത്ര ഭേദിച്ചു പോയി എന്നുള്ള ബോധം ഗാഢമായിട്ടുണ്ടായിരുന്നു. അയാൾ തന്റെ പ്രിയതമയുടെ നാമത്തെ ഉൽഘോഷിച്ചുംകൊണ്ടു പ്രപഞ്ചമെല്ലാം ജയിക്കാനെന്നുള്ള ഭാവത്തോടെന്നപോലെ അശ്വത്തിൽ ഉം

ഗിയോടു കൂടിയിരുന്ന് മുൻപെട്ടോടിക്കുന്നതു കല്പകർ കണ്ട ദിവസത്തിൽ നിന്നും അയാളുടെ സ്ഥിതി എത്ര ഭേദിച്ചുപോയി! റസിയായുടെ സാനുരാഗങ്ങളായ ആലിംഗനങ്ങൾക്ക് അനുഗ്രഹിക്കാൻ തോന്നിത്തുടങ്ങിയതിനു മുൻപിൽ ഇരാവതിയുടെ ഒരു ചുംബനം അയാൾക്കു പരമാനന്ദദായിരിക്കയും, രോഷവും വിശ്വാസഭംഗവും കൃതഘ്നതയും കൊണ്ടു താൻ അപരാധിയാണെന്നുള്ള ബോധം ജനിക്കുന്നതിനു മുൻപിൽ തന്റെ അന്തഃകരണം പരിശുദ്ധമായിരിക്കയും ചെയ്തിരുന്നപ്പോഴത്തേതിൽ നിന്നും വിധം എത്ര മാറിയിരുന്നു! അയാളുടെ വിചാരങ്ങൾ അയാൾക്ക് അത്യന്തം അസ്വാസ്ഥ്യകാരണങ്ങളായിരുന്നു; എന്തെന്നാൽ ഇപ്പോൾ പൂർവ്വാധികമായി അയാൾക്കു സംശയങ്ങൾ ജനിച്ചു. റസിയാ അയാളോടു വാസ്തവമായി വിശ്വാസ്യമുള്ളവളായിരുന്നോ? അതോ, അയാളെക്കാളധികം അവരുടെ സ്നേഹത്തിനു അർഹനായിരുന്ന അവരുടെ ഭർത്താവിനെ ഭാവിച്ചതുപോലെ തന്നെയാണോ അയാളെയും ഭാവിച്ചിരുന്നത്? സത്യമായി സലിം കാര്യങ്ങളെക്കുറിച്ചു വല്ലതും ആലോചിക്കാനായിട്ടു മാത്രമാണോ അവിടെ വന്നത്? അതോ വേറെ ഉദ്ദേശ്യങ്ങൾ ഉണ്ടായിരുന്നോ? ഇതുകൂടാതെ സിദ്ധൻ ക്രമേണ അധികമധികമായി ഉൾപ്പെട്ടുപോയ രാജദ്രോഹകൃത്യത്തിനായുള്ള ഉദ്യമത്തെക്കുറിച്ചു വിചാരിച്ചപ്പോൾ അയാൾക്ക് അതിന്റെ സ്വഭാവം വളരെ ഭേദപ്പെട്ടു തോന്നിത്തുടങ്ങി. അത് അയാളുടെ ജന്മഭൂമിയുടെ രക്ഷയ്ക്കായിട്ടു മാത്രമല്ലായിരുന്നു എന്നും, വേറെ ചില ഉദ്ദേശ്യങ്ങളോടു കൂടിയായിരുന്നു എന്നും തോന്നി. റസിയാ താൻതന്നെ ഏറ്റുപറഞ്ഞപ്രകാരം പലതവണയും അയാളെ വഞ്ചിച്ചിട്ടില്ലായിരുന്നോ? പിന്നെ ഇപ്പോൾ അവൾ പറഞ്ഞത് പരമാർത്ഥമാണെന്നു വിശ്വസിക്കുന്നതിനു എന്താണ് കാരണം? നൂതനമായ എന്തപകടത്തിലാണ് അയാൾ ഇപ്പോൾ അകപ്പെട്ടിരുന്നത്? എന്തൊരു കഠോരത്തെ ചെയ്യാനാണ് അയാൾ ഇപ്പോൾ പ്രയോജ്യനായി തീർന്നിരിക്കുന്നത്?

അയാളുടെ സാദികളിൽ ഒരുത്തൻ വിളിച്ചുപറഞ്ഞതു കേട്ട് അയാൾ ചിന്താനിദ്രയിൽ നിന്നു ഉണർന്ന് അവൻ കുന്തംകൊണ്ടു ചൂണ്ടിക്കാണിച്ച ദിക്കിലേക്കു നോക്കിയപ്പോൾ ദൂരത്തായിട്ട്, സാദിസംഘം യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്നതു കണ്ടു.

സിഖൻ അശ്വത്തെ പ്രേരണംചെയ്തു വേഗത്തിൽ ഓടിച്ചുംകൊണ്ടു് തന്റെ അനുചരന്മാരോടുകൂടി യുദ്ധം ചെയ്യുന്നവരുടെ അടുക്കൽ എത്തിയപ്പോൾ അബുൽഫസലിനേയും, അദ്ദേഹത്തിനെ വെട്ടുന്നതിനായി ഉദ്യോഗിക്കുന്നവനും സലീമിന്റെ കൂടെ താൻ പലപ്പോഴും കണ്ടിട്ടുണ്ടായിരുന്നവനും ആയ ബീർസിങ്ങ് എന്ന രാജാവിനേയും തിരിച്ചറിഞ്ഞു് അയാൾ അത്ഭുതപ്പെടുകയും പരിഭ്രമിക്കുകയും ചെയ്തു. ആ രാജാവിന്റെ അനുചരന്മാർ സിഖൻ മുതൽപേരെ കണ്ടു ഉടനെ അവരിൽ ഏതാനും പേർ അവരെ എതിർക്കാനായി വന്നു. അവരിൽ പ്രധാനിയെ സിഖൻ ക്ഷണത്തിൽ ആക്രമിച്ചു് കുന്തംകൊണ്ടു കുത്തി കുതിരയോടുകൂടി താഴെ തള്ളിയിട്ടു. പിന്നെ സിഖൻ വാൾ ഊരി ഒരു വെട്ടുകൊണ്ടു് മറെറാരു സാദിയെ താഴത്താക്കി. മൂന്നാമത് എതിരിട്ടുവന്നവൻ ഖഡ്ഗാഭ്യാസത്തിൽ സമർത്ഥനായ ഒരു ഭടനായിരുന്നതിനാൽ അവനെ ജയിക്കുന്നതിൽ സിഖന്നു കുറെ അധികം ശ്രമമുണ്ടായി. അയാളുടെ കൂടെ വന്നിരുന്ന സാദികൾ തങ്ങളെ എതിർത്തവരോടു നേരിട്ടിരിക്കുമ്പോൾ ബീർസിങ്ങിന്റെ അനുചരന്മാരിൽ പിന്നെയും ചിലർ അവരുടെ കൂട്ടുകാരെ സഹായിക്കാൻ വന്നുചേർന്നു. സിഖനും അയാളുടെ അനുചരന്മാരും പരാജിതന്മാരായിപ്പോകുമോ എന്നു ശങ്കിക്കത്തക്കവിധത്തിലായപ്പോൾ സിഖൻ സുപ്രയുക്തമായ ഒരു ഖഡ്ഗഘാതംകൊണ്ടു തന്റെ പ്രതിപക്ഷിയെ ഭൂതലത്തിൽ പതിപ്പിച്ചു് മറെറാരുത്തനോടു് എതിരിട്ടു. എന്നാൽ തൽക്ഷണത്തിൽ പ്രതിനിവർത്തിക്കുന്നതിനുള്ള കാഹളശബ്ദം കേട്ടു് രാജാവിന്റെ അനുചരന്മാർ തിരിച്ചുപോയി. സിഖൻ തന്നെ എതിർത്തുവന്നു വധിക്കയും മററവർ തിരിഞ്ഞു പലായനം ചെയ്യുന്നതു കാണുകയും ചെയ്ത ക്ഷണത്തിൽ തന്നെ അബുൽഫസലിന്റെ കയ്യിൽ നിന്നു ഖഡ്ഗവും അശ്വത്തിൽ നിന്നു് അദ്ദേഹവും താഴെ വീഴുന്നതു് അയാൾ കണ്ടു. ഉടൻ തന്നെ ബീർസിങ്ങ് തന്റെ ഭടന്മാരെ തിരിച്ചു വിളിച്ചുംകൊണ്ടു് വേഗത്തിൽ പ്രതിനിവർത്തിച്ചു. സിഖന്നു തൽക്ഷണത്തിൽ തോന്നിയതു് ആ ഘാതകന്മാരെ അനുധാവനം ചെയ്യുന്നതിനായിരുന്നു. എന്നാൽ പിന്നീടു് തന്റെ [illegible]

ഹായത്തിന്നു ഉപയോഗപ്പെടാത്തവനായിരുന്നതിനാൽ ശേഷിച്ച ഒരുത്തനെ കൊണ്ട് അവരെ എതിക്കുന്നത് അശക്യമാണെന്നുള്ളതും, മന്ത്രിയുടെ കൂടെ ഉണ്ടായിരുന്ന നാലുപേരും അവിടെ മരിച്ചു താഴെ വീണുകിടക്കുന്നതും കാത്ത് സർവ്വോപരി അബുൽഫസലിനെ സഹായിക്കുന്നതാണ് തൽകാലം അത്യാവശ്യകമെന്ന് അയാൾ നിശ്ചയിച്ചു.

അയാൾ കുതിരയിൽ നിന്നും ചാടി താഴെ ഇറങ്ങി അബുൽ ഫസലിന്റെ അടുക്കൽ ചെന്നിരുന്ന് അദ്ദേഹത്തിന്റെ ഉടുപ്പിനെ അഴിച്ച് നെഞ്ചത്ത് ഏറ്റിരുന്ന ഒരു വലിയ മുറിവിൽ നിന്ന് ഒലിക്കുന്ന ചോരയെ നിറുത്താൻ ശ്രമിച്ചു. അബുൽഫസൽ കണ്ണുതുറന്നു നോക്കി സിദ്ധനെ തിരിച്ചറിഞ്ഞു എന്ന് അയാൾക്കു മനസ്സിലായപ്പോൾ കുറെ ആശ്വാസം തോന്നി. എന്നാൽ അത് ക്ഷണികമേ ആയിരുന്നുള്ളു.

ക്ഷീണസ്വരത്തോടെ അബുൽഫസൽ പറഞ്ഞു: "എന്റെ ധീരനായ സിദ്ധാ! നിങ്ങളുടെ സഹായം കുറെ താമസിച്ചായിപ്പോയി. ചക്രവർത്തിക്കും അവിടുത്തെ രാജ്യത്തിനും വേണ്ടിയുള്ള എന്റെ വേല അവസാനിച്ചുകഴിഞ്ഞു. ഞാൻ ഒരു അന്ത്യമായ നിയോഗത്തെ നിങ്ങൾക്കു തരുന്നു. എന്നോട് ഇപ്രകാരം പ്രവർത്തിച്ചവൻ ആരാണെന്നു നിങ്ങൾക്ക് ഊഹമുണ്ടെങ്കിൽ അയാളുടെ നാമത്തെ അക്ബരോടു പറയണം."

സിദ്ധൻ ഉത്തരം പറഞ്ഞു: "വീർസിങ്ങ് കേവലം ഒരു പ്രയോജ്യനെ ആയിരുന്നൊള്ളു എന്ന് എനിക്കു നിശ്ചയമായി അറിയാം. വാസ്തവത്തിൽ ഈ കൃത്യത്തിന്റെ പ്രയോജകൻ—" ഇവിടെ സിദ്ധൻ പേർ പറയുന്നതിനു സംശയിച്ചു.

അബുൽഫസൽ തുടർന്നു പറഞ്ഞു: "സലിം ആണ്. അദ്ദേഹത്തിൽ നിന്നും ആപത്തുണ്ടാകുമെന്ന് ഇതിനു മുൻപിൽ തന്നെ എനിക്ക് അറിവു കിട്ടിയിരുന്നു."

ആ സാമർത്ഥ്യവാനായ അദ്ദേഹം ക്ഷീണിച്ച് സിദ്ധന്റെ മേൽ ചാരിക്കിടന്നു. എന്നാൽ കുറച്ചു കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു പിന്നെയും ബോധം വന്ന് തന്റെ ജീവിതകാലം മുഴുവൻ വിശ്വാസപൂർവം സേവിച്ചിട്ടുള്ള സ്നേഹിതനായ ചക്രവർത്തിയുടെ അടുക്കൽ ത

ന്റെ അന്ത്യമായ സന്ദേശത്തെ പറഞ്ഞയക്കുന്നതിന്നു വേണ്ടുന്ന ബലം ഉണ്ടെന്നു തോന്നി അസ്ഫുടാക്ഷരമായി ഇപ്രകാരം പറഞ്ഞു: "എന്റെ അവസാനകാലത്തിലെ വിചാരം അക്ബരെക്കുറിച്ചായിരുന്നു എന്നും, പലപ്പോഴും ഇന്നലെക്കൂടെയും ഞങ്ങൾ സംസാരിച്ചിട്ടുള്ള തത്വങ്ങളുടെ യഥാർത്ഥ്യത്തെ ദൃഢമായി വിശ്വസിച്ചുകൊണ്ടാണ് ഞാൻ മരിക്കുന്നത് എന്നും അദ്ദേഹത്തിനോടു പറയണം. സൂര്യന്റെ മാഹാത്മ്യത്തെ ഇനി എനിക്കു കാണ്മാൻ കഴികയില്ല. എങ്കിലും ആ പ്രകാശം ഇപ്പോഴും എന്റെ ഹൃദയത്തിൽ സ്ഫുരിക്കുന്നതായി എനിക്കു തോന്നുന്നു. എന്നാൽ അതും ഉടനെ നിർവ്വാണമാകും. ഞാൻ പരിദേവനം ചെയ്യുന്നില്ല. എന്റെ സമസ്താശകൾ ഞാൻ ഇച്ഛിച്ചതുപോലെ തന്നെ ഇല്ലെങ്കിലും എതാനും ചില ഗുണം ചെയ്യുന്നതിന്നു ഞാൻ ശക്തനായിട്ടുണ്ടെന്നു വിശ്വസിക്കുന്നു. അതുകൊണ്ടു ഞാൻ കൃതകൃത്യനായി മരിക്കുന്നു. എന്റെ യുവാവായ സ്നേഹിതാ! നിങ്ങളും ഒരു കാലത്ത് ഇതുപോലെ പറയാൻ കഴിയത്തക്ക വിധത്തിൽ കാലക്ഷേപം ചെയ്യുന്നതിന്നു ശ്രമിക്കണം." അനന്തരം അദ്ദേഹം സിലന്റെ പാണിയെ ആമർദ്ദനം ചെയ്തുംകൊണ്ട് കുറേനേരം മിണ്ടാതെ ഇരുന്നതിന്റെ ശേഷം "ഇപ്പോൾ ഞാൻ യാത്ര പറഞ്ഞുകൊള്ളുന്നു" എന്നു പതുക്കെ പറഞ്ഞു. ഉടനെ അദ്ദേഹത്തിന്റെ ശിരസ്സ് വക്ഷസ്സിലേക്ക് അവനമിക്കയും, സിലനു ഒരു മൃതശരീരത്തെ ആണ് താൻ അവലംബിക്കുന്നത് എന്നു തോന്നുകയും ചെയ്തു.

ഏകദേശം ഈ സമയത്തു തന്നെ മന്ത്രിയുടെ വധത്തിൽ നിന്നു ചില അംശങ്ങളിൽ ഭേദമുള്ളതായിരുന്നു എങ്കിലും മറ്റു ചിലതിൽ അതിനോട് അത്യന്തം സാദൃശ്യമുള്ളതായ വേറെ ഒരു സംഗതി അവിടെ നിന്നും വളരെ ദൂരത്തായി നടന്നുംകൊണ്ടിരുന്നു. ഹിമവൽപർവ്വതത്തിൽ, വിശിഷ്യ ബദരിനാഥത്തിന്നു സമീപത്തിൽ, കുറെ ദിവസമായി ഉഷ്ണം വളരെ കലശലായിരുന്നു. പുണ്യമായ സായന്തനസന്ധ്യാസമയത്ത് നീലച്ഛായങ്ങളായ വാർഷികമേഘങ്ങൾ ആകാശത്തിൽ കാണപ്പെടുകയും, അവ തപ്തയായ ഭൂമിയുടെ തപത്തെ വർഷം കൊണ്ടു ശമിപ്പിക്കുമെന്നു തോന്നുകയും ചെയ്തു. എന്നാൽ എപ്പോഴും ഉണ്ടായ ഒരു വാത്യയാൽ അവ വിച്ഛിന്നങ്ങളാക്കിച്ചെയ്തു

പ്പെട്ടു. പിറേറദിവസം സൂര്യൻ തരുഗുല്മലതാദികളെ എല്ലാം ശോഷിപ്പിച്ചു ദഹിപ്പിച്ചുകളയത്തക്കവണ്ണം അത്യുഷ്ണങ്ങളായ കിരണങ്ങളോടു കൂടി പിന്നെയും പ്രകാശിച്ചു. ഒടുവിൽ ഇന്ദ്രൻ യുദ്ധത്തിനു സന്നദ്ധനായി പുറപ്പെട്ടു. പിന്നെയും സന്ധ്യയായപ്പോൾ മേഘങ്ങൾ ആകാശമദ്ധ്യത്തിൽ പുഞ്ജീഭവിക്കയും, പുനശ്ച വാത്യ അവയെ വിച്ഛിന്നങ്ങളാക്കാൻ ശ്രമിക്കയും ചെയ്തു. അപ്പോൾ ഇന്ദ്രൻ വജ്രായുധത്തെ ഗ്രഹിച്ച് ഗംഭീരമായ നിർഘോഷത്താൽ ആ പർവതങ്ങളെല്ലാം മുഖരിതങ്ങളാകത്തക്കവിധത്തിൽ ഏററവും ശക്തിയോടെ പ്രയോഗിച്ചു. എന്നാൽ പിന്നെയും ഏതാനും വലിയ വർഷബിന്ദുക്കൾ അവിടവിടെ വീണതല്ലാതെ ഭൂമിയെ ശിശിരീകരിക്കത്തക്കവണ്ണം ധാരാളമായ വർഷം ഉണ്ടായില്ല. പിന്നെയും തൽക്ഷണം ഇന്ദ്രനാൽ പ്രയോഗിക്കപ്പെട്ട വജ്രായുധത്താൽ പർവതങ്ങളുടെ ശിഖരങ്ങളും സാനുക്കളും അന്ധീകരണമായ ഒരു തേജസ്സുകൊണ്ട് ഉദ്ദീപിതങ്ങളും, ഭയങ്കരമായ ശബ്ദംകൊണ്ട് ദിങ്മുഖങ്ങളെല്ലാം കമ്പിതങ്ങളും അതിമഹത്തുക്കളായ വൃക്ഷങ്ങൾ നിർഭിന്നങ്ങളും, അധിത്യകകളിൽ നിന്നും സ്ഥൂലോപലങ്ങൾ ഉപത്യകകളിലേക്കു പാതിതങ്ങളും ആക്കി ചെയ്യപ്പെട്ടു. അപ്പോൾ വൃഷ്ടി ധാരാളമായി പതിക്കയും, കുല്യകളും നദികളും ജലസമൃദ്ധിയുള്ളവയായി തീർന്ന് അധോഭാഗത്തേക്കു പ്രവഹിക്കയും ചെയ്തുതുടങ്ങി. ഒടുവിൽ ആ അതിവൃഷ്ടി വിരമിക്കയും, തടിൽപ്രകാശം കദാചിൽകമായി സ്ഫുരിക്കയും, ജലപ്രവാഹത്തിന്റെ മാത്രമല്ലാതെ മററു ശബ്ദമൊന്നും ഇല്ലാതാകയും ചെയ്തു.

അപ്പോൾ ലോമപാദൻ സുഗന്ധിയായ നവമാരുതനെ അനുഭവിക്കുന്നതിനായി തന്റെ വാസസ്ഥലത്തിൽ നിന്നും വെളിയിലിറങ്ങി സുരഭിലങ്ങളായ സ്ഥലകമലങ്ങളേയും മാലതീപുഷ്പങ്ങളേയും കൊണ്ടു പരിവേഷ്ടിതമായ അളിന്ദത്തിൽ ഉപവേശിച്ച് ശാന്തമായും ഏകാന്തമായും നൂതനവൃഷ്ടികൊണ്ടു പുനരുജ്ജീവിതമെന്നപോലിരിക്കുന്നതായും ഉള്ള ആ പ്രദേശത്തെ നോക്കി ആനന്ദിച്ചുംകൊണ്ടിരുന്നു. ക്രമേണ അസംഭാവ്യകാരണങ്ങളായ ഓരോ വിചാരങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ ഉദിപ്പാൻ തോന്നിത്തുടങ്ങി. അവിടസ്ഥ കന്യകയുടെ അടുക്കൽ നിന്നും കേട്ട കാര്യത്തിലേയും അ

ഗ്രായിലേയും വൎത്തമാനങ്ങൾ തന്റെ പ്രിയതമമായ രാജ്യത്തിന്റെ ഭാവിനിയായ അവസ്ഥയെക്കുറിച്ച് അദ്ദേഹത്തിനു അധികമായി ഉൽകണ്ഠയെ ജനിപ്പിച്ചു. അദ്ദേഹം ഇപ്രകാരം വിചാരിച്ചു: "ഞാൻ വളരെക്കാലമായി ശങ്കിച്ചിരുന്നതും, സ്വന്തമേ അനേകവൎഷം രാജ്യഭ്രഷ്ടനായി പോന്നതുകൊണ്ടു പരിഹരിക്കപ്പെട്ടതായി വിചാരിച്ചിരുന്നതും ആയ വിപത്തു തന്നെ ഒടുവിൽ വരാൻ ഭാവിക്കുന്നല്ലൊ! ഒരു വൈദേശികനായ രാജാവ് എന്റെ ഭാഗ്യഹീനമായ രാജ്യത്തെ ആക്രമിക്കാൻ ഭാവിക്കുന്നു. അവിടത്തെ അന്തഃഛിദ്രങ്ങൾ തന്നെ അദ്ദേഹത്തിനു അനുകൂലങ്ങളായിരിക്കുന്നു. അദ്ദേഹത്തിന്റെ ദൃഷ്ട്യാ അദ്ദേഹം പ്രവൎത്തിക്കുന്നതു ശരിയാണ്. സമീപരാജ്യത്തിലെ അരാജകത നിമിത്തം സ്വരാജ്യത്തിൽ സദാ ഉപദ്രവങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുമ്പോൾ ആ രാജ്യത്തിൽ സമാധാനമുണ്ടാക്കേണ്ടത് അദ്ദേഹത്തിന്റെ കൃത്യമാണല്ലൊ. ആ രാജ്യം സ്വതന്ത്രമായിരിക്കുന്ന കാലം അത് അശക്യമായി വന്നാൽ അതിനെ ബലാൽക്കാരേണ അധീനപ്പെടുത്തണം. എന്നാൽ ഇതിനെ പരിഹരിക്കുന്നതിനു മാൎഗ്ഗമൊന്നും ഇല്ലയോ? ചിലർ പറയുന്നതു പോലെ ഞാൻ തിരിച്ചു രാജ്യത്തിൽ ചെന്ന് അക്ബറുടെ സഹായത്തോടുകൂടി എന്റെ അശക്തനായ അനുജന്റെ കയ്യിൽ നിന്നും രാജ്യഭാരത്തെ ഏല്ക്കുന്നത് മതിയാകുന്നതല്ല. അതുകൊണ്ട് ഒരു വേള തൽക്കാലത്തേക്കു വല്ലതും ഒരു സമാധാനം ഉണ്ടാകുമായിരിക്കാം. അത്രേ ഉള്ളൂ. ഇനിയും രാജ്യം ഭരിക്കാൻ ശേഷിയില്ലാത്ത വിധത്തിൽ ഞാൻ വയോധികനായി തീൎന്നിരിക്കുന്നു. വിശിഷ്യ ഈ സമരത്തിൽ കാശ്മീരത്തെ ഭരിക്കുന്നതിനു നല്ല ഉത്സാഹമുള്ള ഒരാളാലേ കഴിയൂ. ഞാൻ ശ്രാന്തനായും വിശ്രമകാമിയായും ഇരിക്കുന്നു. ഞാൻ അധികകാലം ജീവിച്ചിരിക്കയില്ല. ഞാൻ വളരെ നാളായി ബ്രഹ്മസായുജ്യത്തിനാണ് ഇച്ഛിക്കുന്നത്." ഏതാദൃശങ്ങളായ വിചാരങ്ങളോടുകൂടി ഗുണപാദർ തന്റെ മൃദുവായ തൃണകടത്തിൽ ശയിച്ച് നേത്രങ്ങളെ നിമീലനം ചെയ്തു. ആ പവിത്ര പ്രദേശത്തെ എല്ലാം ക്ഷണനേരത്തേക്ക് ഉജ്ജ്വലിപ്പിച്ച ഒരു വിദ്യുത്ത് അദ്ദേഹത്തിനെ ഉണൎത്തി. അപ്പോൾ അദ്ദേഹം പിന്നെയും ഇപ്രകാരം ആലോചിച്ചുതുടങ്ങി. "ദൈവസങ്കല്പം പോലെ എല്ലാം സംഭവിക്കട്ടെ. എങ്ങിനെയൊ അവസാനിക്കുമെ

ന്നറിയാൻ പാടില്ലാത്തതായ ഒരു കലഹം നൂതനമായി ആരംഭിക്കപ്പെട്ടാൽ ജനങ്ങൾക്കു ദാരിദ്ര്യവും രാജ്യത്തിൽ അസമാധാനവും ഉണ്ടായി തീരും. എന്നാൽ വിവേകപൂർവ്വമായും ന്യായ്യമായും ഉള്ള വിധത്തിൽ അത് ശമിക്കപ്പെട്ടാൽ അതിലെ വ്യവസായങ്ങളും വാണിജ്യവും പിന്നെയും വർദ്ധിച്ച് മുൻപിലത്തെ ഐശ്വര്യം പ്രതിഷ്ഠാപിതമാകും. അക്ബർ തന്റെ പ്രജകൾക്കു ക്ഷേമത്തെ ഉണ്ടാക്കുന്നതെങ്ങനെ എന്നറിയുന്ന ഒരു രാജാവാണ്. മുൻപിൽ അദ്ദേഹത്തിന്റെ മരണത്തെക്കുറിച്ച് അതൃപ്തന്മാരായിരുന്ന അനേകം ജനങ്ങൾ ഇപ്പോൾ അദ്ദേഹത്തിനെ അനുഗ്രഹിക്കുന്നുണ്ട്. എങ്കിലും ശതാനേകവർഷങ്ങളിൽ അനുഭവിച്ചുകൊണ്ടുവന്ന സ്വാതന്ത്ര്യം നഷ്ടമാകുന്നത് ഒരു രാജ്യത്തിനു വളരെ കഷ്ടം തന്നെ. ഈശ്വരാ! എന്റെ രാജ്യത്തിനു ഇങ്ങനെ സംഭവിക്കുന്നതു കാണാൻ എനിക്കിടവരരുതേ." ഇപ്രകാരമുള്ള വിചാരത്തോടുകൂടി സമീപത്തുള്ള കുല്യാപ്രവാഹത്തിന്റെ ശബ്ദത്തെ കേട്ടുംകൊണ്ട് അദ്ദേഹം നിദ്രോന്മുഖനായി പിന്നെയും ശയിച്ചു. ദൂരത്തും സമീപത്തും എല്ലാം നിശ്ശബ്ദമായിരുന്നു. അദ്ദേഹത്തിനു കൂടക്കൂടെ ഒരു മശകം കർണ്ണസമീപത്തിൽ ഭ്രമിച്ചു കൂജിച്ചുകൊണ്ട് ഗണ്ഡത്തിൽ വന്ന് പറ്റുകയും പറവുന്നതു മാത്രമല്ലാതെ നിദ്രാഭംഗഹേതുവായി ഒന്നും ഇല്ലായിരുന്നു. അപ്പോൾ തന്റെ അടുക്കൽ വേറെ ആരോ കൂടെ ഉണ്ടെന്ന് അകാരണമായും അസാധാരണമായും ഒരു വിചാരം അദ്ദേഹത്തിനുണ്ടായി. പിന്നെയും അദ്ദേഹം തലപൊക്കി നോക്കി. എന്നാൽ ഒന്നും കാണ്ണാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ ഈ ചലനത്താൽ ആ മശകം കൂടിയും അകന്നു പോയിരുന്നു. ക്ഷണനേരം കഴിഞ്ഞപ്പോൾ അത് പിന്നെയും തിരിച്ചുവരികയും പോകയും ചെയ്യാൻ തുടങ്ങി. ഒടുവിൽ ആ യോഗി അതിനെ ശ്രദ്ധിക്കാതെ നിദ്രയെ പ്രാപിച്ചു. എന്നാൽ ആ നിദ്ര സ്വല്പമായ കാരണത്താൽ അദ്ദേഹം ഉണരത്തക്ക വിധത്തിലേ ആയിരുന്നുള്ളൂ. ഝടിതിയായി അദ്ദേഹം ഒരു കൈ കൊണ്ടു തന്റെ കഴുത്തിനു ചുറ്റും ഇട്ടപ്പെട്ട പാശത്തെ പിടിക്കയും, മറ്റെ കൈ കൊണ്ടു ചുറ്റും തപ്പി തൈലലേപനത്താൽ മസൃണവും ശീതവും ആയ ഒരു ദേഹത്തെ സ്പർശിക്കയും ചെയ്തു. ഉടനെ തന്നെ അദ്ദേഹം ആ പാശത്തിൽ നിന്നും തന്നെ മോചിപ്പിച്ചു വച്ചു

തന്നെ ദ്രോഹിക്കാൻ വന്നവനെ രണ്ടു കൈകളും കൊണ്ടു പിടിച്ചു. എന്നാൽ അവൻ പിടികിട്ടാതെ അദ്ദേഹത്തിന്റെ കയ്യിൽ നിന്നും സ്ഖലിച്ച് ഓടാൻ ഭാവിക്കുന്നതായി തോന്നി. അപ്പോൾ ആ രാത്രിയുടെ നിശ്ശബ്ദത ഭേദിക്കുന്ന ഒരു നിലവിളിയാലും തദനന്തരം ഉണ്ടായ ഒരു വ്യാഘ്രഗർജ്ജിതത്താലും ഭഗ്നമാകുകയും, ഗുരുപാദർ സമീപത്ത് അഗ്നികണങ്ങൾ പോലെ ജ്വലിക്കുന്ന രണ്ടു നേത്രങ്ങളെ കാണുകയും ചെയ്തു. ഉത്തരക്ഷണത്തിൽ അദ്ദേഹത്തിന്റെ ഹരൻ എന്ന വ്യാഘ്രം അതിന്റെ ഖരങ്ങളായ നഖങ്ങളെ താഴെ വീണുകിടക്കുന്ന ഒരു ശരീരത്തിൽ പതിപ്പിച്ചുകൊണ്ടിരിക്കുന്നത് ഒരു തടിൽപ്രകാശം കൊണ്ട് അദ്ദേഹം കണ്ടു.

ആ നിലവിളിയുടെ ശബ്ദം കേട്ട് ഗുരുപാദരുടെ ഭൃത്യൻ ഒരു ചൂട്ടു കത്തിച്ചുകൊണ്ടു ബദ്ധപ്പെട്ട് അവിടെ വന്നു. അപ്പോൾ അതിന്റെ വെളിച്ചത്താൽ മുൻപിൽ ഗുരുപാദർ ക്ഷണികമായ തടിൽപ്രകാശം കൊണ്ടു കണ്ട കാഴ്ച, അവാസ്തവമല്ലായിരുന്നു എന്ന് അദ്ദേഹത്തിനു മനസ്സിലായി. നടന്നതെല്ലാം ഉടനെ സ്പഷ്ടമായി. ആ താഴെ കിടന്നവൻ അദ്ദേഹത്തിനെ കഴുത്തിൽ കയറിട്ട് ശ്വാസം മുട്ടിച്ചു കൊല്ലുവാൻ ശ്രമിക്കുകയും, എന്നാൽ അതിനിടയാകാതെ അദ്ദേഹം ആ പാശത്തെ കൈകൊണ്ടു പിടിക്കുകയും, ആ ഘാതകൻ അലക്ഷിതനായി ആ യോഗിയുടെ സമീപത്തിൽ എത്തിയപോലെ തന്നെ ആ വ്യാഘ്രവും ഏതോ ഒരു സഹജജ്ഞാനശക്തിയാൽ അവനെ അനുഗമിക്കുകയും ചെയ്കയാണ് ഉണ്ടായത്.

എഴുന്നേറ്റു മുൻപോട്ടു ചാടി വ്യാഘ്രത്തിന്റെ കഴുത്തിൽ പിടിച്ചുകൊണ്ട് ഗുരുപാദർ ഉച്ചത്തിൽ പറഞ്ഞു: "ശാ, ഹരാ! മാറിനില്ക്ക്. ഞാനാണ് പറയുന്നത്."

എന്നാൽ ആദ്യം അത് അനങ്ങിയില്ല. പിന്നെ തന്റെ സ്വാമിയുടെ നിയോഗത്തെ അനുസരിച്ച് വൈമനസ്യത്തോടെ അവനെ വിട്ടുവെച്ച് മന്ദമായി മുരുമുരുത്തും കൊണ്ട് പതുക്കെ ഏതാനും അടി പിൻമാറി അവിടെ കിടന്നു.

ആ താഴെക്കിടന്ന മനുഷ്യനെ ഗുരുപാദർ തന്റെ ഭൃത്യന്റെ സഹായത്തോടുകൂടി അവിടെ നിന്നും എടുത്തതിന്റെ ശേഷം ജീവൻ പോയിട്ടില്ലെന്നു കണ്ട് ഒരു പായിൽ പതുക്കെ കിടത്തി.

അവനെ സൂക്ഷിച്ചു നോക്കിയതിന്റെ ശേഷം ഗുരുപാദർ പറഞ്ഞു: "ഇവനെ ഞാൻ അറിയും. എന്റെ ആധിപത്യകാലത്ത് ഇവനു ഞാൻ വളരെ ഗുണങ്ങൾ ചെയ്തിട്ടുണ്ട്. ഈ ദ്രോഹപ്രവൃത്തിക്ക് ഇവന് ഉദ്യോഗിക്കാൻ കാരണം എന്തായിരിക്കാം?"

ഈ വാക്കുകൾ കേട്ടപ്പോൾ ആ മനുഷ്യൻ ആ യോഗിയെ കുറേനേരം സൂക്ഷിച്ചു നോക്കി. എന്നിട്ട് ആശ്ചര്യത്തോടെ പതുക്കെ പറഞ്ഞു: "നന്ദിഗുപ്തനോ! അത് സംഭാവ്യമാണോ?"

യോഗി ഉത്തരം പറഞ്ഞു: "അതെ. നന്ദിഗുപ്തൻ തന്നെ. എന്റെ പ്രാണാപായം വരുത്തുന്നതിനു നീ എന്തിനായിട്ടാണ് ഉദ്യോഗിച്ചത്?"

ആ ഘാതകൻ ഒരു സ്ഥിരമായ സ്വരത്തോടെ പറഞ്ഞു: "എന്റെ സ്വാമി! ശിവനേയും അദ്ദേഹത്തിന്റെ പരിശുദ്ധമായ കളത്രത്തേയും കൊണ്ടു ഞാൻ സത്യം ചെയ്യുന്നു. അവിടുന്ന് ആരാണെന്നു ഞാൻ അറിഞ്ഞിരുന്നില്ല. അവിടുന്നു മരിച്ചു എന്നാണ് ഞാൻ വളരെ നാളായി വിശ്വസിച്ചിരുന്നത്. അവിടുത്തെ വാസ്തവം ഞാൻ അറിഞ്ഞിരുന്നെങ്കിൽ ദുർഗ്ഗ എന്റെ മേൽ കോപമുണ്ടായി എത്ര ശിക്ഷ ചെയ്യുന്നതായിരുന്നാലും തദാജ്ഞയെ അനുസരിക്കുന്നതിനു എനിക്കു ശക്തിയും ധൈര്യവും ഉണ്ടാകയില്ലായിരുന്നു. എന്നാൽ ഭാഗ്യവശാൽ ദുർഗ്ഗതന്നെ അവിടുന്നു മരിക്കണമെന്നു താല്പര്യമില്ലായിരുന്നു. അതുകൊണ്ടാണ് ഈ വ്യാഘ്രത്തെ അയച്ച് അവിടത്തേക്കു പകരം എന്നെ ഹിംസിപ്പിച്ചത്. ആ ദേവി സർവോൽക്കർഷേണ വർത്തിക്കട്ടെ!"

ക്ഷീണതകൊണ്ട് അവൻ മേൽപറയാൻ ശക്തനായില്ല. ഗുരുപാദർ തന്റെ ഭൃത്യന്റെ സഹായത്തോടു കൂടി വ്യാഘ്രത്തിന്റെ നഖങ്ങൾ പതിച്ചുണ്ടായിട്ടുള്ള ആ ഭയങ്കരമായ വ്രണത്തെ കഴിയുന്ന പോലെ ക്ഷാളനംചെയ്തു ബന്ധിച്ച് കുറേ വെള്ളം കൊടുത്തതിന്റെ ശേഷം അവനു കുറച്ചാശ്വാസമുണ്ടെന്നു കണ്ട് പിന്നെയും ചോദിച്ചു: "നിന്നെ ആരാണ് ഈ കൃത്യത്തിനു പ്രേരിപ്പിച്ചത്? ഞാൻ ആരാണെന്നു നീ അറിഞ്ഞിരുന്നില്ലെങ്കിൽ ദുർഗ്ഗ എന്റെ മരണത്തെ ഇച്ഛിച്ചു എന്ന് നിന്നോട് ആരു പറഞ്ഞു?"

അവൻ ഉത്തരം പറഞ്ഞു: "യോഗിയായ ഗോരക്ഷൻ."

ധ്രുവപാദർ പതുക്കെ പറഞ്ഞു: "ഹാ! ദുഷ്ടൻ! എന്നാൽ ഇനിയും അയാളുടെ തന്ത്രം ചിലതു കൂടെ ഉണ്ടായിരിക്കണം." അദ്ദേഹം പിന്നെ അവനോടു തുടർന്നു പറഞ്ഞു: "നീ ഗോരക്ഷന്റെ ശിഷ്യവർഗ്ഗത്തിൽ കൂടി അല്ലേ? നീ ഇങ്ങനെ ഭ്രമിപ്പിക്കപ്പെട്ടു പോയല്ലോ എന്നവെച്ചു് ഞാൻ വ്യസനിക്കുന്നു. ഗോരക്ഷൻ എന്തൊ മാത്രമേ ദുർജ്ജനാലിയായി നിന്നോടു നിർദ്ദേശിച്ചിട്ടുള്ളു?"

വ്യാഘ്രനഖങ്ങളെ കൊണ്ടു മുറിവുപെട്ടു കിടന്ന അവൻ അപ്പോൾ ഉണ്ടായിരുന്ന വേദനയെ ലേശം പോലും വെളിയിൽ പ്രകാശിപ്പിച്ചില്ലെങ്കിലും അതുനിമിത്തം കുറെ നേരത്തേക്കു് ഉത്തരം പറയാൻ ശക്തനായില്ല. ഒടുവിൽ മദ്ധ്യേ മദ്ധ്യേ വിരാമത്തോടു കൂടി ആണെങ്കിലും ധൈര്യത്തോടു കൂടി അവൻ ഉത്തരം പറഞ്ഞു: "സാർവഭൗമന്റെ ഭ്രാതാവായ കാശ്മീരരാജനെ പ്രധാന മന്ത്രിയേയും നിർദ്ദേശിച്ചിട്ടുണ്ടു്. എന്നാൽ അദ്ദേഹത്തിന്റെ വധത്തിനു തിരുമനസ്സിലേക്കു നല്ല പരിചയമുള്ള എന്റെ സഹോദരനെ ആണു് നിയമിച്ചിരിക്കുന്നതു്. അവന്റെ യത്നം ഫലിക്കാത്ത പക്ഷം ഞാനാണു് അതു നടത്തേണ്ടതു്."

"നിന്റെ സഹോദരൻ കാശ്മീരത്തേക്കു പുറപ്പെട്ടു കഴിഞ്ഞോ?"

"ഇവിടെ നിന്നും കുറെ ദൂരത്തു വച്ചു് അവൻ ഇന്നലെ എന്നെ വിട്ടുപിരിഞ്ഞു് വടക്കോട്ടേക്കു പോയി."

"കാൽനടയായിട്ടോ?"

"അതെ."

"മന്ത്രിയേയും എന്നേയും കുറിച്ചുള്ള ഈ നിയോഗങ്ങൾ വേറെ ആരെയെങ്കിലും അറിയിച്ചിട്ടുണ്ടോ?"

"മറ്റാരെയും അറിയിച്ചിട്ടില്ല. ഞങ്ങളുടെ ഉദ്യമം വിഫലമായി എന്നറിഞ്ഞതിന്റെ ശേഷമേ മറ്റുള്ളവരെ ഇതിൽ ചുമതലപ്പെടുത്തുകയുള്ളു."

ധ്രുവപാദർ തന്റെ ഭൃത്യനെ വിളിച്ചുംകൊണ്ടു് ഒരു വശത്തേക്കു മാറിപ്പോയി.

അദ്ദേഹം പറഞ്ഞു: "നീ പോയി ക്ഷണത്തിൽ കുതിരയ്ക്കു് കോപ്പിടു് ഉടനെ ഒരു യാത്ര പുറപ്പെടണം."

മുറിവുപെട്ടു കിടന്നവന്റെ ഒരു ആൎത്തസ്വരം കേട്ട് അദ്ദേഹം പിന്നെയും അവന്റെ സമീപത്തു ചെന്നു.

അവൻ ക്ഷീണസ്വരത്തോടെ പറഞ്ഞു: "സ്വാമിൻ! ഞാൻ ഏതാനും ക്ഷണനേരം ജീവിച്ചിരിക്കയുള്ളു. അവിടുന്ന് എനിക്ക് അനേകഗുണങ്ങൾ ചെയ്തിട്ടുള്ളതിന്റെ കൂട്ടത്തിൽ ഇപ്പോഴും ഒന്നുകൂടി ചെയ്യുന്നതിനു ഞാൻ അപേക്ഷിക്കുന്നു. തിരുമനസ്സുകൊണ്ട് എന്റെ അപരാധത്തെ ക്ഷമിച്ചിരിക്കുന്നു എന്നു കല്പിക്കണം."

ഗുരുപാദർ ഉത്തരം പറഞ്ഞു: "നിന്റെ അപരാധത്തെ ഞാൻ ക്ഷമിച്ചിരിക്കുന്നു. നീ സ്വമേധയായിട്ടല്ല ഈ കൃത്യത്തിനുദ്യോഗിച്ചത് എന്ന് എനിക്കറിയാം."

"എന്നാൽ ഞാൻ സമാധാനത്തോടെ മരിക്കയും, തിരുമനസ്സിലേക്കു പകരം എന്നെ ബലിയായി സ്വീകരിച്ചതിനാൽ അവിടത്തെയും എന്നെയും കുറിച്ചു ദേവിക്കു കാരുണ്യമുണ്ടെന്നുള്ള ഉറപ്പോടു കൂടി മോക്ഷം പ്രാപിക്കയും ചെയ്യുന്നു." അനന്തരം അവൻ തനിക്കു നൂതനമായി ബലം ഉണ്ടായതുപോലെ കൈകളെ നീട്ടിക്കൊണ്ട് ഉച്ചസ്വരത്തിൽ പറഞ്ഞു: "സൎവ്വേശ്വരി! നിന്തിരുവടിയുടെ സന്നിധിയിൽ എന്നെ സ്വീകരിച്ചുകൊള്ളണെ. ഞാൻ ഇതാ വരുന്നു." ഇങ്ങനെ പറഞ്ഞുംകൊണ്ട് ദേവിയുടെ വിശ്വസ്താരാധകനായ അവൻ പുറകോട്ടു വീണ് ചരമഗതിയെ പ്രാപിച്ചു.

കുറെ നേരത്തേക്കു ഗുരുപാദർ അല്പമായ വെളിച്ചത്തിൽ കാണാവുന്നതായ ബീഭത്സതയോടു കൂടിയ ആ മൃതശരീരത്തെ സൂക്ഷിച്ചു നോക്കിക്കൊണ്ടു നിന്നു.

അദ്ദേഹം വിചാരിച്ചു: "മതഭ്രാന്ത് എന്തിനെല്ലാമാണ് കാരണമായിത്തീരാത്തത്! അത് അന്യഥാ ഗുണവാന്മാരും ശാന്തന്മാരുമായ ജനങ്ങളെ ദണ്ഡ്യന്മാരും ഘാതകന്മാരും ഉന്മത്തന്മാരുമാക്കിത്തീൎക്കുന്നു. എങ്കിലും ഇവൻ ഒരു പ്രകാരത്തിലും ദൂഷണീയനല്ല. ഇവൻ നിശ്ചയമായി മോക്ഷം കിട്ടുമെന്നുള്ള ദൃഢവിശ്വാസത്തോടു കൂടി സ്വധൎമ്മാൎത്ഥം പ്രാണത്യാഗം ചെയ്തവനാണ്. എന്നാൽ ഇങ്ങനെയുള്ള സാധുക്കളെക്കൊണ്ടു തങ്ങളുടെ ദുരുദ്ദേശ്യങ്ങളെ സാധിക്കാൻ ഉദ്യോഗിക്കുന്ന വഞ്ചകന്മാരും ദുഷ്ടന്മാരുമായ ഗോരക്ഷനെ പോലെ ഉള്ളവരോ? അവർ സമൂലഘാതം വധത്തിനല്ലാതെ മറെറന്തിനാണ് അ

ഹന്മാരായിരിക്കുന്നതു്?" അദ്ദേഹം ശിരഃകമ്പനം ചെയ്തു് തുടൎന്നു
വിചാരിച്ചു: "എങ്കിലും അങ്ങനെയല്ല. അതു് ന്യായ്യമായിരിക്കയി
ല്ല. ഒരു കുററം ചെയ്യുകയോ അതിനുദ്യമിക്കയോ ചെയ്യുന്നവരോടു ദ
യ വിചാരിക്കാനില്ല. എന്നാൽ അങ്ങനെ കുററം ചെയ്യുമെന്നുള്ള
ശങ്കകൊണ്ടു മാത്രം പരപീഡനം യുക്തമല്ലല്ലോ. എവിടെയാണ് ഒ
രു മതം അനൎത്ഥഹേതുവായി തീരുന്നതെന്നും എവിടെയാണ് അ
തു് അപ്രകാരം അല്ലാതെ ഇരിക്കുന്നതെന്നും ആൎക്കു് പരിച്ഛേദിക്കാൻ
കഴിയും?" അപ്പോൾ ഭൃത്യന്റെ പ്രത്യാഗമനം അദ്ദേഹത്തിന്റെ വി
ചാരങ്ങൾക്കു പ്രതിബന്ധകമായി തീൎന്നു.

അദ്ദേഹം പറഞ്ഞു: ഇവിടെ കിടക്കുന്ന ഈ മനുഷ്യനെ എടു
ത്തു കൊണ്ടുപോകുന്നതിനു എന്നെ സഹായിക്കു്. ഇവൻ മരിച്ചിരി
ക്കുന്നു. നാം ഇവനെ എടുത്തു കൊണ്ടുപോയില്ലെങ്കിൽ ഹരൻ നി
ശ്ചയമായി തിന്നുകളയും. അതു് എനിക്കിഷ്ടമല്ല. ഇവനെ മറ
വുചെയ്തുകഴിഞ്ഞാലുടനെ നീ കുതിരയിൽ കയറി എത്രയും വേഗ
ത്തിൽ കാശ്മീരത്തെത്തി നാം അറിഞ്ഞ വൎത്തമാനത്തെ മന്ത്രിയെ
ധരിപ്പിക്കയും, നിനക്കു നല്ല പരിചയമുള്ള ഇവന്റെ സഹോദരനെ
കണ്ടുപിടിക്കുന്നതിനും അവന്റെ ഉദ്യമത്തെ തടുക്കുന്നതിനും അവ
ന്റെ കൂട്ടുകാരോടു സംഭാഷണത്തിനു ഇടകൊടുക്കാതിരിക്കുന്നതിനും
ശ്രമിക്കയും ചെയ്യണം. കഴിയുമെങ്കിൽ ഗോരക്ഷൻ എവിടെയാ
ണെന്നു കണ്ടുപിടിച്ചു് ക്ഷണത്തിൽ അവന്റെ കഥ കഴിക്കണം. മ
ററുള്ളവരുടെ കഴുത്തിലിടാൻ അവൻ സജ്ജീകരിക്കുന്ന പാശത്തിനു
ആ പാപി പ്രഥമമായി അൎഹനാണ്."

ഭൃത്യൻ ശങ്കയോടു കൂടി ചോദിച്ചു: "മാന്യനായ സ്വാമിൻ!
ഞാൻ അവിടുത്തെ ഈ വനത്തിൽ ഏകാകിയായി വിട്ടേച്ചു പോ
കണോ? അവിടുത്തെ ഗൂഢവാസസ്ഥലം ഇപ്പോൾ വെളിപ്പെട്ടതാ
യി തോന്നുന്നല്ലോ. അതിനാൽ അവിടുത്തെ ഹിംസിക്കാൻ ഇനി
യും ഉദ്യമങ്ങൾ ഉണ്ടായേക്കാം. എന്നെക്കൊണ്ടു് ഉപകാരമുണ്ടാകാ
വുന്ന ഈ സമയത്തു് ഞാൻ അവിടുത്തെ വിട്ടേച്ചു പോകണോ?"

ഗുരുപാദർ മന്ദഹാസത്തോടുകൂടി ഉത്തരം പറഞ്ഞു: "എ
ന്റെ ഉത്തമസ്നേഹിതാ! എന്നെക്കുറിച്ചു നീ വിചാരപ്പെടേണ്ട. നി

ൻെറ ഭൃത്യനെ വേഗത്തിൽ നടത്തുന്നതുകൊണ്ടു സിദ്ധിക്കുന്ന ഗുണങ്ങളോട് ഉപമിക്കുമ്പോൾ എൻെറ ജീവൻ എന്താകുന്നു? നീ എൻെറ രക്ഷകനായിരിക്കുമ്പോഴത്തെപോലെ തന്നെ ഫെരൻ ജീവിച്ചിരിക്കുന്ന കാലത്തോളം നിശ്ചയമായി ഞാൻ ഇവിടെ നിർബാധനായിരിക്കും. അവൻ എത്ര ധൈര്യമുള്ള ഒരു രക്ഷകനാണെന്നു നീ ഇപ്പോൾ കണ്ടല്ലോ. ഈ സമീപത്തെങ്ങും ഈ മാതിരി ഘാതകന്മാർ വരാതിരിക്കുന്നതാണ് നന്ന്. ഫെരൻ ഇപ്പോൾ അവരെ മനസ്സിലാക്കിയിരിക്കുന്നു. അവൻ അവരെ ഇനി സ്വസ്ഥമായി വിട്ടേക്കുകയില്ല. നിൻെറ കുതിര തയ്യാറായോ?"

"ഉവ്വ്."

"എന്നാൽ വേഗത്തിൽ പുറപ്പെടുകതന്നെ. ആദ്യം നമ്മുടെ ഈ ജോലിയിൽ എന്നെ സഹായിക്കു."



## പതിമൂന്നാം അദ്ധ്യായം.

## ഇഷ്ടവിയോഗം

അബ്ദുൽഫസലിന്റെ മരണവൃത്താന്തം ചക്രവൎത്തിക്കു ദുസ്സഹമായ വ്യസനത്തെ ജനിപ്പിച്ചു. അദ്ദേഹത്തിന് അതുവരെയും അവലംബമായിട്ടുണ്ടായിരുന്നതൊക്കെയും ക്ഷണത്തിൽ ക്ഷയിച്ചുതുടങ്ങിയതായി തോന്നി. എത്രയും ഊൎജ്ജസ്വലനും വലിയ ആപത്തുകളിൽകൂടിയും ഭയമെന്തെന്നു തീരെ അറിഞ്ഞിട്ടില്ലാത്തവനും എത്ര ദുൎഘടങ്ങളെയും എതിൎത്തിട്ടുള്ളവനും എപ്പോഴും ജയവാനായി പ്രതിനിവൎത്തിച്ചിട്ടുള്ളവനും ആയ അദ്ദേഹത്തിനു അപ്പോൾ തന്റെ ബലം ക്ഷയിച്ചതായും തന്റെ മഹാരാജ്യത്തിൽ പിന്നെയും ഉത്ഭവിച്ചുകൊണ്ടിരുന്ന അനേകകലഹങ്ങളെ ശമിപ്പിക്കുന്നതിനു താൻ പ്രായേണ അശക്തനായതുപോലെയും തോന്നി. ഘാതകനായ ബീർസിങ്ങിനെ പിടിക്കുന്നതിനു കല്പനകൊടുക്കാൻ മാത്രമേ അദ്ദേഹത്തിനു സാദ്ധ്യം കഴിഞ്ഞുള്ളു. എന്നാൽ ഈ കല്പനയെ നടത്തുന്നത് അശക്യമായിരുന്നു. എന്തെന്നാൽ ആ രാജാവ് പലായനംചെയ്തു സലിം ചക്രവൎത്തിയായിത്തീൎന്ന് തന്നെ പ്രതിപാത്രമാക്കിച്ചെയ്യുന്ന കാലത്തെ പ്രതീക്ഷിച്ചുംകൊണ്ട് ബുന്ദേൽഖണ്ഡിലേക്കുപോയി ശരണവും പ്രാപിച്ചു. എന്നാൽ അക്ബറെപ്പോലെ ധീരനായ ഒരാൾ എത്രതന്നെ ദുൎഭരമായ വ്യസനത്താലും അഭിഭൂതനായിത്തീരുന്നത് സംഭാവ്യമല്ലായിരുന്നു. കാൎയ്യാദിവ്യസനത്തേക്ക് അദ്ദേഹം വെളിയിൽ ഇറങ്ങാതെയും ഫൈസിയെയും അത്യന്തവിശ്വസ്തന്മാരായ സ്നേഹിതന്മാരിൽ ചിലരെയും ഒഴികെ മറ്റാരെയും കാണാതെയും ഇരുന്നു. എന്നാൽ അവരവരുടെ കാൎയ്യങ്ങളെയോ രാജ്യകാൎയ്യങ്ങളെയോ പറയുന്നതിനു വന്ന മറ്റുള്ളവരേയും കാണുന്നതിനു ക്രമക്രമേണ അദ്ദേഹത്തിനു ധൈൎയ്യമുണ്ടായി. അവരുടെ കൂട്ടത്തിൽ വന്ന ഒരാൾ ചക്രവൎത്തിയോടു യാത്ര പറഞ്ഞു പോകുന്നതിനു താല്പൎയ്യപ്പെട്ട അക്വാവീവാ അച്ചനായിരുന്നു.

പാതിരി തന്റെ മുമ്പിൽ പ്രവേശിക്കപ്പെട്ടപ്പോൾ അക്ബർ അദ്ദേഹത്തോടു പറഞ്ഞു: "യോഗ്യനായ പാതിരി! നിങ്ങളും ഇവിടം ഉടനെ വിട്ടുപിരിയാൻ പോകയാണ്, അല്ലേ?"

അക്വാവീവാ ഉത്തരം പറഞ്ഞു: "പ്രഭോ! എനിക്ക് അങ്ങനെ ചെയ്യേണ്ടിയിരിക്കുന്നു. ഞങ്ങളുടെ മേലുദ്യോഗസ്ഥൻ എന്നെ ഗോവായിലേക്കു തിരിയെ വിളിച്ചിരിക്കുന്നു. എന്നാൽ ഇപ്പോൾ തിരുമനസ്സിലേക്കു വന്നിട്ടുള്ള വ്യസനകാലത്ത് കാണണമെന്ന് അപേക്ഷിക്കുന്നതിനു ഞാൻ ശങ്കിച്ചു എങ്കിലും ആവിടുന്നു ചെയ്തിട്ടുള്ള ബഹുമാനങ്ങൾക്കും പ്രീതിവിശേഷങ്ങൾക്കുംവേണ്ടി എന്റെ നിർവ്യാജകൃതജ്ഞതയെ അറിയിക്കാതെ എനിക്കു പോകുവാൻ പാടില്ല. അബൂല് ഫാസൽ യോഗ്യപുരുഷനും വാസ്തവമിത്രവും വിശ്വസ്തസേവകനും ആയിരുന്നു. അദ്ദേഹത്തിന്റെ മരണത്താലുണ്ടായിട്ടുള്ള വ്യസനത്തിന്റെ മദ്ധ്യേ അങ്ങനെ ഉള്ള ഒരാളുടെ സ്മരണ നിശ്ചയമായി ഒരു ആശ്വാസഹേതുവാണ്." ക്ഷണനേരം കഴിഞ്ഞിട്ട് അയാൾ തുടർന്നു പറഞ്ഞു: "എന്നാൽ ഇത് എനിക്ക് ഒരു മതിയായ ആശ്വാസമാകയില്ല."

അക്ബർ ആശ്ചര്യപ്പെട്ടു ചോദിച്ചു: "ഇതിലധികം എന്താണ് നിങ്ങൾ ആശംസിക്കുന്നത്?"

"അദ്ദേഹം ഒരു പരിശുദ്ധതരമായ ആത്മാവോടും അധികശ്രേയഃപ്രതീക്ഷയോടുംകൂടിയാണ് മരിച്ചത് എന്നുള്ള നിശ്ചയം ഉണ്ടായാൽ കൊള്ളാമായിരുന്നു എന്നു ഞാൻ ആഗ്രഹിക്കുന്നു."

ഔൽസുക്യത്തോടുകൂടിയാണെങ്കിലും ശാന്തമായി ചക്രവർത്തി ഉത്തരം പറഞ്ഞു: "നമ്മുടെ ആരുടെയുംപോലെതന്നെ അബൂല് ഫാസലിന്റെ ആത്മാവ് പരിശുദ്ധമായിരുന്നു. അയാൾ മരിച്ചത് ഞാൻ മരിക്കുന്നതിനു ഇച്ഛിക്കുന്നതുപോലെതന്നെ ആയിരുന്നു."

അക്ബർ പിന്നെയും ചിലതു പറയുമെന്നു വിചാരിച്ച് ആ പാതിരി കാത്തുനിന്നു. എന്നാൽ അദ്ദേഹം ഒന്നും പറഞ്ഞില്ല. അദ്ദേഹം മറുവടിപറഞ്ഞ സ്വരംകൊണ്ട് ഇനിയും ആ പ്രശ്നത്തെക്കുറിച്ചു ചോദിക്കുന്നതു നന്നായിരിക്കയില്ലെന്നു അയാൾക്കു തോന്നി.

കുറച്ചുനേരം മിണ്ടാതിരുന്നതിന്റെശേഷം അക്ബർ ചോദിച്ചു: "നിങ്ങൾ ഉടനെ തിരിച്ചുവരുന്നതിനു വിചാരിക്കുന്നുണ്ടോ?"

അക്വാവീവാ ഉത്തരം പറഞ്ഞു: "അത് എന്റെ മേലുദ്യോഗസ്ഥന്റെ ആജ്ഞയെ അനുസരിച്ചിരിക്കും. എന്നെ സംബന്ധിച്ചിട്ടു

ത്തോളം എൻെറ ദൗത്യം ഇവിടെ വിഫലീഭവിച്ചു എന്ന് വ്യസനപൂൎവ്വം ഞാൻ സമ്മതിക്കേണ്ടിയിരിക്കുന്നു.”

“വിഫലീഭവിച്ചോ? നിങ്ങൾക്ക് ഇവിടെ പൂൎണ്ണസംരക്ഷണ ലഭിക്കയും നിങ്ങളെ വേണ്ടതുപോലെബഹുമാനിക്കയും ചെയ്തില്ലയോ? നിങ്ങളുടെ മതത്തെ ഇഷ്ടംപോലെ പ്രസംഗിക്കുന്നതിനും കഴിയുന്നവരെ അതിൽചേൎത്തുകൊള്ളുന്നതിനും നിങ്ങൾക്കു പൂൎണ്ണസ്വാതന്ത്ര്യം തന്നിട്ടില്ലായിരുന്നോ? അതിനെ നിങ്ങൾ നിസ്സാരമായി ഗണിക്കുന്നോ? എൻെറ പൂൎവ്വന്മാരുടെ കാലത്ത് ഇവിടെ നിങ്ങളുടെ മതത്തെക്കുറിച്ച് എന്തെങ്കിലും പ്രസംഗിക്കുന്നവനു മരണശിക്ഷയല്ലയോ കൊടുക്കപ്പെട്ടിരുന്നത്?”

പാതിരി ഉത്തരം പറഞ്ഞു: “പ്രഭോ! ഗൌരവമേറിയ ഈ അവകാശങ്ങളെ ഞങ്ങൾ നിസ്സാരങ്ങളായി ഗണിക്കുന്നു എങ്കിൽ ഞങ്ങൾ അത്യന്തം കൃതഘ്നന്മാരാണല്ലോ. എങ്കിലും ഞങ്ങളുടെ ദൗത്യം അതിൻെറ മുഖ്യോദ്ദേശത്തെക്കുറിച്ചു നോക്കുമ്പോൾ വിഫലീഭവിച്ചു എന്നുതന്നെ ഞാൻ പിന്നെയും പറയേണ്ടിയിരിക്കുന്നു. ഞങ്ങൾ എത്ര ശ്രേഷ്ഠകളായ ആശകളോടുകൂടിയാണ് ആഗ്രായിൽവന്നത് എന്നു തിരുമനസ്സിൽ അറിയാമല്ലോ. ഞങ്ങളുടെ വേദത്തിലും വൈദികകൎമ്മങ്ങളിലും അവിടുത്തേക്കുണ്ടായിരുന്ന ഭക്തിപൂൎവ്വമായ താല്പൎയ്യത്താൽ ഒടുവിൽ അവിടുത്തെ ഉദാരമായ ഹൃദയത്തിൽ തത്വജ്ഞാനം ജനിക്കുമെന്നും ചക്രവൎത്തിയായ അക്ബർ ക്രിസ്തുമതത്തെ അവലംബിക്കുമെന്നും ഞങ്ങൾ ദൃഢമായി വിശ്വസിച്ചിരുന്നു. ഈ ആഗ്രഹങ്ങൾ വൃഥാഭവിച്ചു. അതുകൊണ്ടു ഞങ്ങളുടെ ദൗത്യത്തിൻെറ മുഖ്യോദ്ദേശ്യം വിഫലമായി എന്നു പറയുന്നതു് വാസ്തവമല്ലയോ? എന്നാൽ ഞങ്ങളുടെ മതത്തിൽ നിങ്ങളുടെ തത്വജ്ഞാനികൾക്ക് ഇപ്പോൾ തീൎക്കാൻ വഹിയാത്തവയും കുറെക്കൂടി സൂക്ഷ്മമായി ആലോചിച്ചാൽ തീരാവുന്നവയും ആയ ദുൎഘടങ്ങൾ അവിടവിടെ ഉണ്ടായിരിക്കാം. ക്രിസ്തുമതപ്രചാരണത്താൽ പശ്ചിമദേശങ്ങളിൽ ഉണ്ടായിട്ടുള്ളവയും അതിനാൽ ഇവിടെയും ഉണ്ടാകാതിരിക്കാൻ പാടില്ലാത്തവയും ആയ അനേകഗുണങ്ങളെ വിചാരിച്ചാണ് ഞാൻ പറയുന്നത്.”

അക്ബർ പറഞ്ഞു: “നിങ്ങളുടെ മതസിദ്ധാന്തങ്ങളെക്കുറിച്ച്

ഇപ്പോൾ നിങ്ങൾ പ്രസംഗിക്കാതിരിക്കുന്നതു് യുക്തംതന്നെ. എന്തെന്നാൽ അവയെക്കുറിച്ചുള്ള നമ്മുടെ അഭിപ്രായങ്ങൾ ഒരിക്കലും യോജിക്കയില്ല. ഇപ്പോൾ അവയെ കുറിച്ചു തർക്കിക്കുന്നതിന് എനിക്കു മനസ്സും ഇല്ല. അവയുടെ ഗുണങ്ങളെക്കുറിച്ചു നിങ്ങൾ പറയുന്നു. നമ്മുടെ സമസൃഷ്ടന്മാരെ സ്നേഹിക്കണമെന്നും സ്വാർത്ഥപരിത്യാഗം ചെയ്യണമെന്നും മറ്റും ഉള്ള ഭാഗങ്ങളിൽ പക്ഷേ ഇതരമതങ്ങളെക്കാളധികം ക്രിസ്തുമതസിദ്ധാന്തങ്ങൾ ലോകത്തിനു വളരെ ഗുണകരങ്ങളായിരുന്നിട്ടുണ്ടെന്നുള്ളതിനെ ഞാൻ ആന്തരമായും സകാരണമായും വിശ്വസിക്കുന്നു. എങ്കിലും ഇതിനു മുമ്പിൽ നാം പറഞ്ഞിട്ടുള്ളതിൻവണ്ണം നിങ്ങളുടെ മതത്താൽ മാത്രമല്ല ഈ ഭാഗങ്ങൾ ഉപദിഷ്ടങ്ങളായിട്ടുള്ളതു്. ക്രിസ്തുമതം ഗുണത്തെ ചെയ്തിട്ടുണ്ടെങ്കിൽ ദോഷത്തേയും ചെയ്തിട്ടുണ്ടു്. നിങ്ങൾ ഈ ലോകത്തിൽ അദൃഷ്ടപൂർവ്വമായ വിധത്തിൽ പരമതാസഹിഷ്ണുതയെ പ്രദർശിപ്പിച്ചിട്ടില്ലയോ? പശ്ചിമദേശത്തിൽ പാതിരിമാരായ നിങ്ങൾ നിങ്ങളുടെ സമസൃഷ്ടന്മാരെ അവരുടെ അന്തഃകരണവിശ്വാസംപോലെ പ്രവർത്തിക്കാൻ സമ്മതിക്കാതെ ദ്രോഹിച്ചിട്ടില്ലയോ? മതവിഷയത്തിൽ ഭിന്നാഭിപ്രായന്മാരായ അസംഖ്യജനങ്ങളെ നിങ്ങൾ വധിപ്പിച്ചിട്ടില്ലയോ? ഇതൊക്കെയും ഗുണമെന്നാണോ നിങ്ങൾ പറയുന്നതു്? എന്നാൽ ഗുണത്തെക്കുറിച്ചും സമസൃഷ്ടന്മാരോടുള്ള സ്നേഹത്തെക്കുറിച്ചും നിങ്ങൾക്കുള്ള അഭിപ്രായങ്ങൾ വിലക്ഷണങ്ങളാണ്. ഞാൻ നിങ്ങളുടെ ആജ്ഞാനുവർത്തികളായ രാജാക്കന്മാരിൽ ഒരാളുടെ പ്രജയും, ക്രിസ്തുമതാനുസാരനും ആയിരുന്നു എങ്കിൽ ഇപ്പോൾ ഇത്രവരെ നിങ്ങൾ ബഹുമാനിക്കുന്ന ഈ അക്ബറെ നിങ്ങൾ എന്തു ചെയ്യുമായിരുന്നു? നിങ്ങൾ എന്നെ ഒരു കാരാഗൃഹത്തിൽ ഇട്ടടയ്ക്കുകയും, പിന്നെയും ഞാൻ എന്റെ വിശ്വാസത്തിൽ സ്ഥിരനായിരുന്നാൽ എന്നെ ദഹിപ്പിച്ചുകളയുന്നതിനോ ശിരഃഛേദം ചെയ്യുന്നതിനോ വിധിക്കാൻ ഒരു ന്യായാധിപതിയുടെ അടുക്കൽ ഏല്പിക്കയും ചെയ്കയില്ലയോ?"

ആ പാതിരി സംഭ്രാന്തനായി പുറകോട്ടു മാറി. ഇങ്ങനെ ഒരു ചോദ്യത്തെ അയാൾ പ്രതീക്ഷിച്ചിരുന്നില്ല. അതിനു അയാൾക്കു് എന്തുത്തരം പറയാൻ കഴിയും? അക്ബർ മേൽപറഞ്ഞ സ്ഥിതിയി

ലായിരുന്നെങ്കിൽ അദ്ദേഹത്തിനെ നിശ്ചയമായി ആപ്രകാരം ചെയ്യുമായിരുന്നു എന്നുള്ളത് നിർവിവാദമായിരുന്നു.

ഒടുവിൽ അകപാവീവാ സ്ഖലദ്വാക്യനായി പറഞ്ഞു: "പ്രഭോ! അതല്ല സംഗതി. ഹിന്ദുസ്ഥാനത്തിന്റെ ചക്രവർത്തിയായ മഹാനായ അക്ബർ, തന്നെ, ഞങ്ങളുടെ രാജാക്കന്മാരിൽ ഒരാളുടെ പ്രജയായി എങ്ങനെ വിചാരിക്കാൻ കഴിയും?"

"എന്റെ സ്നേഹിതാ അങ്ങിനെ അല്ലാത്തത് എന്റെ ഭാഗ്യംതന്നെ. എന്നാൽ നിങ്ങളുടെ ഉത്തരം ഞാൻ പറഞ്ഞത് അവാസ്തവമല്ലെന്നു കാണിക്കുന്നു. ഇനി വേറെ ഒന്നു ചോദിക്കാം. ഹിന്ദുസ്ഥാനത്തിന്റെ ചക്രവർത്തിയായിരിക്കുന്ന ഞാൻ നിങ്ങൾക്ക് എന്താണ് ചെയ്യേണ്ടത്? ഞാൻ നിങ്ങളുടെ ആശയത്തെ അനുസരിക്കുന്ന രാജാക്കന്മാരിൽ ഒരാളെപ്പോലെ നിങ്ങളുടെ പ്രവൃത്തികൾക്കു സഹായിയായിരിക്കുന്നമെന്നാണ് നിങ്ങൾ ആഗ്രഹിക്കുന്നത്. എന്നാ നിങ്ങളുടെ മതത്തിൽ ചേരുന്നതിനു നിങ്ങൾ സ്വഭാവേന ഉൽകണ്ഠിതന്മാരായിരിക്കുന്നു. നിങ്ങളുടെ ഈ താല്പര്യം, ഒരുവേള ഞാൻ നിങ്ങളുടെ മതസിദ്ധാന്തങ്ങളെ പൂർണ്ണമായി സമ്മതിച്ച് സ്പഷ്ടമായോ ഗൂഢമായോ അവയെ വിശ്വസിക്കയാണെങ്കിൽ തന്നെയും, അസാദ്ധ്യമാണെന്നു ഞാൻ തീർച്ചയായി പറഞ്ഞേക്കാം.'

അകപാവീവാ പറഞ്ഞു: "എന്നാൽ ഞങ്ങളുടെ പരിശ്രമത്താൽ സാധിക്കാൻ കഴിയാതിരുന്നത് ദൈവത്തിന്റെ ലോകോത്തരശക്തിയാൽ സാധിപ്പിക്കപ്പെടട്ടെ എന്നു പ്രാർത്ഥിക്കയല്ലാതെ ഞങ്ങൾക്കു മറ്റൊന്നും ചെയ്യാനില്ല. ഈ പ്രാർത്ഥന ഫലവത്തായാകാതിരിക്കയില്ലെന്നു എനിക്കു നിശ്ചയമുണ്ട്. പ്രബലനായ ചക്രവർത്തി! ഭൂമിയിലുള്ള മഹാന്മാർ ദൈവത്തിനു നിസ്സാരന്മാരാണെന്നും എതിർക്കുന്നവരെ ദൈവം ശിക്ഷിക്കുമെന്നും ഓർത്തുകൊൾക. ദൈവം മാത്രമേ വിജയിയായി ഭവിക്കയുള്ളു. അദ്ദേഹത്തിനെ ദൃഢമായി വിശ്വസിക്കുന്നവർ നശിക്കില്ല. ക്രിസ്തുവും ക്രിസ്തുമതവും ലോകാവസാനം വരെ നിലനില്ക്കും."

തന്റെ സ്വാഭാവിക ക്ഷമയെ അല്പം വിട്ട് അക്ബർ ഉറച്ചു പറഞ്ഞു: "അതായിരിക്കാം തന്റെ കാര്യം. എന്റേത് എന്റെ പ്രജകളുടെ സ്വാതന്ത്ര്യത്തെയും അവകാശങ്ങളേയും രക്ഷിക്കയും, അ

ഒന്നുപോലെ ഉള്ളവരിലും ഇതരമതപ്രവൎത്തകന്മാരിലും നിന്നുള്ള ഉപദ്രവങ്ങൾ അവൎക്കുണ്ടാകാതെ സൂക്ഷിക്കയും ചെയ്യുകയാണ്. തന്റെ മനസ്സുപോലെ ഇവിടെ താമസിക്കയോ പൊയ്ക്കൊൾകയോ ചെയ്യാം. തന്റെ ഇഷ്ടംപോലെ മതവിഷയപ്രസംഗങ്ങൾ ചെയ്യുകയും പള്ളികൾ പണിയിക്കയും ചെയ്തുകൊൾക. മഹമ്മദന്മാൎക്ക് അവരുടെ പള്ളികളിലും ഹിന്തുക്കൾക്ക് അവരുടെ ക്ഷേത്രങ്ങളിലും ഉള്ളതുപോലെയുള്ള അവകാശങ്ങൾ നിങ്ങൾക്കും അനുഭവിക്കാം. എന്നാൽ ഒന്നു കരുതിക്കൊള്ളണം. മലയാളദേശത്തിൽ നിങ്ങൾ ഇതിനു മുൻപിൽ ചെയ്തിട്ടുള്ളതുപോലെ ജനങ്ങളെ ഉപദ്രവിക്കാൻ തുടങ്ങുകയാണെങ്കിൽ ആ ക്ഷണത്തിൽ നിങ്ങളെ എന്റെ രാജ്യത്തിൽനിന്നും നിഷ്കാസനം ചെയ്യുന്നതായിരിക്കും.”

ഈ സാഹങ്കാരമായ വചനത്തെ ആ പാതിരി കോപത്തെ അടക്കിക്കൊണ്ടു കേട്ടു. എന്നാൽ അയാൾക്ക് എന്തു ചെയ്വാൻ കഴിയും? എന്തു പറയാൻ കഴിയും? എല്ലാം മതങ്ങൾക്കും ഒരുപോലെ സ്വാതന്ത്ര്യം കൊടുത്തിരിക്കുന്ന ചക്രവൎത്തിയെക്കുറിച്ച് അയാൾക്കു യാതൊരാവലാതിയും പറയാനില്ലായിരുന്നു. പ്രബലനായ അദ്ദേഹത്തിന്റെ അധികാരത്തെ നിരാകരിക്കുന്നത് കേവലം ഉന്മാദമായിരിക്കുമായിരുന്നു. അങ്ങിനെ ചെയ്യുന്നതിനാൽ അയാൾക്ക് ഒരു പ്രാശസ്ത്യവും ലഭിക്കയില്ലായിരുന്നു. അസഹായനായ ആ പാതിരി ചക്രവൎത്തിയോട് പരിഹാസരൂപമായി എന്തെങ്കിലും പറഞ്ഞാൽ അദ്ദേഹം അയാൾക്കു യാതൊരു ഹാനിയും ചെയ്കയില്ല. പക്ഷേ അയാളെയും അയാളുടെ ആളുകളെയും സൂറത്തിൽ അയച്ച് അവിടെനിന്നും കപ്പലിൽ കയററി ഗോവായിൽ കൊണ്ടിറക്കുക മാത്രമേ ചെയ്കയേ ഉള്ളൂ. ഒരുവേള അതുംകൂടി ചെയ്യാതെ അദ്ദേഹം അയാളോടു പൊയ്ക്കൊള്ളുന്നതിനു മാത്രം പറയുമായിരുന്നു. ദേശാന്തരത്തിൽ പ്രബലന്മാരും, സകല ജനങ്ങളും ഭയപ്പെടുന്നവരും, രാജാക്കന്മാരുംകൂടി വണങ്ങുന്നവരും ആയ ആ കൂട്ടക്കാരിൽ ഒരാൾക്ക് അത് ഒരു കഷ്ടാവസ്ഥ തന്നെ!

ഇപ്രസംഗത്തോടു കൂടി മൌനിയായിരുന്ന ആ പാതിരിയുടെ വിചാരങ്ങൾക്കു വിഘ്നം ചെയ്ത് അക്ബർ തന്റെ സ്വാഭാവികമായ സൌശീല്യത്തോടെ പറഞ്ഞു: “യോഗ്യനായ പാതിരി! നിങ്ങൾ

തന്നെ ഉണ്ടാക്കിത്തീൎത്ത വാഗ്വാദത്തിൽ എന്റെ അധികാരത്തെ ഭക്ഷിക്കുന്നതിനുവേണ്ടി നിൎദ്ദാക്ഷിണ്യമായി സംസാരിക്കാൻ ഇടയായതിനെക്കുറിച്ചു ഞാൻ വ്യസനിക്കുന്നു. നിങ്ങൾ കലഹിച്ചു പിരിയുന്നതു് എനിക്കു സമ്മതമല്ല. നിങ്ങളുടെ അടുക്കൽനിന്നും എനിക്കു അറിയാൻ താല്പൎയ്യം ഉണ്ടായിരുന്ന അനേക സംഗതികളെ ഗ്രഹിച്ചിട്ടുള്ളതിനുവേണ്ടി ഞാൻ നിങ്ങളോടു കൃതജ്ഞനായിരിക്കുന്നു. നിങ്ങളുടെ ആഗ്രഹങ്ങളെ എല്ലാം സാധിപ്പിക്കാൻ കഴിയാത്തതിനെക്കുറിച്ചു ഞാൻ വ്യസനിക്കുന്നു. ചില സംഗതികളിൽ നമ്മുടെ അഭിപ്രായങ്ങൾ ഭേദിച്ചിരിക്കുന്നു എങ്കിലും അതുകൊണ്ടു നിങ്ങളെ കുറിച്ചു എനിക്കുള്ള ബഹുമാനത്തിനു യാതൊരു കുറവും ഇല്ല. നിങ്ങൾ പോകുന്നെങ്കിൽ അങ്ങനെ ആകട്ടെ. എന്നാൽ നാം സ്നേഹിതന്മാരായി പിരിയണം. നാം പിരിയുന്നതു് 'താൻ സമാധാനത്തെകൊണ്ടുവരാനല്ല, ഒരു ഖഡ്ഗത്തെ കൊണ്ടുവരുവാനാണ് വന്നതു് എങ്കിലും മനുഷ്യരുടെ ഇടയിൽ സമാധാനത്തിന്റെയും സ്നേഹത്തിന്റെയും അടിസ്ഥാനത്തെ ഇടുന്നതിനു ശ്രമിച്ചു' എന്നു പറഞ്ഞ നിങ്ങളുടെ മതത്തിന്റെ സ്ഥാപകനായ ആ മഹാത്മാവിന്റെ അഭിപ്രായത്തിനു അനുരൂപമായ വിധത്തിൽ ആയിരിക്കട്ടെ.”

ഏതാനും പക്ഷങ്ങൾക്കു മുമ്പിൽ അക്വാവിവാ ചക്രവൎത്തിയുടെ മജ്ലിസിനാൽ സമ്മാനിതനാക്കിച്ചെയ്യപ്പെട്ടതുപോലെ ഇപ്പോൾ ജെറോം സേവിയരും വരംവദനാക്കിച്ചെയ്യപ്പെട്ടു. സ്വമതത്തിൽ അത്യന്തം പക്ഷപാതവും ഗാഢമായ അഭിനിവേശവും ഉള്ള ആ പാതിരി ഉദാരഹൃദയനും ധാൎമ്മികനും ആയ ചക്രവൎത്തിയോടു സഗദ്ഗദമായ സ്വരത്തോടു കൂടിയാണ് യാത്ര പറഞ്ഞതു്.

അദ്ദേഹം ഇപ്രകാരം പറഞ്ഞു: “ശ്രേഷ്ഠനായ ചക്രവൎത്തി! തിരുമനസ്സിലെ അടുക്കൽനിന്നു ലഭിച്ചിട്ടുള്ള അനേക ഗുണങ്ങളെ കുറിച്ചു കൃതജ്ഞതയില്ലാത്തവനെന്നു തോന്നത്തക്ക വിധത്തിൽ ഞാൻ അവിടത്തേക്കു അപ്രിയകരമായി എന്തെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതിനെ അവിടുന്നു ക്ഷമിക്കണം. അങ്ങനെ പറഞ്ഞുപോയതു് അവിടത്തേക്കും അവിടത്തെ പ്രജകളുടെ ക്ഷേമത്തിൽ

ഉൽക്കണ്ഠയുക്കാൾ ഒട്ടും കാവല്പ്പാന്നതായി എന്റെ മതത്തിൽ എനിക്കുള്ള ശ്രദ്ധാതിശയത്താൽ അല്ലാതെ മറ്റൊന്നുകൊണ്ടും അല്ല. ഞങ്ങൾ അവിടുത്തെ ക്ഷേമത്തിനു വേണ്ടി ദൈവത്തിനോടു പ്രാത്ഥിക്കുന്നതിനെ അവിടുന്നു നിസ്സാരമായി വിചാരിക്കുന്നതായിരിക്കാമെങ്കിലും ഞങ്ങൾ എവിടെ പോയാലും അവിടുത്തേക്കുവേണ്ടി പ്രാത്ഥിക്കാതിരിക്കയില്ല."

അക്ബർ ആ പാതിരിയുടെ ആദരപൂർവ്വമായ അഭിനന്ദനത്തെ മൌനത്തോടുകൂടി പ്രതിപ്രദാനം ചെയ്തതിന്റെ ശേഷം അക്വാവീവാ അവിടെനിന്നും പതുക്കെ വെളിയിലേക്കിറങ്ങിപ്പോയി.

രാജഗൃഹത്തിന്റെ ഒരു ഭാഗത്ത് ഒരു ഒററ വിളക്കുമാത്രം മങ്ങി കത്തിക്കൊണ്ടിരുന്ന ഒരിടത്തു വച്ച് അക്വാവീവാ അവിചാരിതമായി ഒരാളുടെ മേത്തു മുട്ടിയപ്പോൾ അയാൾ മാപ്പുചോദിച്ചതിനുത്തരമായി മറെറ ആൾ "നിർഭാഗ്യനായ ക്രിസ്ത്യൻപാപി" എന്നു മന്ത്രിച്ചുകൊണ്ട് വേഗത്തിൽ കടന്നുപോയി. അയാൾ ചക്രവർത്തിയെ കാണാനായി പോകുന്ന അബ്ദുൽകാദർ ആയിരുന്നു. അയാൾ ഭൃത്യന്മാരാൽ രാജസന്നിധാനത്തിൽ പ്രവേശിപ്പിക്കപ്പെട്ടപ്പോൾ ചക്രവർത്തി ഇങ്ങിനെ പറഞ്ഞു: "നിങ്ങളോടു സംസാരിക്കുന്നതിനു ഞാൻ എപ്പോഴും സന്നദ്ധനായിത്തന്നെ ഇരിക്കുന്നു. സംഗതിവശാൽ ഇയ്യിടെ കുറെ ദിവസമായി ഞാൻ സ്നേഹിതന്മാരെ ചുരുക്കമായിട്ടേ കാണാറൊള്ളൂ എങ്കിലും ഇന്നു രാവിലെ എന്നെ കണ്ടാൽകൊള്ളാമെന്നു നിങ്ങൾ അപേക്ഷിച്ചപ്പോൾ ഞാൻ യാതൊരു തടസ്ഥവും പറഞ്ഞില്ലല്ലോ."

ബാഹ്യമായി ബഹുമാനഭാവത്തോടു കൂടിയാണെങ്കിലും സ്പഷ്ടമായ കോപവികാരത്തോടും ചക്രവർത്തിയുടെ ആദരോപചാരത്തെ ലക്ഷ്യമാക്കാതെയും അബ്ദുൽകാദർ പറഞ്ഞു തുടങ്ങി: "സ്വാമിൻ! ഞാൻ യാത്രപറവാനാണ് വന്നിരിക്കുന്നത്. എനിക്കു പോകുവാനുള്ള സമയം അടുത്തിരിക്കുന്നു."

അക്ബർ ചോദിച്ചു: "എന്റെ യോഗ്യനായ സ്നേഹിതാ! നിങ്ങളും പോകുന്നോ? ഇത്ര ആകസ്മികമായി നിങ്ങൾ നമ്മെ വിട്ടുപിരിഞ്ഞു പോകുന്നതിനു സംഗതി എന്താണ്?"

അബ്ദുൽകാദർ ഉത്തരം പറഞ്ഞു: "ഇവിടെ പ്രതിദിനം നടന്നു പോരുന്ന മതദ്രോഹ ദുഷ്കൃതകാൎയ്യങ്ങളെ കണ്ടു ക്ലേശിക്കുന്നതിനും ഞാൻ ഇവിടെ താമസിക്കയാണെങ്കിൽ എന്റെ ഇച്ഛക്കു വിരുദ്ധമായി ഞാൻ കൂടി ചേരേണ്ടിവരുന്ന ദ്രോഹങ്ങളിൽ ഭാഗിയായിരിക്കുന്നതിനും മനസ്സില്ലായ്കയാണു. അക്ബറേ! അവിടത്തെ മഹാരാജ്യത്തിനു നാശകാലം സന്നിഹിതമായിരിക്കുന്നു. അതിനെ പരിഹരിക്കാവുന്ന കാലത്തുതന്നെ കരുതിക്കൊള്ളുന്നതിനു അവിടത്തേക്കു ഞാൻ അറിവുതന്നു. പക്ഷെ ഇപ്പോൾ ആ കാലം അതീതമായിരിക്കുന്നു. എന്താണ് നിശ്ചയിച്ചതു് എന്നു് എനിക്കറിഞ്ഞുകൂടാ. ഞാൻ അറിയുന്നതിനു അനുഗ്രഹിക്കുന്നതുമില്ല. നമ്മുടെ പരിശുദ്ധമായ മതത്തെ കുറിച്ചു് അവിടത്തേക്കുള്ള അവഹേളനത്താൽ അവിടത്തെ നേരെ ഉണ്ടായിരിക്കുന്ന ജനദ്വേഷം എത്രയും പ്രബലമായി തീൎന്നിരിക്കുന്നു. അവിടത്തെ പുത്രനായ സലീമിന്റെ ഉൽകൎഷേച്ഛയേയും ഇപ്പോൾ തങ്ങൾക്കു ലഭിക്കാതിരിക്കുന്ന സ്ഥാനങ്ങളേയും ഉദ്യോഗങ്ങളേയും സമ്പാദിക്കുന്നതിനുവേണ്ടി അദ്ദേഹത്തിനെ ദുൎമ്മാൎഗ്ഗത്തിൽ നയിപ്പിക്കുന്ന ദുൎജ്ജനങ്ങളുമായി അദ്ദേഹം ചെയ്തിട്ടുള്ള ഗൂഢസഖ്യത്തെയും അവിടുന്നു വിചാരിക്കണം. ഇതെല്ലാം ആലോചിച്ചാൽ അവിടത്തെ രാജ്യഭരണം സ്ഥായിയായിരിക്കുന്നതു് അശക്യമാണെന്നു ഞാൻ പറയുന്ന അഭിപ്രായത്തിൽ അവിടുന്നു ചേരും." ഈ ഭീഷണികളെ കേട്ടിട്ടു് ചക്രവൎത്തിയുടെ മുഖത്തുണ്ടായ മന്ദഹാസത്തെ ശ്രദ്ധിക്കാതെ അയാൾ തുടൎന്നു പറഞ്ഞു: "എന്നാൽ ഞാൻ പറഞ്ഞതുപോലെ ഇവിടെ ദിവസംപ്രതി നടക്കുന്നതിനേയും ജനങ്ങൾ പരക്കെ സംസാരിക്കുന്നതിനേയും അറിഞ്ഞുകൊണ്ടു ഞാൻ ഇവിടെ താമസിക്കയില്ല. അവിടുന്നു പരിശുദ്ധമായ കുറാനെ അത്യന്തം അനാദരിച്ചിരിക്കുന്നു. മഹാത്മാവായ ദീൎഘദൎശിയെ അവിടുന്നു് അധിക്ഷേപിക്കുന്നു. പാഷണ്ഡന്മാരായ അഗ്ന്യാരാധകന്മാരിൽ നിന്നും ഗ്രഹിച്ചിട്ടുള്ള ദുരാചാരങ്ങളെ അവിടുന്നു കൊണ്ടാടുന്നു. നമ്മുടെ പരമവിരോധികളായ ജൂദന്മാരേയും ക്രിസ്തുമതക്കാരേയും അവിടുന്നു രാജധാനിയിൽ പ്രത്യക്ഷമായും രാജഗൃഹത്തിൽ ഗൂഢമായും വരുത്തിക്കണ്ടു് ബഹുമാനിക്കയും പ്രീതിപാത്രീകരിക്കയും ചെയ്യുന്നു. അതിൽ ഞങ്ങൾ ഇപ്പോൾ ഇവിടെ നിന്നും വെളിയിൽ പോകു

യുള്ള വ്യാജം ഉണ്ടാക്കി പറകയില്ല. അബുൽഫസൽ എന്നെ ദ്വേഷിച്ചു എന്നും അയാളുടെ മരണസമയത്തെ വാക്കുകൾ എന്തായിരുന്നു എന്നും വിശ്വാസ്യനായ ഒരാളുടെ അടുക്കൽ നിന്നു ഞാൻ അറിഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഈ വ്യാജമൊന്നും എന്നോടു പറയണ്ട. ഞാൻ അതു കേൾക്കയില്ല. താൻ എന്നെ ഉദ്ദേശിച്ചു പറഞ്ഞ ധിക്കാരവാക്കുകളെ ഞാൻ ക്ഷമയോടെ കേട്ടു. എന്റെ സ്ഥാനത്തുള്ള ഒരു രാജാവും കാണിക്കാത്ത ദാക്ഷിണ്യത്തെ ഞാൻ തന്നോടു കാണിച്ചു. അതു നിമിത്തം താൻ മരിച്ചുപോയ ഒരു യോഗ്യനെ അധിക്ഷേപിക്കുന്നത് ഞാൻ സഹിക്കയില്ല. തന്റെ ചക്രവർത്തിയായ എന്നെ ആക്ഷേപിക്കയും എന്റെ പ്രിയവിശ്വാസങ്ങളെ നിന്ദിക്കയും ചെയ്തുകൊൾക. അതൊക്കെയും ഞാൻ ക്ഷമിക്കാം. എന്നാൽ ദ്രോഹത്താൽ വധിക്കപ്പെട്ട എന്റെ പ്രിയതമമിത്രത്തെ ദൂഷിക്കരുത്; അല്ലെങ്കിൽ മരിച്ചുപോയ ഒരു പ്രതിപക്ഷിയെ ഇങ്ങനെ ആക്ഷേപിക്കുന്ന തന്നെ മിണ്ടാതാക്കുന്നതിനു എന്റെ അധികാരത്തെ ഞാൻ ഉപയോഗിക്കും."

നിർഭയനായി ആ ചക്രവർത്തിയുടെ മുഖത്തു നോക്കിക്കൊണ്ട് അബ്ദുൽകാദർ പറഞ്ഞു: "എന്റെ ശിരച്ഛേദം ചെയ്തുകൊൾക. അവിടത്തെക്കു വേണ്ടി എന്റെ ജീവനെ ഉപേക്ഷിക്കുന്നതിനു ഞാൻ എന്നും സന്നദ്ധനായിരുന്നിട്ടുണ്ടെന്ന് അവിടത്തേക്ക് അറിയാമല്ലോ. എന്റെ വധത്താൽ അവിടത്തേക്ക് ഒരുപകാരവും സിദ്ധിക്കയില്ലെങ്കിലും അത് അവിടത്തെ അന്യായമായ കോപത്തെ ശമിപ്പിക്കുമെങ്കിലും ചെയ്യുമായിരിക്കും. അവിടുന്നു വിശ്വസിച്ചാലും ഇല്ലെങ്കിലും വാസ്തവമെന്നു എനിക്കു വിശ്വാസമുള്ളതിനെ ഞാൻ പറഞ്ഞു. ഞാൻ എന്റെ കൃത്യത്തെ ചെയ്തു. അവിടുന്ന് അവിടത്തെ കൃത്യത്തെ, അല്ലെങ്കിൽ കൃത്യമെന്ന് അവിടുന്നു വിചാരിക്കുന്നതിനെ, ചെയ്തുകൊൾക."

കോപത്തെ വിട്ട് അക്ബർ പറഞ്ഞു: "മതി. താൻ ജീവിച്ചിരുന്നാലും മരിച്ചാലും എനിക്ക് ഒരുപോലെ തന്നെ. തന്നെ ആരും ഉപദ്രവിക്കയില്ല. പൊയ്ക്കൊൾക. എന്നാൽ ഇനിമേൽ എന്റെ മുൻപിൽ വരരുത്."

അബ്ദുൽകാദർ യാത്ര പറയാതെ തിരിഞ്ഞ് സാഹങ്കാരമാ

യും സാവജ്ഞതയും ഉള്ള ഒരു നോട്ടത്തോടു കൂടി വാതില്ക്കലേക്കു ന ടന്നു. എന്നാൽ അയാൾ അതിന്റെ മുമ്പിൽ തൂക്കിയിരുന്ന യവ നികയെ നീക്കുവാൻ ഭാവിച്ചപ്പോൾ ചക്രവത്തി അയാളെ നാമ- ഗ്രഹണം വിളിക്കയും ആ ഗർവിഷ്ഠനായ മഹമ്മദൻ അത്ഭുതപ്പെട്ട് തിരിഞ്ഞു നില്ക്കയും ചെയ്തു.

ചക്രവത്തി പറഞ്ഞു: "അസഫ്ഖാനേ! നാം അന്യോന്യം വളരെക്കാലമായി പരിചിതന്മാരായിരിക്കയും പരസ്പരം ബഹുമാനി ക്കയും ചെയ്തിരിക്കുന്ന സ്ഥിതിക്ക് ഈ വിധത്തിൽ തമ്മിൽ പിരിയു ന്നത് നന്നല്ല. എന്തെന്നാൽ നമുക്ക് അഭിപ്രായഭേദം ഉണ്ടെങ്കി ലും നിങ്ങൾക്ക് എന്നെക്കുറിച്ച് ആദരവും ബഹുമാനവും ഉണ്ടെന്നു ഞാൻ അറിയുന്നു. നിങ്ങളുടെ പാരുഷ്യം തന്നെ അതിനെ പ്രത്യ ക്ഷീകരിക്കുന്നു. ഞാൻ നിങ്ങളെ ഒരു വിദ്വാനും ബുദ്ധിമാനും എന്നു മാത്രമല്ല, ഒരു ധീരനും സത്യവാനും ആയ ആളായിട്ടാണ് വിചാരിക്കുന്നത്. ഈ കാലത്ത് നിങ്ങൾക്കുള്ളതുപോലെയുള്ള ധൈ ര്യവും സത്യവും വളരെ വിലയുള്ളതാണ്. അതു തന്നെ എന്റെ അടുക്കൽ നിന്നു കോപത്തോടെ പിരിയുന്നത് എനിക്കു സമ്മതമ ല്ല. വിശേഷിച്ചും നിങ്ങളെ ഒരിക്കലും അങ്ങനെ ചെയ്യാൻ ഞാൻ സമ്മതിക്കയില്ല. നിങ്ങൾ പോകരുതെന്നു ഞാൻ പറയുന്നില്ല. നി ങ്ങൾ പോകുന്നത് ആവശ്യമാണെന്നു ഞാൻ അറിയുന്നു. എന്നാൽ മനസ്സിൽ ക്രോധത്തോടുകൂടി പോകരുത്. നമ്മൾ സമാധാനത്തോ ടും സ്നേഹത്തോടും കൂടി ഒരുമിച്ച് അനേക സംവത്സരങ്ങളെ കഴിച്ചുകൂ ട്ടിയതിനെ ഓർത്തുകൊൾക. നമ്മുടെ വേർപാട് അപരിഹാര്യമായി തീർന്നിരിക്കുന്ന സംഗതിയെ വിസ്മരിക്ക."

അക്ബർ സംസാരിക്കാൻ ഭാവിച്ചപ്പോൾ അസഫ്ഖാനു ടെ മുഖഭാവം പിന്നെയും സാവജ്ഞതയായി തന്നെ ഇരുന്നു. എന്നാൽ ക്ഷമാനിധിയായ ചക്രവത്തിയുടെ ഉദാരവാക്കുകളാൽ അതു ക്രമേ ണ ഭേദപ്പെട്ടു. അയാൾ ഒന്നും പറഞ്ഞില്ലെങ്കിലും അക്ബർ കൈ നീട്ടിക്കൊടുത്തപ്പോൾ അയാളുടെ ഭാവം അന്തർഗ്ഗതത്തെ സ്പഷ്ടമാ ക്കി. അയാൾ ചക്രവത്തിയുടെ ഹസ്തത്തെ സ്നേഹപൂർവം ഗ്രഹിച്ച് [illegible] ഒരു അശ്രുകണം അതിൽ

പതിച്ചു. പിന്നെ അയാൾ തിരിഞ്ഞ് പുനരാഗമനം ഇല്ലാതെ
പോയി. എന്തെന്നാൽ അയാളും ചക്രവർത്തിയെ മേലാൽ ഒരിക്ക-
ലും കാണ്മാൻ മനസ്സില്ലാത്ത ഒരാളായിരുന്നു. തന്റെ പൂർവ്വചിത്രത്തെ
തിരോധാനം ചെയ്ത യവനികയിലേക്കു സൂക്ഷിച്ചു നോക്കിക്കൊണ്ട്
അക്ബർ കുറച്ചു നേരം ഇരുന്നു. ഒടുവിൽ അദ്ദേഹം ഉത്ഥാനം
ചെയ്ത് സ്ഖലൽപദനായി അളിന്ദത്തിലിറങ്ങി ഉദഗ്രമായ ജലോ-
ദ്ഗമത്തോടു കൂടിയ ധാരായന്ത്രങ്ങളാൽ അലംകൃതവും നിശ്ശബ്ദവും
ചന്ദ്രികാചർച്ചിതവും ആയ ഉദ്യാനത്തെ നോക്കിക്കൊണ്ടു നിന്നു.
അനന്തരം അദ്ദേഹം ശ്രാന്തനായിട്ട്, ശുഭ്രശിലാനിർമ്മിതമായ ഒരാ-
സനത്തിൽ ഉപവേശിച്ച് പാണികളെക്കൊണ്ടു മുഖത്തെ ആച്ഛാദ-
നം ചെയ്തു.

ഈ പ്രകാരം ഓരോരുത്തരായി അവരെല്ലാവരും അദ്ദേഹത്തി-
നെ വിട്ടുപോയി. അബൂൽഫാസൽ അദ്ദേഹത്തിന്റെ അടുക്കൽ
നിന്നു ക്രൂരമായി അപഹൃതനായി. അക്വാവിവാ മുതലായ ക്രി-
സ്ത്യൻപാതിരിമാർ കോപിച്ചു പിരിഞ്ഞു. ഇപ്പോൾ അബ്ദുൽകാ-
ദരും എന്നന്നേക്കും യാത്രപറഞ്ഞുപോയി. ഇതൊക്കെയും സംഭ-
വിച്ചത് തന്റെ പുത്രൻ കൂടിയും തനിക്കു വിരോധിയായതിനാ-
താൻ ഇത്രകാലം ജനങ്ങളുടെ ക്ഷേമാഭിവൃദ്ധിക്കായി ശ്രമിച്ചിരുന്ന രാ-
ജ്യത്തെ അപഹരിക്കുന്നതിനു ഉദ്യോഗിക്കുന്നതിനാൽ തനിക്കു നേ-
രിട്ടിരിക്കുന്ന ആപത്തുകളുടെയും ദുർഘടങ്ങളുടെയും മദ്ധ്യേ വിശ്വസ്ത
മിത്രങ്ങളുടെ സാഹായ്യം തനിക്ക് അത്യന്തം ആവശ്യപ്പെട്ട അവ-
സരത്തിലാണ്. എന്നാൽ ഇതിനൊക്കെയും കാരണം മതം തന്നെ.
എന്തെന്നാൽ സലിം വാസ്തവമായ മതത്തിന്റെ രക്ഷയ്ക്കായിട്ടാണ്
യുദ്ധത്തിനുദ്യോഗിച്ചത് എന്നുള്ളതിനു സംശയമില്ല. ബിർസിങ്ങും
മതഭ്രാന്തന്മാരാൽ പ്രേരിതനായിരുന്നു എന്നാണ് സാധാരണമായി
വിശ്വസിക്കപ്പെട്ടിരുന്നത്.

അക്ബർ വിചാരിച്ചു: "ഈ മതം എന്നു പറയുന്നത് എ-
ന്തൊന്നാണ്? ഇത് മനുഷ്യന്റെ നിസ്സാരതയെ കാണിച്ച് അവ-
നെ വിനീതനും ഈശ്വരഭക്തിയുള്ളവനും ആക്കുകയും, തന്റെ സമ-
സൃഷ്ടന്മാരെ സ്നേഹിക്കുന്നതിനും പരോപകാരത്തിനായി ജീവിച്ചിരി-
ക്കാൻ ആഗ്രഹിക്കുന്നതിനും പ്രേരിപ്പിക്കയും ചെയ്ക് [illegible]

ത്മാവിനു സമാധാനത്തേയും ആനന്ദത്തേയും കൊടുക്കുന്ന ഒരനുഗ്രഹമോ? അതോ മനുഷ്യനെ അഹങ്കാരമുള്ളവനാക്കിത്തീൎക്കയും, ചിലപ്പോഴും മഹാന്മാരും ശ്രേഷ്ഠന്മാരും ആയവരെ കൂടിയും വ്യാമോഹിപ്പിച്ചു് പരദ്രോഹത്തിൽ പ്രവൎത്തിപ്പിക്കയും, ജനങ്ങളുടെ ഇടയിൽ കാററങ്ങളേയും ജീവഹാനിയിൽ പരിണമിക്കുന്ന കലഹങ്ങളേയും ജനിപ്പിക്കയും ചെയ്യുന്ന ആപൽക്കരമായ ഒരുന്മാദമോ? മനുഷ്യരെല്ലാവരും ഏകാഭിപ്രായമായി മതമൊന്നും വേണ്ട എന്നു വയ്ക്കുന്നതായാൽ അതു് ഗുണകരമായിരിക്കുമോ ദോഷകരമായിരിക്കുമോ? ഈ ചോദ്യങ്ങൾക്കു് ഉത്തരം പറയാൻ പ്രയാസമാണെങ്കിലും വിചാരലേശം കൂടാതെ എല്ലാവരും ഉത്തരം പറയുന്നതിനു സന്നദ്ധന്മാരായിരിക്കും. മതം ഇല്ലാതിരുന്നാൽ മനുഷ്യനു മോക്ഷമില്ലെന്നും ജനസമുദായത്തിൽ ഒരു വ്യവസ്ഥയുണ്ടായിരിക്കയില്ലെന്നും സൎവ്വസമ്മതമാണു്. എന്നാൽ ഏതു മതമാണു് ഗ്രാഹ്യം എന്നുള്ള ചോദ്യം വരുമ്പോൾ കലഹാഗ്നി ജ്വലിച്ചു തുടങ്ങും. മതാന്തരന്മാർ അവരവരുടെ മതമാണു് ഗ്രാഹ്യം എന്നുൽഘോഷിക്കുന്നു. ഒടുക്കം കലഹംകൊണ്ടു് തൎക്കം തീൎച്ചയാക്കേണ്ടിവരുന്നു. സൎവ്വസമ്മതവും മനുഷ്യജാതിയെ ഒരു സ്നേഹബന്ധത്താൽ യോജിപ്പിക്കുന്നതും ആയ ഒരു മതം എന്നെങ്കിലും ഉണ്ടാകുന്നതു് ശക്യമാണോ? അങ്ങനെ ഒരു മതത്തെ ഞാൻ കണ്ടുപിടിച്ചു എന്നു വിശ്വസിച്ചു സന്തോഷിച്ചതു് കേവലം മൌഢ്യമായിരുന്നോ? ഹാ! ഈ വിയോഗം കഷ്ടമാണ്! എന്നാൽ പ്രിയതരങ്ങളായ വിശ്വാസങ്ങളെ ഉപേക്ഷിക്കുന്നതു് കഷ്ടതരമാണ്!!"

അപ്പോൾ അക്ബറുടെ തോളിൽ ഒരാൾ സ്പൎശിച്ചു. അദ്ദേഹം നോക്കിയപ്പോൾ ഫൈസിയെ അടുക്കൽ കണ്ടു. അയാൾക്കു സമ്മതം നോക്കാതെ ചക്രവൎത്തിയുടെ അടുക്കൽ വരുന്നതിനു സ്വാതന്ത്ര്യം കൊടുക്കപ്പെട്ടിട്ടുണ്ടായിരുന്നു.

ഫൈസി പറഞ്ഞു: "അക്ബറോ! വ്യസനകരമായും നിരൎത്ഥമായും ഉള്ള മനോരാജ്യത്തെ ഉപേക്ഷിക്കുക. അവിടുത്തെക്കാൾ എത്രയോ അശക്തനായ ഞാൻ അവിടുത്തെ അടുക്കൽ ഒരു പൂരുഷനായിരിക്കണമെന്നു പറയണമോ? എങ്കിലും ഞാൻ അങ്ങനെ പറയേണ്ടതു് അ

വശ്യകരമായിരിക്കുന്നു. അവിടത്തെ പ്രിയതമമിത്രമായ വിശ്വസ്തമന്ത്രിയുടെ നാശത്തെക്കുറിച്ച് അവിടുന്നു വ്യസനിക്കുന്നതിൽ കുറ്റം കാച്ചില്ല എന്റെ പ്രിയനായ ജ്യേഷ്ഠന്റെ നാശത്തെക്കുറിച്ചു ഞാൻ വ്യസനിക്കുന്നത്. രാജ്യത്തിനു ആപത്തു നേരിട്ടിരിക്കുന്ന ഈ സമയത്തു വ്യസനാതിരേകത്തിനിടകൊടുക്കാതെ നമ്മൾ രണ്ടുപേരും ധൈര്യത്തെ അവലംബിക്കേണ്ടത് ആവശ്യകമാണ്. അതുകൊണ്ടാണ് അവിടുന്ന് ഒരു പുരുഷനായിരിക്കണമെന്നു പറയുന്നതിനു ഞാൻ തുനിയുന്നത്. ഇങ്ങനെ ദുഃഖപരതന്ത്രനായിരിക്കുന്നത് അവിടത്തേക്ക് അയോഗ്യമാണ്. അബുൽഫസലിനു ഇതറിയാൻ കഴിഞ്ഞെങ്കിൽ അക്ബർ നിരുത്സാഹനല്ലെന്നു അദ്ദേഹം തന്റെ ജീവിതകാലത്ത് തുടംപ്രഥമമായി പറയുമായിരുന്നു."

അക്ബർ പറഞ്ഞു: "എന്റെ വിശ്വസ്തനും ശ്രേഷ്ഠനുമായ സ്നേഹിതാ! നിങ്ങളുടെ നിഷ്കപടങ്ങളായ വാക്കുകൾക്കുവേണ്ടി ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു. വിചാരത്തെ ഉപേക്ഷിച്ച് പ്രവൃത്തിക്കുള്ള കാലമാണിത് എന്നു ഞാൻ നല്ലവണ്ണം അറിയുന്നു. എന്നാൽ എന്റെ വിചാരങ്ങളുടെ സ്വഭാവത്തെ നിങ്ങൾ മാറി ധരിച്ചതായി തോന്നുന്നു. അവയിൽ നിങ്ങളുടെ ജ്യേഷ്ഠന്റെ സ്മരണകൂടി ഉണ്ടായിരുന്നു എന്നേ ഉള്ളൂ." അനന്തരം അക്ബർ അകപാദീചാവും അബ്ദുൽകാദരും യാത്രപറഞ്ഞു പിരിഞ്ഞതിനേയും തന്നിമിത്തം ഉത്ഭവിച്ച വിചാരങ്ങളേയും പറഞ്ഞു.

ക്ഷണനേരം ആലോചിച്ചതിന്റെശേഷം ഫൈസി പറഞ്ഞു: "ഇതിലെല്ലാം എന്റെ ചക്രവർത്തിയുടെ മഹാമനസ്കതയും എന്റെ മാന്യമിത്രത്തിന്റെ ജ്ഞാനവിശേഷവും പ്രത്യക്ഷമാകുന്നു. ഇപ്പോൾ പ്രസ്താവിച്ച സംഗതിയിൽ എന്റെ അഭിപ്രായം എന്താണെന്ന് അവിടത്തേക്ക് അറിയാമല്ലോ. മനുഷ്യർ മതമെന്നു പറയുന്നതിന്റെ അർത്ഥത്തെ ഒരു അവാസ്തവവും അപരിച്ഛിന്നവും അവ്യക്തവും ആയ കാര്യമായിട്ടു ഗ്രഹിക്കുമ്പോൾ എനിക്ക് അതിൽ അത്ര ഗൌരവബുദ്ധി ഇല്ല. പിന്നെ അതിനു കേവലം മനഃകല്പിതങ്ങളും ഹേതുലക്ഷണങ്ങളല്ലാത്തവയും ആയ ചില സിദ്ധാന്തങ്ങളെ അടിസ്ഥാനമാക്കി തീർക്കുമ്പോൾ പറയേണ്ടതില്ലല്ലോ. എന്നെ ആളുക

ൾ നാസ്തികൻ എന്നുപറയുന്നതു് എങ്ങനെ എങ്കിലും ഇരിക്കട്ടെ. എന്നാൽ അവർ എന്നെ ഒരു അവിശ്വാസി എന്നു വിചാരിക്കുന്നതു് തെററാണു്. വാസ്തവത്തിൽ എനിക്കു ദൃഢമായ വിശ്വാസം ഉണ്ടു്. എന്നാൽ എന്റെ വിശ്വാസം അനുഭവമാകുന്ന സ്ഥിരമായ അധിഷ്ഠാനത്തെ അവലംബിച്ചിരിക്കുന്നു. ഭൌതികപദാർത്ഥങ്ങൾക്കു മാത്രമല്ല, വിശിഷ്യ മനുഷ്യന്റെ ആത്മാവിനും മനസ്സിനും ഉത്തരോത്തരം വികാസമുണ്ടെന്നുള്ള തത്വത്തെ ഞാൻ വിശ്വസിക്കുന്നുണ്ടെന്നു ഞാൻ പലപ്പോഴും പറഞ്ഞിട്ടുണ്ടല്ലോ. ഈ തത്വത്തിൽ, മററെല്ലാമതപരിഷ്കാരകന്മാരേയും മതസ്ഥാപകന്മാരേയുംപോലെ അവിടുന്നു കണ്ടുപിടിക്കാൻ ആഗ്രഹിക്കുന്ന വലുതായ വിതർക്കവിഷയത്തിന്റെ സമാധാനത്തെ ഞാൻ കാണുന്നുണ്ടു്. മനുഷ്യരായ നമ്മുടെ ആരംഭം ഏതുവിധമായിരുന്നു എന്നും, ഇപ്പോൾതന്നെ നാം എത്ര അഭിവൃദ്ധിയെ പ്രാപിച്ചിട്ടുണ്ടെന്നും, ഏതു ഘട്ടത്തിൽ നമുക്കു ഇനിയും എത്താമെന്നും ആലോചിക്കുക. നാം ആദ്യം മൃഗനിർവിശേഷന്മാരായിരുന്നു. പിന്നെ എത്രയോ വർഷസഹസ്രം കഴിഞ്ഞതിന്റെശേഷം നാം ഊഹാപോഹശക്തിയുള്ളവരായി തീർന്നിരിക്കുന്നു. ഇനിയും അനേകവർഷസഹസ്രങ്ങൾ കഴിയുമ്പോൾ നമ്മുടെ സ്ഥിതി എന്തായിരിക്കും? നമ്മളിൽ ചിലർക്കുമാത്രമല്ല, നിരന്തരമായ തത്വാന്വേഷണത്താലും ജ്ഞാനവികാസത്താലും എല്ലാവർക്കും ജീവാത്മപരമാത്മൈക്യത്തിന്റെ സൂക്ഷ്മജ്ഞാനം സിദ്ധിക്കയില്ലയോ? അപ്പോൾ ആ ജ്ഞാനത്താൽ തൃപ്തന്മാരായ നമുക്കു്, മേൽ മോക്ഷമുണ്ടെന്നുള്ള ഉറപ്പിനെ തന്നു് മനസ്സിനു സമാധാനത്തെ ജനിപ്പിക്കുന്നതിനുമാത്രം ഒരു മാർഗ്ഗമായി മതമെന്ന പേരോടുകൂടി ഇപ്പോൾ നാം സ്വീകരിക്കുന്ന ഭ്രമങ്ങളെ നിരസിക്കരുതോ?"

അക്ബർ പറഞ്ഞു: "നിങ്ങളുടെ ആത്മാവു് ഏററവും ഉത്സർപ്പിക്കയും നിങ്ങളുടെ ദൃഷ്ടി വളരെ ദൂരം ഭേദിക്കയും ചെയ്യുന്നു. എനിക്കു് അതു് കുറെ അധികമായി തോന്നുന്നു. ഞാൻ വർത്തമാനകാലത്തെക്കുറിച്ചാണു് വിചാരിക്കുന്നതു്. ഭവിഷ്യൽകാലം എനിക്കു് അത്ര ആശ്വാസകരമായിരിക്കുന്നില്ല."

ഫൈസി ചോദിച്ചു: "എന്നാൽ ഞാൻ വർത്തമാനകാലത്തെക്കുറിച്ചു വിചാരിക്കുന്നില്ലയോ? ജനങ്ങൾ അവരുടെ കൃത്യങ്ങളെ യ

ഫ്രാശക്തി) നിവൃത്തിക്കണമെന്നുള്ളത് എന്റെ സിദ്ധാന്തത്തിൽ കുന്നാമതായ ഒരു നിയമമല്ലയോ? വാസ്തവത്തെ നിരാകരിച്ചിട്ടുള്ള മനനവും നിദിദ്ധ്യാസനവും നിഷ്ഫലമാണ്. തത്വശാസ്ത്രം വർത്തമാനത്തെക്കുറിച്ച നമ്മുടെ ശക്തികളെ ഉപയോഗിക്കുന്നതിനു നമ്മെ പഠിപ്പിച്ചില്ലെങ്കിൽ അത് കേവലം ഒരു വ്യാമോഹം മാത്രമേ ആയിരിക്കു. നാം ഉദ്ദേശിക്കുന്ന ഒരു സാദ്ധ്യത്തിനുവേണ്ടി ശ്രദ്ധാപൂർവ്വം ശ്രമിക്കുന്നത് അസംഭാവ്യങ്ങളാകുന്നായി ഇച്ഛിക്കയും അവ ഫലിക്കാതെ വൈമനസ്യത്തോടുകൂടി പ്രതിനിവർത്തിക്കയും ചെയ്യുന്നതിൽനിന്നു വളരെ വ്യത്യസ്തമാണ്. മതപ്രതിപത്തിയിലും പരലോകവിശ്വാസത്തിലും ഇതുപോലെതന്നെയാണ്. അത് ഒരു വിശിഷ്ടനായ പരിഷ്കാരകന്റെ വാങ്മാത്രത്താൽ ഉടൻ ഉണ്ടാകുന്നതല്ല. കാലക്രമംകൊണ്ടു പതുക്കെ ഉണ്ടാകുന്നതാണ്. സർവ്വഥാ അതിനുമുൻപായി ജനങ്ങൾക്കു ജ്ഞാനാഭിവൃദ്ധിയും പരിഷ്കാരവും ഉണ്ടായിരിക്കണം. അത് അതിനുവേണ്ട മാർഗ്ഗങ്ങളും സമ്പത്തും ഇല്ലാതെ ഉണ്ടാകുന്നതല്ല. ജ്ഞാനാഭിവൃദ്ധിക്കും പരിഷ്കാരത്തിനും പ്രഥമാധിഷ്ഠാനമായുള്ളതിനെക്കുറിച്ച് അക്ബർക്ക് ആത്മോപാലംഭത്തിനോ ഉത്സാഹഭംഗത്തിനോ ന്യായ്യമായ കാരണം ഉണ്ടോ? അദ്ദേഹം തന്റെ പ്രജകൾക്ക് ക്ഷേമപ്രയോജകമായുള്ളതിനെ വേണ്ടുംവണ്ണം ചെയ്തിട്ടില്ലെന്നു ആരുപറയും? എന്റെ ചക്രവർത്തി! അവിടുന്നു ജനങ്ങൾക്കുവേണ്ടി ചെയ്തിട്ടുള്ളതാകയും ഓർത്തു നോക്കുകയും, അവിടത്തെ അദ്ധ്യാത്മവിചാരങ്ങളെ ഒരേടത്തു മാറ്റിവച്ചിട്ട് അവിടത്തെ പ്രവൃത്തികളുടെ ഫലങ്ങൾ ഇനിയും അവയെ തുടരുന്നതിനു മതിയായ പ്രോത്സാഹകങ്ങളായിരിക്കുന്നില്ലയോ എന്നു ചിന്തിക്കയും ചെയ്ക."

ഫൈസി പറഞ്ഞത് വാസ്തവമായിരുന്നു. ചക്രവർത്തിയാൽ ഏർപ്പെടുത്തപ്പെട്ടവയും സാഹായ്യത്തോടുകൂടി നടത്തപ്പെട്ടവയുമായ സാമുദായികപരിഷ്കാരങ്ങളെ അയാൾ പ്രശംസിച്ചത് ഒരു രാജസേവകൻ ചെയ്യുന്ന മുഖസ്തുതിയല്ലായിരുന്നു. അടുത്ത ഏതാനും വർഷങ്ങളിലെ അനുഭവം അയാൾ പറഞ്ഞതിനെ യഥാർത്ഥീകരിക്കുന്നു. അദ്ദേഹത്തിന്റെ മരണാനന്തരം ശോഭിച്ചിരുന്നില്ല. എന്നാൽ അദ്ദേഹം ബുദ്ധിമാനുചിതമായി ചെയ്തിട്ടുള്ള ഏർപ്പാടുകൾ ഫലി

ന്യസ്ഥാനത്തെ പിന്നീടുള്ള രാജാക്കന്മാർ ഉണ്ടാക്കിയ ചട്ടങ്ങൾ ക്കെല്ലാം അടിസ്ഥാനമായി തീൎന്നിട്ടുണ്ട്.

ചക്രവൎത്തി ഉത്ഥാനം ചെയ്തു് തനിക്കു നൂതനമായി ഒരുന്മേഷം ജനിച്ചതു പോലെ ശിരസ്സിനെ ഉന്നമിപ്പിച്ചു് പറഞ്ഞു: "ഫൈഫ്സി! നിങ്ങൾ പറഞ്ഞതു് ശരിയാണ്. നമ്മുടെ ജീവിതകാലം മുഴുവൻ അശ്രാന്തമായി പ്രവൃത്തി ചെയ്യണം. അല്ലാതെ മനോരാജ്യം വിചാരിച്ചുകൊണ്ടിരുന്നാൽ പോരാ. എനിക്കു് ഒരു വലിയ അവലംബമായിരുന്ന ഒരാൾ ഇപ്പോൾ ഇല്ലാതെ ആയതിനാൽ ഇനി നിങ്ങൾ എനിക്കു സഹായിയായിരിക്കണം. നമ്മുടെ പ്രവൃത്തികൾ നമുക്കു പരസ്പരം തൃപ്തിയെ ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ ഇപ്പോൾ ഒരു ചിഹ്നംകൂടി കാണിക്കാം. നിങ്ങൾക്കു് ഇങ്ങിനെ ഉള്ളതിൽ ശ്രദ്ധയില്ലെങ്കിലും ഇതു് നിങ്ങളുടെ ദൃഷ്ടിക്കു പ്രിയമായിരിക്കും. അതാ! അസ്തമനോന്മുഖമായ ആ തേജസ്സിനെ നോക്കുക. അതു് കുറേദിവസമായി എന്റെ ആത്മാവു് കണ്ണീർവീഴ്ത്തിയതിന്റെ സാമ്യത്തെ വഹിക്കുന്നു. എന്നാൽ നാളെ ഈ തേജസ്സ് പിന്നെയും ഉദിക്കുമല്ലോ. ഞാനും ഇപ്പോഴത്തെ മാന്ദ്യത്തെവിട്ടു് എന്റെ സഹജചൈതന്യത്തെ ഇനിയും അവലംബിക്കാം. അതാണല്ലോ ഒരു രാജാവിന്റെ കൃത്യം. ജനങ്ങളിൽനിന്നും പ്രോത്സാഹനം ഉണ്ടാകാതിരിക്കുന്ന കാലത്തോളം രാജാവു് തന്റെ ധീസചിവന്മാരോടുകൂടി രാജ്യഭരണത്തിനു വേണ്ടുന്ന സകലത്തിന്റേയും പ്രവൎത്തകനായിരിക്കണം. വല്ലപ്പോഴും ഞാൻ ഇതിനെ വിസ്മരിക്കയാണെങ്കിൽ, ഫൈഫ്സി! അബുൽഫസൽ ചെയ്യാറുള്ളതുപോലെ എന്റെ കൃത്യത്തെ എന്നെ ഓൎമ്മിപ്പിക്കയും ഇപ്പോൾ പറഞ്ഞതുപോലെ പറകയും ചെയ്യണം."

———:o:———

## പതിനാലാം അദ്ധ്യായം.

## രഹസ്യാവഗമം

ചക്രവൎത്തി തന്റെ സൈന്യങ്ങളുടെ നായിത്വംകൊണ്ട് ഉത്തരദേശത്തേക്കു പുറപ്പെട്ടിരുന്നു. അദ്ദേഹം ആഗ്രായിൽനിന്നും കുറെ ദൂരത്തെത്തിക്കഴിഞ്ഞു എന്നുള്ള വൎത്തമാനം പ്രസിദ്ധമായി. സിദ്ധന്റെ സേനാഭാഗം ആദ്യം പുറപ്പെട്ടിരുന്ന സൈന്യങ്ങളുടെ കൂട്ടത്തിൽപോയിരുന്നതിനാൽ പിന്നീടുകൂടി ചെന്നുചേരുന്നതിനുള്ള വരുതി കിട്ടുന്നതിനു അയാൾ കാത്തിരിക്കയായിരുന്നു. അതിനിടക്കു അയാൾ റസിയാഉൽഫലനെ കൂടക്കൂടെ കാണ്മാൻ പൊയ്ക്കൊണ്ടിരുന്നതിനെ കുറിച്ച് ആശ്ചൎയ്യപ്പെടാനില്ലല്ലൊ. മുൻപിലത്തെപ്പോലുള്ള ഉൽക്കണ്ഠയോടുകൂടിയല്ലെങ്കിലും ഒരു സായാഹ്നത്തിൽ അയാൾ അവളുടെ ഗൃഹത്തിലേക്കു തിരിച്ചു. അയാൾക്കു ക്രമേണ അവളിൽ അവിശ്വാസം ജനിച്ചിരുന്നു. എന്നിട്ടും അവളെ കൂടക്കൂടെ കാണ്മാൻ പൊയ്ക്കൊണ്ടിരുന്നതിന്റെ ഉദ്ദേശ്യം അവളുടെ രഹസ്യങ്ങളെയും കൃത്രിമങ്ങളെയും കുറിച്ച് അധികം വിവരങ്ങൾ അറിയണമെന്നുകൂടി ആയിരുന്നു. അയാൾക്ക് അറിയണമെന്നുദ്ദേശ്യമുണ്ടായിരുന്നതിലധികം ആ സായാഹ്നത്തിൽ വെളിപ്പെടുമെന്ന് അയാൾ തീരെ ശങ്കിച്ചിരുന്നില്ല. അയാൾ സാധാരണമായി കടന്നുപോകാറുള്ള ചെറിയ വാതിൽക്കൽ എത്തിയപ്പോൾ പതിവുപോലെ അല്ലാതെ അതു തുറന്നിരിക്കുന്നതും ആരുടെയോ ഒച്ചകേട്ടനിമിത്തം താക്കോൽ പൂട്ടിൽതന്നെ ഇരുന്നതും കണ്ട് അയാൾ ആശ്ചൎയ്യപ്പെട്ടു. അതുകൊണ്ട് അയാൾക്ക് ഉള്ളിൽ കടക്കുന്നതിനു പതിവുപോലുള്ള സങ്കേതം വേണ്ടിവന്നില്ല. അകത്തു കടന്ന് സാവധാനമായി വാതിൽ അടച്ചുംവച്ച് അയാൾ വേഗത്തിൽ നടന്ന് ആ ഗൃഹത്തിലേക്കു പോയി. അളിന്ദത്തിനു സമീപത്തായപ്പോൾ അയാൾക്ക് ആശ്ചൎയ്യത്തിനു നൂതനമായ കാരണം ഉണ്ടായി. തൽക്ഷണത്തിൽ ഒരാൾ ഉള്ളിലേക്കു പ്രവേശിച്ചു. ആദ്യം അതാരാണെന്നു സിദ്ധനു മനസ്സിലായില്ല. എന്നാൽ അയാൾ അനേകം ചെടികളുടെ നിബിഡമായ ഛായയിലേക്ക് കഴിഞ്ഞപ്പോൾ വിളക്കിന്റെ വെളിച്ചത്താൽ ആയാൾ തന്റെ പിതൃവ്യനായ സൽഹണനാണെന്ന് അറിഞ്ഞു. സാൽഹണൻ മുൽ

ബദനോട് ഉപചാരവാക്യങ്ങളൊന്നും കൂടാതെ ഏററവും സംഭ്രമത്തോടു കൂടി വിളിച്ചുപറഞ്ഞു: "നമ്മുടെ രഹസ്യങ്ങൾ വെളിപ്പെട്ടുപോയിരിക്കുന്നു!" ഗുൽബദൻ ഭയാക്രാന്തയായി കേട്ടുകൊണ്ടിരിക്കെ, സാൽഫണർ തുടൎന്നു പറഞ്ഞു: "ചക്രവൎത്തി നമ്മുടെ ഗൂഢോപായങ്ങളെല്ലാം അറിഞ്ഞുകഴിഞ്ഞു. എങ്ങിനെയാണെന്ന് എനിക്കറിഞ്ഞുകൂടാ. വേഷപ്രഛന്നനായി സൈന്യങ്ങളോടുകൂടി പോയിട്ടുള്ള ഗോരക്ഷന്റെ അടുക്കൽ നിന്നും എനിക്കു തീൎച്ചയായ അറിവു കിട്ടി. അക്‌ബർ ആദ്യംമുതല്ക്കുള്ള നമ്മുടെ പ്രവൃത്തികളെ അറിഞ്ഞിട്ടുണ്ടെന്നു മാത്രമല്ല, നമ്മുടെ ആലോചനകളിൽ ചെയ്തിട്ടുള്ള എല്ലാ ഭേദഗതികളും അദ്ദേഹത്തിന്റെ ചാരന്മാരിൽനിന്നും ഗ്രഹിച്ചിരിക്കുന്നു. അദ്ദേഹം ഉപായിയാകകൊണ്ട് നമ്മുടെ ആദ്യത്തെ ആലോചനയെ മാത്രം അറിഞ്ഞതായും രണ്ടാമത്തെ ആലോചനയെ അറിഞ്ഞിട്ടില്ലാത്തതായും ഭാവിച്ചിരിക്കയാണ്. അതിന്റെ ഉദ്ദേശ്യം അദ്ദേഹം നമ്മുടെ കൌശലത്തിൽ അകപ്പെട്ടുപോയി എന്നു നാം വിചാരിച്ചുകൊള്ളട്ടെ എന്നാണ്. ഇപ്പോൾ അദ്ദേഹവും സൈന്യങ്ങളും വാസ്തവത്തിൽ കാശ്മീരത്തേയ്ക്ക് എന്നുള്ള നാട്യത്തോടുകൂടിയാണ് പുറപ്പെട്ടിരിക്കുന്നത്. എന്നാൽ നമ്മൾ നിൎബാധന്മാരെന്നു വിശ്വസിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹം അപ്രതീക്ഷിതമായി ആഗ്രായിൽ എത്തി നമ്മെ ആക്രമിക്കാനാണ് ഭാവിക്കുന്നത്. നിശ്ചയിച്ച ദിവസം സലിമിനെ ചക്രവൎത്തിയായി പ്രഖ്യാപനം ചെയ്യാതിരിക്കുന്നതിനു ഇപ്പോഴാണ് എനിക്കു കരുതൽ കിട്ടിയത്. എന്നാൽ അതുകൊണ്ടു നമുക്ക് അധികം ഫലമൊന്നും ഇല്ല. അക്‌ബർ രാജ്യാപഹാരത്തിനുള്ള പ്രവൃത്തിയിൽ സലീമിനെ പിടികൂടാതിരിക്കാമെങ്കിലും എല്ലാ വിവരവും അറിയുമ്പോൾ നമ്മെ വിട്ടേയ്ക്കയില്ല. അതുകൊണ്ട് കവിഞ്ഞ ഒരു കൈ പ്രവൎത്തിക്കയല്ലാതെ ഇപ്പോൾ നമുക്കു വേറെ യാതൊരു മാൎഗ്ഗവും ഇല്ല."

ഗുൽബദൻ ചോദിച്ചു: "അതെന്താണ്?"

സാൽഫണർ ഉത്തരം പറഞ്ഞു: "ഗോരക്ഷനും ആയാളുടെ അനുചരന്മാരും നമ്മെ സഹായിക്കാൻ കഴിയും; അത് അവർ ചെയ്യുകയും വേണം. ചക്രവൎത്തി ആഗ്രായിൽ എത്തുന്നതിനു മുമ്പെ അദ്ദേഹത്തിനെ അപായപ്പെടുത്തണം."

ഈ വാക്കുകൾ കേട്ടപ്പോൾ സിഡോർ ഞെട്ടുകയും ക്ഷുരികാമുഷ്ടിയിൽ കൈ വച്ചുകൊണ്ട് മുൻപോട്ടടുക്കുക ചെയ്യുന്നതിന്നു ഭാവിക്കയും ചെയ്തു എങ്കിലും അയാൾ യഥാകാലം ആത്മാവിനെ നിയന്ത്രണം ചെയ്തു.

സാൽഫണൻ തുടർന്നു പറഞ്ഞു: "സലീം ഇതിനെ കുറിച്ച് ഒന്നും അറിയരുത്. കൃത്യം നടന്നതിന്റെ ശേഷവും അദ്ദേഹത്തിനോടു നാം പറയരുത്. അദ്ദേഹത്തിന്നു സംശയങ്ങൾ തോന്നിയേക്കാം. എന്നാൽ അദ്ദേഹം ഒന്നും അറിഞ്ഞിട്ടില്ലാത്തതുപോലെ ഭാവിച്ചുകൊള്ളും. അദ്ദേഹത്തിന്നു നമ്മെക്കുറിച്ചുള്ള അഭിപ്രായം കുറയുകയും ഇല്ല. ഗോരക്ഷനെ കണ്ട് എല്ലാം ചട്ടം കെട്ടുന്നതിന്നു സൈന്യങ്ങൾ കിടക്കുന്ന ദിക്കിലേക്കു നാളെ ഞാൻ പോകുന്നു. അയാളുടെ പ്രത്യുപകാരത്തെ ഞാൻ എങ്ങനെയാണ് തിരിച്ചറിയേണ്ടതെന്ന് അയാൾ എന്നോടു പറഞ്ഞിട്ടുണ്ട്. അതിനിടയിൽ നിങ്ങൾ സലീമിന്നു കരുതൽ കൊടുക്കുന്നതിന് അമാന്തിക്കരുത്. സംശയങ്ങൾക്ക് ഇടകൊടുക്കാതിരിക്കാൻ വേണ്ടി ഞാൻ അദ്ദേഹത്തിനെ കാണാൻ പോകുന്നില്ല. നിങ്ങൾ തമ്മിൽ ഇപ്പോൾ ഏതു സ്ഥിതിയിലാണെന്നു കേൾക്കട്ടെ."

ഇർബാദൻ ഉത്തരം പറഞ്ഞു: "ഞാൻ അദ്ദേഹത്തിനെ ഇവിടെ കണ്ടിട്ട് കുറേ ദിവസമായി. ഇങ്ങനെ അധികദിവസമായി വരാതിരിക്കുന്നതിനുള്ള കാരണം എനിക്കറിഞ്ഞുകൂടാ. എന്തെങ്കിലും അതുകൊണ്ട് എനിക്കു സുഖക്കേടില്ല. അദ്ദേഹം ഏതുവിധത്തിലും എന്നെ ഭാര്യയാക്കുമെന്നു എനിക്കറിയാം. അത് അദ്ദേഹം ചക്രവർത്തിയായതിന്റെ ശേഷമല്ലാതെ അതിന്നു മുൻപുണ്ടായിരിക്കയില്ല."

"അതിനിടയിൽ ഞാൻ നിങ്ങളുടെ അടുക്കൽ പറഞ്ഞയച്ചിട്ടുള്ള എന്റെ മരുമകനോടു കൂടി നിങ്ങൾ കാലയാപനം ചെയ്യുന്നുണ്ട്, അല്ലേ? അയാൾ ഒരു ധീരനായ യുവാവാണ്. നിങ്ങൾക്ക് അയാളുടെ മേൽ പ്രീതിയുണ്ടെന്നു തോന്നുന്നു."

"കുറച്ചു കാലത്തേയ്ക്കുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ എനിക്ക് അയാളെ മുഷിഞ്ഞു തുടങ്ങിയിരിക്കുന്നു. നല്ലവണ്ണം ആലോചിച്ചു നോക്കിയതിൽ അയാളെക്കൊണ്ട് അധികം പ്രയോജനം ഉള്ള

അയാളോട് ഇടവിടാതെ മാനത്തെയും കൃത്യത്തെയും കുറിച്ചു തൎക്കിക്കേണ്ടിയിരിക്കുന്നു. അയാളെ കൊണ്ടു നമുക്കു വേണ്ടകാൎയ്യം സാധിച്ചു കഴിഞ്ഞാൽ അയാളെ തള്ളിക്കളയാം. വിശേഷിച്ചും സലീമിനെക്കുറിച്ചു ഞാൻ ആലോചിച്ചിട്ടുള്ള കാൎയ്യത്തിനു അയാൾ ഒരു പ്രതിബന്ധകനായിരിക്കാവുന്നതുകൊണ്ട് അങ്ങനെ ചെയ്യുന്നതു ആവശ്യകമാണ്."

സാൾഫണർ ഉദ്യാനത്തിന്റെ നേൎക്ക് അകസ്മാൽ തിരിഞ്ഞു നോക്കിക്കൊണ്ട് ചോദിച്ചു: "അതെന്താണ്? അവിടെ ഒരനക്കം കേട്ടു എന്ന് എനിക്കു തോന്നി. അനാഹൂതനായി ആരെങ്കിലും ഇവിടെ കടന്നു വന്നിരിക്കുമോ?"

ഇൽബെൻ ഉത്തരം പറഞ്ഞു: "അത് അസംഭാവ്യമാണ്. ഉദ്യാനത്തിലെ വാതിൽ പൂട്ടിട്ടുണ്ടല്ലോ. ഇല്ലയോ?"— സാൽഫണൻ അയാളുടെ ബദ്ധപ്പാടിൽ അതു തുറന്നിട്ടേച്ചു പോന്നത് മറന്നുപോയിരുന്നു— "മറുപുറത്തുനിന്നും ഒന്നും ഭയപ്പെടാനില്ല. എന്തെന്നാൽ ഷെഫ്സി സൈന്യങ്ങളോടു കൂടി ചേരുന്നതിനായി ഇന്നു രാവിലെ പുറപ്പെട്ടു കഴിഞ്ഞു. തോട്ടത്തിന്റെ മതിലിനു സമീപം സിദ്ധനെ നിങ്ങൾ കണ്ടേക്കാവുന്നതുകൊണ്ട് ഈ വഴിയിൽ കൂടി പോകുന്നതാണ് നല്ലത്."

സാൽഫണൻ പറഞ്ഞു: "എന്നാലെല്ലാം തീൎച്ചയായല്ലോ. ഇല്ലയോ? നിങ്ങൾ സലീമിനെയും ആഗ്രായിലുള്ളവരെയും നോക്കിക്കൊള്ളുമല്ലോ. ഞാൻ ചക്രവൎത്തിയെ നോക്കിക്കൊള്ളാം. എന്റെ കാൎയ്യം ഭാഗ്യം കൊണ്ട് സഫലമായാൽ നമ്മളും ബാദ്ഷാവിന്റെ പ്രജകളും ബാദ്ഷാവിന്റെ അധികാരത്തിൽ നിന്നും താമസിയാതെ മുക്തന്മാരാകും."

സാൽഫണൻ വേഗത്തിൽ യാത്ര പറഞ്ഞു ഒരു യവനികയുടെ പിന്നിൽ മറയുകയും, സിദ്ധൻ ആദ്യം വിചാരിച്ചതുപോലെ അയാളെ അനുഗമിക്കുന്നതിനു പാടില്ലാത്ത വിധത്തിൽ മറ്റൊരു വഴിയായി നിൎഗ്ഗമിക്കയും ചെയ്തു.

അപ്പോൾ സിദ്ധൻ ചെയ്യാനുള്ളത് ഉടനെ തിരിച്ചു പോയി രാജദ്രോഹപ്രവൎത്തകന്മാൎക്ക് ഏതെങ്കിലും സംശയം തോന്നുന്നതിനു

മുൻപിൽ തന്നെ ചക്രവൎത്തിക്കു കത്തുകൾ കൊടുത്ത അദ്ദേഹത്തിനെ അപായപ്പെടുത്തുന്നതിനുള്ള ഉദ്യമത്തെ വിഫലീകരിക്കയായിരുന്നു. എന്നാൽ താൻ ഗ്രൽബദന്റെ ദ്രോഹോദ്യമത്തിനു ഒരു സാധകനായിരിക്കുന്നതിൽനിന്നു വിരമിച്ചു കഴിഞ്ഞതായി അവരെ അറിയിപ്പിക്കുന്നതിനുള്ള അയാളുടെ ഉൽകണ്ഠ ബലവത്തായിരുന്നതിനാൽ അയാൾ ഒരു ചാട്ടത്താൽ അളിന്ദത്തിൽ കയറി അവളുടെ മുൻപിൽനിന്നു് കോപത്തോടു കൂടി പറഞ്ഞു: "ദുഷ്ടയായ കുലടേ! നീ എന്നെ ഒരു സ്വാമിദ്രോഹിയാക്കിത്തീൎത്തു. എന്നാൽ നിന്റെയും ആ പോയ ആളുതായിയുടേയും പോരു ഫലിക്കുമെന്നു നീ മോഹിക്കേണ്ട. നിനക്കു മുഷിഞ്ഞു തുടങ്ങിയിരിക്കുന്നു ഞാൻ അതിനെ വിഫലീകരിക്കും."

അതുവരെയും സൌമ്യമായിരുന്ന ഗ്രൽബദന്റെ മുഖഭാവത്തിൽ അസന്ദിഗ്ദ്ധമാകയും പോയിട്ടു് അവൾ ദ്വേഷത്തോടും ക്രൗൎയ്യത്തോടും കൂടി പറഞ്ഞു: "ഹാ! നീ ഒളിച്ചുനിന്നു കേൾക്കയായിരുന്നു, അല്ലേ? ഇനി നീ ഞങ്ങളെ വഞ്ചിക്കാൻ ഭാവിക്കയാണ്. അതു വരട്ടെ." അവളുടെ ഉദ്ദേശ്യത്തെ സിദ്ധനു ഊഹിക്കാൻ കഴിഞ്ഞതിനു മുൻപിൽ അയാളുടെ മാറിനെ ലക്ഷ്യമാക്കി ഒരു ഛുരിക ഓങ്ങിക്കൊണ്ടു് അവൾ അയാളുടെ നേരെ ചാടി വീണു. അയാൾ തടുക്കാൻ ഭാവിച്ചപ്പോൾ ഗ്രൽബദന്റെ പുറകിൽ നിന്നെഴുന്നേറ്റ് ആ ഘാതകിയുടെ കയ്യിനെ തട്ടത്തു പിടിച്ച ഒരു രൂപത്തെ കണ്ടു് സിദ്ധന്റെ കൈ അവശമായി കീഴ്പ്പെട്ടു വീണുപോയി.

ഗ്രൽബദൻ ക്ഷണനേരം തിരിഞ്ഞു നോക്കി ഭയപ്പെട്ടു് ഒന്നു നിലവിളിച്ചു് താഴെ വീണു. അവളുടെ പുറകിൽ കൈഫ്സിയും അയാളുടെ പിന്നിൽ വാളൂരിപ്പിടിച്ചുകൊണ്ടു രണ്ടു ഭൃത്യന്മാരും നിന്നിരുന്നു.

അവൾക്കു സ്വബോധം ഉണ്ടായപ്പോൾ അവൾ "ദയചെയ്യണേ!" എന്നു പ്രാൎത്ഥിച്ചു. സിദ്ധൻ തന്റെ മുൻപിലുള്ള കാഴ്ചയെ നോക്കിക്കൊണ്ടു നിശ്ചലനായി നിന്നു.

"എന്റെ സ്വാമി! ദയ ചെയ്യണേ!" എന്നു പറഞ്ഞു് അവൾ

അടുത്തു ചെല്ലുന്തോറും പിൻമാറുന്ന ഫൈസിയുടെ കാല്ക്കൽ അവളുടെ ഇരുണ്ട തലമുടിയെ തറയിൽ ഇഴച്ചുകൊണ്ടു മുട്ടുകുത്തി കിടന്നു.

അയാൾ വിളിച്ചു പറഞ്ഞു: "മാറിപ്പോ! എന്നെ തൊടരുത്." അനന്തരം അംഗരക്ഷകന്മാരെ നോക്കി അയാൾ പറഞ്ഞു: "ഇവളെ പിടിച്ചു കെട്ടി മധുരയിൽ എൻെറ കോട്ടയിൽ കൊണ്ടുപോയി ആക്കി നല്ലവണ്ണം സൂക്ഷിച്ചു കൊള്ളണം. ഇവൾ പുറമേ ആരോടെങ്കിലും സംസാരിക്കയോ ആളുമൂലമോ എഴുത്തുമൂലമോ വർത്തമാനം അറിയിക്കയോ ചെയ്യുന്നതിനു എപ്പോഴെങ്കിലും ഉദ്യമിക്കുന്ന പക്ഷം ഇപ്പോൾ ഞാൻ ചെയ്യാതിരിക്കുന്ന ശിക്ഷയെ ചെയ്തുകൊള്ളണം. ഇനി ഒരിക്കലും ഞാൻ ഇവളെ കാണുകയില്ല." പിന്നെ അയാൾ തൻെറ കാല്ക്കൽ വീണുകിടക്കുന്ന അവളെ നോക്കി പറഞ്ഞു. എന്നാൽ അയാളുടെ വാക്കുകൾ അവളുടെ ശിക്ഷയെ ലഘുപ്പെടുത്തുന്നവയല്ലായിരുന്നു. അയാൾ പറഞ്ഞു: "ആശയാണ് ജീവിതത്തിനു അവലംബമായുള്ളത്. ഇനിമേൽ ഞാൻ പേരുകൂടെ പറയാത്ത നീ ഒരു നിഷ്ഫലമായ ആശയെ പക്ഷേ കരുതുന്നുണ്ടായിരിക്കും. എന്നെക്കാൾ പ്രബലനോ അഥവാ ഒരു കാലത്ത് പ്രബലനാകുന്നവനോ ആയ ഒരാളിൽനിന്നു രക്ഷയുണ്ടാകുമെന്ന് നീ വിചാരിക്കുന്നു. സലിം നിൻെറ പക്ഷത്തിൽ ചേർന്ന് നിന്നെ ബന്ധനത്തിൽനിന്നും മോചിപ്പിക്കുമെന്നാണ് നീ വിചാരിക്കുന്നത്. ഇത് വ്യർത്ഥമായ മോഹമാണ്. അദ്ദേഹത്തിനേയും നീ ചതിച്ചിട്ടുണ്ട്. ഈ മനുഷ്യനുമായി നിനക്കുള്ള സംസർഗ്ഗത്തെ കുറിച്ച് അദ്ദേഹം എന്നോടു പറഞ്ഞു. നിൻെറ തന്ത്രത്തിൽ അകപ്പെട്ടു എന്നു നീ വിചാരിച്ചിരിക്കുന്ന സലിം പരമാർത്ഥമൊക്കെയും അറിഞ്ഞിരിക്കുന്നു."

ഫൈസി സംസാരിച്ചപ്പോൾ ഗുൽബദൻ ശിരസ്സിനെ ഉന്നമിപ്പിച്ച് ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടിരുന്നു. എന്നാൽ അയാളുടെ ഒടുവിലത്തെ വാക്കുകൾ കേട്ടസമയം അവൾ ഒന്നു നിലവിളിച്ച് കൈകളെ മുൻപ്പെട്ടു നീട്ടിക്കൊണ്ട് ബോധക്ഷയത്തോടുകൂടി താഴെ വീണു.

"നിങ്ങളുടെ കൃത്യത്തെ ചെയ്യിൻ," എന്ന് ഷൈഫ്സി അയാളുടെ അനുചരന്മാരോടു പറഞ്ഞു. അവർ വേഗത്തിൽ അവളെ ആ മുറിയിൽനിന്ന് എടുത്തുകൊണ്ടു പോയി.

ഖഡ്ഗത്തെ ഉയർത്തിക്കൊണ്ടു സിദ്ധന്റെ അടുക്കൽ ചെന്ന് അയാൾ പറഞ്ഞു: "ഇനി നിന്റെ കാര്യം."

സിദ്ധൻ ഉത്തരം പറഞ്ഞു: "എന്റെ ജീവനെ ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. വെട്ടിക്കൊൾക! മരണത്തെക്കാൾ നന്നായി നിങ്ങളുടെ അടുക്കൽനിന്നും ഞാൻ മറ്റൊന്നും ചോദിക്കുന്നില്ല."

ഖഡ്ഗത്തെ പതുക്കെ ഉറയിൽ ഇട്ടുംകൊണ്ട് ആലോചനയോടെ ഷൈഫ്സി പറഞ്ഞു: "അത് എനിക്കറിയാം. എന്നാൽ എനിക്കു നിന്റെ അപേക്ഷയെ സാധിപ്പിക്കാൻ മനസ്സില്ല. മറ്റുള്ളവർ ഇതുപോലുള്ള സംഗതിയിൽ മറിച്ചു വിചാരിക്കും. ഒരു മുസല്മാൻ നിന്റെ ശിരസ്സിനെ ഛേദിക്കും. ഒരു ഹിന്ദു നിന്നെ ശ്വാസംമുട്ടിച്ചു കൊല്ലും. ഒരു യൂറോപ്യൻ നിന്നെ ഒരു ദ്വന്ദ്വയുദ്ധത്തിന് ആഹ്വാനം ചെയ്യും. എന്നാൽ ഞാൻ ഇതൊന്നും ചെയ്യാൻ വിചാരിക്കുന്നില്ല. നീ ജീവനോടെ നിർബ്ബാധനായി ഇവിടെനിന്നും പൊയ്ക്കൊൾക. നിന്റെ പ്രവൃത്തിദോഷത്തേയും, ഒരു പ്രഭുവെന്നു ഭാവിക്കുന്ന നീ ഒരു വിശ്വസ്തമിത്രത്തിന്റെ സ്നേഹത്തിനു എതുപ്രകാരമാണ് പ്രതിഫലം ചെയ്തത് എന്നുള്ളതിനേയും ഓർത്തുംകൊണ്ട് ജീവിച്ചിരുന്നുകൊൾക. നീ പ്രസിദ്ധനായിത്തീർന്ന് ഉന്നതസ്ഥാനത്തെ പ്രാപിക്കുന്നതായിരിക്കാമെങ്കിലും ഇതിന്റെ സ്മരണ നിന്നെ വിടുകയില്ല. നീ എത്രതന്നെ ബഹുമതനാകാമെങ്കിലും നിന്റെ യൗവനകാലത്തിൽ ഒരു മിത്രത്തിന്റെ നേരെ പ്രവർത്തിച്ചതിനെ ഓർത്ത് യാതൊരു മാനമുള്ള മനുഷ്യന്റെ മുഖത്തു നീ നോക്കാൻ ശക്തനാകയില്ല. ഇതാണ് നിന്റെ ശിക്ഷ. ഇപ്പോൾ പൊയ്ക്കൊൾക."

ഷൈഫ്സിയുടെ സാവലേപമായ ഒരു സംജ്ഞാപനത്തെ അനുസരിച്ച് സിദ്ധൻ ലജ്ജകൊണ്ട് അവാങ്മുഖനായി തിരിഞ്ഞ് സ്ഖലൽപാദനായി തോട്ടത്തിൽ കൂടി നടന്ന് അപ്പോഴും തുറന്നു കിടന്ന വാതിലിൽ കൂടി വെളിയിൽ പോയി. കുറെ നേരത്തേക്ക് അയാൾ ചുറ്റുമുള്ളതൊന്നും അറിയാതെ പര്യടനം ചെയ്തു. നേരം അകാലമായിട്ടും ചില വേലക്കാർ ഒരു ഹോട്ടലിൽ സാമാനം കേറ്റു

ന്നതു കണ്ട് അയാൾ അത് തന്റെ സ്വന്തമായിരുന്നതുപോലെ അവരുടെ പ്രവൃത്തിയെ എല്ലാം സൂക്ഷിച്ചു നോക്കുകയും, കരയിൽ നിന്നും ബോട്ടിനോടു ചേർത്തു വച്ചിരുന്ന പലകയിൽ കൂടി അവിടെ കിടന്ന ചില വലിയ ചുമടുകളെ അസൌഖ്യംകൂടാതെ എങ്ങിനെയാണ് ബോട്ടിനുള്ളിലേക്ക് ആക്കുന്നത് എന്നാശ്ചര്യപ്പെടുകയും, അവരുടെ വശതയില്ലായ്മയെ കണ്ടു തലകുലുക്കുകയും ചെയ്തുകൊണ്ട് നിന്നു. പിന്നെ ചില ശിപായിമാർ മദ്യപാനം ചെയ്തു് ഒരു ദീപത്തിന്റെ മന്ദമായ വെളിച്ചത്തിൽ ചൂതുകളിച്ചുകൊണ്ടിരുന്നത് അയാളുടെ ശ്രദ്ധയെ ആകർഷിക്കയും, അവരോടു കൂടി മദ്യപാനത്തിലും ചൂതുകളിയിലും ചേരുന്നതിനു അയാൾക്ക് ആഗ്രഹം തോന്നുകയും ചെയ്തു. എന്നാൽ ആ ക്ഷണത്തിൽ ചക്രവർത്തിയുടെ പ്രാണരക്ഷ ചെയ്യേണമെന്നുള്ള ഏകമായ വിചാരം അയാളുടെ മനസ്സിൽ നിന്നും മററു വിചാരങ്ങളെ എല്ലാം നിഷ്കാസനം ചെയ്തു. ഫൈസി തന്നെ ഇറകിബാഷ് കരുതൽ കൊടുക്കുമോ? അയാൾ സാൽഹണൻ പറഞ്ഞതെല്ലാം കേട്ടിരിക്കുമോ? ഈ ശങ്കകളെ പരിഹരിക്കാൻ അയാൾ ശക്തനായില്ല. എന്നാൽ പിന്നെ ക്ഷണനേരം പോലും താമസിക്കാതെ അയാൾതന്നെ പോകുകയല്ലേ വേണ്ടതു്? സാൽഹണൻ പിറേറ ദിവസം പ്രഭാതത്തിലാണ് പുറപ്പെടുന്നത്. മറെറാരാൾ ഉടനെ പുറപ്പെട്ടാൽ അയാളെക്കാൾ മുൻപിൽ പ്രയാസം കൂടാതെ എത്താം.

സിദ്ധൻ വിചാരത്തിൽ അധികം നേരം കളയാതെ ആ നഗരത്തിൽ അയാളുടെ സേനാവിഭാഗം കിടക്കുന്ന ദിക്കിലേക്കു പുറപ്പെട്ടുപോയി മറെറാരുദ്യോഗസ്ഥനെ അതിന്റെ ആധിപത്യത്തെ ഏല്പിച്ചുംവച്ചു് തന്റെ ഗൃഹത്തിൽവന്ന് കരീമുള്ള കോപ്പിടുന്നതിനെ വത്സനോടു പറഞ്ഞു. ആ കുതിര ഫൈസി അയാൾക്കു കൊടുത്ത പിംഗലൻ ആയിരുന്നു. അപ്പോൾ ചക്രവർത്തിക്കും മഹാരാജ്യത്തിനും രക്ഷണത്തിനായുള്ള കാര്യത്തിൽ അയാൾ അതിൽ ആരോഹണം ചെയ്തു എങ്കിലും റസിയായുടെ സ്വഹസ്തസമ്മതിയെ അറിഞ്ഞതിനുശേഷം അയാൾ അതിനെ ഉപയോഗിക്കയോ ഫൈസിക്കു തിരിച്ചു കൊടുക്കയോ ചെയ്തിട്ടില്ലായിരുന്നു.

കുതിരയെ വെളിയിൽ കൊണ്ടുവന്നപ്പോൾ വത്സനോടു ആ

യാൾ പറഞ്ഞു. "സൈന്യത്തിലേക്കു പോകുന്നതിനു കുറെ ദൂരത്തോയിട്ട് എന്നെ അനുഗമിക്കാൻ സന്നദ്ധനായിക്കൊള്ളുക. ഒരു മണിക്കൂറിനുള്ളിൽ പുറപ്പെട്ട് വേഗത്തിൽ കുതിരയെ ഓടിച്ച് വേണ്ടിവന്നാൽ ഞാൻ പറയുന്ന സന്ദേശത്തെ വേണ്ടേടത്ത് എത്തിക്കണം. അനന്തരം ചക്രവർത്തിയെ അപായപ്പെടുത്താനുള്ള ഉദ്യമത്തെക്കുറിച്ച് ആവശ്യകമായിരുന്നേടത്തോളമുള്ള വിവരം അവനോടു പറകയും സൈന്യത്തോടു കൂടി തന്നെ കണ്ടില്ലെങ്കിൽ അക്ബറെ അന്വേഷിച്ചു കാണുന്നതിനു ആജ്ഞാപിക്കയും ചെയ്തതിന്റെ ശേഷം സിദ്ധർ കുതിരയെ അതിവേഗത്താൽ ഓടിച്ചുപോയി.

ആയാൾക്കാകട്ടെ കുതിരയ്ക്കാകട്ടെ ആവശ്യകമായ വിശ്രമത്തെ കൊടുക്കാതെ ആയാൾ ബദ്ധപ്പെട്ടു യാത്രചെയ്ത് സൈന്യത്തോടു ചെന്നുചേർന്നു. ഉടൻ തന്നെ ആയാൾ ചക്രവർത്തിയെ കാണാൻ ആവശ്യപ്പെടുകയും അല്പം താമസിച്ചതിന്റെ ശേഷം കാണുകയും ചെയ്തു.

വിസ്മയസ്വരത്തോടെ അക്ബർ ചോദിച്ചു: "ഇപ്പോൾ എന്തിനായിട്ടാണ് ഇവിടെ വന്നത്? ആഗ്രയിലുള്ള ജോലി വിട്ടു പോകുന്നതിനു ആരാണ് അനുവാദം തന്നത്? എനിക്കു തൃപ്തികരമായുള്ള ഉത്തരം പറവാൻ കഴിയാഞ്ഞാൽ അത് നിങ്ങൾക്കു ദോഷമായി വന്നേക്കാം."

സിദ്ധൻ ഉത്തരം പറഞ്ഞു: "സ്വാമിൻ! ഇതിലും കഷ്ടതരമായുള്ളതിനു ഉത്തരം പറയേണ്ടതില്ലാതിരുന്നെങ്കിൽ ഞാൻ ധന്യനായിരുന്നേനെ. എന്നാൽ ഒരു യോദ്ധാവു തന്റെ സ്വാമിയുടെ നേർക്കു ചെയ്യാവുന്ന ഏറ്റവും വലുതായ അപരാധം എന്റെ മേൽ ഉണ്ടെന്നു താനതാൻ കുറ്റപ്പെടുത്തുന്നതിനാണ് ഞാൻ വന്നിരിക്കുന്നത്. ഞാൻ സ്വാമിദ്രോഹത്തിൽ ഉൾപ്പെട്ടു പോയി."

ചക്രവർത്തി പറഞ്ഞു: "ഞാൻ അത്രയും സംശയിച്ചു. അതുകൊണ്ടുതന്നെയാണ് ജോലിവിട്ട് ആഗ്രായിൽ നിന്നും പോകരുതെന്നു ഞാൻ ആജ്ഞാപിച്ചത്. എന്നിട്ടിപ്പോൾ താൻതന്നെ തന്റെ ദ്രോഹത്തെ എന്നോടു പറവാൻ വരുന്നു. കൊള്ളാം. ശേഷം കേൾക്കട്ടെ."

സിഡൊൻ ഗുൽബദനാൽ പ്രേരിതനായിട്ടു് തന്റെ ബന്ധുവും ഉപകൎത്താവും ആയ ആളോടു വിശ്വാസഘാതകം പ്രവൎത്തിച്ചതും ചക്രവൎത്തിയെ ദ്രോഹിക്കാൻ വിചാരിച്ചതും കഴിയുന്നതും ചുരുക്കി യാതൊന്നും മറയ്ക്കാതെ അക്ബരെ അറിയിച്ചു. അയാൾ ഇതു പറഞ്ഞുകൊണ്ടിരുന്നപ്പോൾ അക്ബർ തന്റെ മനോവികാരങ്ങളെ ഒന്നിനെയും പ്രത്യക്ഷീകരിക്കാത്ത മുഖഭാവത്തോടുകൂടി അങ്ങോട്ടും ഇങ്ങോട്ടും പതുക്കെ നടന്നുംകൊണ്ടിരുന്നു. സിഡൊൻ പറഞ്ഞു നിൎത്തിയപ്പോൾ അദ്ദേഹം അയാളുടെ മുൻപിലായി നിന്നു് പാരുഷ്യത്തോടുകൂടി പറഞ്ഞു: "തന്റെ കുററങ്ങൾ വധശിക്ഷാൎഹങ്ങളാണു്."

സിഡൊൻ ഉത്തരം പറഞ്ഞു: "അതു ഞാൻ നല്ലവണ്ണം അറിയുന്നു. തിരുമനസ്സിലെ കൈകളിൽനിന്നും എന്റെ ശിക്ഷയെ വാങ്ങിക്കാനാണു് ഞാൻ വന്നിരിക്കുന്നതു്."

"തന്റെ ദ്രോഹോദ്യമം വെളിപ്പെട്ടു എന്നു ശങ്ക തോന്നിയപ്പോൾ പലായനം ചെയ്തു് അഭയം പ്രാപിക്കാഞ്ഞതു് എന്താണു്?"

"കുററങ്ങൾക്കു ശിക്ഷ വേണം. അതിനെ അനുഭവിക്കാതെ എനിക്കും മററുള്ളവൎക്കും നിന്ദാവിഷയമായി ഞാൻ എങ്ങിനെ ലോകത്തിൽ സഞ്ചരിക്കും?"

"എന്നാൽ ഇത്ര ക്ഷണത്തിൽ ഇപ്രകാരം നിശ്ചയിക്കുന്നതിനിടവന്നതു് എങ്ങിനെയാണു്? ഇതിനു എന്തെങ്കിലും കാരണമുണ്ടായിരിക്കണം. താൻ എല്ലാ സംഗതികളും എന്നോടു പറഞ്ഞിട്ടില്ലെന്നു ഞാൻ സംശയിക്കുന്നു. തന്റെ കഥയിൽ ഇനിയും ചിലതു പോരാതെ ഉണ്ടു്."

"കല്പിച്ചതു് ശരിയാണു്. എന്നാൽ എനിക്കു് ഇനിയും പറയാനുള്ളതു് എന്റെ ശിക്ഷ വിധിക്കപ്പെട്ടു കഴിഞ്ഞതിനു മേലല്ലാതെ പാടില്ലായിരുന്നു. ഇനി ഞാൻ പറയാം. കുറെ നാളായി ഞാൻ ഒരു സ്ത്രീയുടെ ആകൎഷണശക്തിക്കു വശംവദനായിരുന്നു. അതു് ക്ഷണത്തിൽ നശിക്കുന്നതിനു ഇടവന്നു. എന്റെ അന്ധ്യം അകന്നു പോകയും, ഞാൻ എങ്ങിനെ വഞ്ചിക്കപ്പെട്ടു എന്നും എത്രമാത്രം അപരാധിയായിരുന്നു എന്നും എന്തു ശിക്ഷയ്ക്കു് അൎഹനാണെന്നും ഒടുവിൽ സ്പഷ്ടമായി എനിക്കു മനസ്സിലാകയും ചെയ്തു." അതിന്റെ ശേഷം സിഡൊൻ തലേദിവസം സായാഹ്നത്തിൽ ഗുൽബദനെ കണ്ടു

സമയം നടന്ന സംഗതികളേയും താൻ ഒളിച്ചുനിന്നു കേട്ട രാജദ്രോഹോദ്യമത്തേയും വിവരമായി അക്ബരെ അറിയിച്ചു.

എന്നിട്ടും ചക്രവർത്തിയുടെ മുഖത്ത് വിശേഷിച്ച് ഒരു ഭാവഭേദവും കാണപ്പെട്ടില്ല. എന്നാൽ അദ്ദേഹം പിന്നയും അങ്ങോട്ടും ഇങ്ങോട്ടും നടന്നുംകൊണ്ടിരുന്നത് കുറെ അധികം ത്വരയോടുകൂടിയായിരുന്നു. സിഡൻ പറഞ്ഞവസാനിച്ചപ്പോൾ അദ്ദേഹം സ്വല്പനേരം മിണ്ടാതെയിരുന്ന് ഇപ്രകാരം പറഞ്ഞു: "തനിക്കു ഞാൻ വിധിക്കേണ്ടതായ ശിക്ഷയുടെ കാഠിന്യം താൻ ഇപ്പോൾ പറഞ്ഞ വർത്തമാനത്താൽ അല്പം ലഘൂകരിക്കപ്പെട്ടുവെന്നു താൻ വിചാരിച്ചുതായി തോന്നുന്നു. അതു യുക്തംതന്നെ. താൻ എനിക്കും എന്റെ രാജ്യത്തിനും ഒരു മഹത്തായ ഉപകാരം ചെയ്തിരിക്കുന്നു. അതുകൊണ്ടു, ഞാൻ വിധിച്ച ശിക്ഷ അന്യായ്യമാണെന്നു താൻ വിചാരിക്കുന്നെങ്കിൽ അതു തെറ്റാണ്. ഒരു കുറ്റം വധശിക്ഷാർഹമാണെന്നു പറയുന്നതുകൊണ്ട് ആ കുറ്റം ചെയ്തവനു മാപ്പു കൊടുത്തുകൂടാ എന്നർത്ഥമാകുന്നില്ല. സഖേ! താൻ എന്റെ നേരെ അതിലൊട്ടും കുറവല്ലാതെ എന്റെ മിത്രത്തിന്റെ നേരെ വലിയ അപരാധം ചെയ്തു. എന്നാൽ താൻ ഒരു കാറാകാരനല്ല. താൻ അനിവാര്യമായ ഒരു പ്രലോഭനത്തിൽ അകപ്പെട്ടുപോയി. അങ്ങനെ ആയാലുള്ള അവസ്ഥ എന്താണെന്ന് എനിക്കറിയാം. എന്നാൽ തന്റെ സത്യവിചാരത്തിനു ഭംഗം വന്നിട്ടില്ല. അത് തന്റെ വ്യാമോഹം തീൎന്നപ്പോൾ പുനരുജ്ജീവിതമായി. ഞാൻ തന്റെ കുറ്റത്തെ ലഘൂകരിക്കുന്നില്ല. എന്നാൽ താൻ ഒരിക്കലും ഭേദമാകാത്തവനും അതുകൊണ്ട് ജനങ്ങളുടെ ക്ഷേമത്തിനു വേണ്ടി വധാർഹനും ആയ ഒരുത്തനാണെന്നു ഞാൻ അഭിപ്രായപ്പെടുന്നില്ല. തന്റെ മേലാലുള്ള കൃത്യങ്ങളാൽ കഴിഞ്ഞ ദുഷ്കൃത്യങ്ങളുടെ സ്മരണാനിർമ്മാർജ്ജനം ചെയ്യപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു. തന്റെ ഇന്നത്തെ നടപടി താൻ ഇനി ഒരിക്കലും എന്റെ നേരെ ദ്രോഹം ചെയ്യുകയില്ലെന്നുള്ള ഉറപ്പിനെ എനിക്കുണ്ടാക്കുന്നു. അതുകൊണ്ടു തന്നെ ജീവിച്ചിരിക്കുന്നതിനും ഉദ്യോഗത്തിൽ ഇരുന്നുകൊള്ളുന്നതിനും ഞാൻ സമ്മതിക്കുന്നു. തന്നെക്കുറിച്ച് എനിക്കുള്ള അഭിപ്രായം ഇനിയും ഭേദപ്പെടാൻ ഇടവരുത്തരുത്."

കുറേ നേരത്തേക്കു സിമോൻ ഉത്തരം പറയുന്നതിനു അശക്തനായി ചക്രവൎത്തിയുടെ മുൻപിൽ മുട്ടുകുത്തിയിരുന്നു് അദ്ദേഹത്തിന്റെ കഞ്ചുകാഗ്രത്തെ സബഹുമാനം ചുംബനം ചെയ്തു. ഒടുവിൽ ചക്രവൎത്തി അയാളെ ഉത്ഥാനം ചെയ്യുന്നതിനു സംജ്ഞാപനം ചെയ്തപ്പോൾ അയാൾ പറഞ്ഞു: "സ്വാമിൻ ഞാൻ തിരുമനസ്സിലെകുറിച്ചു് എത്രയും കൃതജ്ഞനായിരിക്കുന്നു. അതു് എന്റെ ഉഷ്യ്രാ മേലാൽ വിലയില്ലാത്ത എന്റെ ജീവനുവേണ്ടിയല്ല; കിന്തു, ഞാൻ ചെയ്തുപോയ ദോഷത്തിനു കുറെ എങ്കിലും പരിഹാരം ചെയ്യുന്നതിനു എനിക്കു തക്കപ്പെട്ട അവസരത്തിനുവേണ്ടിയാണു്. എനിക്കു് ഇനി ഒരപേക്ഷ ചെയ്യാമെങ്കിൽ അതു് ഉത്തരദേശത്തുള്ള തസ്കരസംഘങ്ങളുടെ നേൎക്കു് ഇപ്പോൾ ആരംഭിക്കപ്പെട്ടിരിക്കുന്ന യുദ്ധത്തിൽ ചേൎന്നുകൊള്ളുന്നതിനു കല്പനയുണ്ടാകണം എന്നാണു്."

ചക്രവൎത്തി പറഞ്ഞു: "ഈ അപേക്ഷയേയും ഞാൻ സാധിപ്പിക്കാം. എന്നാൽ ആദ്യം മറ്റൊരു കാൎയ്യത്തിനു തന്നെ ഞാൻ ചുമതലപ്പെടുത്തുന്നു. എന്റെ ജീവരക്ഷകഭടന്മാരിൽ അത്യന്തവിശ്വസ്തന്മാരായ എതാനുംപേരെ തന്റെ വശത്തിൽ വിട്ടുതരാം. താൻ അവരോടു കൂടി പോയി ഗോരക്ഷൻ അറിയാതെ സാൽഹണനെ പിടിച്ചു് എത്രയും ശീഘ്രമായി ഇവിടെ കൊണ്ടുവരണം."

സിമോൻ ചക്രവൎത്തിയുടെ കല്പനപ്രകാരം അദ്ദേഹത്തിന്റെ മുൻപിൽനിന്നും പ്രതിനിവൎത്തിച്ചു് തന്റെ വശത്തിൽ വിടപ്പെട്ട ഭടന്മാരെ നയിച്ചുംകൊണ്ടു പുറപ്പെട്ടു. അയാൾ വിചാരിച്ചതിലധികം വേഗത്തിൽ തന്റെ പിതൃവ്യനെ കണ്ടു. സാൽഹണൻ ബദ്ധപ്പെട്ടു യാത്ര ചെയ്തതായി കാണപ്പെട്ടു. അയാളുടെ കൂടെ രണ്ടനുചന്മാർ ഉണ്ടായിരുന്നു. അവരെ ആയുധം വയ്പിച്ചു് വേഗത്തിൽ തടവുകാരാക്കി. സാൽഹണൻ കുറേനേരത്തേക്കു് എതിൎത്തു നിന്നു. എന്നാൽ ഒടുവിൽ പരാജിതനാകയും, അതുവരെയും തന്നാൽ അവജ്ഞാതനായിരുന്ന തന്റെ മരുമകന്റെ ആജ്ഞയാൽ ബന്ധിക്കപ്പെട്ടതുകൊണ്ടു് ക്രുദ്ധനാകയും ചെയ്തു. വഴിയിൽ കൂടി പോകുന്നവരാരും സാൽഹണനെ കണ്ടു മനസ്സിലാകാതെ ഇരിക്കാൻ വേണ്ടി അയാളുടെ ശിരസ്സിനെ മൂടി ശിബിരത്തിലേക്കു വേഗത്തിൽ നയിച്ചു.

ചക്രവൎത്തിയുടെ കൂടാരത്തിൽ എത്തിയതിന്റെ ശേഷം സാൽ

ഹണന്റെ ബന്ധം മോചിക്കപ്പെട്ടു. അവിടെ അക്ബറും സിദ്ധനും അല്ലാതെ മററാരും ഇല്ലായിരുന്നു.

ചക്രവർത്തി പറഞ്ഞു: "തന്റെ ദ്രോഹവും കടുവിലത്തെ ആലോചനകളും ഞാൻ അറിഞ്ഞു. തന്റെ മരുമകൻ എല്ലാം എന്നോടു പറഞ്ഞു. മരിക്കാൻ ഒരുങ്ങിക്കൊൾക. വധാധികൃതന്മാർ ഹാജരുണ്ടു്."

സിദ്ധന്റെ നേരെ രോഷത്തോടും ദ്വേഷത്തോടും ഒന്നു നോക്കിയതിന്റെ ശേഷം സാൽഹണൻ അക്ബറുടെ കാല്ക്കൽ വീണു അപേക്ഷിച്ചു: "ദയാലുവായ ചക്രവർത്തി! എന്റെ പ്രാണഹാനി വരുത്താതെ തിരുമനസ്സിൽ തോന്നുന്ന പ്രകാരം എന്നെ ശിക്ഷിച്ചുകൊൾക. എന്നെ വധിപ്പിക്കരുതേ! ഞാൻ അറിയുന്ന പരമാർത്ഥമെല്ലാം തിരുമനസ്സറിയിക്കാം."

സാവധാനമായി ചക്രവർത്തി ഉത്തരം പറഞ്ഞു: "സാൽഹണാ! താൻ ഒരു സ്വാമിദ്രോഹിയും ദുഷ്ടനും ആയിരുന്നു എന്നു ഞാൻ അറിഞ്ഞു കഴിഞ്ഞു. എന്നാൽ താൻ ഒരു ഭീരുവാണെന്നുള്ളതു് ഇപ്പോഴാണു് മനസ്സിലായതു്. തനിക്കു പറയാൻ കഴിയുന്ന പരമാർത്ഥം കാര്യകാരിയല്ല. ഗോരക്ഷൻ എവിടെയാണെന്നും എങ്ങനെയാണു് അവനെ കണ്ടുപിടിക്കേണ്ടതെന്നും ഉള്ള ഒരു സംഗതി ഒഴിച്ചു് തനിക്കു പറയാൻ കഴിയുന്നതെല്ലാം ഞാൻ മുൻപിൽ തന്നെ അറിഞ്ഞിരിക്കുന്നു."

ആശാലേശത്തിനു് ഒരു മാർഗ്ഗം കണ്ടതുകൊണ്ടു് സാൽഹണൻ അല്പം ആശ്വസിച്ചു് പറഞ്ഞു: "അതു ഞാൻ അറിയിക്കാം. ഗോരക്ഷനെ ഏതുപ്രകാരത്തിലാണു് കണ്ടുപിടിക്കേണ്ടതെന്നു ഞാൻ ശരിയായി പറയാം. എന്നാൽ—"

"ലജ്ജാവഹമായ ജീവിതത്തെ തനിക്കു ഞാൻ തരാം. താൻ പറയുന്നതു് വ്യാജമായിവന്നാൽ പിന്നെ ഉടനെ തന്റെ ശിരച്ഛേദം ചെയ്യുന്നതാണെന്നു ഓർമ്മിച്ചുകൊൾക"

വേഷപ്രച്ഛന്നനായി നടക്കുന്ന ഗോരക്ഷനെ കണ്ടുപിടിക്കുന്നതിനു വേണ്ടുന്നതെല്ലാം സാൽഹണൻ ഉൽക്കണ്ഠയോടെ പറഞ്ഞു.

ചക്രവർത്തി സിദ്ധന്റെ നേരെ തിരിഞ്ഞു് ആജ്ഞാപിച്ചു: "ഇ

യാളെ ഭദ്രമായി സൂക്ഷിച്ചുകൊള്ളണം. താൻതന്നെ തന്റെ ഭടന്മാരോടു കൂടി പോയി ഗോരക്ഷനെ അന്വേഷിച്ച് അവനെ കണ്ടുകിട്ടിക്കഴിഞ്ഞാലുടനെ അടുത്തുള്ള വൃക്ഷത്തിൽ തൂക്കിക്കളയണം."

സിദ്ധനും അയാളുടെ ഭടന്മാരും ഉടനെ പുറപ്പെട്ട് ആ ദുഷ്ടാചാര്യനെ അധികായാസം കൂടാതെ കണ്ടുപിടിച്ച് ബന്ധനസ്ഥനാക്കി.

സിദ്ധനെ കണ്ടറിഞ്ഞിട്ട് ദ്വേഷപൂർവമായ ഹാസത്തോടെ അയാൾ പറഞ്ഞു: "ഹാ! എന്റെ യുവാവായ സ്നേഹിതാ! നിന്നോടു ഞാൻ കാണിച്ചിട്ടുള്ള ആദരത്തിന് ഇതാണോ പ്രതിഫലം? ശരിയാകട്ടെ. എന്നാൽ നിനക്കു ചേതമില്ലാത്ത ഒരു സൗജന്യത്തെ ഞാൻ അപേക്ഷിക്കുന്നു. എന്റെ വാസ്തവം വെളിപ്പെടുത്തിയത് ആരാണെന്നു പറയണം. അത് സാൽഹണൻ തന്നെയായിരിക്കണം. ഞാൻ ഊഹിച്ചത് ശരിയല്ലയോ?"

"അതെ", എന്നുത്തരം പറഞ്ഞതിന്റെ ശേഷം സിദ്ധൻ തന്റെ അനുചരന്മാരെ നോക്കി പറഞ്ഞു: "ഇയാളെ ഇവിടെനിന്നും കൊണ്ടുപോയി ചക്രവർത്തി കല്പിച്ചിരിക്കുന്ന വിധിയെ നടത്തുവിൻ."

ഗോരക്ഷൻ ചോദിച്ചു: "ആ വിധി എന്താണ്?"

സിദ്ധൻ ഉത്തരം പറഞ്ഞു: "കഴുത്തിൽ പാശമിട്ടു വധിക്കുക."

ഗോരക്ഷൻ പറഞ്ഞു: "കൊള്ളാം. അത് എന്റെ രീതിയിൽ തന്നെ."

അയാളെ ബന്ധിക്കുന്നത് ആവശ്യകമല്ലായിരുന്നു. എന്തെന്നാൽ അയാൾ ഓടിപ്പോകുന്നതിനു സ്വല്പമായ ഉദ്യമം പോലും ചെയ്യാതെ രണ്ടു ഭടന്മാരുടെ നടുവിൽ കൂടെ അനുദ്വിഗ്നനായി നടന്നു.

കുറെ നേരത്തേക്കു സിദ്ധൻ അയാളുടെ നേരെ തിരിഞ്ഞു നോക്കുകയാകട്ടെ ഭടന്മാർ അയാളുടെ പ്രവൃത്തികളെ വളരെ നിഷ്കർഷിച്ചു സൂക്ഷിക്കുകയാകട്ടെ ചെയ്തില്ല. എന്നാൽ അവർ പുറത്തിറങ്ങിയതിന്റെ ശേഷം സിദ്ധൻ തന്റെ അനുയായികളോടു ചില ആജ്ഞകൾ കൊടുക്കാനായി തിരിഞ്ഞു നോക്കിയപ്പോൾ ആ യോഗി വഴിയിൽ നിന്നെടുത്തതോ തന്റെ വസ്ത്രങ്ങളുടെ ഇടയിൽ ഒളിച്ചു വച്ചിരുന്നതോ ആയ ഒരോല ഇടത്തുകയ്യിൽ വച്ച് അതിൽ എന്തോ എഴു

തുന്നത് അയാൾ കണ്ടു. ഉത്തരക്ഷണത്തിൽ ഗോരക്ഷൻ അതിനെ വിശറികൊണ്ടു വീശുന്നതുപോലെ ഇളക്കിക്കൊണ്ട് ആകാശത്തിൽ ഉയർത്തിപ്പിടിച്ചു.

സിദ്ധൻ ക്ഷമയില്ലാതെ വിളിച്ചു പറഞ്ഞു: "വരു. ഈ വിദ്യയൊന്നും വേണ്ട. അതൊന്നും ഇനി ഫലിക്കയില്ല. ആ മാല ദൂരത്തെറിഞ്ഞുകളയു."

ഗോരക്ഷൻ ആജ്ഞാപിക്കപ്പെട്ടതുപോലെ ചെയ്തു. എന്നാൽ അത് ചിരിച്ചുംകൊണ്ട് ആകാശത്തിൽ രണ്ടു ചിഹ്നങ്ങൾ കൂടി കാണിച്ചതിന്റെ ശേഷമായിരുന്നു. പിന്നെ അയാൾ ആ മാല താഴെ ഇട്ടേച്ച് ആ ഭടന്മാരുടെ കൂടെ പോയി. ഏതാനും ക്ഷണങ്ങൾക്കുള്ളിൽ അയാളുടെ ഗതപ്രാണമായ ശരീരം ഒരു വൃക്ഷത്തിന്റെ ശാഖയിൽ തൂങ്ങിക്കിടന്നു.

അതിനിടയിൽ ഏതോ ഒരു പ്രഭുവിന്റെ ഭൃത്യന്മാരെന്നു തോന്നപ്പെട്ട രണ്ടു പേർ ഗോരക്ഷനെ പിടികൂടിയത് നോക്കിക്കൊണ്ടിരിക്കയും, അയാളെ തൂക്കാൻ കൊണ്ടുപോകുന്ന ഭടന്മാരെ കുറെ അകലെയായി അനുഗമിക്കയും ചെയ്തിരുന്നു. ഗോരക്ഷൻ ആ മാല ഇട്ടിരുന്ന സ്ഥലം കടന്ന് ഭടന്മാർ പോയിക്കഴിഞ്ഞ ഉടനെ ആ രണ്ടുപേരും ശ്രദ്ധയോടെ മണലിൽ തിരിഞ്ഞുനോക്കി ആ മാലയെ കണ്ടെടുത്തു. അതിൽ ഒരു നാരായംകൊണ്ട് ഏതാനും ചില വാക്കുകൾ ബദ്ധപ്പെട്ടെഴുതപ്പെട്ടിരുന്നു. അവർ ഒരുമിച്ച് അതിനെ വായിച്ചതിന്റെ ശേഷം ഒരാൾ അതിനെ തന്റെ കഞ്ചുകത്തിനുള്ളിൽ സൂക്ഷിച്ച് ഒളിച്ചുവച്ചും രണ്ടുപേരും ബദ്ധപ്പെട്ട് ശിബിരത്തിലേക്കു തിരിച്ചുപോകയും ചെയ്തു.

ഗോരക്ഷന്റെ മരണവൃത്താന്തം കേട്ട ഉടനെ ചക്രവർത്തി സാൽഘണനെ വധിക്കയില്ലെന്നു വാഗ്ദാനം ചെയ്തു. എന്നാൽ അയാളെ ഭദ്രമായി സൂക്ഷിക്കുന്നതിനു ഭടന്മാരെ ഏൽപ്പിച്ചു. യുദ്ധം അവസാനിച്ചു കഴിഞ്ഞാൽ അയാളുടെ കാര്യം തീരുമാനിക്കപ്പെടും എന്നാണ് കല്പനയായത്. അക്ബർ രാജ്യം ഭരിച്ചുകൊണ്ടിരിക്കുന്ന കാലം വരെ ഏതെങ്കിലും ഒരു കോട്ടയിൽ ബന്ധനമാണ് തനിക്കുള്ള വിധി എന്നും, സലിം ചക്രവർത്തിയായാലുടനെ തന്നെ മോചിപ്പി

കാതിരിക്കയില്ലെന്നും, അപ്പോൾ സിമനോടു പ്രതികാരം ചെയ്യുന്നതിനുള്ള അവസരം ഉണ്ടാകുമെന്നും സാൽഹണൻ വിചാരിച്ചു.

സാൽഹണന്റെ ബന്ധനത്തിൽ ആരും അയാളുടെ അടുക്കൽ ചെല്ലാൻ വഹിയാത്തവിധം വലിയ നിർബ്ബന്ധമൊന്നും ഇല്ലായിരുന്നു. ഒരു ദിവസം സായാഹ്നത്തിൽ സമീപത്തുകൂടി കടന്നുപോയവനും ആഡംബരത്തോടുകൂടി വസ്ത്രം ധരിച്ചിരുന്നവനും ആയ ഒരാളുടെ ഭൃത്യൻ ഒരു ചുരുട്ടിയ മാല സാൽഹണന്റെ കയ്യിൽ ഇട്ടുകൊടുത്തു. അതെന്തായിരിക്കാം? ഒളിച്ചോടിപ്പോകാൻ എന്തെങ്കിലും ഉപായത്തെ സൂചിപ്പിച്ച് പക്ഷെ ഗുൽനാരയോ മററു സ്നേഹിതന്മാരെങ്കിലുമോ ഗൂഢമായി അയച്ച എഴുത്തായിരിക്കുമോ? ഇങ്ങനെ വിചാരിച്ചുകൊണ്ട് സാൽഹണൻ ആ മാലയുടെ കെട്ടഴിച്ചു നോക്കിയപ്പോൾ അതിൽ ഇപ്രകാരം എഴുതിയിരുന്നു: "സാൽഹണാ! എന്നെ വധിക്കുന്നതിനു വിധിച്ച ചക്രവർത്തി നിനക്കു ഗുണത്തിനായി മരിക്കയില്ല. എന്നെ ചതിച്ച നിന്നെയാണ് ഉഗ്ലൊ ബലിയായി കല്പിച്ചിരിക്കുന്നത്"

സാൽഹണൻ ഭയപ്പെട്ട് ഒന്നു നിലവിളിക്കയും, അയാളുടെ കൈകൾ ശക്തിയില്ലാതെ പാർശ്വങ്ങളിൽ സ്രംസിക്കയും, ആ മാല താഴെ വീഴുകയും ചെയ്തു. അതിൽ എഴുതിയിരുന്ന ഏതാനും വാക്കുകളുടെ താൽപര്യം അയാൾക്കു നല്ലവണ്ണം മനസ്സിലായി. ഈ വിധി അന്യഥാകരിക്കാവുന്നതല്ലെന്ന് അയാൾ അറിഞ്ഞു. ഉഗ്ലൊചാര്യന്റെ അന്ത്യമായ ആജ്ഞ വിഫലീഭവിക്കയില്ല. അയാളുടെ അസംഖ്യം അനുചരന്മാർ അതിനെ ഏതുവിധത്തിലും നടത്തും. സാൽഹണനു രക്ഷപ്പെടുന്നതിന് ഒരാശയും ഇല്ലായിരുന്നോ? വാസ്തവത്തിൽ അതില്ലാത്തതുപോലെ തന്നെ ആയിരുന്നു. അയാൾ ആഗ്രായിലോ മറേറാ ആയിരുന്നെങ്കിൽ ഈ തുറന്ന സ്ഥലത്തു വരാവുന്നതുപോലെ ഉഗ്ലൊചാര്യന്റെ അനുചരന്മാർക്ക് അവിടെ കടക്കാൻ അത്ര എളുപ്പമല്ല. എന്നാൽ അയാൾ പതുക്കെ യാത്ര ചെയ്യുന്ന സൈന്യത്തിന്റെ പിന്നിലായിരുന്നു. ചില ഘാതകന്മാർ തന്റെ ജീവഹാനി ചെയ്യുവാനായി ഒരുങ്ങിയിരിക്കുന്നതുകൊണ്ട് തന്നെ നല്ലവണ്ണം സൂക്ഷിച്ചുകൊള്ളണമെന്ന് അയാൾ ഭടന്മാരോട് അപേക്ഷിച്ചു. എന്നാൽ അവർ അതിനുത്തരമായി ചിരിച്ചതേ ഉള്ളു. "അ

ത് ഒരു വലിയ നഷ്ടമായിരിക്കയില്ല", എന്ന് അവർ തമ്മിൽ പറയുന്നത് അയാൾ കേട്ടു. പിന്നെ രാത്രിയിൽ ഒരു വിളക്കുവച്ചു തന്നാൽ കൊള്ളാമെന്ന് അയാൾ അപേക്ഷിച്ചു. ഈ അപേക്ഷയെ അയാളുടെ ഭീരുതാധിക്യത്തെക്കുറിച്ച് അവർ ആക്ഷേപിച്ചതേ ഉള്ളു. അതിൻ പിന്നീട് അയാളുടെ മനസ്സിനു ക്ഷണനേരംപോലും സ്വാസ്ഥ്യം ഇല്ലായിരുന്നു. അയാൾ സൈന്യത്തിന്റെ പിന്നാലെ യാത്രചെയ്തുകൊണ്ടിരുന്നപ്പോൾ എല്ലാ ചെടിയുടെ പുറകിലും ഏതോ ചില കപടാ സ്വരൂപം ഒളിച്ചിരുന്നു എന്നും, അയാളെ അനുഗമിച്ചു എന്നും അയാൾക്കു തോന്നി. സൈന്യം വിശ്രമത്തിനായി താമസിക്കുമ്പോൾ അയാൾ പുറമുള്ള വൃക്ഷങ്ങളുടേയും കുറ്റിക്കാടുകളുടേയും ഇടയിൽ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. ഒടുക്കം അയാളുടെ കാളരാത്രി വന്നു! അയാൾ എല്ലാ ശബ്ദവും ചെവി കൊടുത്തു കേൾക്കയും ഇരുട്ടിൽ ചുറ്റും തപ്പിനോക്കുകയും ചെയ്തുകൊണ്ട് ഉറങ്ങാതിരിക്കാൻ ശ്രമിച്ചു. എന്നാൽ ചിലപ്പോൾ ഉറങ്ങിപ്പോയാൽ ഭയപ്പെട്ട് ഞെട്ടി ഉണർന്ന് ശ്വാസം മുട്ടിയതായി തോന്നീട്ട് കഴുത്തിൽ തപ്പിനോക്കി. ചിലപ്പോൾ തന്റെ കഴുത്തിൽ പാശം ഇട്ടു മുറുക്കുന്നതായി അയാൾക്കു തോന്നി. അപ്പോൾ അതു വാസ്തവമല്ലെന്നു തന്നെത്താൻ ബോധപ്പെടുത്തുന്നതിനു കഴുത്തിൽ കൈ വച്ചുനോക്കി. ഒടുവിൽ കഴുത്തിൽ കൈ വയ്ക്കുന്നത് അയാൾക്കു ഒരു അനൈച്ഛികമായ വ്യാപാരമായിതീർന്നു. ആത്മഹത്യ ചെയ്തുകളഞ്ഞാലൊ എന്ന് അയാൾക്കു തോന്നിത്തുടങ്ങി. എന്നാൽ ഛുരികയെ തന്റെ നെഞ്ചിൽ കുത്തിയിറക്കുന്നതിനു അയാൾക്കു ധൈര്യം ഉണ്ടായില്ല. പിന്നെ അപായം കൂടാതെ ആഗ്രായിൽ എത്താമായിരിക്കുമെന്ന് അയാൾക്കു സ്വല്പമായി ഒരാശ തോന്നി. എന്നാൽ മുൻപിലത്തേക്കാളധികം പതുക്കെയാണ് സൈന്യം യാത്രചെയ്തത്. ഒടുവിൽ ദുർഗ്ഗാചാര്യന്റെ അനുചരന്മാർ തന്നെ സംഹരണം ചെയ്വാൻ കഴിയാത്ത കൃത്യത്തെ ചെയ്ത് അയാളുടെ കഷ്ടതയിൽനിന്നും അയാളെ മോചിപ്പിച്ചു. അയാളെ സൂക്ഷിക്കാനായി നിന്നിരുന്ന ഭടൻ ഒരു ദിവസം രാവിലെ അയാളുടെ കൂടാരത്തിൽ അയാൾ മരിച്ചുകിടക്കുന്നത് കണ്ടു.

## പതിനഞ്ചാം അദ്ധ്യായം.

## പ്രതിസമാധാനം.

ഇതിനിടയിൽ, വിശേഷിച്ചും സിദ്ധൻ പറഞ്ഞ വൎത്തമാനം കേട്ടതിന്റെ ശേഷം, ആഗ്രയിലെ കാൎയ്യങ്ങൾ അക്ബറും അദ്ദേഹത്തിന്റെ ആലോചനക്കാരും ഊഹിച്ചിരുന്നതുപോലെ തന്നെ നടന്നു. സൈന്യം തിരിച്ചുവരുന്നു എന്നു സലിമിന്നു കാലോചിതമായി കരുതൽ കിട്ടുകയും, രാജ്യാപഹരണത്തിനായുള്ള പ്രവൃത്തിയിൽ അദ്ദേഹത്തിനെ പിടികൂടാൻ കഴിയാതിരിക്കയും ചെയ്തേക്കാമെന്നു ശങ്കയുണ്ടായിരുന്നു. അങ്ങനെ സംഭവിച്ചെങ്കിൽ യുവരാജാവിന്റെ മേൽ രാജദ്രോഹകുറ്റത്തെ ചുമത്തുന്നതിന്നു വളരെ പ്രയാസമുണ്ടാകുമായിരുന്നു; എന്നാൽ സൈന്യത്തോടു കൂടിയുള്ള രാജദ്രോഹികളിൽ മുഖ്യനായ ഗോരക്ഷനും ഫ്ലച്ചറും സലിമിനെ വൎത്തമാനങ്ങൾ ഗ്രഹിപ്പിക്കേണ്ടതിന്നു നിൎവാഹമില്ലാത്ത സ്ഥിതിയിൽ ആയതിനാൽ അതിന്ന് അല്പം എളുപ്പമുണ്ടായിരുന്നു. വാസ്തവത്തിൽ ചക്രവൎത്തിയും സേനയും തിരിച്ചുവരുന്നു എന്നുള്ള വൎത്തമാനം രാജദ്രോഹികൾ കേട്ടു എങ്കിലും അവരുടെ കൂട്ടുകാരുടെ അടുക്കൽനിന്ന് അതു ശരിയാണെന്നുള്ളതിലേക്ക് യാതൊരു ഉറപ്പായ അറിവും കിട്ടായ്കയാൽ ഈ വൎത്തമാനങ്ങൾ സലിമിന്റെ ഉദ്യമത്തെ തടുക്കാനായി അക്ബറുടെ ഇഷ്ടന്മാർ പറഞ്ഞുണ്ടാക്കിട്ടുള്ളവയാണെന്നു അവർ വിചാരിച്ചു. നിശ്ചയിച്ച ദിവസം സലിം രാജമന്ദിരത്തെ സ്വാധീനമാക്കി തന്നെ ചക്രവൎത്തിയായി പ്രഖ്യാപനം ചെയ്യിപ്പിച്ചു. ഉടനെ തന്നെ അദ്ദേഹം പ്രധാന ഉദ്യോഗസ്ഥന്മാരിൽ പലരേയും നീക്കുകയും അവൎക്കു പകരം വേറെ ആളുകളെ ആക്കുകയും ചെയ്തു. നഗരത്തിൽ സൎവ്വത്ര ഭയവും സംഭ്രമവും ഉണ്ടായി. ധനികന്മാർ അവരുടെ ഗൃഹങ്ങളേയും കച്ചവടക്കാർ അവരുടെ കടകളേയും അടച്ചുപൂട്ടുകയും, എത്രയും ജനബാഹുല്യമുള്ള ആഗ്രാ ഒരു നിൎജ്ജീവപട്ടണംപോലെ കാണപ്പെടുകയും ചെയ്തു. അക്ബർ തിരിച്ചു വരുന്നു എന്നുള്ള വൎത്തമാനത്തെ രാജദ്രോഹികൾ അത്ര വിശ്വസിച്ചിരുന്നില്ലെങ്കിലും ജനങ്ങൾ അധികം വിശ്വസിച്ചിരുന്നതിനാൽ സലിം കോട്ടയിൽ ഉറപ്പോടുകൂടിയിരുന്ന് തന്റെ പിതാവ് വന്നാൽ ചെറുവാൻ ബലമായി എതിൎക്കയും, ത

നിമിത്തം ഒരു ഭയങ്കരമായ യുദ്ധം ഉണ്ടാകയും ചെയ്യുമെന്ന് അവർ ഭയപ്പെട്ടു. എന്നാൽ യുവരാജാവ് കോട്ടയ്ക്കകത്തു പ്രവേശിക്കണമെന്ന് ആവശ്യപ്പെട്ടപ്പോൾ അവിടത്തെ ഗവർണർ സമ്മതിക്കാതിരിക്കയും, കോട്ടവാതിൽ അടച്ച് പീരങ്കികൾ സജ്ജീകരിക്കയും ചെയ്യതിൽവച്ച് അദ്ദേഹം വിസ്മയാകുലനായി. അക്ബറുടെ വിശ്വസ്തനായ ആ ഗവർണർ അദ്ദേഹത്തിന്റെ അറിവോടു കൂടി സലിമിന്റെ പക്ഷത്തിൽ ചേർന്നിരുന്നതായി ഭാവിച്ചതിനാൽ സലിം കോട്ടയെ സ്വാധീനപ്പെടുത്താമെന്ന് ഉറച്ചിരുന്നു. അപ്പോൾ സൈന്യം ആഗ്രായിലേക്കു തിരിച്ചിരിക്കുന്നു എന്നുള്ള വർത്തമാനം പ്രബലപ്പെടുകയും അത് ഒരു ദിവസംകൊണ്ട് എളുപ്പത്തിൽ എത്താത്തക്കവണ്ണം സമീപത്തായി എന്നു പരക്കെ പ്രസ്താവിക്കപ്പെടുകയും ചെയ്തു. സലിം രണ്ടു വശത്തും കത്തുന്ന അഗ്നിയുടെ മദ്ധ്യത്തിൽ എന്നപോലെ ആയിത്തീരുകയും, തന്റെ ദ്രോഹോദ്യമത്തിൽ സഹായിച്ചവരെല്ലാവരും തന്നെ ഉപേക്ഷിച്ചുപോയി എന്നറികയും ചെയ്തതിനാൽ ഉടനെ പലായനം ചെയ്കയല്ലാതെ വേറെ ഒരു മാർഗ്ഗവും ഇല്ലെന്ന് അദ്ദേഹത്തിനു മനസ്സിലായി. എന്നാൽ അതിനും കാലം അതിക്രമിച്ചുപോയി. മുൻപിൽ കൂട്ടി വന്ന ഭടന്മാർ നഗരത്തിൽ നിന്നു നിർഗ്ഗമിക്കുന്നതിനുള്ള എല്ലാ മാർഗ്ഗങ്ങളേയും രോധിച്ചിരുന്നതിനാൽ സലിം ഏതാനും അനുചരന്മാരോടു കൂടി നഗരം വിട്ടുപോകാൻ ആരംഭിച്ചപ്പോൾ സാമ്രാജ്യസൈന്യത്തിന്റെ ഒരു ഭാഗത്താൽ അദ്ദേഹം ബന്ധനത്തിൽ ആക്കപ്പെടുകയും ബഹുമാനത്തോടു കൂടി ഉപചരിക്കപ്പെട്ടു എങ്കിലും എവിടെവെച്ചാണോ അദ്ദേഹം തന്നെ ചക്രവർത്തിയായി പ്രഖ്യാപനം ചെയ്തു ആ രാജമന്ദിരത്തിലേക്കു തന്നെ കൊണ്ടുപോകപ്പെടുകയും ചെയ്തു. ഏതാനും ദിവസം കഴിഞ്ഞതിന്റെ ശേഷം അപ്പോൾ ആഗ്രായിൽ പ്രത്യാഗതനും സലിമിന്റെ പിതാവും രാജാവും വിധികർത്താവും ആയ അക്ബറുടെ മുൻപിൽ ഹാജരാകുന്നതിനു യുവരാജാവ് നിമന്ത്രിക്കപ്പെട്ടു. സലിം ധീരനായിരുന്നു എങ്കിലും തന്റെ അപരാധത്തെ കുറിച്ചു പൂർണ്ണബോധമുണ്ടായിരുന്നതിനാൽ തന്റെ ധൈര്യം ക്ഷയിച്ചുപോകുന്നതായി അദ്ദേഹത്തിനു തോന്നി. അക്ബർ ഉദാരശീലനാണെങ്കിലും ആവശ്യകമായി വന്നാൽ രാജ്യത്തിന്റെ ക്ഷേമത്തിനു വേണ്ടി ശിക്ഷയുടെ കാഠിന്യത്തെ കുറയ്ക്കയില്ലെന്നു

അദ്ദേഹത്തിനു അറിയാമായിരുന്നു. എന്നാൽ ചക്രവൎത്തി ഏകാകിയായിരുന്ന മുറിയിൽ സലിം ചെന്നപ്പോൾ അക്ബർ ഉദാസീനഭാവത്തോടെ ഒരു മഞ്ചത്തിൽ കിടക്കുന്നതു കണ്ടു് സലിമിനു മുൻപില്ലുണ്ടായിരുന്ന ശങ്ക പോയി ആശ്ചൎയ്യം തോന്നി. തന്നെക്കുറിച്ചു് അത്യന്തം അപരാധിയായ പുത്രൻ പ്രവേശിച്ചപ്പോഴും ചക്രവൎത്തി താൻ കിടന്ന കിടപ്പിനെ ഭേദിപ്പിച്ചില്ല.

ലജ്ജാപരവശനായി മുൻപിൽ നിന്ന പുത്രന്റെ നേരെ വേഗത്തിൽ ഒന്നു നോക്കീട്ടു് കടുവിൽ അക്ബർ പറയാൻ തുടങ്ങി: "സലിം! ഞാൻ നിന്നെ കാണുന്നതിനു വളരെ താമസിച്ചു. ഈ സമാഗമത്തെക്കുറിച്ചു ഞാൻ ശങ്കിതനായിരിക്കയും, ഇതിനു എനിക്കു സംഗതിയാകാതിരുന്നെങ്കിൽ കൊള്ളായിരുന്നു എന്നാഗ്രഹിക്കയും ചെയ്തു." ഏതാനും ക്ഷണങ്ങൾ മിണ്ടാതിരുന്നതിന്റെ ശേഷം അദ്ദേഹം പാതി എഴുന്നേറ്റു് ഉൽക്ഷിപ്തഹസ്തനായിട്ടു് വ്യസനത്തോടും ക്ഷോഭത്തോടും കൂടി ഇപ്രകാരം പറഞ്ഞു: "എന്റെ മകനേ! എന്റെ മകനേ! ഞാൻ ഇതുകാണാൻ ജീവിച്ചിരുന്നല്ലോ! കപടമിത്രങ്ങളാലും അന്യായ്യമായ ഉൽകണ്ഠയാലും പ്രേരിതനായിട്ടു് നീ എന്താണു് പ്രവൎത്തിച്ചതു്! നിന്നെക്കുറിച്ചു് എനിക്കു് എത്ര വാത്സല്യം ഉണ്ടായിരുന്നു എന്നും, നിന്റെ സകലേച്ഛകളെയും കഴിയുന്നപോലെ സാധിച്ചുതരുന്നതിനു ഞാൻ എത്ര താൽപൎയ്യമുള്ളവനായിരുന്നു എന്നും നിനക്കു് എന്തെല്ലാം ബഹുമതികളും എത്ര ധനവും ഞാൻ തരാറുണ്ടായിരുന്നു എന്നും നിനക്കു് അറിയാമല്ലോ. എനിക്കു പുത്രനില്ലാതെ ഇരുന്നപ്പോൾ ഒരു കുഞ്ഞുണ്ടാകണമെന്നു ഞാൻ പ്രാൎത്ഥിച്ചതും ആ പ്രാൎത്ഥന ഫലിച്ചപ്പോൾ ഞാൻ കൂടക്കൂടെ അല്ലാവിനെ വന്ദിച്ചിരുന്ന സ്ഥലത്തു് ഫത്തേപ്പൂർ പട്ടണത്തെ സ്ഥാപിച്ചതും മറ്റും നിന്റെ അമ്മയും ഞാനും പലപ്പോഴും പറഞ്ഞു് നീ കേട്ടിട്ടുണ്ടല്ലോ. ഹാ! നിന്റെ ദുരാഗ്രഹത്തെ നിയന്ത്രിച്ചു് സിംഹാസനാരോഹണത്തിനു നിന്റെ പിതാവിന്റെ മരണം വരെ ക്ഷമയോടു കൂടി കാത്തിരിക്കുന്നതു് നിനക്കു് അശക്യമായിരുന്നോ? എനിക്കു നിന്നോടുള്ള വാത്സല്യത്തിനനുരൂപമായി നിനക്കു് എന്നോടും സ്നേഹം തോന്നാൻ പാടില്ലാതിരുന്നോ?"

അക്ബർ ഈ വാക്കുകളെ വചിച്ചപ്പോൾ സലിമിനു എ

ന്താണുത്തരം പറയേണ്ടതെന്നു തോന്നിയില്ല. സലിം വിചാരിച്ചിരുന്നതിൽ നിന്ന് എത്രയും വ്യത്യസ്തമായ ഈ ഭാഷണവും, വ്യസനത്തോടു കൂടിയാണെങ്കിലും സ്നേഹസൂചകങ്ങളായ ഈ വചനങ്ങളും അദ്ദേഹത്തിന്റെ മനസ്സിൽ നല്ലവണ്ണം തട്ടി. എന്തെന്നാൽ അദ്ദേഹം ഒരു കഠിനഹൃദയനായിരുന്നില്ല. ബുദ്ധിക്കു കുറവില്ലാത്തവനും അന്യന്മാർക്കു വശംവദനും ആയിരുന്നു എന്നേ ഉള്ളൂ.

ചക്രവർത്തി തുടർന്നു പറഞ്ഞു: "ഒന്നിലും നിനക്ക് ആത്മാവിനെ നിയന്ത്രിക്കുന്നതിനുള്ള ശക്തിയില്ല. നീ കുറച്ചുകാലത്തേക്കു നിന്റെ മദ്യപാനത്തെ വിട്ടിരുന്നു എന്നു കണ്ട് ഞാൻ സന്തോഷിച്ചു. എന്നാൽ അത് എത്രസ്വല്പകാലത്തേക്കു ഉണ്ടായിരുന്നുള്ളൂ! എന്റെ സ്ഥാനത്തിന്മേൽ അന്യന്മാരെ ഭരിക്കാൻ ഇച്ഛിക്കുന്ന നിനക്കു നിന്നെത്തന്നെ ഭരിക്കാൻ ശക്തിയില്ല. നിന്റെ സ്ഥിതിയെ നീ കുറെക്കൂടെ നല്ലവണ്ണം അറിഞ്ഞിരുന്നെങ്കിൽ നീ ശരിയായ വഴിക്കു നടക്കുമായിരുന്നു. നിന്റെ കൃത്യത്തെ ശരിയായി നടത്തിക്കൊണ്ടിരുന്നെങ്കിൽ ഒരു കാലത്തു നിന്റെ പ്രജകളായി തീരുന്നവരുടെ സ്നേഹബഹുമാനങ്ങൾക്കു നീ പാത്രീഭവിക്കുമായിരുന്നു. നിന്റെ ഇപ്പോഴത്തെ പ്രവൃത്തികൾ അവരുടെ ദൃഷ്ടിയിൽ നിന്നെ നിന്ദ്യനാക്കിത്തീർത്തിരിക്കുന്നു. നിന്റെ ആഗ്രഹം സാധിച്ച് നീ ചക്രവർത്തിയായി തീർന്നിരുന്നാലും അവർ സ്വകാര്യലാഭേച്ഛയാലോ ഭയത്താലോ മാത്രമേ നിന്നോടു വണക്കം ഭാവിക്കുമായിരുന്നുള്ളൂ. നിന്റെ ദൌർബ്ബല്യവും അകൃത്യവുംകൊണ്ട് അവർക്കു നിന്നോടുള്ള ബഹുമാനത്തെ നീ തീരെ ഇല്ലാതെയാക്കുകയും, നിനക്കും എനിക്കും അവമാനമുണ്ടാക്കിത്തീർക്കയും ചെയ്തിരിക്കുന്നു. ഇതിനെ പരിഹരിക്കാനായിട്ടാണ് നിനക്ക് എല്ലായ്പ്പോഴും ശ്രേയസ്സിനെ ഇച്ഛിക്കുന്ന കൈഫ്സിയുടെ ആലോചനത്തെ അനുസരിച്ച് ഞാൻ നിന്നെ അലഹബാദിൽ അയച്ചത്. എന്നാൽ സാൽഹബാൻ ഒരു സ്വാമിദ്രോഹിയും, നിന്നെ ദുർമ്മാർഗ്ഗത്തിൽ പ്രവർത്തിപ്പിക്കാൻ ഇച്ഛിക്കുന്നവരിൽ ഒരുത്തനും ആയിരുന്നു എന്നു ഞാൻ അപ്പോൾ തീരെ ശങ്കിച്ചില്ല. കിംബഹുനാ, നിന്റെ ദുഷ്ടസ്നേഹിതന്മാരിൽനിന്നു നിന്നെ രക്ഷിക്കുന്നതിനുള്ള ഉദ്യമം വിഫലീഭവിക്കയും, കാര്യങ്ങൾ ഇങ്ങനെ ഒക്കെയും ആയിത്തീരുകയും ചെയ്തു. ..., അപ്പോൾ വൃദ്ധന്മാരെല്ലാം ശത്രുക്കളാകുന്ന അർക്കൊബാറിനെ നേരെ ഒരുമിച്ചി

യില്ലെന്നും, രാജ്യഭരണം ചക്രവൎത്തിയുടെ കയ്യിൽതന്നെ ആണെന്നും പ്രത്യക്ഷമായി കാണിക്കേണ്ടത് ആവശ്യകമായി തീൎന്നു. ഇതൊക്കയും നിന്റെ തെററുകൊണ്ടു തന്നെയാണ് സംഭവിച്ചത്. നീ നിനക്കുതന്നെ അനൎത്ഥത്തെ ഉണ്ടാക്കുകയും, എന്നെ അധികമായി, നീ വിചാരിക്കുന്നതിലും ഇലോം അധികമായി, വ്യസനിപ്പിക്കുകയും ചെയ്തിരിക്കുന്നു. ശത്രുവായി പുത്രനോടു യുദ്ധത്തിൽ എതിൎക്കേണ്ടിവരുന്ന പിതാവിന്റെ മനസ്സിലെ വികാരം എന്താണെന്നുള്ള അനുഭവം നിനക്ക് ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ."

ഈ കഷ്ടമായ അനുഭവം സലിമിനു ഉണ്ടാകാതിരുന്നില്ല. അദ്ദേഹത്തിന്റെ വാൎദ്ധക്യത്തിൽ ഏററവും പ്രിയനായ തന്റെ പുത്രൻ ഷാജിഹാൻ അദ്ദേഹത്തിനോടു യുദ്ധം ചെയ്തു എന്നു മാത്രമല്ല, പല തവണ അദ്ദേഹത്തിനെ തോല്പിക്കുകയും ചെയ്തപ്പോൾ അക്ബർ മേൽപറഞ്ഞ വാക്കുകളെ അദ്ദേഹം സ്മരിച്ചു. ചക്രവൎത്തി പറഞ്ഞവസാനിപ്പിച്ചപ്പോൾ സലിമിന്റെ അന്തഃകരണം പ്രബുദ്ധമാകയും, തന്റെ ദുരാലോചനക്കാർ ലഘുവാക്കിപ്പറഞ്ഞിരുന്ന തന്റെ കുററത്തിന്റെ വലിപ്പത്തെ അദ്ദേഹം നല്ലവണ്ണം അറികയും ചെയ്തു. അനുതാപവിവശനായി അദ്ദേഹം പിതാവിന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു.

മൌനത്തോടുകൂടി കുറേനേരം പുത്രനെ നോക്കിക്കൊണ്ടിരുന്നതിന്റെ ശേഷം ചക്രവൎത്തി പറഞ്ഞു: "എഴുന്നേൽക്ക്. ഞാൻ പറയുന്നതിനെ ചെവികൊടുത്തു കേൾക്ക്. എനിക്കു നിന്നെ ശിക്ഷിക്കുന്നതിനു പൂൎണ്ണാധികാരമുണ്ടെന്നുള്ളതിനെക്കുറിച്ചു നിനക്കു സംശയമുണ്ടാകാൻ ഇടയില്ലല്ലോ. എന്നാൽ നിനക്ക് ഇപ്പോൾ ഉണ്ടായതിലധികം മാനഹാനി വരുത്തണമെന്നു ഞാൻ ഇച്ഛിക്കുന്നില്ല. എന്തെന്നാൽ അത് നിന്റെ ഭാവിയായ രാജ്യഭരണത്തിനു ദോഷമായി തീരുകയും, എന്റെ മരണാനന്തരം നീ സിംഹാസനാരൂഢനാകുമ്പോൾ ജനങ്ങൾക്കു നിന്റെ മേൽ ഉണ്ടാകേണ്ട ബഹുമാനത്തെ ഇല്ലാതെ ആക്കുകയും ചെയ്യും. ഇതിലധികം പ്രത്യക്ഷമായി നിന്നെ എനിക്കു ശിക്ഷിക്കണമെന്നുണ്ടെങ്കിൽ നിന്നെ എന്റെ അടുത്ത അവകാശിയല്ലാതെയാക്കി നിന്റെ അനുജന്മാരിൽ ഒരാളെ യുവരാജാവായി നിയമിക്കാൻ എനിക്കു കഴിയുന്നതാണ്. എന്നാൽ ഞാൻ

അങ്ങിനെ ചെയ്യുന്നില്ല. എനിക്കു നിന്നോടു എത്രയും വാത്സല്യം ഉള്ളതിനാൽ നിർവ്വാഹമില്ലാതെ വരുന്നെങ്കിൽ മാത്രമേ ഞാൻ അങ്ങിനെ ചെയ്യൂ. എങ്കിലും എല്ലാം നിന്റെ പ്രവൃത്തിയെ അവലംബിച്ചിരിക്കുന്നു. നീ രാജ്യത്തിന്റെ ഗുണത്തിനായി എന്നോടുകൂടി അദ്ധ്വാനിക്കുന്നതിനു ആഗ്രഹിക്കുന്നോ, അതോ അതിനു ഇച്ഛയാകട്ടെ ശക്തിയാകട്ടെ നിനക്കു തോന്നുന്നില്ലയോ എന്നു നിർവ്യാജമായി എന്നോടു പറക. ഒന്നാം പക്ഷമാണെങ്കിൽ ശ്രമമുള്ളതായിരിക്കാമെങ്കിലും മാന്യമായ ഒരു വേല ഞാൻ നിന്നെ ഏല്പിക്കാം. രണ്ടാം പക്ഷമാണെങ്കിൽ എന്റെ കൂടെ താമസിച്ച് മേലാൽ നിനക്കു അത്യാവശ്യകമായുള്ള രാജ്യഭരണതന്ത്രത്തെ പഠിക്കാൻ ശ്രമിച്ചുകൊൾക. ഇതിൽ ഏതിലൊന്നുപ്രകാരം നീ തന്നെ നിശ്ചയിച്ചുകൊള്ളണം."

സലീം ഉത്തരം പറഞ്ഞു: "എന്റെ അച്ഛാ! അച്ഛന്റെ ഈ ഔദാര്യത്തിനു ഞാൻ പാത്രമല്ലെന്നു മാത്രമല്ല, എന്റെ കഴിഞ്ഞ പ്രവൃത്തികൊണ്ട് എനിക്കു രാജ്യത്തിനു അവകാശമില്ലെന്നു വരികയാണെങ്കിലും ഞാൻ ആവലാധി പറകയില്ല. എന്നാൽ മുൻപിൽ പറഞ്ഞ രണ്ടു പക്ഷത്തിൽ എന്റെ ഇഷ്ടംപോലെ ഒന്നിനെ സ്വീകരിക്കാൻ സമ്മതിക്കയാണെങ്കിൽ സംശയം കൂടാതെ ഞാൻ ഒന്നാം പക്ഷത്തെ സ്വീകരിക്കുന്നു. എന്നെ ഏല്പിക്കുന്ന ജോലി എത്ര ശ്രമമുള്ളതായിരുന്നാലും ഞാൻ യഥാശക്തി അതിനെ വഹിക്കുന്നതിനു ശ്രമിക്കാം. എനിക്ക് അച്ഛൻ വേണ്ടേടത്തോളവും അഥവാ വേണ്ടുന്നതിൽ കവിഞ്ഞും ബഹുമാനങ്ങളും ഗുണങ്ങളും ചെയ്തിട്ടുണ്ട്. എന്റെ കാലം ഞാൻ അലസനായി കളഞ്ഞു കളഞ്ഞു. അച്ഛനാകട്ടെ പ്രതിദിനം രാജ്യത്തിന്റെ ക്ഷേമത്തിനു വേണ്ടി ശ്രമപ്പെട്ടുകൊണ്ടിരിക്കുന്നു. സകലാധികാരവും എന്റെ കൈവശത്തിലായാൽ എനിക്ക് എത്ര യശസ്സുണ്ടാകുമെന്നും മറ്റും ദ്രോഹികൾ പറഞ്ഞു ബോധിപ്പിച്ചതിനെ എന്റെ അലസത നിമിത്തം കേട്ടു നടക്കാൻ ഇടവന്നുപോയി. ഇനി ഇപ്പോൾ എനിക്ക് എത്ര താണതായാലും ഒരു ജോലി തന്നാൽ ഞാൻ ചെയ്തുപോയ ദോഷത്തിനു അല്പമെങ്കിലും പരിഹാരം ചെയ്വാൻ ഞാൻ ശ്രമിക്കാം."

അക്ബർ പറഞ്ഞു: "നീ ഇപ്പോൾ പറഞ്ഞതു നിന്റെ സ്ഥിതിയെ ശരിയായി അറിഞ്ഞിട്ടാണ്. ന്യായമാർഗ്ഗത്തിൽ നടക്കുന്നതി

ര കന്നാമത്തു വേണ്ടതു് അവനവനെ അറികയാണു്. നിന്നെ ഒരു ജോലിയിൽ പ്രവേശിപ്പിക്കാതെ സുഖാനുഭോഗത്തിനായി വിട്ടേച്ചതു് എന്റെ പേരിലും തെറ്റായിപ്പോയി എന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ ഇതിനെക്കുറിച്ചു് ഇനി അധികം പറയണ്ട. സമൃദ്ധമായും ഫലവത്തായും ഉള്ള ബംഗാളദേശം എന്റെ കൈവശത്തിൽ ഉൾപ്പെട്ടിട്ടു വളരെക്കാലമായില്ല. അവിടെ രാജ്യഭരണവ്യവസ്ഥകളെ ഇനിയും ഏൎപ്പെടുത്തിക്കഴിഞ്ഞിട്ടില്ല. നീ അവിടെ പോയി അവയെ ഏൎപ്പെടുത്തുന്നതിൽ എനിക്കു സഹായിക്കുക. നിന്റെ പ്രജകളുടെ സ്നേഹബഹുമാനങ്ങളെ സമ്പാദിച്ചതിന്റെ ശേഷം ഹിന്ദുസ്ഥാൻ മഹാരാജ്യം മുഴുവനും സമാധാനത്തോടെ ഭരിക്കാനുള്ള കാലം വരുന്നതു വരെ എന്റെ കീഴിൽ പ്രായേണ ഒരു സ്വതന്ത്രരാജാവിനെ പോലെ തന്നെ നീ ബംഗാളദേശത്തെ ഭരിച്ചുകൊൾക.”

സലീം പിരിഞ്ഞു പോകുന്നതിനു മുൻപിൽ ചക്രവൎത്തിയുടെ പാണിയെ സബഹുമാനം ചുംബനം ചെയ്തപ്പോൾ സന്തോഷത്തിന്റെയും കൃതജ്ഞതയുടെയും ആധിക്യത്താൽ സലീമിന്റെ നേത്രങ്ങൾ അശ്രുപൂൎണ്ണങ്ങളായി ഭവിച്ചു. അച്ഛനും മകനും തമ്മിലുണ്ടായ ഈ സമാധാനം നിൎവ്യാജമായിരുന്നു. അതിനുമേൽ ഒരിക്കലും ഭംഗമുണ്ടാകയില്ലെന്നു് അക്ബൎക്കു വിശ്വാസം തോന്നി.

കാലക്രമേണ ആഗ്രായിൽ സന്തോഷവും സമാധാനവും യഥാപൂൎവ്വം സ്ഥാപിതമായി എങ്കിലും ലാഹോൎകോട്ടിൽ ഇരാവതിയുടെ ഹൃദയം വ്യസനാക്രാന്തമായി തീൎന്നു. എന്തെന്നാൽ പുതുതായി വന്ന ഗവൎണ്ണർ അവളുടെ പിതാവിന്റെ മരണവൃത്താന്തത്തെ അവളോടു പറഞ്ഞു. എന്നാൽ അയാൾ അതിന്റെ എല്ലാ വിവരങ്ങളും അവളെ ധരിപ്പിക്കാതിരിക്കയും, അവൾക്കു സന്തോഷമുള്ളതു വരെ ആ കോട്ടയിൽ താമസിച്ചുകൊള്ളുന്നതിനു അപേക്ഷിക്കുകയും ചെയ്തു. സാൽഹണന്റെ ദ്രോഹപ്രവൃത്തിയെ കുറിച്ചു് അവൾക്കു യാതൊരറിവും ഇല്ലായിരുന്നു. അവൾക്കു് അവളുടെ അച്ഛനെ കുറിച്ചു് ആന്തരമായി വളരെ സ്നേഹമില്ലായിരുന്നു എങ്കിലും അധികമായ ബഹുമാനമുണ്ടായിരുന്നു. ഈയിടെ അയാൾ അവളോടു ചെയ്ത പ്രവൃത്തിയെ മറന്നു് അവൾ നിഷ്കപടമായി അയാളെക്കുറിച്ചു ശോചിച്ചു. അവളുടെ വ്യസനത്തിന്റെ മദ്ധ്യത്തിൽ ഒരു [illegible] നൂതനമായ ഭ

ഉദ്വേഗത്തെ ജനിപ്പിക്കുന്നതിനു മറെറാരു സംഗതി ഉണ്ടായി. സാൽഫണന്റെ മരണവൃത്താന്തം കേട്ട് ഏതാനും ദിവസം കഴിഞ്ഞപ്പോൾ കല്ലുകർ അവളെ കാണ്മാനായി വന്നു. ഉത്തരദേശത്തിൽനിന്നുള്ള ആ ദുർഘടയാത്രയിൽ അദ്ദേഹത്തിന്റെ വിശ്വസ്ത ഭൃത്യൻ മാത്രമേ കൂടെ ഉണ്ടായിരുന്നുള്ളു.

ഇരാവതിയുടെ മുൻപിൽ ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു: "ശ്രേഷ്ഠയായ തരുണി! ഒരു സന്ദേശം നിങ്ങളുടെ അടുക്കൽ എത്തിക്കാമെന്നു ഞാൻ ഏററപ്പോൾ നിങ്ങൾക്കും എനിക്കും വ്യസനകരമായ ഒരു വേലയെ ആണ് ഞാൻ സ്വീകരിച്ചത്. നിങ്ങൾക്ക് അതിപരിചിതമായ ഒരടയാളത്തെ ഞാൻ കൊണ്ടുവന്നിട്ടുണ്ട്." എന്നു പറഞ്ഞ് തന്റെ അരക്കെട്ടിൽനിന്നും ഒരു മുദ്രവായ കരാംഗുലീയകത്തെ എടുത്ത് അവളുടെ കയ്യിൽ കൊടുത്തു. അത് സിഥൻ ഒടുവിൽ യാത്രപറഞ്ഞപ്പോൾ അവൾ മാളികയുടെ മുകപ്പിൽ നിന്നും അയാൾക്ക് ഇട്ടുകൊടുത്തതു തന്നെ ആയിരുന്നു.

വിവർണ്ണവദനയായി അവൾ പറഞ്ഞു: "എനിക്ക് എല്ലാം മനസ്സിലായി. അയാൾ കഥാവശേഷനായിരിക്കും."

കല്ലുകർ ഉത്തരം പറഞ്ഞു: "ഞാൻ അയാളെ വിട്ടു പിരിഞ്ഞപ്പോൾ അയാൾ ജീവിച്ചിരിക്കുന്നുണ്ടായിരുന്നു. എന്നാൽ അയാൾക്കു വിപത്തു സംഭവിച്ചേക്കുമെന്നും, ഇനിമേൽ എന്റെ പൂർവ്വശിഷ്യനെ എനിക്കു കാണ്മാൻ കഴികയില്ലായിരിക്കുമെന്നും എനിക്കു വളരെ ശങ്കയുണ്ട്."

ഇരാവതി ചോദിച്ചു: "എന്താണു സംഭവിച്ചതെന്ന് എന്നോടു പറയണം. ഞാൻ ധൈര്യം അവലംബിച്ച് നിങ്ങൾ പറയുന്നതെല്ലാം ശാന്തതയോടെ കേൾക്കുന്നതിനു സന്നദ്ധയായിരിക്കുന്നു."

പിന്നെ കല്ലുകർ സിഥന്റെ ഒടുവിലത്തെ യുദ്ധവർത്തമാനത്തെക്കുറിച്ച് താൻ അറിഞ്ഞതെല്ലാം പറഞ്ഞു. ചക്രവർത്തി അയാളുടെ അപേക്ഷപ്രകാരം ഒരു പുതുസൈന്യത്തോടു കൂടി ഉത്തരദേശത്തുള്ള അക്രമികളോടു യുദ്ധത്തിനായി അയാളെ അയച്ചിരുന്നു. അവിടെ അയാൾക്കു നല്ലവണ്ണം പരിചിതങ്ങളായിരുന്ന പർവ്വതപ്രദേശങ്ങളിൽ അയാൾ കുറേക്കാലത്തേക്കു ജയത്തോടുകൂടി യുദ്ധം നട

ഞ്ഞി. അയാൾ ദുർഘടങ്ങളിൽ നിന്നു പിൻവാങ്ങാതെ ഉത്സാഹത്തോടു കൂടി അവയിൽ ഏർപ്പെടുകയും, തന്റെ അനുചരന്മാരിൽ അതിധീരന്മാർ കൂടെയും കഴിച്ചുപോയ അനേകസാഹസങ്ങളിൽ ജയം പ്രാപിക്കയും ചെയ്തു. ഒടുവിൽ അയാൾ ഒരു പർവ്വതമദ്ധ്യമാർഗ്ഗത്തിൽ കൂടി കടന്നുപോകുമ്പോൾ ശത്രുക്കൾ അയാളുടെ മുഖ്യസേനാഭാഗത്തിൽ നിന്നും അയാളെ വേർപെടുത്തി. അനന്തരം ഉണ്ടായ ഘോരമായ യുദ്ധത്തിൽ ശത്രുക്കളിൽ അനേകം പേർ അയാളുടെ ഖഡ്ഗത്തിനു ഇരയായതിന്റെ ശേഷം ചുറ്റും മുറിവേറ്റും മരിച്ചും കിടക്കുന്ന തന്റെ അനുചരന്മാരുടെ ഇടയിൽ അയാളും മുറിവുകളാൽ അത്യന്തക്ഷീണനായി കുതിരയിൽനിന്നു താഴെ വീണു. അയാളുടെ സമീപത്തിൽനിന്നു ഒരിക്കലും വിട്ടുപിരിയാതെ ഇരുന്ന വത്സൻ നിഷ്ഫലമായി പ്രതികാരത്തിനു ശ്രമിക്കാതെ കുതിരയിൽനിന്നും താനത്താൻ വീണു് മൃതൻ എന്നപോലെ നിശ്ചലനായി കിടന്നു. കുറച്ചു നേരം കഴിഞ്ഞപ്പോൾ സൈന്യങ്ങൾ വന്നുചേർന്നു് ശത്രുസംഘത്തെ ഓടിച്ചതിന്റെ ശേഷം വത്സൻ എഴുന്നേറ്റു നോക്കിയ സമയം തന്റെ സ്വാമി മരിച്ചില്ലെന്നറിഞ്ഞു് സന്തോഷിച്ചു. ഭടന്മാരിൽ ചിലരുടെ സഹായത്താൽ തല്ക്കാലം ബദ്ധപ്പെട്ടുണ്ടാക്കിയ ഒരു ഊണശയ്യയിൽ മുറിവേറ്റ ആ ധന്യനെ എടുത്തു കിടത്തി സമീപസ്ഥമായ ഒരു സന്ന്യാസിമഠത്തിൽ കൊണ്ടുപോയി. കല്ലുകർ തുടർന്നു പറഞ്ഞു: "അനേകം മുറിവുകൾ ഏറ്റിരുന്ന നായകനെ ഭടന്മാർ കൊണ്ടുവന്ന സമയം ഞാനും ആ മഠത്തിൽ ഉണ്ടായിരുന്നു. അവിടെയുള്ള സന്ന്യാസികൾ അയാൾക്കു് അവരാൽ കഴിയുന്ന സഹായമെല്ലാം സന്തോഷപൂർവ്വം ചെയ്തു. അവരിൽ വൈദ്യശാസ്ത്രനിപുണനായ ഒരാൾ അയാളെ ജീവിപ്പിക്കുന്നതിനു വേണ്ടതെല്ലാം ചെയ്യാമെന്നു് എന്നോടു് ഉറപ്പായി പറഞ്ഞു കുറേനേരം കഴിഞ്ഞപ്പോൾ സിദ്ധനു ബോധമുണ്ടായി. അയാൾ എന്നെ കണ്ടു് അറിഞ്ഞതായി ഭാവിച്ചു. എന്നാൽ പിന്നെയും സ്വല്പനേരം കഴിഞ്ഞതിന്റെ ശേഷമേ അയാൾ സംസാരിക്കാൻ ശക്തനായുള്ളു. അയാൾ പറഞ്ഞു: 'മാന്യസ്നേഹിതാ! ഞാൻ നിങ്ങളെ വിട്ടുപിരിയാൻ ഭാവിക്കയാണു്. ഞാൻ ജീവിച്ചിരിക്കയില്ലെന്നു എനിക്കു തോന്നുന്നു. എനിക്കു് ഒരുപകാരം ചെയ്യണം'. ഞാൻ ജിജ്ഞാസയോടെ ആ ശൈ

ദ്ധനായ സന്ന്യാസിയുടെ മുഖത്തുനോക്കി. എന്നാൽ അയാളും ശിരഃകമ്പനം ചെയ്തു. അയാൾക്കും സിദ്ധൻ ജീവിക്കുമെന്ന് ആശയില്ലാത്തതു പോലെ തോന്നി. അയാൾ സിദ്ധനെ മിണ്ടാതിരുത്തുവാനതിന്നു ശ്രമിച്ചു. എന്നാൽ സിദ്ധൻ അതിനെ ശ്രദ്ധിക്കാതെ പറഞ്ഞു: 'എനിക്കു സംസാരിക്കാതെ പാടില്ല. കള്ളകരേ! എന്റെ കഴുത്തോടു കൂടിയിരിക്കുന്ന ആ കരാംശുകത്തെ എടുത്ത് കഴിയുന്നതും വേഗത്തിൽ ഇരാവതിക്കു കൊണ്ടുചെന്നു കൊടുത്ത് എന്റെ ഈ അന്ത്യകാലത്തിൽ എന്നപോലെ ഒരിക്കലും എനിക്കു പ്രിയയായിരുന്നിട്ടില്ലെന്നു അവളോടു പറയണം. പുറപ്പെടാൻ താമസിക്കണ്ട, ഞാൻ മരിക്കുന്നതുവരെ കാത്തിരിക്കരുത്. നിങ്ങളുടെ അടുക്കൽനിന്നും ഈ അടയാളം അവൾക്കു ലഭിച്ചു എന്നുള്ള അറിവോടുകൂടി ഞാൻ മരിക്കട്ടെ.' പിന്നെ അയാൾ കണ്ണടച്ചു. ഒന്നും സംസാരിച്ചില്ല. അയാളുടെ അന്ത്യമായ പ്രാർത്ഥനയെ സാധിപ്പിക്കുന്നതിനു ഞാൻ ഒട്ടും ശങ്കിച്ചില്ല. ആ കരാംശുകത്തെ എടുത്തുകൊണ്ട് സിദ്ധനെ സന്ന്യാസിമാരുടേയും വത്സന്റേയും ചുമതലയിൽ ഏല്പിച്ചുംവെച്ച് ഞാൻ ഉടനെ പുറപ്പെട്ടു.”

ഇരാവതി പറഞ്ഞു: “നിങ്ങൾ ഞങ്ങൾക്കു രണ്ടാൾക്കും ചെയ്ത ഈ ഉപകാരത്തിനു ഞാൻ നിങ്ങളോടു കൃതജ്ഞയായിരിക്കണം. നിങ്ങൾ സിദ്ധനെ വിട്ടു പിരിഞ്ഞപ്പോൾ അയാൾ ജീവിച്ചിരിക്കുതന്നെ ആയിരുന്നില്ലേ? എന്നാൽ ഞാൻ എന്താണ് ചെയ്യാനുള്ളതെന്ന് എനിക്കറിയാം.”

കള്ളകർ ചോദിച്ചു: “എന്താണ് നിങ്ങൾ ചെയ്യാൻ ഭാവിക്കുന്നത്?”

ഇരാവതി ശാന്തതയോടുകൂടി ഉത്തരം പറഞ്ഞു: “ഞാൻ നിങ്ങളോടു കൂടി സിദ്ധന്റെ അടുക്കൽ പോകും.”

കള്ളകർ ആശ്ചര്യപ്പെട്ട് പറഞ്ഞു: “ഒരു ദുർബ്ബലയായ അന്യന്മാരുടെ സംരക്ഷണം കൂടാതെ നിസ്സഹായയായി ബാലയായ നിങ്ങൾ അക്രമികളായ അനവധി തസ്കരന്മാർ നിറഞ്ഞിരിക്കുന്ന പർവ്വതങ്ങളിലും വനങ്ങളിലുംകൂടി കടന്നുപോകുന്നത് എങ്ങനെയാണ്?”

ഇരാവതി ഉത്തരം പറഞ്ഞു: “സിദ്ധന്റെ അന്ത്യമായ ആഗ്രഹത്തെ സാധിപ്പിക്കുന്നതിനു വേണ്ടി നിങ്ങൾ ഈ വഴിയൊക്കെയും

കടന്നുവന്നാല്ലോ. അതുപോലെ എനിക്കും ആകരുതോ? ഞാൻ നിങ്ങൾക്ക് ഒരു ഭാരമായി തീരുമെന്നു നിങ്ങൾ ശങ്കിക്കണ്ട. ഞാൻ അത്ര അധീരയല്ല. എനിക്ക് പർവതങ്ങളും വനങ്ങളും നല്ലവണ്ണം പരിചിതങ്ങളാണ്." കല്ലൂകർ പിന്നെയും തടസ്ഥങ്ങൾ പറഞ്ഞപ്പോൾ അവൾ തുടർന്നു പറഞ്ഞു: "നിങ്ങൾ എന്റെ നിശ്ചയത്തെ ഇളക്കുന്നതിനു ശ്രമിച്ചാൽ ഫലിക്കയില്ല. നിങ്ങൾ എന്നെ കൂടി കൊണ്ടു പോകയില്ലെങ്കിൽ ഒരു ഭൃത്യനോടുകൂടി ഞാൻ പോകും. ഞാൻ നല്ലവണ്ണം ആലോചിക്കാതെ ഇപ്രകാരം ഉറച്ചതാണെന്നും, എന്റെ നിശ്ചയത്തിൽനിന്നും ഞാൻ പ്രതിനിവർത്തിക്കുമെന്നും നിങ്ങൾ വിചാരിക്കുന്നോ? ഇപ്പോൾ സംഭവിച്ചതുപോലെ ഉള്ള സംഗതി ഉണ്ടായേക്കുമെന്നു ഞാൻ പലപ്പോഴും വിചാരിച്ചിട്ടുണ്ട്. ഞാൻ എന്റെ അവസ്ഥയെ ദമയന്തിയുടെ കഥയോടു സദൃശീകരിക്കയും, അവളെ എന്റെ മാതൃകയായി നിശ്ചയിക്കയും ചെയ്തിട്ടുണ്ട്. അവളുടെ കഥ വിചാരിച്ചാൽ എന്റെ കഷ്ടതകൾ എന്തിരിക്കുന്നു? അവൾ ഏകാകിനിയും ഏതാസഹായയും ആയി ഘോരവിപിനത്തിൽ തന്റെ ഹതദൈവപതിതനായ ഭർത്താവിനെ അന്വേഷിച്ച് ചുറ്റിനടന്നു. ഞാൻ, നിങ്ങൾ സമ്മതിക്കുന്ന പക്ഷം, ധൈര്യശാലിയായ ഒരു പുരുഷന്റെ രക്ഷയിലാണ് പോകുന്നത്. അദ്ദേഹം കാണിച്ചുതരുന്ന മാർഗ്ഗത്തിൽകൂടി എനിക്ക് അനുഗമിച്ചാൽ മതിയല്ലോ."

കല്ലൂകർ പറഞ്ഞു: "ശത്രുക്കളിൽനിന്നും നിങ്ങൾക്ക് ഒരു ആവശ്യപ്പെട്ടപ്പോൾ അയാളുടെ ബാഹു അതു തടയുന്നതിനു ഒട്ടും അശക്തമായിരിക്കയില്ല. അത് കുറച്ചു സ്ഥൂലമായിട്ടുണ്ടായിരിക്കാമെങ്കിലും അതിനു ഒരു ഖഡ്ഗത്തെ ധരിക്കുന്നതിനു മതിയായ ബലം ഇപ്പോഴും ഉണ്ട്. നിങ്ങളുടെ നിശ്ചയത്തെ ഞാൻ അഭിനന്ദിക്കുന്നു. എന്നാൽ യാത്രക്ക് ഒരുങ്ങിക്കൊൾക. ഞാൻ നിങ്ങളോടുകൂടി വരുന്നതിനു സന്നദ്ധനായിരിക്കുന്നു."

ഉടൻതന്നെ ഇരാവതി അവളുടെ പരിചാരികയോടു യാത്രക്ക് ആവശ്യങ്ങളായ ഒരുക്കങ്ങളെല്ലാം വേഗത്തിൽ ചെയ്യുന്നതിനു ആജ്ഞാപിക്കയും ഈ യാത്രയുടെ ഉദ്ദേശത്തിന്റെ കാരണങ്ങളെ ചുരുക്കത്തിൽ അവളോടു പറകയും ചെയ്തു. അതു കേട്ടപ്പോൾ വിശ്വസ്തയായ നിപുണിക വളരെ ഭയാക്രാന്തയായി. എന്നാൽ അവൾ ത

ന്റെ പ്രിയയായ സ്വാമിനിയെ ഈ ഉദ്യമത്തിൽനിന്നു വിരമിപ്പിക്കുന്നതിനു ഭാവിച്ചപ്പോൾ ഇരാവതി അവളോടു മിണ്ടാതിരിക്കുന്നതിനു ആജ്ഞാപിച്ചു.

"ഞാൻ കൂടെ വരുന്നതിനു അനുവദിക്കണം," എന്നു നിപുണിക അപേക്ഷിച്ചു.

ഇരാവതി ഉത്തരം പറഞ്ഞു: "അതു പാടില്ല. കല്പകക്ഷം അദ്ദേഹത്തിന്റെ ഭൃത്യനും ഒരു സ്ത്രീയെ രക്ഷിക്കുന്നതു തന്നെ മതിയായ ഭാരമാണ്. എന്റെ ആലോചനയെക്കുറിച്ചു നിന്നോടു പറഞ്ഞത്, ഞാൻ തിരിയെ വരാത്തപക്ഷം ഞാൻ എവിടെയാണെന്നും, കാട്ടിലത്ത് ഞാൻ എന്തു ചെയ്യുകയാണെന്നും ആരെങ്കിലും ഒരാൾ അറിഞ്ഞിരിക്കട്ടെ എന്നു വച്ചിട്ടാണ്. എന്നാൽ ഇപ്പോൾ അതു ഗൂഢമായിരിക്കണം."

"ഒരു അനുയായിഭടസംഘത്തിനു ഗവൎണ്ണരോടു ചോദിക്കുന്നത് നന്നായിരിക്കയില്ലയോ?"

"ഇല്ല. എന്തെന്നാൽ ഏതാനും ആയുധപാണികളായ ആളുകൾ മാത്രം കൂടെ വരുന്നത് സംശയത്തിനു കാരണമാകും. അധികം ആളുകളെ അയയ്ക്കുന്നതിനു ഗവൎണ്ണൎക്കു പാടുള്ളതുമല്ല. ഞങ്ങൾ മൂന്നുപേരും മാത്രമായാൽ നിൎബ്ബാധമായി ഈ യാത്ര നിൎവ്വഹിക്കുന്നതിനു തരക്കേടുണ്ടാകയില്ല."

എന്നാൽ ഉടനെ പുറപ്പെടുന്നതിനു പാടില്ലായിരുന്നു. എന്തെന്നാൽ കല്പകരുടെ കുതിരകൾ ദീൎഘയാത്ര നിമിത്തം ക്ഷീണിച്ചിരിക്കയും, പിറ്റെ ദിവസം വരെ അവയ്ക്കു വിശ്രമം ആവശ്യകമായിരിക്കയും ചെയ്തു. ഇരാവതിക്ക് ആയിട വളരെ ദീൎഘമായും ആയാസകരമായും തോന്നി. അവൾ സിംഹന്റെ കഥ തന്നെ വിചാരിച്ചുകൊണ്ടിരുന്നു. ഉടനെ അവൾ അടുത്തുവരുന്ന പാദശബ്ദം കേട്ട് അനിൎവ്വചനീയമായ ഒരു ഭയത്തോടുകൂടി നോക്കിയപ്പോൾ എത്രയും അപ്രതീക്ഷിതനായ ഒരാൾ അവളുടെ മുൻപിൽ വന്നു നില്ക്കുന്നതു കണ്ടു. അത് സലിം ആയിരുന്നു.

അവൾ സംഭ്രാന്തയായി പറഞ്ഞു: "അവിടുന്ന് ഇവിടെ വന്നോ!"

യുവരാജാവ് ഉത്തരം പറഞ്ഞു: "ഞാൻ ബംഗാളത്തേക്കു പോ

കയാണ്. ഒരു ബുദ്ധിമതിയായ സ്ത്രീ ഒരിക്കലും പ്രവൎത്തിക്കാത്തതായ സാഹസത്തിൽനിന്നും നിങ്ങളെ നിവാരണം ചെയ്യാൻ ഭാഗ്യവശാൽ ഞാൻ ഇപ്പോൾ ഇവിടെ എത്തി. നിങ്ങളെ കുറിച്ചുള്ള സ്നേഹത്താൽ നിങ്ങളുടെ പരിചാരിക നിങ്ങളുടെ ആജ്ഞയെ അനുവൎത്തിക്കാതിരിക്കയും ഈ സാഹസത്തിൽനിന്നും നിങ്ങളെ വിരമിപ്പിക്കണമെന്നു എന്നോടു അപേക്ഷിക്കയും, ഞാൻ അങ്ങിനെയാകട്ടെ എന്നു സമ്മതിക്കയും ചെയ്തു."

ഇരാവതി പറഞ്ഞു: "പ്രഭോ! ഈ കാൎയ്യത്തിൽ അവിടുന്നു ക്ഷമപ്പെടണം എന്നു ഞാൻ പ്രാൎത്ഥിക്കുന്നു. താൻ എന്താണ് പ്രവൎത്തിക്കുന്നത് എന്നറിയാത്ത ഒരു കുഞ്ഞല്ല ഞാൻ. എന്നെ രക്ഷിക്കുന്നത് അവിടുത്തെ കൃത്യവുമല്ല."

"എങ്കിലും നിങ്ങളുടെ ക്ഷേമത്തിനു വേണ്ടിയും,—എന്തിനു മറയ്ക്കുന്നു?—നിങ്ങളോട് അവിശ്വാസിയായ എന്റെ വിരോധിയുടെ അടുക്കൽ നിങ്ങൾ പോകുന്നത് എനിക്ക് അസഹ്യമാകയാലും ഞാൻ നിങ്ങളെ രക്ഷിക്കും. എന്നെ നിരസിച്ചതിന്റെ ശേഷം അവനോടുകൂടി, അവൻ ജീവിച്ചിരിക്കുന്ന പക്ഷം, നിങ്ങൾ രമിക്കുന്നത് എനിക്കു ദുസ്സഹമാണ്. അതുകൊണ്ട് ഞാൻ എന്റെ അധികാരത്തെ ഉപയോഗിച്ച് നിങ്ങളുടെ ഹിതത്തിനു വിരോധമായി നിങ്ങളെ ഇവിടെ താമസിപ്പിക്കും."

ഇരാവതി ഉത്തരം പറഞ്ഞു: "അവിടുത്തേക്ക് അങ്ങിനെ ചെയ്യാൻ കഴിയും. എന്നാൽ അപ്രകാരം ചെയ്യാതിരിക്കാൻ മനസ്സുണ്ടാകണം. അവിടുത്തെ അധികാരത്തെ ഈ വിധം ഉപയോഗിക്കുന്നതുകൊണ്ട് അവിടുത്തേക്കു ഗുണത്തിനു പകരം ദോഷമാണ് ഉണ്ടാകുന്നതെന്ന് അവിടുന്നു നല്ലവണ്ണം ഓൎക്കണം. ഇതുകൊണ്ട് അവിടുത്തേക്ക് എന്നെ സ്വാധീനപ്പെടുത്തുന്നതിനാകട്ടെ സിദ്ധനെ എന്റെ മനസ്സിൽനിന്ന് ഒരു ക്ഷണംപോലും തെറ്റിപ്പിക്കുന്നതിനാകട്ടെ കഴികയില്ല. അവിടുത്തെ മേൽ എനിക്കു പ്രേമമില്ലെങ്കിലും ഇതുവരെയും അവിടുത്തെക്കുറിച്ച് എനിക്കു തോന്നീട്ടുള്ള ബഹുമാനത്തിനു പകരം അതികഠിനമായ നിന്ദ തോന്നുകയും ചെയ്യും. ഇതിന് അവിടുന്ന് ഇച്ഛിക്കുന്നോ? എനിക്കു മാത്രമല്ല, അവിടുത്തേക്കു തന്നെയും അവിടുത്തെക്കുറിച്ചു നിന്ദ തോന്നുകയില്ലയോ? തന്റെ മനസ്സിനെ അടക്ക

ന്നതിന്ന ശക്തിയില്ലാത്ത അശക്തയായ ഒരു സ്ത്രീയെപ്പോലെ അന്യായമായ കാമത്തിന്ന അവിടുന്ന വശംവദനാകാൻ ഇച്ഛിക്കുന്നോ? അതോ, ആത്മനിയമനത്തിന്ന ശക്തനാണെന്ന കാണിച്ച് അതിനാൽ അന്യന്മാരെ ഭരിക്കുന്നതിന്ന യോഗ്യനാണെന്ന ബോധപ്പെടുത്തുന്ന ഒരു പുരുഷനെപ്പോലെ ആചരിക്കുന്നതിന് ആഗ്രഹിക്കുന്നോ? അവിടുന്നുതന്നെ രണ്ടിലൊരു വിധം തീച്ചപ്പെടുത്തിക്കൊൾക. ഞാൻ ഒരു പ്രിയത്തേയും ചോദിക്കുന്നില്ല.”

സലിം താരയോടു കൂടി അങ്ങോട്ടുമിങ്ങോട്ടും നടന്ന സമയം അദ്ദേഹത്തിന്റെ ഹൃദയത്തിൽ കൃത്യവും കാമവും തമ്മിലും, മാനവും സ്വേച്ഛയും തമ്മിലും ഒരു വലിയ സംഘർഷം ഉണ്ടായി. അദ്ദേഹം വശീകരിക്കുന്നതിന്ന വ്യർത്ഥമായി ശ്രമിച്ചവളെ അദ്ദേഹത്തിന്റെ വിരോധിയുടെ അടുക്കൽ പൊയ്ക്കൊള്ളുന്നതിന്ന സമ്മതിക്കുന്നത് അദ്ദേഹത്തിന്ന അശക്യമായി തോന്നി. എങ്കിലും അവൾ പറഞ്ഞത് ശരിയായിരുന്നു. അദ്ദേഹത്തിന്റെ അധികാരത്തെ ഉപയോഗിക്കുന്നത് അദ്ദേഹം സർവ്വോപരി ഇച്ഛിക്കുന്ന ആളുകളുടെ ബഹുമാനത്തെ ഇല്ലാതെയാക്കുകയല്ലാതെ യാതൊരു ഫലത്തേയും ചെയ്യുകയില്ല. പിന്നെ അവളുടെ ഒടുവിലത്തെ വാക്കുകൾ ശ്രേഷ്ഠനും മഹാമനസ്കനും ആയ അദ്ദേഹത്തിന്റെ പിതാവു പറഞ്ഞതും, അദ്ദേഹത്തിന്റെ മനസ്സിൽ ഗാഢമായി പതിഞ്ഞിരുന്നതും ആയ ഉപദേശവാക്യത്തെ ഓർമ്മിപ്പിച്ചു. ആത്മസംയമനവും ആത്മസുഖത്യാഗവും ഒരു രാജാവിന്റെ മുഖ്യകൃത്യവും ഗുണവും ആണെന്നുള്ളതിനെ അദ്ദേഹം മുൻപിൽ ഒരിക്കലും ഗൗരവത്തോടുകൂടി വിചാരിച്ചിരുന്നില്ല. മേലാൽ നല്ല മര്യാദയായിരിക്കാമെന്ന പിതാവിനോടു വാഗ്ദാനം ചെയ്തതിന്റെ ശേഷം തന്റെ ആദ്യമായ പ്രവൃത്തി ഇരാവതി ന്യായ്യമായി പറഞ്ഞതുപോലെ തന്റെ അധികാരത്തെ നിന്ദ്യമായ വിധത്തിൽ ഉപയോഗിക്കുക എന്നായി വരുന്നത് യോഗ്യമാണോ?

ഒടുവിൽ അദ്ദേഹം പറഞ്ഞു: “ഇരാവതി! മുൻപിലത്തെപ്പോലെ ഇപ്പോഴും ഞാൻ നിങ്ങളുടെ ഇച്ഛയെ അനുവർത്തിക്കുന്നു. എനിക്ക് അതിന് എത്ര ശ്രമമുണ്ടെന്ന പറഞ്ഞിട്ടാവശ്യമില്ല. ഞാൻ അതിനെ സമ്മതിക്കുന്നു എന്നു പറഞ്ഞാൽ മതി. കഷ്ടം! അന്നു പറഞ്ഞതുപോലെ കുറെക്കൂടി മുൻപിൽ ഞാൻ നിങ്ങളെ അറിഞ്ഞില്ല

ല്ലോ! നിങ്ങൾ എന്നെ ഒരു നല്ല അദ്ധ്യക്ഷമായിരുന്നു. എന്നാൽ അതെല്ലാം കഴിഞ്ഞുവല്ലോ. ഇനി വിധികല്പിതത്തെ അനുസരിക്കാൻ ഞാൻ ശ്രമിക്കാം. നിങ്ങൾ പൊയ്ക്കൊൾക. നിങ്ങളുടെ ഈ നിശ്ചയം സാഹസമാണെന്ന് എനിക്കു വിചാരിക്കാതിരിക്കാൻ പാടില്ലെങ്കിലും അത് ശ്രേഷ്ഠവും ധൈര്യപൂർവ്വവും ആണെന്നു ഞാൻ സമ്മതിക്കുന്നു. ഒന്നുകൂടി പറയാനുണ്ട്. സിംഹനെ നിങ്ങൾ ഇനിയും ജീവനോടെ കാണുന്നത് അസംഭാവ്യമല്ലെന്നും, അപ്പോൾ നിങ്ങൾ രണ്ടുപേരും തമ്മിൽ യോജിച്ച് നിങ്ങൾ അയാളോടു ചെയ്തിട്ടുള്ള പ്രതിജ്ഞയെ സഫലീകരിക്കുമെന്നും ഞാൻ നല്ലവണ്ണം അറിയുന്നു. എനിക്കു ഇതിനെക്കുറിച്ച് അസൂയ തോന്നും. എന്നാൽ നിങ്ങളോടോ നിങ്ങളുടെ പ്രിയതമനോടോ ഞാൻ പ്രതികാരം ചെയ്യാൻ വിചാരിക്കയില്ല. അശക്തനും സ്വാർത്ഥപരനും ആയ സലിം ആത്മാവിനെ നിയന്ത്രണം ചെയ്തു എന്നും, ഹിന്ദുസ്ഥാനത്തിന്റെ ഭാവിയായ ചക്രവർത്തിക്കു തന്റെ മനസ്സിനെ നിയമനം ചെയ്യുന്നതിനു ശക്തിയുണ്ടെന്നും എല്ലാവരും അറിഞ്ഞുകൊള്ളട്ടെ. എപ്പോഴെങ്കിലും നിങ്ങൾക്കോ സിംഹനോ എന്റെ സഹായം ആവശ്യപ്പെട്ടാൽ അതിനു ഞാൻ സന്നദ്ധനാണെന്നു ഞാൻ വാഗ്ദാനം ചെയ്തിരിക്കുന്നു. എന്റെ അടുക്കൽനിന്നു ഒരു പ്രിയത്തേയും നിങ്ങൾ സ്വീകരിക്കയില്ലെങ്കിലും ഞാൻ നിങ്ങളോട് ഒരു പ്രിയത്തെ ചോദിക്കുന്നു. ഇനി നാം ഒരിക്കലും തമ്മിൽ കാണാൻ സംഗതി വരികയില്ലായിരിക്കാമെങ്കിലും നിങ്ങൾക്ക് എന്റെ മേൽ സ്നേഹമില്ലാതിരിക്കയും, നിങ്ങളെ കുറിച്ച് എനിക്കു തോന്നിയ പ്രേമത്താൽ സംഭവിച്ച അപരാധങ്ങളെ വിചാരിച്ച് എന്നോടു കോപവും നിന്ദയും തോന്നുകയും ചെയ്യരുത്."

സലിം ഉത്തരം കേൾക്കാൻ താമസിച്ചു നില്ക്കാതെ വേഗത്തിൽ പോയി. അദ്ദേഹം പതുക്കെ പറഞ്ഞു: "എന്റെ അച്ഛാ! അച്ഛനു എന്നെക്കുറിച്ചു തൃപ്തി തോന്നുന്നതിനു ഈ ഒരു സംഗതിയെങ്കിലും ഉണ്ടല്ലോ."



# പതിനാറാം അദ്ധ്യായം.

## വൈഫ്രീയുടെ ശാപം

പർവ്വതങ്ങളുടെ മദ്ധ്യത്തിലുള്ള ഒരു സന്ന്യാസിമഠത്തിൽ സിഖൻ അവശനായി ഒരു തല്പത്തിൽ ശയിക്കയും, ഇരാവതി സമീപത്തിരുന്നു ശുശ്രൂഷിക്കയും ചെയ്തു. വളരെ ദൂരം ദുർഘടയാത്ര ചെയ്തു് അവിടെ എത്തിയപ്പോൾ സിഖൻ ജീവിച്ചിരിക്കുന്നതു കണ്ടു് അവളുടെ സന്തോഷം അവർണ്ണനീയമായിരുന്നു. എന്നാൽ സിഖന്റെ ജീവിതം സന്ദിഗ്ദ്ധസ്ഥിതിയിലാണെന്നു വൈദ്യന്മാർ അഭിപ്രായപ്പെട്ടതിനാൽ അവളുടെ സന്തോഷം അല്പം ലഘൂകൃതമായി. സിഖൻ കിടന്ന മുറിയിൽ അവൾ ചെന്നപ്പോൾ അയാൾക്കു ബോധമില്ലായിരുന്നു. പിന്നെയും ബോധമുണ്ടായി അയാൾ മരിക്കുന്നതിനു മുമ്പിൽ അവളെ കണ്ടു മനസ്സിലാക്കുമെന്നു നിശ്ചയമായി ആർക്കു പറയാമായിരുന്നു.

സമാധാനമില്ലാതെ വളരെ നേരം നോക്കിക്കൊണ്ടിരുന്നതിന്റെ ശേഷം അല്പം ക്ഷീണം കണ്ടപ്പോൾ ഇരാവതിക്കു് അയാൾ ജീവിക്കുമെന്നുള്ള ആശ തോന്നിത്തുടങ്ങി. ആതുരനായ സിഖനെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നതിനാണു് ഇരാവതി ഇച്ഛിക്കുന്നതെങ്കിലും അവളും കുറെ വിശ്രമിക്കയും, കാറ്റു കൊള്ളുന്നതിനായി കുറച്ചു് വെളിയിലിറങ്ങി നടക്കയും ചെയ്യണമെന്നു ഭിഷക്കും സന്ന്യാസിമാരും അവളെ പറഞ്ഞു ബോധിപ്പിച്ചതിനാൽ അവൾ പ്രാർത്ഥനാസമയങ്ങളിലെ മണിനാദം കേൾക്കുമ്പോൾ ആ മഠത്തോടു ചേർന്ന ചെറിയ ക്ഷേത്രത്തിൽ ചെന്നു വന്ദിക്കയും, അപ്പോൾ ആ ക്ഷേത്രത്തിലെ പ്രധാനപുരോഹിതൻ മനുഷ്യജീവിതത്തിന്റെ ക്ലേശങ്ങളെ കുറിച്ചും ലോകത്തിൽ ദുഃഖമാണു് അധികമെന്നും സുഖം ചുരുക്കമാണെന്നും സകല ബന്ധങ്ങളിൽനിന്നും വിമുക്തനായി നിർവ്വാണത്തെ പ്രാപിക്കുന്നതു തന്നെയാണു് മനുഷ്യന്റെ പരമതത്ത്വമായ ആനന്ദമെന്നും മറ്റും പ്രസംഗിക്കുന്നതിനെ സശ്രദ്ധം കേൾക്കയും ചെയ്യാറുണ്ടായിരുന്നു. ഈ ബുദ്ധമതാനുസാരികളായ അഭിപ്രായങ്ങളിൽ കുട്ടിക്കു യോജിക്കാൻ വഹിയാത്തതായി പലതും ഉണ്ടായിരുന്നു. കേ

ഫലം നിർവ്യാപാരമായി സമാധിയിൽ ഇരിക്കുന്നതിനെക്കാൾ ശ്രേഷ്ഠതരമായ ജീവിതോദ്ദേശ്യം പരോപകാരം ചെയ്യുന്നതാണെന്നു അദ്ദേഹം മറ്റൊരവസരത്തിൽ വാദിക്കുമായിരുന്നു. എന്നാൽ എതിർവാദം പക്ഷേ അനാവശ്യകമായിരുന്നു. എന്തെന്നാൽ ഈ ബുദ്ധമതക്കാരുടെ ഉപദേശങ്ങളേക്കാൾ അവരുടെ പ്രവൃത്തി അധികം നന്നായിരുന്നു. അവർ സാംസാരികവ്യവഹാരങ്ങളിൽ ഒന്നിലും ചേരാതിരുന്നു എങ്കിലും തങ്ങളുടെ കാലത്തെ അലസമായി നയിച്ചില്ല. അവർ നിസ്സ്വന്മാരായി പാവങ്ങളുടെ ഇടയിൽ സഞ്ചരിച്ച് ജാതിഭേദത്തെയും മതഭേദത്തെയും നോക്കാതെ കഷ്ടപ്പെടുന്നവരെ എല്ലാം ആശ്വസിപ്പിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം സായാഹ്നത്തിൽ സിദ്ധൻ കിടന്നിരുന്ന കട്ടിലിന്റെ ഒരു വശത്ത് ഇരാവതിയും മറെറ വശത്ത് വൈദ്യനും അയാളെ സൂക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ അയാൾ കണ്ണു തുറന്ന് ചുററും ഒന്നു നോക്കുകയും, ഇരാവതിയെ കണ്ടറികയും ചെയ്തു. അയാൾ അവളുടെ നാമത്തെ അസ്പഷ്ടമായി പറഞ്ഞ് പിന്നെയും കണ്ണടച്ചു. വൈദ്യൻ ഇരാവതിയോട് അവിടെനിന്നും മാറുന്നതിനു സംജ്ഞാപനം ചെയ്തു. അവൾ മനസ്സില്ലാതെ അപ്രകാരം ചെയ്ത് കല്പകയെ കണ്ട് ആ സന്തോഷവർത്തമാനത്തെ പറയാൻ ബദ്ധപ്പെട്ടു പോയി. പിറേറദിവസം സിദ്ധനു കുറേക്കൂടി ഗുണം കാണുകയും അയാൾ സംസാരിക്കുന്നതിനും ശക്തനാകയും ചെയ്തു. എന്നാൽ ഇരാവതി കൂടെ ഉള്ളപ്പോൾ തന്നെയും അയാൾ അധികം സംസാരിച്ചില്ല. അയാൾ അവളേയും കല്പകയേയും തിരിച്ചറിഞ്ഞു എങ്കിലും കഴിഞ്ഞ സംഗതികളെ കുറിച്ചൊന്നും ഓർമ്മയില്ലാതെ മനസ്സിനു എന്തോ ഒരാവരണം ഉള്ളതുപോലെ തല്പത്തിൽ എഴുന്നേററിരുന്ന് പുരോഭാഗത്തിൽ നോക്കിക്കൊണ്ടിരിക്കാറുണ്ടായിരുന്നു. ഈ വ്യാമോഹത്തിൽ നിന്നും അയാളെ ഉണർത്തുന്നതിനു ഇരാവതിയുടെ ശബ്ദത്തിനു മാത്രമേ കഴിഞ്ഞൊള്ളു. അയാൾക്ക് ദേഹത്തിനു കുറച്ചു ബലമുണ്ടായി എഴുന്നേററു നടക്കാറായതിന്റെ ശേഷവും കുറേദിവസത്തേക്ക് ഇങ്ങനെ തന്നെ ആയിരുന്നു.

ഒരു ദിവസം ആ സന്യാസിമഠത്തിന്റെ സമീപസ്ഥലത്ത് ഇരാവതിയോടു കൂടി അയാൾ നടന്നുംകൊണ്ടിരുന്നപ്പോൾ അവൾ

പറഞ്ഞ എന്തോ ഒരു സംഗതിയോ, അവൾക്കു തന്നെ ഇന്നതെന്നു മനസ്സിലാകാതെ അയാളുടെ ദൃഷ്ടിക്കു വിഷയീഭവിച്ച എന്തോ ഒരു പദാൎത്ഥമോ അയാളുടെ സ്മരണശക്തിയെ ഉൽബോധിപ്പിച്ചതായി തോന്നി. ഉടനെ അയാൾ നിശ്ചലനായി നിന്ന് ആശ്ചൎയ്യത്തോടു കൂടി ചുററും നോക്കുകയും കൈകൊണ്ടു മുഖം മറയ്ക്കുകയും ചെയ്തു. പിന്നെ ശിരഃകമ്പനം ചെയ്ത് മുൻപോട്ടു നടക്കുകയും, ഉന്നതങ്ങളായ ഗിരിശൃംഗങ്ങളിലും തദനന്തരം നിൎമ്മലമായ ആകാശത്തിലും ചുററുമുള്ള താഴ്വരകളിലും വനങ്ങളിലും ജിജ്ഞാസയോടെ സൂക്ഷിച്ചു നോക്കിക്കൊണ്ട് പിന്നെയും സ്തബ്ധനായി നില്ക്കുകയും ചെയ്തു. അയാളുടെ മുഖത്ത് ഒരു വൈവൎണ്ണ്യം ഉണ്ടാകയും, ഉൽഭ്രാന്തദൃഷ്ടിയായി അയാൾ ഇരാവതിയുടെ നേരെ നോക്കുകയും ചെയ്തു. അയാൾക്കു നല്ല ഓൎമ്മയുണ്ടായി. എന്നാൽ എങ്ങനെയാണ്? പക്ഷേ ഓൎമ്മയുണ്ടാകാതെ ഇരിക്കുന്നതല്ലായിരുന്നോ നല്ലത്?

ഒടുവിൽ അയാൾ ഇരാവതിയോടു വിളിച്ചു പറഞ്ഞു: "പൊയ്ക്കൊൾക. പൊയ്ക്കൊൾക. മന്ദഭാഗ്യയായ നിങ്ങൾ എന്റെ അടുക്കൽ വന്നത് എന്തിനാണ്? വിശ്വാസഭംഗം ചെയ്തവനും ബ്രഹ്മദ്രോഹത്തിൽ ഏൎപ്പെട്ടവനും കഠിനമായുള്ള ശാപം ഏററവനും ആയ ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നതിനെ നിങ്ങൾക്ക് എങ്ങനെ സഹിക്കാൻ കഴിയും?"

സിദ്ധന്റെ ഈ വാക്കിനെ ഇരാവതി ഭയസംഭ്രമത്തോടുകൂടി കേട്ടു. അവൾക്കു വേണ്ടതിലധികം മനസ്സിലായി എങ്കിലും താൽപൎയ്യം മുഴുവനും അവൾ ഗ്രഹിച്ചില്ല. അവൾ സംസാരിക്കാൻ ശ്രമിച്ചു. എന്നാൽ ഒച്ച പുറപ്പെട്ടില്ല. വ്യസനാക്രാന്തയായി അവൾ അയാളുടെ പാദങ്ങളിൽ നമസ്കരിച്ചു.

വ്യാകുലനായി സിദ്ധൻ ആവൎത്തിച്ചു പറഞ്ഞു: "ആ ശാപം! 'നീ ചെയ്തതിന്റെ സ്മരണയോടുകൂടി ജീവിച്ചിരിക്കുക. നിന്റെ ആഗ്രഹങ്ങളെല്ലാം ഫലിക്കുന്നതായിരിക്കുമെങ്കിലും മാനവും മൎയ്യാദയും ഉള്ള ഒരാളിന്റെ മുഖത്തു നോക്കാൻ ഒരിക്കലും നീ ശക്തനാകയില്ല', എന്നു മഹൎഷി എന്നെ ശപിച്ചിട്ടുണ്ട്. പിന്നെ ഇപ്പോൾ പവിത്രതയും നിരപരാധതയും എന്റെ ശ്രേഷ്ഠനായ സ്നേഹിതനെപ്പോലെ എന്നാൽ വഞ്ചിക്കപ്പെട്ടവളും ആയ നിങ്ങളുടെ മുഖ

ഷ്യഃപാപമില്ലെന്നു മാത്രമല്ല, എന്റെ അവശതയിൽ എന്നെ ശുശ്രൂഷിക്കുന്നതിന്നു കൂടിയും വരുന്നല്ലൊ."

സ്വിധേ! ഞാൻ നിങ്ങൾക്കു വാഗ്ദാനം ചെയ്തില്ലയോ? നിങ്ങൾ എന്നെ അതിൽ നിന്നു മോചിപ്പിക്കുന്നതു വരെ ഞാൻ അതിനെ മാനിക്കുന്നതു എന്റെ കടമയല്ലയോ? നിങ്ങൾ അങ്ങിനെ ഒരു കർമ്മവും ചെയ്തിട്ടില്ലല്ലോ. നിങ്ങളുടെ അന്യായമായ ചിന്ത എന്നെ കഠിനമായ ശിക്ഷ എന്നു കാണിച്ച അടയാളത്തെ നിങ്ങൾ കല്പകർമ്മമെന്നു എനിക്കു അറിയുന്നില്ലയോ? വിവാഹത്താൽ നാം ബദ്ധരല്ലെങ്കിലും നിങ്ങളെ ശുശ്രൂഷിക്കുന്നതു എന്റെ കൃത്യമാണെന്നു എനിക്കു തോന്നി."

സ്വധർ പറഞ്ഞു: "എന്നാൽ ഇപ്പോൾ നിങ്ങളുടെ വാഗ്ദാനത്തിൽ നിന്നും ഞാൻ നിങ്ങളെ മോചിപ്പിക്കുന്നു. അടുക്കലായ അന്ധ്യദശയിൽ നിന്നും ഞാൻ പ്രബുദ്ധനായി ഉടനെ തന്നെ എനിക്കു താവൽപെട്ടതും അജ്ഞാതയായ ഒരു ശക്തിയോടെ നിങ്ങളെ കുറിച്ചുള്ള സ്നേഹം പ്രത്യാഗമിച്ചു എന്നുള്ളതു വാസ്തവമാണു്. നിങ്ങൾക്കു എന്നോടു സത്യഭംഗമില്ലാത്തതായിരിക്കയും, നിങ്ങളുടെ കൃത്യങ്ങളെ എല്ലാം നിവൃത്തിക്കയും ചെയ്യാൻ കഴിയും; എന്നാൽ ഇനി നിങ്ങൾക്കു എന്നെക്കുറിച്ചു അനുരാഗം തോന്നുന്നതു അശക്യമാണു്."

ഇരാവതി ഉത്തരം പറഞ്ഞു: "എനിക്കു എന്നും നിങ്ങളെ കുറിച്ചു തോന്നിട്ടുള്ളതുപോലെ അനുരാഗം ഇപ്പോഴും തോന്നുന്നു."

"നിങ്ങൾക്കു സത്യത്തെക്കുറിച്ചുള്ള ബോധികപ്രമാദത്താൽ എന്നെക്കുറിച്ചു ഇനിയും അനുരാഗം തോന്നുന്നു എന്നു തന്നത്താൻ ബോധപ്പെടുത്തുന്നതിന്നു നിങ്ങൾ ശ്രമിക്കുന്നു. എന്നാൽ അതു അസാദ്ധ്യമാണു് ഒരു കാലത്തു നിങ്ങൾക്കു പശ്ചാത്താപക്ലേശമുണ്ടാകും. വിശ്വാസമില്ലാത്ത ആളെ കുറിച്ചു അനുരാഗം ഉണ്ടാകുവാൻ പാടില്ല. സ്ത്രീ പുരുഷനെ തനിക്കു സമസ്ഥനായി വിചാരിക്കണം, അതിന്നു അയോഗ്യനായ ഒരുത്തനോടു കൂടിയുള്ള വിവാഹം ശ്രേയസ്കരമായിരിക്കയില്ല. പൊയ്ക്കൊൾക എന്നെ വിസ്മരിച്ചുകളക. നിങ്ങൾ സ്നേഹിക്കുന്നതിന്നുപോലും ഞാൻ അർഹനല്ല."

"എന്നാൽ നിങ്ങൾ എന്നെ ഉപേക്ഷിക്കുമോ?"

"നിങ്ങളെ ഉപേക്ഷിക്കുന്നതിനോ നിങ്ങളുടെ വാഗ്ദാനത്തിൽനിന്നു നിങ്ങളെ മോചിപ്പിക്കുന്നതിനോ എനിക്കു യാതൊരധികാരവും ഇല്ല. നിങ്ങൾക്കു സ്വാസ്ഥ്യതയെ ഉണ്ടാക്കുന്നതിനും, നിങ്ങൾ സദ്ധർമ്മയായി എന്നെ വിട്ടു പോകുമ്പോൾ നിങ്ങൾക്കുണ്ടാകാവുന്ന ആത്മോപാലംഭത്തിനു ഇടവരുത്താതിരിക്കുന്നതിനും വേണ്ടി മാത്രമാണ് ഞാൻ അപ്രകാരം ചെയ്യുന്നത്."

അവളുടെ പാണിയെ അയാളുടെ ഉരത്തിൽ വെച്ചുകൊണ്ട് അവൾ സപ്രാർത്ഥനമായി പറഞ്ഞു: "സിദ്ധാ! എന്റെ അപേക്ഷയെ കേൾക്കണെ. നിങ്ങൾ പറയുന്നതിനെക്കുറിച്ചു ഞാൻ വാദിക്കയോ എന്റെ അവകാശമായി എന്തെങ്കിലും ചോദിക്കയോ ചെയ്യുന്നില്ല. എന്റെ ഹൃദയത്തിനു പ്രിയതമമായ അഭിലാഷത്തെ കേൾക്കുന്നതിനു ഞാൻ നിങ്ങളോടു പ്രാർത്ഥിക്കമാത്രമേ ചെയ്യുന്നൊള്ളു. മേലാലുള്ളതിനെ കുറിച്ചു ഞാൻ ഒരു വാഗ്ദാനത്തിനും ചോദിക്കുന്നില്ല. എന്നാൽ നിങ്ങൾക്കു പൂർണ്ണസ്വാതന്ത്ര്യം ഞാൻ തന്നിരിക്കുന്നു. ഇപ്പോൾ എനിക്കു നിങ്ങളെ വിട്ടു പിരിയാൻ പാടില്ല. കുറച്ചുകാലത്തേക്കേ ഉള്ളു എങ്കിലും ഞാൻ തൽക്കാലം നിങ്ങളുടെ കൂടെ താമസിക്കട്ടെ."

സിദ്ധൻ ദൃഢതയോടെ പറഞ്ഞു: "വേണ്ട. ഒരിക്കലും വേണ്ട. സംശയിക്കയും ചാപല്യം കാണിക്കയും വേണ്ട. എന്നെ എന്നെന്നേക്കും വിട്ടുപോകയും മറക്കയും ചെയ്യൂ." എന്നു പറഞ്ഞ് അയാൾ മാർപ്പിൽനിന്നു അവളെ തള്ളിമാറ്റി അപ്പോഴത്തെ പോലെ അത്ര ദൃഢതയോടു കൂടി താൻ ഒരിക്കലും സ്നേഹിച്ചിട്ടില്ലാത്ത അവളെ മേലാൽ കാണാതിരിക്കാനുറച്ചുംവെച്ച് ബദ്ധപ്പെട്ടു പൊയ്ക്കളയുന്നതിന് ഉദ്യമിച്ചു.

ഇരാവതി എഴുന്നേററ് ഗംഭീരമായ സ്വാഭിമാനത്തോടു കൂടിയും സ്ഥിരസ്വരമായും പറഞ്ഞു: "അതങ്ങനെയാകട്ടെ. നിങ്ങൾ പറയുന്നത് പരമാർത്ഥമാണ്. നിങ്ങൾതന്നെ എന്റെ പ്രേമത്തിനു നിങ്ങളെ അപാത്രമാക്കിത്തീർക്കുന്നു. ഒരിക്കൽ നിങ്ങളുടെ വാഗ്ദാനത്തിനു വിപരീതമായി നിങ്ങൾ എന്നോട് അവിശ്വാസം പ്രവർത്തിച്ചു. എന്നാൽ അതിനെ ഞാൻ വിസ്മരിക്കയും ക്ഷമിക്കയും ചെയ്യുന്നു. എന്തെന്നാൽ എന്നാൽ അജ്ഞാതമായ ഒരു വ്യാമോഹ

ത്താൽ നിങ്ങൾ പ്രലോഭിതനായിരുന്നു എന്നു ഞാൻ അറിഞ്ഞു. എന്നാലിപ്പോൾ നിങ്ങൾ എന്നെ നിങ്ങളുടെ അടുക്കൽനിന്നും നിരസിക്കുന്നു. അതു ഞാൻ ഒരപരാധവും ചെയ്തതുകൊണ്ടല്ല. കിന്തു, ഒരു കാലത്തു നിങ്ങൾ ചാപല്യത്താൽ വ്യാമോഹത്തെ തടുക്കാൻ ശക്തനായില്ല എന്നുള്ള പരമാൎത്ഥത്തെ നിങ്ങളുടെ പ്രിയയോടു പറയുന്നതിനുള്ള കാൎയ്യത്തിൽ വിചാരിച്ചിട്ടാണ്. എന്നാൽ എന്നെ വിട്ടു പൊയ്ക്കൊൾക. നിങ്ങളോടു കൂടാതെ എന്റെ ജീവിതം നിസ്സാരമാണ്. യാതൊരു സ്ത്രീക്കും താൻ കാമിക്കുന്ന പുരുഷനിൽനിന്നു കൂടിയും നിൎബ്ബന്ധപൂൎവ്വം സ്നേഹത്തെ ഇരന്നുകിട്ടാൻ പാടില്ല. അതിനാൽ ഇനി, നിങ്ങൾ ഒരു മിത്രത്തോടു ചെയ്ത അപരാധത്തിന്റെ സ്മരണയോടു ചേൎന്ന്, നിങ്ങൾ സ്നേഹിച്ചു എങ്കിലും ഗൎവ്വത്താൽ പരിത്യജിച്ച ഒരു സ്ത്രീയുടെ സ്മരണയും നിങ്ങളുടെ മനസ്സിൽ ഉണ്ടായിരിക്കട്ടെ."

സിദ്ധൻ പോകയോ താമസിക്കയോ വേണ്ടതു് എന്നു സംശയിച്ചു. അയാൾ സന്തോഷത്തോടെ താമസിക്കുമായിരുന്നു. എന്നാൽ അതു് തന്റെ സത്യത്തിനു അനുരൂപമായിരിക്കുമോ? അയാൾ നെററിയിൽ കൈവെച്ചുകൊണ്ടു് പറഞ്ഞു: "ഇതിനെ ആരു തീൎച്ചയാക്കും? ന്യായമെന്നു ഞാൻ വിചാരിക്കുന്നതിനോടു വിരുദ്ധമാണെങ്കിലും നിങ്ങൾ പറയുന്നതു് വാസ്തവമാണ്. എങ്കിലും നമ്മളെ രണ്ടു പേരേയുംകാൾ ബുദ്ധിമാനായ ഒരാൾ ഇതിനെ തീൎച്ചയാക്കട്ടെ."

'കല്പകരെ ഉദ്ദേശിച്ചാണോ നിങ്ങൾ പറയുന്നതു്?

"അല്ല. അദ്ദേഹത്തെ ഉദ്ദേശിച്ചല്ല. അദ്ദേഹത്തിന്റെ അഭിപ്രായത്തെ ഞാൻ വളരെ ബഹുമാനിക്കുന്നുണ്ടെങ്കിലും അദ്ദേഹം നമ്മുടെ ശ്രേയസ്സിനെ മാത്രമേ വിചാരിക്കയുള്ളു എന്നും, അതിനു വേണ്ടി നിങ്ങൾ പറയുന്നതാണ് ശരിയെന്നു തീൎച്ചപ്പെടുത്തുമെന്നും എനിക്കു മുൻകൂട്ടി അറിയാം. അദ്ദേഹം തീൎച്ച ചെയ്യുന്നതിൽ നിഷ്പക്ഷപാതനായിരിക്കയില്ല. വേറെ ഒരാളുണ്ട്. അതാരാണെന്നു് എന്നോടു ചോദിക്കരുതു്. നമ്മുടെ കാൎയ്യം തീൎച്ചപ്പെടുത്തുന്നതിൽ അദ്ദേഹത്തിനെ മാത്രമേ എനിക്കു വിശ്വസിക്കാൻ പാടൊള്ളു. അദ്ദേഹം എനിക്കു ഗുണദോഷം പറഞ്ഞു തരും. ഇരാവതി! അതി

നാൽ ഞാൻ പറയുന്നതിനെ കേട്ടാലും. കഴിയുന്നതും വേഗത്തിൽ ഞാൻ ഇവിടെനിന്നും പുറപ്പെടണം. ഒരുവേള വേഗത്തിൽ തിരിച്ചുവരും. പക്ഷെ ഒരിക്കലും വരാതിരുന്നാലുമായി. ഞാൻ തിരിച്ചുവരുന്ന പക്ഷം എന്റെ ജീവിതം മേൽ നിങ്ങൾക്കായി വിനിയോഗിക്കപ്പെടും. വരാത്ത പക്ഷം നിങ്ങൾ മേൽ ഒരിക്കലും എന്നെ കാണുകയില്ലെന്നും, എന്നോടുള്ള എല്ലാ ബന്ധങ്ങളിൽ നിന്നും നിങ്ങൾ മോചിപ്പിക്കപ്പെട്ടിരിക്കുന്നു എന്നും അറിഞ്ഞുകൊൾക. വിരോധം പിന്നെ പറയരുത്. ഇതുവരെയും നിങ്ങൾ ഇരുന്നതു പോലെ ക്ഷമയോടു കൂടി ഇരുന്നുകൊൾക."

ഈ നൂതനമായും അപ്രതീക്ഷിതമായും ഉള്ള ഉപദേശത്തിനു ഇരാവതിക്ക് ഉത്തരം പറയാൻ കഴിയുന്നതിനു മുമ്പിൽ സിദ്ധൻ അവൾക്ക് അജ്ഞാതമായ തന്റെ ഉദ്ദിഷ്ടസ്ഥലത്തേക്കു പുറപ്പെടുന്നതിനായി തന്റെ ഭൃത്യനെ അന്വേഷിച്ച് അശ്വത്തെ സജ്ജീകരിക്കാൻ ആജ്ഞാപിക്കുന്നതിനായി പൊയ്ക്കഴിഞ്ഞു. ഇരാവതി ഉടൻ തന്നെ കുല്ലുകയുടെ അടുക്കൽ ചെന്ന് നടന്ന വർത്തമാനങ്ങളേയും സിദ്ധന്റെ അസാധാരണമായ നിശ്ചയത്തേയും പറഞ്ഞു. എന്നാൽ അദ്ദേഹം സിദ്ധനെ നിരോധിക്കുന്നതിനെക്കാൾ അയാളുടെ ഇഷ്ടാനുസാരേണ വിടുകയാണു നല്ലതെന്നു കണ്ട് അയാളെ ഇനിയും അചിരേണ കാണാനിടവരുമെന്നുള്ള ആശയെ ജനിപ്പിച്ച് ഇരാവതിയെ സമാധാനപ്പെടുത്താൻ ശ്രമിച്ചു. ഇതിനിടയിൽ സിദ്ധൻ ആ സന്ന്യാസിമഠത്തിലെ പുരോഹിതനോടു യാത്ര പറകയും, അവിടെ തനിക്കുണ്ടായ സൌകര്യസുഖങ്ങൾക്കു വേണ്ടി അദ്ദേഹത്തിനു ഒരു വിലപിടിച്ച സമ്മാനം കൊടുക്കയും ചെയ്തു് കുതിരയിൽ കയറി ഭൃത്യനാൽ അനുഗതനായി പുറപ്പെട്ടു.

പുനശ്ച അസ്തോന്മുഖനായ ഗഭസ്തിമാലിയുടെ കിരണാവശേഷങ്ങൾ ഹിമവാന്റെ ഉപത്യകകളിൽ പതിക്കയും, പുനശ്ച സിദ്ധൻ ചന്ദ്രാനുയാതനായി ശ്രമണന്മാരുടെ വാസസ്ഥലം ഇരിക്കുന്ന സാനുപ്രദേശത്തേക്കുള്ള മാർഗ്ഗത്തെ അനുവർത്തിക്കയും ചെയ്തു. അദ്ദേഹത്തിന്റെ ഭൃത്യൻ അയാളെ കണ്ട ഉടനെ അറിഞ്ഞ് തന്റെ സ്വാമിയുടെ അടുക്കലേക്കു നയിച്ചു.

ഒരു ഋഷി അദ്ദേഹത്തിന്റെ യുവാവായ സ്നേഹിതനെ സന്തോ

ഷപൂർവ്വം സ്വാഗതംകൊണ്ടു സൽക്കരിച്ചു. എന്നാൽ സിദ്ധന്റെ ആകൃതിയിൽ സംഭവിച്ചിരുന്ന ഭേദത്തെ കണ്ടിട്ട് അദ്ദേഹത്തിനു മനഃക്ലേശമുണ്ടായി. പ്രഥമദർശനത്തിൽ സന്തോഷോന്മേഷത്തോടു കൂടിയിരുന്ന അയാളുടെ മുഖം അപ്പോൾ വിവൎണ്ണമായും, അയാളുടെ ആകപ്പാടെ ഉള്ള ഭാവം ഗ്ലാനിയോടുകൂടിയും ഇരുന്നു. ആ യുവാവ് സ്വല്പകാലത്തിനിടയിൽ ഒരു പ്രായം ചെന്ന പുരുഷനായി ഭവിക്കയും, പ്രസരിപ്പും കരുത്തും ഉണ്ടായിരുന്നതെല്ലാം പോയി വ്യസനപരവശനായി തീരുകയും ചെയ്തിരുന്നു. ആ വ്യസനത്തിനു കാരണം മനുഷ്യനു വരാവുന്നതിൽ വച്ച് അതിദുസ്സഹമായ ആത്മോപാലംഭമായിരുന്നു എന്ന് സൂക്ഷ്മദർശിയായ ശ്രുതപാദർക്കു മനസ്സിലായി.

ആദ്യത്തെ കുശലപ്രശ്നങ്ങളുടെ ശേഷം സിദ്ധൻ പറഞ്ഞു: “മാന്യതമരായ ശ്രുതപാദരേ! അഥവാ, പരമകാരുണികനായ രാജൎഷേ—”

ഋഷി മദ്ധ്യേ തടഞ്ഞു പറഞ്ഞു: “എന്നെ ശ്രുതപാദർ എന്നു തന്നെ വിളിച്ചാൽ മതി. ഞാൻ മഹാരാജനല്ല.”

സിദ്ധൻ പറഞ്ഞു: “അവിടത്തെ ഇച്ഛയെ ഞാൻ അനുവർത്തിക്കുന്നു. അവിടുന്ന് എന്നെ വിസ്മരിച്ചിട്ടില്ലെന്നു കണ്ട് ഞാൻ സന്തോഷിക്കുന്നു. അവിടത്തെ ആതിഥേയിയായ വസതിയിൽ കുറച്ചു താമസിച്ചതിന്റെ ശേഷം ഞാൻ യാത്ര പറഞ്ഞപ്പോൾ അവിടുന്ന് ഒടുവിൽ എന്നോടു പറഞ്ഞ വാക്കുകളെ പക്ഷേ ഇപ്പോഴും അവിടുന്ന് സ്മരിക്കുന്നുണ്ടായിരിക്കും.”

ശ്രുതപാദർ ഉത്തരം പറഞ്ഞു: “എപ്പോഴെങ്കിലും നിനക്ക് ഒരു നിർവ്യാജബന്ധുവിന്റെ ഉപദേശം ആവശ്യകമായി വന്നാൽ അപ്പോൾ എന്റെ അടുക്കൽ വരുന്നതിനു ഞാൻ നിന്നെക്കൊണ്ടു പ്രതിജ്ഞ ചെയ്യിച്ചിട്ടുണ്ടായിരുന്നല്ലോ. അതുകൊണ്ടാണ് നീ ഇപ്പോൾ ഇവിടെ വന്നിരിക്കുന്നത് എന്നു എനിക്ക് മനസ്സിലായി. നിന്റെ വരവ് അധികമായ മനഃക്ലേശത്തോടു കൂടിയാണെന്നു നിന്റെ മുഖഭാവത്താൽ ഞാൻ ഊഹിക്കുന്നു.”

സിദ്ധൻ പറഞ്ഞു: “അവിടത്തെ ഊഹം ശരിതന്നെ. അവിടന്നു മുഴുവനും കേൾക്കുമ്പോൾ എന്റെ മുഖഭാവം എന്റെ മനോവി

കാരണങ്ങളെ ഇതിലധികം സ്പഷ്ടമായി പ്രകാശിപ്പിക്കുന്നില്ലല്ലോ എന്നു ആശ്ചര്യപ്പെട്ടു."

ഗുരുപാദർ പറഞ്ഞു: "എന്നാൽ വരിക. നമുക്ക് ഗൃഹത്തിന്റെ ഒരുഭാഗത്തു പോയി അവിടെ ഇരുന്ന് നടന്ന സംഗതികളെ കുറിച്ചു സാവകാശമായി സംസാരിക്കാം."

സിദ്ധൻ ആ ക്ഷണത്തെ സന്തോഷപുരസ്സരം സ്വീകരിച്ച് ഋഷിയുടെ താൽപര്യപ്രകാരം ശ്രമപരിഹാരത്തിനായി അല്പം ആഹാരം കഴിച്ചതിന്റെ ശേഷം സന്യാസിമഠത്തിൽനിന്ന് ഇരാവതിയെ വിട്ടുപിരിഞ്ഞതു മുതൽ നടന്നിട്ടുണ്ടായിരുന്ന സംഗതികളെ എല്ലാം വിസ്തരിച്ചു പറഞ്ഞു.

ഗുരുപാദർ അതിനെ ഏററവും ശ്രദ്ധയോടും താൽപര്യത്തോടും കൂടി ശ്രവിച്ചു കഥ അവസാനിച്ചപ്പോൾ അദ്ദേഹം ചിന്താമഗ്നനായി സ്വല്പനേരം മൌനത്തെ അവലംബിച്ചിരുന്നു. ഒടുവിൽ സിദ്ധന്റെ നേരെ നോക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു: "നീ ഒരു വല്ലാത്ത ഭാരത്തെ തന്നത്താൻ തലയിൽ കയററി വച്ചിരിക്കുന്നു. എന്നാൽ അത് ഒരു പുരുഷനാൽ ദുർവ്വഹമാകത്തക്കവണ്ണം അത്ര ഭാരമുള്ളതല്ല. നീ ദുഷ്ടന്മാരാൽ വ്യാകുലിപ്പിക്കപ്പെടുന്നതിനെ തന്നത്താൻ ഇടവരുത്തിയത് ക്ഷമിക്കാവുന്നതാണെങ്കിലും സാധൂകരിക്കാവുന്നതല്ല. എന്നാൽ അവരുടെ തന്ത്രം അറിഞ്ഞതിന്റെ ശേഷവും നീ അവരുടെ അടുക്കൽ പോയത് നിനക്കു ഷൈലസിയുമായുള്ള സ്നേഹത്തിന് അത്യന്തം അനനുരൂപവും ക്ഷമിക്കാൻ വഹിയാത്തതും ആയ ഒരപരാധമാണ്. ചക്രവർത്തിയോടുള്ള ആത്മാർത്ഥമായ നിന്റെ അഭിപ്രായം എന്നോ ഒരു ഗുണമായിരിക്കാം ഉണ്ടായതാണ്. എന്നാൽ അദ്ദേഹത്തിന്റെ കീഴിൽ ഉദ്യോഗത്തിൽ ഇരുന്നുകൊണ്ട് അദ്ദേഹത്തിനെ ദ്രോഹിക്കാനായി ഉദ്യമിച്ചത് ഒരു കുററം തന്നെ. നിന്റെ നടത്തയെ കുറിച്ച് ഞാൻ നിന്നേക്കാളധികം ദാക്ഷിണ്യം വിചാരിക്കുന്നില്ല. പ്രത്യുത, ഞാൻ അതിനെ അധികം പാരുഷ്യത്തോടു കൂടിയാണ് ഗണിക്കുന്നത്. നിന്റെ കാര്യങ്ങളെ നീ ചക്രവർത്തിയുടെ അടുക്കൽ സമ്മതിച്ചപ്പോൾ നിന്റെ തെററാകയും തീർന്നു എന്നാണ് നീ വിശ്വസിക്കുന്നത്. എന്നാൽ അത് ഒരു ഭ്രമമാണ്. പ്രമാദങ്ങളാണെങ്കിലും മുൻപിലത്തെ പോലെ തന്നെ കഷ്ടമായിരു

റിഞ്ഞേക്കുമോ എന്നു ശങ്കിച്ച് ഒരു പുരുഷന്റെ മുഖത്തു നോക്കുന്നതിനു നിനക്കു ധൈര്യമില്ല. ഇതാണോ ധൎമ്മവും ധൈര്യവും? ഇത് നിന്ദ്യമായ ഒരു ചാപല്യമല്ലയോ?”

സിംഘൻ പറഞ്ഞു: “എന്നാൽ ഫൈഫ്സിയുടെ ഒടുവിലത്തെ വാക്കുകളെ ഞാൻ എങ്ങിനെ ലംഘിക്കുന്നു?”

ഗുരുപാദർ തുടൎന്നു പറഞ്ഞു: “അതു ഞാൻ മുൻപിൽ തന്നെ ആലോചിച്ചു. അതിന് എന്താനും ഗൌരവമുണ്ടെന്നുള്ളതിനെ ഞാൻ നിരാകരിക്കുന്നില്ല. എന്നാൽ അതിനു വേണ്ടതിലധികം ഗൌരവം കല്പിക്കുന്നതിനെ കുറിച്ച് നാം കരുതണം. ഫൈഫസിയുടെ സ്ഥിതിയിൽ അയാൾ അപ്രകാരം പ്രവൎത്തിക്കയും പറകയും ചെയ്തത് സഹജമായി സംഭവിക്കുന്നതാണ്. അയാളുടെ സ്ഥിതിയിലായിരുന്നാൽ നീയും അതുപോലെ ചെയ്യുമായിരുന്നു. അയാൾ എന്റെ സ്ഥിതിയിലിരുന്ന് നിഷ്പക്ഷപാതമായി തീൎച്ച ചെയ്യേണ്ടി വന്നിരുന്നെങ്കിൽ ഇപ്പോൾ ഞാൻ പറയുന്നതുപോലെ നിശ്ചയമായി അയാളും പറയും. ഒരുത്തൻ കഷ്ടകാലത്തിൽ ലജ്ജാവഹമായ ഒരു കൃത്യത്തെ ചെയ്തുപോയി എന്നുവച്ച് അവന്റെ ജീവിതകാലമൊക്കെയും മാനഹാനിയെ വിചാരിച്ച് വ്യസനിച്ചിരിക്കുന്നത് ആവശ്യമല്ല. അവന്റെ ജീവിതശേഷത്തിനിടയിൽ തന്റെ സമസൃഷ്ടന്മാരുടെ ബഹുമാനത്തിനു പാത്രമാകത്തക്കവണ്ണം കാലക്ഷേപം ചെയ്യാമെങ്കിൽ അതാണുവേണ്ടത്. നീ എന്നോടു ചോദിക്കുന്ന ഗുണദോഷത്തെ ഞാൻ സന്തോഷപൂൎവ്വം പറയാം. കേട്ടുകൊൾക. നിന്റെ പ്രവൃത്തിദോഷത്തിന്റെ പൂൎണ്ണബോധം നിനക്കുണ്ടാകയും, ചക്രവൎത്തിയുടേയും ഇരാവതിയുടേയും എന്റേയും മുൻപിൽ നീ കുററം സമ്മതിക്കയും ചെയ്തിരിക്കുന്നു. അങ്ങനെ ചെയ്തത് നന്നായി. എന്നാൽ നിന്റെ ദുഷ്പ്രവൃത്തിയുടെ യഥാൎത്ഥജ്ഞാനം സന്മാൎഗ്ഗത്തിൽ പ്രവൎത്തിക്കുന്നതിലേക്ക് അന്ത്യമായ പദമായിട്ടല്ല ഇരിക്കേണ്ടത്. കിന്തു, ആദ്യമായ പദമായിട്ടാണ്. അതു നിനക്ക് ഇതിനു മുൻപിൽ സംഭവിച്ചതുപോലുള്ള തെററുകളിൽനിന്നു മാത്രമല്ല, എല്ലാവിധത്തിലുമുള്ള തെററുകളിൽ നിന്നും നിന്നെ നിയന്ത്രിക്കയും, നിന്റെ ആത്മാവിനേയും മനോവികാരങ്ങളേയും ഇനിയും അധികം കരുതലോടുകൂടി സൂക്ഷിക്കുന്നതിനു നിന്നെ പഠിപ്പിക്കയും ചെയ്യണം. ലജ്ജകൂടാതെ [illegible] പ്രവൃത്തികളെ

കുറിച്ചു നിനക്ക് അധികം ഭയമുണ്ടാകയും, ഒടുവിൽ നിന്റെ പ്രകൃതി നിനക്കു കൃത്യത്തിനും മാനത്തിനും വിരുദ്ധമായി പ്രവൎത്തിക്കുന്നത് അശക്യമായി തീരത്തക്കവിധത്തിലാകയും വേണം. എന്നാൽ ഇത് ലോകവ്യവഹാരങ്ങളിൽ നിന്നൊഴിഞ്ഞ് പ്രലോഭനത്തിനു ഹേതുക്കളായ വിഷയങ്ങളെ ത്യജിക്കാൻ ശ്രമിക്കുന്നതു കൊണ്ട് സാധിക്കുന്നതല്ല. വ്യാമോഹങ്ങളെ നിരോധിക്കയും, പ്രഥമമായി ആത്മസംഭാവനയെ അടക്കുന്നതിനു ശ്രമിക്കയും വേണം. അതിനാൽ നീ ഇരാവതിയെ വിവാഹം ചെയ്കയും, അവൾക്കനുരൂപനായിരിക്കയും ചെയ്ക. ചക്രവൎത്തിയുടെ അടുക്കൽ ചെന്ന് നിന്റെ ദേശത്തിനു പ്രയോജനകരമാകാവുന്ന എന്തെങ്കിലും ഒരു ജോലിയിൽ നിന്നെ ചുമതലപ്പെടുത്തുന്നതിനു അപേക്ഷിക്കുക. അദ്ദേഹം സന്തോഷപൂൎവ്വം അങ്ങനെ ചെയ്യുമെന്നുള്ളതിനു എനിക്കു സംശയമില്ല. ഫൈസിയെ കാണാതിരിക്കുന്നതിനു നീ ഇച്ഛിക്കുന്നു എന്നു ഞാൻ അറിയുന്നു. അതു നല്ലതു തന്നെ. അയാൾക്കു നിന്നെ കാണാനിടവരുത്താതിരിക്കുന്നത് അയാളെ ഉദ്ദേശിച്ചു നീ ചെയ്യാനുള്ള ഒരു കൃത്യമാണ്. ഹിന്ദുസ്ഥാനം രണ്ടാളുകൾ വ്യവഹിതന്മാരായിരിക്കുന്നതിനു മാത്രം വിസ്തീൎണ്ണമാണല്ലോ. ആഗ്രായിലെപോലെ തന്നെ നല്ല പ്രവൃത്തി കാശ്മീരത്തിലോ മറു സ്ഥലങ്ങളിലോ നിനക്കു ചെയ്യാവുന്നതാണ്. ഇതിനെക്കുറിച്ചെല്ലാം ഗാഢമായി പൎയ്യാലോചിച്ച് നീ എന്താണ് തീരുമാനിക്കുന്നത് എന്നു എന്നോടു പറയണം." സിദ്ധൻ ഉടനെ ഉത്തരം പറയാൻ ഭാവിക്കുന്നതായി കണ്ട് ഗുരുപാദർ പറഞ്ഞു: "വരട്ടെ, വരട്ടെ. അത്ര വേഗത്തിൽ ഉത്തരം പറയണ്ട. നിനക്ക് ഇപ്പോൾ ആവശ്യകമായ വിശ്രമം കഴിച്ച് ഞാൻ പറഞ്ഞതിന്റെ ഗുണദോഷങ്ങളെ എല്ലാം നാളെ നല്ലവണ്ണം ആലോചിച്ച് എന്റെ ഉപദേശപ്രകാരം നടക്കുന്നതിൽ നിനക്ക് ഇനിയും ദുൎഘടങ്ങൾ വല്ലതും തോന്നുന്നുണ്ടോ എന്ന് എന്നോടു പറയണം." അനന്തരം ആ ഋഷി സ്നേഹപൂൎവം സൽക്കാരവാക്യം പറഞ്ഞ് സിദ്ധനെ തനിച്ചിരുന്നു വിചാരിക്കുന്നതിനു വിട്ടേച്ചു പോയി.

പിറ്റേദിവസം ഗുരുപാദരോട്, പക്ഷെ ഒടുവിലത്തെ തവണ, യാത്ര പറയുന്നതിനു സിദ്ധൻ സന്നദ്ധനായിരുന്നു. അവർ രണ്ടു

പോലെ വളരെ നേരം ശ്രദ്ധാപൂർവ്വം സംഭാഷണം ചെയ്തുകൊണ്ടു നിന്നു. ഒടുവിൽ സിദ്ധൻ ശതിയിൽ കയറുവാനായി തിരിഞ്ഞപ്പോഴും ഗൃഹപാലരുടെ പാണിയെ സ്നേഹപൂർവ്വം ആമർദ്ദനം ചെയ്തു സഗദ്ഗദമായ സ്വരത്തോടുകൂടിയാണെങ്കിലും പ്രസന്നമായ മുഖഭാവത്തോടെ ഇപ്രകാരം പറഞ്ഞു: "ഗൃഹപാലരേ! അവിടുന്ന് എനിക്കു തന്ന ശ്രേഷ്ഠമായ ഉപദേശത്തിനു വേണ്ടി ഞാൻ എത്രയും കൃതജ്ഞനായിരിക്കുന്നു. എനിക്കു നൂതനമായ ഒരു ജീവിതത്തിനു അവിടുന്നു കാരണഭൂതനായിരിക്കുന്നു. അതിനെ ഞാൻ ഒരിക്കലും മറക്കുന്നതല്ല. എന്റെ പൂർവ്വജീവിതത്തിൽ നിന്നും എത്രയും ഭിന്നമായ വിധത്തിൽ നയിക്കുന്നതിനു ഞാൻ ശക്തനാകണമെന്നു വിചാരിക്കുന്നു. വാസ്തവമായ പശ്ചാത്താപം ഇന്നതെന്ന് അവിടുന്ന് എന്നെ പഠിപ്പിച്ചു. അവിടുത്തെ സദുപദേശം അതിനാവശ്യമായ ഒരാൾക്കാണ് കൊടുക്കപ്പെട്ടതെന്ന് അവിടുത്തേക്കു തോന്നുവാൻ ഞാൻ ഒരിക്കലും ഇടവരുത്താതിരിക്കട്ടെ."



പതിനേഴാം അദ്ധ്യായം.

## ശവകുടീരം.

സിക്കന്ദ്രാ എന്ന ഗ്രാമത്തിന്റെ പരിസരപ്രദേശത്തിൽ ഹിന്ദുസ്ഥാനത്തിന് അലങ്കാരകാരണമായ സൌന്ദൎയ്യത്തോടു കൂടിയതും സകല പാന്ഥന്മാൎക്കും ആശ്ചൎയ്യത്തെ ജനിപ്പിക്കുന്നതും മുഗളന്മാരുടെ അതിമാഹാത്മ്യത്തിന്റെ പരമസ്മാരകങ്ങളിൽ ഒന്നും ആയ ഒരു ശ്രേഷ്ഠമായ കെട്ടിടം ഉയൎന്നു നില്ക്കുന്നു. അനേകം ഗോപുരങ്ങളോടു കൂടിയ പ്രാകാരത്തിൽ ലോഹിതശിലാനിൎമ്മിതമായി വിസ്തീൎണ്ണമായ ഒരു ദ്വാരദേശവും, അതിനുള്ളിൽ ഛായാവൃക്ഷങ്ങളാൽ ഉഭയപാൎശ്വങ്ങളിലും ശോഭിതമായ ഒരു മാൎഗ്ഗവും അതിന്റെ അഗ്രഭാഗത്തിൽ അത്യന്തം ഉന്നതവും, വിസ്തീൎണ്ണവും ആയ ഒരു കെട്ടിടവും ഉണ്ട്. ഈ കെട്ടിടം അതിന്റെ അകപ്പുറത്ത് ഉള്ള ഗാംഭീൎയ്യമായ ആകാരത്താൽ മാത്രമല്ല, ചുറ്റുമുള്ള വിചിത്രശില്പങ്ങളോടു കൂടിയ ദ്വാരങ്ങളാലും, ഗോപുരങ്ങളായ ശൃംഗങ്ങളാലും, ഉന്നതങ്ങളായ സ്തൂപികകളാലും അനാവൃതങ്ങളായ അങ്കണങ്ങളാലും മനോഹരങ്ങളായ ഉദ്യാനങ്ങളാലും ആശ്ചൎയ്യജനകമായിരിക്കുന്നു, ഒരു ശവകുടീരത്തെക്കാളധികം ഒരു രാജഗൃഹത്തിനോടു സദൃശീകരിക്കത്തക്കതായിരിക്കയും ചെയ്യും. എന്നാൽ അത് ജീവിച്ചിരിക്കുന്നവരുടെ വാസത്തിനു ഉദ്ദേശിക്കപ്പെട്ടതായിരുന്നില്ല. കിന്തു, കാലധൎമ്മത്തെ പ്രാപിച്ച മഹാനായ അക്ബറുടെ തന്നെ സ്മാരകം എന്നെന്നേക്കും നിലനില്ക്കുന്നതാക്കിച്ചെയ്യുന്നതിനായിരുന്നു.

മുൻപിൽ വിവരിച്ച സംഗതികൾ നടന്ന് ഏതാനും സംവത്സരങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം ആ കെട്ടിടത്തിനുള്ളിലുള്ള ഉദ്യാനത്തിൽ ഒരു പുരുഷനും സ്ത്രീയും സ്വൈരമായി നില്ക്കയായിരുന്നു. ആ പുരുഷൻ ദൃഢഗാത്രനും വിലപിടിച്ച വസ്ത്രം ധരിച്ചവനും വാമഹസ്തത്തെ ഖഡ്ഗമുഷ്ടിയിൽ വച്ച് അത്യാഹ്ലാദത്താൽ സമീപവൎത്തിനിയും സുന്ദരഗാത്രിയും ആയ ഒരു സ്ത്രീയെ ആലിംഗനം ചെയ്തു നില്ക്കുന്നവനും ആയിരുന്നു. അയാൾ ഏതാവതാ സമേതനായ സലിംഷാ തന്നെയാണ്. അവർ ആ ശവകുടീരത്തിന്റെ പൂൎവ്വഭാഗത്തിൽ പശ്ചിമാഭിമുഖമായി നിന്നു തങ്ങളു

അത്യന്തഭക്തിയോടുകൂടി പലപ്പോഴും പ്രസ്താവിക്കാറുണ്ടായിരുന്ന ആളെക്കുറിച്ചു വിചാരിച്ചു.

ഈ ഏതാനും സംവത്സരങ്ങൾക്കിടയിൽ അനേക സംഗതികൾ നടന്നിരുന്നു. അക്ബർ ചരമഗതിയെ പ്രാപിക്കയും അദ്ദേഹത്തിന്റെ പുത്രനായ സലിം പിതാവിന്റെ അന്ത്യമായ ഇച്ഛയെ അനുസരിച്ച് അദ്ദേഹം എപ്പോഴും ധരിച്ചുകൊണ്ടിരുന്ന ഖഡ്ഗത്തെ ബന്ധിച്ച് ജിഹാംഗീർ എന്ന നാമധേയത്തോടുകൂടി ഹിന്ദുസ്ഥാനത്തിന്റെ ചക്രവർത്തിയായി തീരുകയും ചെയ്തു. സലിം അക്ബർക്കു തുല്യനായിരിക്കുമെന്ന് ആരും വിചാരിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ രാജ്യഭാരം നിന്ദ്യമായിരുന്നില്ല. അദ്ദേഹത്തിന്റെ അനുഗാമികളായ ഷാജിഹാന്റെയും ഔരംഗസീബിന്റെയും കാലത്താണ് മുൻപിൽ പ്രബലമായിരുന്ന മുകിലമഹാരാജ്യം ഭ്രംശോന്മുഖമാകയും അനന്തരം ബ്രിട്ടീഷ്കാർക്ക് എളുപ്പത്തിൽ അധീനപ്പെടുകയും ചെയ്തത്.

സലിം അദ്ദേഹത്തിന്റെ ദുശ്ശീലങ്ങളെ നിശ്ശേഷം ത്യജിച്ചിട്ടില്ലായിരുന്നു. അദ്ദേഹം തന്റെ കൊട്ടാരത്തിൽ വച്ച് വിരുന്നു കഴിച്ച സമയം സിദ്ധാൻ കണ്ടിരുന്നതുപോലെ തന്നെ ഉള്ള സ്ഥിതിയിൽ ഇംഗ്ലണ്ടിലെ പ്രതിനിധിയായി വന്ന സർ താമസ് റോവിനു അദ്ദേഹത്തിനെ കാണാനിടയായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ മദ്യപാനം ജനങ്ങൾക്കു തോന്നിയിരുന്നതുപോലെ അത്ര കഷ്ടമായ വിധത്തിൽ ആയിരുന്നില്ല. അദ്ദേഹം ഇരാവതിയോടു പറഞ്ഞിരുന്ന വാക്കിനെ ലംഘിച്ചില്ല. അവളെ വിവാഹം ചെയ്യാമെന്നുള്ള അദ്ദേഹത്തിന്റെ ആശ ഭഗ്നമായി എങ്കിലും ബുദ്ധിശാലിനിയും സുന്ദരിയും ആയ നൂർമഹാൾ എന്നവളെ പരിഗ്രഹിച്ച് അദ്ദേഹം സൗഖ്യമായിരുന്നു. അദ്ദേഹം അവൾക്കു വശംവദനായിരിക്കയും, അത് അദ്ദേഹത്തിനു ഗുണപ്രദമായി തീരുകയും ചെയ്തു.

കാശ്മീരം അവസാനത്തിൽ കീഴടങ്ങാതിരിക്കയില്ലെന്ന് എല്ലാവരും മുൻപിൽതന്നെ ഊഹിച്ചിരുന്നു. സലിമിന്റെ ശ്രമങ്ങൾ വിഫലീഭവിച്ചതിന്റെ ശേഷം അന്തഃഛിദ്രങ്ങളാൽ ആകുലീഭൂതമായ ആ ദേശത്തെ ആക്രമിച്ച് ബലാൽക്കാരേണ അധീനപ്പെടുത്തുന്നതിനു അക്ബർക്ക് ഒട്ടും ശ്രമം ഉണ്ടായില്ല. അവിടത്തെ അനേക

നായ രാജാവു് മരിക്കയും, അദ്ദേഹത്തിന്റെ അയോഗ്യന്മാരായ പുത്രന്മാർ രാജ്യത്തിൽ നിന്നും ബഹിഷ്കരിക്കപ്പെടുകയും, സിദ്ധന്റെ പിതാവു് അവിടത്തെ രാജപ്രതിനിധിയായി നിയമിക്കപ്പെടുകയും, സിദ്ധന്റെ പിതാവിന്റെ മരണാനന്തരം ആ സ്ഥാനം കൊടുക്കപ്പെടുമെന്നുള്ള വ്യവസ്ഥയോടുകൂടി അയാളെ ഒരു ഗൌരവമുള്ള ഉദ്യോഗത്തിൽ ആക്കുകയും, സദാ വിശ്വസ്തനായ കല്ലുകർ ഗുണദോഷോപദേശത്തിന്ന ജാഗരൂകനാക്കിത്തീർക്കയും ചെയ്തു. അധികകാലം കഴിയുന്നതിന്ന മുമ്പിൽ തന്നെ ഒരു ന്യായ്യമായും വ്യവസ്ഥിതമായും ഉള്ള രാജ്യഭാരത്തിന്റെ അനുഗ്രഹങ്ങളെ അറിഞ്ഞ് ജനങ്ങൾ അഭിനന്ദിക്കാൻ തുടങ്ങി.

ബദരീനാഥത്തിലെ ഋഷി അദ്ദേഹത്തിന്റെ രാജ്യം അന്യാധീനമായതിന്റെ ശേഷം അധികം നാൾ ജീവിച്ചിരുന്നില്ല. ഒരിക്കൽ കല്ലുകർ അദ്ദേഹത്തിനെ കാണാൻ പോയപ്പോൾ ഭൃത്യനെ ഏകാകിയായി കണ്ടു. അവന്റെ സ്വാമിക്ക് അപ്രതീക്ഷിതമായി സുഖക്കേടുണ്ടാകയും, സ്വല്പദിവസങ്ങൾക്കിടയിൽ അദ്ദേഹം പരലോകത്തെ പ്രാപിക്കയും, അദ്ദേഹത്തിന്റെ മൃതശരീരം കാശ്മീരത്തിന് അഭിമുഖമായുള്ള പർവതശിഖരത്തിൽ സ്ഥാപിക്കപ്പെടുകയും ചെയ്തു. ഹരൻ എന്ന വ്യാഘ്രം തന്റെ സ്നേഹിതനും സ്വാമിയും ആയ അദ്ദേഹത്തെ സ്ഥാപിച്ച സ്ഥലത്തു ചെന്നു കിടക്കയും, തിരിയെ ഗൃഹത്തിൽ വരുന്നതിന്ന ഭൃത്യൻ ആഹ്വാനം ചെയ്തപ്പോൾ ഭയങ്കരമാകംവണ്ണം മുരുമുരുക്കയും, അതിന്ന കൊണ്ടുചെന്നു കൊടുക്കപ്പെട്ട ഭക്ഷണസാധനങ്ങളെ ഒന്നും കഴിക്കാതെ സ്വല്പദിവസങ്ങൾക്കുള്ളിൽ അവിടെ തന്നെ കിടന്നു മരിക്കയും ചെയ്തു.

ഗുൽബദന്റെ കാര്യമൊന്നും പാർവിസ് അറിഞ്ഞില്ല. സിദ്ധൻ അയാളുടെ അടുക്കൽ നിന്നും ക്ഷേമവർത്തമാനങ്ങളെ ചിലപ്പോൾ പത്രികാമുഖേന കേൾക്കാറുണ്ടായിരുന്നു. അയാൾ ടോഡർമാലിന്റെ മകളെ വിവാഹം ചെയ്ത് സുഖമായിരിക്കയും, വലിയ ഉദ്യോഗത്തിലിരുന്നു എങ്കിലും അയാളുടെ മരിച്ചുപോയ അമ്മാവനായ അബുൽഫാസലിന്റെ സാഹിത്യവിഷയങ്ങളും രാജ്യകാര്യവിഷ

യങ്ങളും ആയ ലേഖനങ്ങളെ സംഗ്രഹിച്ചു ക്രമപ്പെടുത്തുന്നതിൽ വ്യാപൃതനായിരിക്കയും ചെയ്തു.

അബ്ദുൽകാദർ ലൗകികവ്യവഹാരങ്ങളിൽ നിന്നും നിവൃത്തിക്കയും, അറിവു വൎദ്ധിച്ചിട്ടും സ്വമതത്തിൽ അത്യുൽകണ്ഠിതനായിരിക്കയും, തന്റെ അനേകം ആശാഭംഗങ്ങൾക്കു പരിഹാരമായി സ്വചരിത്രത്തെ എഴുതി മനസ്സിനെ ആശ്വസിപ്പിക്കാൻ ശ്രമിക്കയും, അതിൽ സഖികളെ കഠിനമായി ആക്ഷേപിക്കയും, അബ്ദുൽഫിറോസും റൊഷീനിയും അയാൾക്കു യാതൊരു ദോഷവും ചെയ്തിട്ടില്ലായിരുന്നു എങ്കിലും അവരെ നിരന്തരക്രോശമായി ആക്രോശിക്കയും ചെയ്തു.

ദാംഡോബീപാ ആഗ്രായിലേക്കു തിരിച്ചു വന്നില്ല. എന്നാൽ അന്യന്മാർ അയാളുടെ ജോലിയെ തുടൎച്ചയായി നടത്തുന്നതിനു വന്നു. പക്ഷേ അവരുടെ ശ്രമവും സഫലമായില്ല. മൂന്നു വൎഷങ്ങൾ കഴിഞ്ഞിട്ടും പാശ്ചാത്യന്മാരായ പാതിരിമാൎക്കു ഹിന്ദുസ്ഥാനത്തിലെ ജനങ്ങളെ ക്രിസ്തുമതത്തിൽ ചേൎക്കുന്നതിനുള്ള മോഹം സാധിച്ചു കഴിഞ്ഞില്ല.

വിശ്വസ്തനായ വത്സൻ വാചാലനെങ്കിലും മനസ്സിരിയായ റിപ്പുണികളെ വിവാഹം ചെയ്തോ എന്നുള്ളതു ചരിത്രത്തിൽ പറയുന്നില്ല. എന്നാൽ അവരും അവരുടെ സ്വാമിയേയും സ്വാമിനിയേയും അനുകരിച്ചിരിക്കുമെന്നുള്ളതു ഏറ്റവും സംഭാവ്യമാണ്. സിദ്ധന്റെയും ഇരാവതിയുടേയും ദാമ്പത്യസുഖം അപ്രതിഹതമായിരുന്നു എങ്കിലും സിദ്ധന്റെ മനസ്സിൽ പൂൎവ്വവൃത്താന്തസ്മരണകൾ കൂടക്കൂടെ ഉദിച്ചു. എന്നാൽ കാലക്രമേണ അയാൾ അവരെ കുറിച്ചു വ്യസനിക്കാതിരിക്കുന്നതിനും, തന്റെ വ്യസനങ്ങളെ ഇരാവതിയുടെ അടുക്കൽനിന്നും മറയ്ക്കുന്നതിനും പരിചയിച്ചു. കഴിഞ്ഞ കഥകളുടെ വിചാരം ഉണ്ടാകുമ്പോൾ അയാളുടെ മലിനമായ മുഖഭാവം അവൾക്കു എത്രമാത്രം മനഃക്ലേശത്തെ ജനിപ്പിക്കാവുന്നതായിരുന്നു എന്നു അയാൾ സൂക്ഷിച്ചുനോക്കി ഗ്രഹിച്ചിരുന്നു. വിവാഹാനന്തരം അചിരേണ അവൾക്കു ഒരു പുത്രൻ ഉണ്ടാകയും, ആ ശിശുവിനെ അയാൾ ഇരാവതീനിൎവിശേഷമായി സ്നേഹിക്കയും ചെയ്തു. സലിമിന്റെ അപേക്ഷയേയും അവൾ അതിനു മറുവടി പറഞ്ഞതിനെയും കേട്ടപ്പോൾ എത്ര അനൎഘമായ സ്ത്രീരത്നമാണ് തനിക്കു ലഭി

ച്ചതെന്ന് അയാൾക്കു മനസ്സിലായി. എന്നാൽ അയാൾ ആശ്ചര്യപ്പെട്ടപ്പോൾ അവളുടെ സ്ഥിതിയിൽ ഏതു സ്ത്രീയും അപ്രകാരംതന്നെ ചെയ്യുമായിരുന്നു എന്നു മാത്രമേ അവൾ ഉത്തരം പറഞ്ഞുള്ളു.

സിദ്ധൻ വളരെനേരം ചിന്താമഗ്നനായി അക്ബറുടെ ശവകുടീരത്തിന്റെ മുമ്പിൽനിന്നു. അപ്പോൾ അടുത്തുവരുന്ന ഒരു പാദശബ്ദത്താൽ അയാളുടെ ശ്രദ്ധ ആകർഷിക്കപ്പെട്ടു. ആരാണ് അടുത്തുവരുന്നതെന്നു മനസ്സിലായപ്പോൾ അയാൾ സംഭ്രാന്തനായി പുറകോട്ടു മാറി. അയാളുടെ മുഖത്തുനിന്നും ഉൽഗമിച്ച ശബ്ദത്താൽ എത്ര ക്ലേശകരമായ ഒരു സമാഗമമാണ് യദൃച്ഛയാ സംഭവിച്ചതെന്ന് ഇരുവർക്കും മനസ്സിലായി.

“ഫൈസീയോ!” എന്ന് അയാൾ ഉച്ചത്തിൽ പറഞ്ഞു.

ചിന്താമഗ്നനായിട്ട് അവരുടെ സമീപത്തുകൂടി കടന്നുപോകുന്ന ഫൈസി ഉടനെ സ്തബ്ധനായി നില്ക്കുകയും, അനന്തരം തനിക്കു കഠിനമായ അപരാധംചെയ്ത ആളെ കണ്ട് പ്രത്യക്ഷതയുണ്ടായി പുറകോട്ടു മാറുകയും ചെയ്തു. എന്നാൽ തന്റെ പൂർവ്വസ്വഭാവത്തെ വെളിപ്പെടുത്തി അയാൾ വളരെ മുൻപോട്ടു ചെല്ലുകയും, സിദ്ധൻ ബദ്ധപ്പെട്ട് ഒഴിച്ചുപോകുന്നതിനു ഒരുങ്ങുന്നതുകണ്ട് ഇപ്രകാരം പറകയുംചെയ്തു. ‘നില്ക്കണം. ഞാൻ പറയുന്നതിനെ കേൾക്കണം. ശത്രുക്കളെ ശിക്ഷിക്കുന്നതിനേക്കാൾ അധികം സന്തോഷത്തോടുകൂടി അവർക്കു മാപ്പുകൊടുക്കയും, ദ്വേഷം എന്നുള്ളത് എന്തെന്നറിഞ്ഞിട്ടില്ലാതിരിക്കയുംചെയ്ത ആളായ ആ ചക്രവർത്തിയുടെ ശവകുടീരത്തിന്റെ സമീപത്തുവച്ച് എനിക്ക് കോപം തോന്നാത്തതാണ്. ഞാൻ അദ്ദേഹത്തിന്റെ ശ്രേഷ്ഠമായ ക്ഷമാശീലത്തെ അനുകരിക്കുന്നതിനും, നിങ്ങൾ എനിക്കു ചെയ്തിട്ടുള്ള അപരാധത്തെ ക്ഷമിക്കുന്നതിനും കൂടക്കൂടെ ശ്രമിച്ചിട്ടുണ്ട്. എനിക്ക് അതിനു കഴിഞ്ഞില്ല. അതിനു തക്കതായ മനോബലം എനിക്കില്ലായിരുന്നു. എന്നാൽ ഇപ്പോൾ യദൃച്ഛയാ നാം തമ്മിൽ കാണാനിടവന്ന ഈ പരിശുദ്ധസ്ഥലത്തുവച്ച് അക്ബർ എന്റെ സ്ഥിതിയിൽ ചെയ്യുമായിരുന്നതിനെ ചെയ്യുന്നതിനു എനിക്കു ധൈര്യം ഉണ്ടായിരിക്കുന്നു. സിദ്ധാ! ഞാൻ നിങ്ങൾക്കു മാപ്പു തന്നിരിക്കുന്നു.”

സിദ്ധൻ വ്യാകുലനായിട്ട് തന്റെ മഹാമനസ്കനായ ശത്രുവി

ന്റെ മുമ്പിൽ അവമാനഗ്രസ്തനായി നില്ക്കയും, അത്ഭുതകരമായ ഒരു വിരോധത്തിൽ ജിതാത്മാവായിരുന്ന ആ ധീരപുരുഷനെ ഇരാവതി ആശ്ചര്യത്തോടുകൂടി സൂക്ഷിച്ചു നോക്കുകയും ചെയ്തു.

ഹൈപ്സി ഉടനെ പറഞ്ഞു: "മുഖത്തെ ഉന്മീലിപ്പിച്ചാലും. നിങ്ങളുടെ ദുഷ്കൃത്യത്തിന്റെ ഓർമ്മയെ നിങ്ങൾ ഇനിമേൽ പരിഹരിക്കേണ്ട. ഞാൻ എന്റെ കോപാവേശത്താൽ നിങ്ങളോടു പറഞ്ഞ വാക്കുകൾ അനുചിതങ്ങളല്ലായിരുന്നു എങ്കിലും ഭാഗ്യഹീനനായ ഒരാൾക്ക് അവ വേണ്ടതിലധികം കാഠിന്യമുള്ളതായ ഒരു ഭയങ്കരശിക്ഷയായിരുന്നു. അവ എത്രമാത്രം നിങ്ങളുടെ മനസ്സിൽ തട്ടിയിരുന്നു എന്നും, എന്തെല്ലാം സാഹസപ്രവൃത്തികളിലേക്കു നിങ്ങളെ പ്രേരിപ്പിച്ചു എന്നും ഞാൻ കല്പകയുടെ അടുക്കൽനിന്നു അറിഞ്ഞിരിക്കുന്നു, ആദ്യമായി നിങ്ങൾ സ്വയം ആ ദുഷ്കൃത്യത്തിൽ പ്രവർത്തിച്ചില്ല എന്നും, നിങ്ങളെ അതിൽ പ്രവർത്തിക്കുന്നതിനു പ്രലോഭിപ്പിച്ചവർ ആരായിരുന്നു എന്നു നിങ്ങൾ അല്പം അറിഞ്ഞില്ലെന്നും നമ്മുടെ സ്നേഹിതന്റെ അടുക്കൽനിന്നു എനിക്കു മനസ്സിലായി, പുരുഷന്മാരെ വശീകരിക്കുന്നതിനു അവർക്ക് എത്രമാത്രം ശക്തിയുണ്ടെന്നുള്ളത് അനുഭവംകൊണ്ട് എനിക്കു നല്ലവണ്ണം അറിയാം. എന്നാൽ ഇനി അവളെക്കുറിച്ചു ഭയപ്പെടാനൊന്നുമില്ല, കാരാഗൃഹത്തിൽവച്ച് അവൾ തന്റെ ഗർഹിതമായ ജീവിതത്തെ ആത്മഹത്യകൊണ്ട് അവസാനിപ്പിച്ചു. കഴിഞ്ഞതിനെക്കുറിച്ചു പറഞ്ഞതു മതി. വിശേഷിച്ചും നിങ്ങളുടെ ശ്രേഷ്ഠപത്നിയായി ഞാൻ അഭിനന്ദിക്കുന്ന ഈ സ്ത്രീയുടെ സന്നിധിയിൽ ആ പ്രസ്താവം യോഗ്യമല്ല. അതിനാൽ നാം കഴിഞ്ഞതൊക്കെയും വിസ്മരിച്ചുകളയാം. അന്നത്തേതിൽപിന്നെ നിങ്ങളെക്കുറിച്ചു ഞാൻ കേട്ടിട്ടുള്ള വിവരങ്ങളാൽ എനിക്കു നിങ്ങളുടെ മേൽ യഥാപൂർവ്വം ബഹുമാനവും സ്നേഹവും ജനിച്ചിട്ടുണ്ട്. അതിനാൽ മുൻപിലത്തെപ്പോലെ എന്റെ ഹസ്തത്തെ ഗ്രഹിച്ചുകൊൾക."

സിഥർ തന്റെ മനോവികാരങ്ങളെ വിരോധിക്കുന്നതിനു അശക്തനായിരുന്നതിനാൽ ഇരാവതിയാണ് ഹൈപ്സിയുടെ ഹസ്തത്തെ ഗ്രഹിച്ചത്.

അവൾ പറഞ്ഞു: "നിങ്ങളുടെ ഔദാര്യത്തിനുവേണ്ടി ഞാൻ അത്യന്തം കൃതജ്ഞയായിരിക്കുന്നു, നിങ്ങളുടെ വചനാമൃതം ഞങ്ങളെ

ടെ ദാമ്പത്യസുഖത്തിനുണ്ടായിരുന്ന മാലിന്യത്തെ പ്രക്ഷാളനം ചെയ്കയും, ഇതുനാളും എന്റെ ഭർത്താവിനുണ്ടായിരുന്ന ഹൃദയശല്യത്തെ ഉന്മൂലനം ചെയ്കയും ചെയ്തിരിക്കുന്നു.”

സിദ്ധാർകട്ടവിൽ പറഞ്ഞു: “ഞാൻ വാക്കുകളെ തേടുന്നു. എന്നാൽ ഈ ക്ഷണത്തിൽ എന്റെ മനസ്സിലുള്ള വിചാരങ്ങളെ പ്രകാശിപ്പിക്കുന്നതിനു എനിക്കു വാക്കുകൾ തോന്നുന്നില്ല. ഒരിക്കൽ ഒരു ബുദ്ധിമാനായ പുരുഷന്റെ വാക്കുകളെ കേട്ട് എനിക്ക് ആശ്വാസവും ധൈര്യവും ഉണ്ടായതായും, ഒരു നൂതനജന്മം ലഭിച്ചതുപോലെയും തോന്നി. എന്നാൽ ആ നൂതനജന്മത്തിന്റെ യാഥാർത്ഥ്യം ഇപ്പോഴാണ് എനിക്ക് ആദ്യമായി അനുഭവഗോചരമാകുന്നത്. ലൈഫ്സി! നിങ്ങളുടെ സ്നേഹത്തെ ഞാൻ എപ്പോഴും അധികമായി വിലമതിക്കയും, എന്റെ തെറ്റുകൊണ്ടുതന്നെ അതിനെ ലജ്ജാവഹമായ വിധത്തിൽ കളഞ്ഞതിനാൽ എന്റെ ആത്മോപാലംഭവും ശിക്ഷയും കഠിനതരങ്ങളായിരിക്കയും ചെയ്യുന്നു. നിങ്ങൾ അന്യാദൃശമഹാമനസ്കതയോടുകൂടി ഇപ്പോൾ എനിക്കു പ്രത്യർപ്പണം ചെയ്യുന്ന സ്നേഹത്തെ ഞാൻ എത്രയും വിലയേറിയ ഒരു സമ്മാനമായി വിചാരിക്കുന്നു.”

ലൈഫ്സി ഉത്തരം പറഞ്ഞു: “നമ്മുടെ ഇപ്പോഴത്തെ യാദൃച്ഛികമായ സമാഗമം ദീർഘമായിരിക്കാൻ പാടില്ല. പക്ഷേ ഇത് നമ്മുടെ അന്ത്യമായ സമാഗമമായിരിക്കും. ഞാൻ ഉദ്യോഗത്തിൽനിന്ന് ഒഴിഞ്ഞിരിക്കുന്നു എന്നുള്ളത് നിങ്ങൾ ഇതിനുമുൻപിൽതന്നെ അറിഞ്ഞിരിക്കാം. സലിം, അഥവാ അദ്ദേഹം സ്വീകരിച്ചിരിക്കുന്ന പേരിൻപ്രകാരം ജിഹാംഗീർ, ഒരിക്കലും എന്നോടോ എന്റെ ജ്യേഷ്ഠനോടോ ആനുകൂല്യം ഉള്ള ആളായിരുന്നിട്ടില്ല. ഞാൻ പറഞ്ഞ് നിങ്ങൾ അറിയണമെന്നില്ലാത്ത കാരണങ്ങളാൽ അദ്ദേഹത്തിനെ സേവിക്കുന്നത് എനിക്ക് അശക്യമാണ്. അതിനാൽ ഞാൻ ഉദ്യോഗത്തിൽനിന്നൊഴിഞ്ഞ് ആഗ്രായിൽ ഏകാന്തമായി വസിക്കയായിരുന്നു. എന്നാൽ ഇപ്പോൾ പേർഷ്യായിലെ രാജാവായ ഷാ അബ്ബാസ് അദ്ദേഹത്തിന്റെ രാജധാനിയിൽ ചെന്ന് സാഹിത്യപരിശ്രമം ചെയ്യുന്നതിനു എന്നെ ക്ഷണിക്കയും, ഞാൻ ആ ക്ഷണത്തെ സ്വീകരിക്കയും ചെയ്തിരിക്കുന്നു. ഞാൻ നാളെ ഇസ്പഹാനിലേക്കു പുറപ്പെടു

ത്തിനുവേണ്ടി എത്ര ദുഃഖത്തേയും ശ്രമത്തേയും സഹിക്കുകയും ചെയ്യുന്നു. ഇങ്ങനെ ചെയ്യുന്നതിനാലാണ് ഈ ശവകുടീരത്തിൽ വിശ്രമിക്കുന്ന ആൾ മഹാനായിരുന്നത്. ലോകചരിത്രത്തിൽ ഇദ്ദേഹത്തെക്കാൾ പ്രസിദ്ധിയെ പ്രാപിച്ച രാജാക്കന്മാർ ഉണ്ടായിട്ടുണ്ട്, ഇനി ഉണ്ടാകയും ചെയ്യാം. എന്നാൽ അക്കൂട്ടരെപോലെ തന്റെ വഹിച്ച പദവിയിൽ ഇതാണ് പുരുഷൻ എന്ന വാക്കിന്റെ ശ്രേഷ്ഠതരമായ അർത്ഥത്തെ അനുസരിച്ചുള്ള ഗുണങ്ങളോടു കൂടിയ ഒരു രാജാവ് ഉണ്ടായിട്ടില്ല."

അനന്തരം പൈഫ്സിസ് സിഡോണിന്റേയും ഇരാവതിയുടേയും ഹസ്തങ്ങളെ ഗ്രഹിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞ് അവസാനിപ്പിച്ചു. "എന്നാൽ ഇപ്പോൾ ഞാൻ യാത്ര പറയുന്നു. ഞാൻ ദൂരസ്ഥനായാലും എന്നെ ചിലപ്പോൾ സ്മരിക്കുമല്ലോ. ഇനി ദൌർമ്മനസ്യംകൂടാതെ നിങ്ങൾക്ക് അങ്ങനെ ചെയ്യാമെന്നുള്ളതിനാൽ എനിക്കു പലപ്പോഴും ദുർവ്വഹമായി തോന്നിയിരുന്ന ഒരു ഭാരത്തെ എന്റെ മനസ്സിൽനിന്നും ഇപ്പോൾ ദൂരീകരിച്ചിരിക്കുന്നു."

പൈഫ്സിസ് പോയതിന്റെശേഷം സിഡോണും ഇരാവതിയും ആ ഉദ്യാനത്തിൽ കുറേനേരം താമസിച്ചു. ഒടുവിൽ അവരും അവിടെനിന്നും ഗൃഹത്തിലേക്കു പുറപ്പെടുകയും, സിഡോൺ വിചാരത്തോടുകൂടി ഇപ്രകാരം പറകയും ചെയ്തു: "നമുക്കു മാന്യന്മാരായ എല്ലാവരും പോയല്ലോ. ഇപ്പോൾ നമ്മെ വിട്ടുപിരിഞ്ഞ ആളേയും ഇനി നാം കാണുകയില്ലായിരിക്കും. എന്നാൽ അക്കബാറേയും ഹൈപേഷ്യയേയും അബ്ബൂൽഫ്ാസലിനേയുംപോലെ ഉള്ളവരുടെ ശരീരവാസം അവസാനിച്ചാലും അവർ മരിച്ചു എന്നു പറയാൻ പാടില്ല. അവർ നമ്മുടെ ഓർമ്മയിലും അവർ ചെയ്തിട്ടുള്ള സൽകൃത്യങ്ങളിലും എന്നും ജീവിച്ചിരിക്കതന്നെ ചെയ്യുന്നു. അവരെക്കുറിച്ചുള്ള വിചാരം അവരുടെ നിർയ്യാണാനന്തരം ജനിക്കുന്നവരേയും ഉജ്ജീവിപ്പിക്കുന്നു. അതല്ലയോ വാസ്തവമായ അനശ്വരത്വം?"

ശുഭമസ്തു.



# വിജ്ഞാനമഞ്ജരി

## വിദ്യാഭ്യാസം.

മഹാന്മാരായിരിക്കുന്ന സംസ്കൃതപണ്ഡിതന്മാർ വിദ്യാവിഹീനനായിട്ടുള്ള ഒരുവനെ പശുവിനോടു സദൃശനാക്കി പറഞ്ഞിരിക്കുന്നത് എത്രയും ശരിയായിട്ടുള്ളതാകുന്നു. ഈ സാദൃശ്യത്തിന്റെ യാഥാർത്ഥ്യം ഇപ്പോൾ അനുഭവംകൊണ്ടു സ്പഷ്ടമായി ബോധപ്പെടുന്നു. ഇതിനു ആഫ്രിക്കാഖണ്ഡത്തിൽ ഓരോ രാജ്യങ്ങളിൽ ഉള്ള ജനങ്ങൾ ദൃഷ്ടാന്തമാകുന്നു. അവർ കേവലം മൃഗങ്ങളെപ്പോലെ തന്നെ ഉപജീവിച്ചു വരുന്നു. അവർ പാർക്കുന്നതിനു ഭവനങ്ങളില്ലാതെ വൃക്ഷങ്ങളുടെ മുകളിലോ ഗുഹകളിലോ കിടന്നു ഉറങ്ങുകയും ധാന്യങ്ങളായ ഫലമൂലാദികളെയോ വേട്ടയിൽ കിട്ടുന്ന ജന്തുക്കളുടെ മാംസത്തെയോ ഭക്ഷിക്കുകയും, കേവലം നഗ്നന്മാരായിട്ടോ വൃക്ഷങ്ങളുടെ പത്രങ്ങളെയോ മൃഗങ്ങളുടെ ചർമ്മങ്ങളെയോ അരയിൽ കെട്ടിക്കൊണ്ടോ സഞ്ചരിക്കുകയും ചെയ്യുന്നു. അവരുടെ അവസ്ഥ നമുക്ക ഊഹിച്ചറിവാൻ കഴിയുന്നതിലധികം കഷ്ടതയായിട്ടുള്ളതാകുന്നു.

ഇതിനു നേരെ വിപരീതമായിട്ടു യൂറോപ്പു രാജ്യനിവാസികളായ ജനങ്ങളുടെ സ്ഥിതിയെ നോക്കുക. അവർക്കു അന്നപാനങ്ങൾ, വസ്ത്രങ്ങൾ, വാഹനങ്ങൾ, ഭവനങ്ങൾ മുതലായ സകല സുഖസാധനങ്ങളും സ്വാധീനങ്ങളായിരിക്കുന്നു. കാലദേശനിമിത്തമായുള്ള വിളംബത്തിനു അത്യന്താഭാവം വരുത്തീട്ടുള്ള കമ്പിത്തപാലും ആവിവണ്ടിയും, അവരുടെ അസാധാരണമായ പരിഷ്കാരത്തെ പ്രദർശിപ്പിക്കുന്നു.

ഈ യൂറോപ്യന്മാരും ആഫ്രിക്കയിലുള്ള കാട്ടാളജാതിക്കാരും തമ്മിലുള്ള അന്തരം എത്ര. ആ കാട്ടാളജാതിക്കാർ ധരിച്ചുവരുന്ന ഖർമ്മമായ ചർമ്മവും ഫ്രെഞ്ച് രാജ്യത്തു നെയ്യപ്പെടുന്ന ദുകൂലവും തമ്മിൽ

എത്ര വ്യത്യാസം ഉണ്ടോ അത്രയും വ്യത്യാസം അവർ തമ്മിലും ഉണ്ട്. ഈ വ്യത്യാസത്തിനു കാരണം വിദ്യാഭ്യാസവും തജ്ജന്യമായ ബുദ്ധിവികാസവും അല്ലാതെ മറെറാന്നും ആകുന്നില്ല.

എന്നാൽ വിദ്യാഭ്യാസം എന്നുള്ളത് എന്താണ്. വിദ്യാഭ്യാസം എന്നുള്ളതിന്റെ അർത്ഥത്തെ ചിലർ യഥാർത്ഥമായിട്ടുള്ളതിൽ വളരെ കുറച്ചേ ധരിച്ചിട്ടൊള്ളൂ. പക്ഷിമൃഗാദ്യസാധാരണങ്ങളായ ബുദ്ധിശക്തികളെ ഈശ്വരൻ മനുഷ്യർക്കു നൽകീട്ടുണ്ട്. ഇവയെ ഉപയോഗിച്ചു ജന്മസാഫല്യം സിദ്ധിക്കത്തക്കവണ്ണം മനസ്സിനു പരിഷ്കാരം ചെയ്യുന്നതാകുന്നു വിദ്യാഭ്യാസം എന്നു വ്യവഹരിക്കപ്പെടുന്നത്. ഇതിനെക്കുറിച്ചു വിദ്വാനായ ഒരാൾ എഴുതീട്ടുള്ളത് എന്തെന്നാൽ, 'വിദ്യാഭ്യാസം ഇല്ലാത്ത ഒരുത്തന്റെ ബുദ്ധിയെ ശാണോല്ലേഖനംകൊണ്ടു പരിഷ്കരിക്കാത്തതായി ആകരത്തിൽ കിടക്കുന്ന ഒരു രത്നത്തോടു തുല്യമായി ഞാൻ വിചാരിക്കുന്നു. ആ രത്നത്തെ സമർത്ഥനായിരിക്കുന്ന ഒരു രത്നപരീക്ഷകൻ എടുത്തു തേച്ചു അതിനു വേണ്ടുന്ന ഭംഗിയും പ്രകാശവും ഉണ്ടാക്കുന്നു. അപ്രകാരം തന്നെയാണ് വിദ്യാഭ്യാസം ഒരു പ്രൗഢിയായിരിക്കുന്ന ബുദ്ധിയുടെ ഓരോ വിശേഷഗുണങ്ങളെ പൂർണ്ണമായി പ്രകാശിപ്പിക്കുന്നത്. ഇങ്ങനെ അല്ലാതെ അവയുടെ ശോഭ ഒരു നാളും പ്രകാശിക്കുകയില്ല. ജ്ഞാനിയൊ ഋഷിയൊ ധൈര്യവാനൊ ബുദ്ധിമാനൊ ഗുണവാനൊ വലിയവനൊ ആയ ആൾ പലപ്പോഴും വിദ്യാഭ്യാസം ഇല്ലായ്കയാൽ താണ അവസ്ഥയിൽ ആയിപ്പോയിട്ടുണ്ട്. വിദ്യാഭ്യാസത്തിൽ എന്തെല്ലാമാണ് ഉൾപ്പെട്ടിരിക്കുന്നു എന്നു താഴെ പറയുംപ്രകാരം ഒരു ഗ്രന്ഥകർത്താവിനാൽ എഴുതപ്പെട്ടിരിക്കുന്നു. ൧-ാമത് ബുദ്ധിക്കു പരിഷ്കാരവും പോഷണവും ൨-ാമത് നടത്തകളെ സ്ഥാപിക്കുകയും ൩-ാമത് കാമക്രോധാദികളെ നിയമിക്കുകയും ൪-ാമത് ആലോചനാശക്തിക്കു തൈക്ഷ്ണ്യം വരുത്തുകയും ൫-ാമത് സ്വഭാവത്തിനു അന്തഃകരണത്തിന്റെ പ്രേരണയാൽ നിയന്ത്രിതങ്ങളായ ചില ക്രമങ്ങളേയും ഈശ്വരനെക്കുറിച്ചു ഭക്തിയെ വിശ്വാസബഹുമാനങ്ങളേയും യഥാകാലം മനസ്സിനു അങ്കുരിപ്പിക്കുകയും ആകുന്നു. ഈ ആദ്യന്ത്യമായിട്ടുള്ളത ശേഷം ഉള്ളവയെ ഒക്കെയും തമ്മിൽ യോജിപ്പിക്കുകയും പ്രബലപ്പെടുത്തുകയും ചെയ്യുന്നതു നിമിത്തം ഉൽകൃഷ്ടതകൊണ്ടു പ്രഥമമായിട്ടു

ള്ളതാകുന്നു. ഈ സംഗതിയെക്കുറിച്ചു മറെറാരു വിദ്വാൻ സംക്ഷേപമായിട്ടു പറയുന്നു. അതു എന്തെന്നാൽ സ്വാൎത്ഥമായും പരാൎത്ഥമായും ഉള്ള എല്ലാ ലൌകിക പ്രവൃത്തികളെയും ന്യായത്തോടും സാമൎത്ഥ്യത്തോടും ധീരോദാത്തതയോടുംകൂടി പ്രവൎത്തിക്കുന്നതിനു യാതൊന്നാണോ മനുഷ്യനെ ശക്തനാക്കിത്തീൎക്കുന്നതു. അതിനെയാണ് ഞാൻ പൂൎണ്ണമായ വിദ്യാഭ്യാസം എന്നു പറയുന്നതു്. എല്ലാ പേരും ബുദ്ധിശക്തിയെയും സന്മാൎഗ്ഗപ്രവൃത്തിയെയും ജനിപ്പിക്കുന്നതായ ഇപ്രകാരമുള്ള വിദ്യാഭ്യാസത്തെ ആകുന്നു സമ്പാദിപ്പാൻ ഇച്ഛിക്കേണ്ടതു്.

നമ്മുടെ കുടിപ്പള്ളിക്കൂടങ്ങളിൽ മിക്കതിലും ചെയ്തുവരുന്ന വിദ്യാഭ്യാസത്തിനു ഇങ്ങിനെ ഉള്ള ഗുണങ്ങൾ ഒന്നും ഉണ്ടായിരിക്കുന്നില്ല. അവിടെ അഭ്യസിപ്പിച്ചുവരുന്ന ക്രമത്തിൽ മനസ്സിനെ വ്യാപരിപ്പിക്കുന്നതിനും അനുഭവിച്ചു ഗ്രഹിക്കുന്നതിനും യാതൊരു വിഷയങ്ങളും ഇല്ല. പഠിപ്പിക്കുന്നവർ സത്യം പറയേണ്ടതു മുഖ്യമായുള്ള ഒരു കൎത്തവ്യകൎമ്മം ആകുന്നു എന്നും അസത്യം പറയുന്നതു് ഏററവും ദോഷമുള്ളതാകുന്നു എന്നും മററുമുള്ള തത്വങ്ങളെ വിദ്യാഭ്യാസികളെ പറഞ്ഞു് മനസ്സിലാക്കുന്നില്ല. അവിടെ അഭ്യസിപ്പിക്കുന്നവയിൽ കണക്കുകൾ ഒഴികെ മററുള്ള പ്രമേയങ്ങൾ ഒക്കെയും ഗ്രഹിക്കാൻ അശക്യങ്ങളാകുന്നു. കണക്കിലും യുക്തിഭാഗങ്ങളെ പഠിപ്പിക്കുന്നില്ല. ഇപ്രകാരമുള്ള പഠിപ്പിനെ വിദ്യാഭ്യാസം എന്നു പറവാൻ പാടില്ലാ. ഇതു ഒരു കിളിയെ സംസാരിപ്പിക്കുന്നതുപോലെ ആകുന്നു. കിളി അതിനു അൎത്ഥം മനസ്സിലാകാതെ ശബ്ദങ്ങളെ ഉച്ചരിക്കുന്നതു കൊണ്ടു അതിനെ പഠിത്തം ഉള്ളതു എന്നു പറവാൻ പാടുണ്ടോ. ഇങ്ങിനെയുള്ള പള്ളിക്കൂടങ്ങളിൽ പഠിച്ചിരിക്കുന്ന ഒരുത്തനു ലൌകികത്തിൽ എന്തെങ്കിലും വേലചെയ്യുന്നതിനു ഈ പഠിത്തംകൊണ്ടു ഉപയോഗം ഉണ്ടാകുന്നതുതന്നെ ചുരുക്കമാകുന്നു.

ക്രമംപോലെ വിദ്യാഭ്യാസം നടത്തിവരുന്ന പള്ളിക്കൂടങ്ങളിൽനിന്നും പഠിച്ചുവരുന്ന ആളുകളെ നോക്കുക. അവരുടെ മനസ്സു സാമൎത്ഥ്യമായി സകലവേലകളെയും ചെയ്യുന്നതിനു സന്നദ്ധമായിരിക്കുന്നു.

അതുകൊണ്ടു വിദ്യാഭ്യാസത്തിൻറ [illegible] പഠിപ്പിക്കുന്ന

തിന്റെ ക്രമത്തെ അനുസരിച്ചു ഇരിക്കും. അതിനാൽ വിദ്യാഭ്യാസ ത്തിന്റെ സാഫല്യം സിദ്ധിക്കുന്നതിനു പഠിക്കുന്നതിൽ കഴിയുന്ന നിഷ്കർഷകൾ ചെയ്യുവാനുള്ളതാകുന്നു.

ബാലന്മാരെ അഭ്യസിപ്പിക്കുന്നതിനുള്ള പ്രമേയങ്ങളേയും പുസ്ത കങ്ങളേയും നിയമിക്കുന്നതിൽ ഏറ്റവും ശ്രദ്ധ ചെയ്യാനുള്ളതാകുന്നു. നീതിവിരുദ്ധങ്ങളായിരിക്കുന്ന പ്രമേയങ്ങളെ പ്രതിപാദിക്കുന്ന പുസ്ത കങ്ങളെ പഠിപ്പിക്കുന്നത് ശരിയല്ലാത്തതാകുന്നു. ബാലന്മാരുടെ ഹൃ ദയങ്ങൾ ബാലവല്ലികൾപോലെ പ്രവൃത്തിപ്പിക്കുന്ന ദിക്കിലേക്കു പോ കുന്നവയാകുന്നു. ഇങ്ങനെ ഉള്ള ഹൃദയങ്ങളിൽ ജനിപ്പിക്കപ്പെടുന്ന ബോധങ്ങൾ എന്നും സ്ഥിരങ്ങളായിരിക്കുകയും അവയുടെ ഫലങ്ങൾ പിൻകാലത്തിൽ കാണപ്പെടുകയും ചെയ്യുന്നതാകുന്നു. അതുകൊ ണ്ടു ബാലന്മാരുടെ ഹൃദയങ്ങളെ അത്യമെ ഉപയോഗമുള്ളവയും അ റിവിനെ വർദ്ധിപ്പിക്കുന്നവയും ആയ വിഷയങ്ങളിൽ പ്രവൃത്തിപ്പിക്കു ന്നതു ഏറ്റവും ആവശ്യകമായിട്ടുള്ളതാകുന്നു. ഈ ഉദ്ദേശത്തോടു കൂടി ആകുന്നു ദേശചരിത്രങ്ങളേയും നീതിയേയും ലോകസ്വഭാവ ത്തെയും ഭൂഗോളശാസ്ത്രത്തേയും കണക്കശാസ്ത്രത്തേയും മറ്റും എല്ലാം പള്ളിക്കൂടങ്ങളിലും പഠിപ്പിച്ചുവരുന്നതു. ഇവിടെ ഉള്ളവരിൽ ചില ൎക്കു ദേശചരിത്രവും ഭൂവിവരണവും പഠിക്കുന്നതു അനാവശ്യകമെന്ന് എന്നൊരു ബോധമുണ്ട്. എന്നാൽ അത് എത്രയും അസംഗതമാ കുന്നു. ഈ രണ്ടു പ്രമേയങ്ങളും അറിയുന്നതിനാൽ നമുക്കു അനേക ദേശങ്ങളുടേയും അതിലെ ആളുകളുടേയും സ്ഥിതികൾ മ നസ്സിലാകുന്നു. ആ ജ്ഞാനം മനസ്സിൽ ഉള്ള അനേകം തെറ്റായ ബോധങ്ങളെ നീക്കുന്നു. അതില്ലാത്തതാൽ അങ്ങനെയുള്ള ബോധ ങ്ങൾ മനസ്സിൽ സ്ഥിരങ്ങളായിരുന്നേക്കും. വാസ്തവ ദേശചരിത്രവും ഭൂവിവരണവും അഭ്യസിക്കുന്നതുകൊണ്ടുള്ള ഫലം ഏകദേശം ദേശ സഞ്ചാരംകൊണ്ടുണ്ടാകുന്നതിനോടു ശരിയാകുന്നു.

സംസ്കൃതഭാഷ പഠിക്കുകയാകുന്നു വിദ്യാഭ്യാസം എന്നു ഈ ദി ക്കിൽ ചിലൎക്കു ഭ്രമം ഉണ്ട്. സംസ്കൃതം ശ്രേഷ്ഠയായിട്ടുള്ള ഒരു ഭാഷ യാകുന്നു എന്നു പറഞ്ഞാൽ പോരാ. ഈ ലോകത്തിൽ അറിയപ്പെ ട്ടിട്ടുള്ള സകല ഭാഷകളിലും വെച്ചു ഏറ്റവും ശ്രേഷ്ഠയായിട്ടുള്ളതു ത

ൊന്നാണ്. ആയതു നിർവിവാദം ആകുന്നു. ആ ഭാഷയെ കഴിയുന്ന അത്രകൾ എല്ലാവരും പഠിച്ചിരിപ്പാനുള്ളതും തന്നെ; എന്നാൽ അവ മാത്രംകൊണ്ടു വിദ്യാഭ്യാസത്തെ സിദ്ധമായി വിചാരിക്കുന്നതു അത്യന്താസംഗതം ആകുന്നു. ഒരു ഭാഷ എത്രതന്നെ ശ്രേഷ്ഠയായിരിക്കട്ടെ. അതിനെ അഭ്യസിക്കുന്നതു മാത്രംകൊണ്ടു ആയതു വിദ്യാഭ്യാസം എന്നു വരുന്നതല്ല; ഭാഷ എന്നുള്ളതു ജ്ഞാനത്തെ ബുദ്ധിയിലേക്കു പ്രവേശിപ്പിക്കുന്നതിനുള്ള ഉപായം മാത്രമെ ആകുന്നുള്ളൂ. ജ്ഞാനത്തെ മാത്രമെ പഠിത്തം എന്നു പറവാൻ പാടുള്ളൂ. സംസ്കൃതവിവേകമെന്നോ ഇംഗ്ലീഷുവിവേകമെന്നോ അല്ലെങ്കിൽ സംസ്കൃതസത്യമെന്നോ ഇംഗ്ലീഷുസത്യമെന്നോ യാതൊന്നും ഇല്ലല്ലൊ. വിവേകവും സത്യവും എന്നുള്ളതു വിവേകിയും സത്യവാനുമായുള്ള പുരുഷന്റെ ഭാഷയെ അപേക്ഷിക്കുന്നില്ല. ആയതു സർവ്വത്ര വിവേകവും സത്യവും തന്നെ ആകുന്നു. ഈ വിഷയത്തിൽ പ്രസിദ്ധനായ ഒരു ഗ്രന്ഥകർത്താവ് എഴുതീട്ടുള്ളതിനെ ഇവിടെ എടുത്തു എഴുതുന്നു. "ഭാഷ എന്നുള്ളതു അറിവാൻ ഉപയുക്തങ്ങളായുള്ള വസ്തുക്കളെ നമ്മെ ഗ്രഹിക്കുന്നതിനുള്ള ഉപായമെ ആകുന്നൊള്ളൂ. ഒരുത്തൻ സകല ഭാഷകളെയും അറിഞ്ഞിരിക്കുന്നു. എങ്കിലും അതിൽ പ്രതിപാദിതങ്ങളായിരിക്കുന്ന വിഷയങ്ങളെ അറിഞ്ഞിട്ടില്ല എങ്കിൽ അവനു സ്വഭാഷ മാത്രം അറിയാവുന്ന ഒരു സാധാരണ പുരുഷനെക്കാൾ എന്താണ് വിശേഷമുള്ളതു്. യാതൊരു വിശേഷവും ഇല്ല. ആയതുകൊണ്ടു ഭാഷാമാത്രത്തെ ഗ്രഹിക്കുന്നതിൽ അധികമായി പ്രവൎത്തിക്കുന്നതിനെക്കാൾ ഉപയുക്തങ്ങളായിരിക്കുന്ന അറിവുകളെ സമ്പാദിക്കുന്നതിനു പ്രയത്നപ്പെടേണ്ടുന്നതാകുന്നു വേണ്ടുന്നതു്.

എല്ലാ പഠിത്തത്തിന്റെയും ഉദ്ദേശം സുബോധിവൃദ്ധി ആകുന്നു. ലോകത്തിൽ ഉപയുക്തങ്ങളായിരിക്കുന്ന അറിവുകളെ സമ്പാദിക്കുന്നതുകൊണ്ടു ഈ ഉദ്ദേശ്യത്തെ സാധിപ്പാൻ കഴിയും. സ്ഥിരമായി യാതൊരു ഉദ്ദേശ്യത്തോടും കൂടാതെ അനുപയുക്തങ്ങളായ ഓരോ പ്രമേയങ്ങളെ പഠിച്ചുകൊണ്ടിരിക്കുന്നതു തന്റെ ബുദ്ധിശക്തിയെ വൃഥാവ്യയം ചെയ്യു ആകുന്നു.

ഗ്രീക്കുജാതിക്കാർ പൂർവ്വകാലങ്ങളിൽ നിസ്തുലോത്സാഹന്മാരായിരു

ന്ന ശാസ്ത്രങ്ങളെ കുറിച്ചു വളരെ ശ്രദ്ധ ചെയ്യിരുന്നു. അവർ ചെയ്തുവന്ന തെററിനെ പിന്നെ ഉള്ളവർ അറിഞ്ഞു അധികം ഉപയോഗം ഉള്ളതായ പഠിത്തത്തിന്റെ വഴിയെ സ്വീകരിച്ചു. അങ്ങനെ ചെയ്കതിനാൽ അവൎക്കു വളരെ പരിഷ്കാരാഭിവൃദ്ധി ഉണ്ടായിട്ടുണ്ട്,

മേൽപറയപ്പെട്ട പ്രകാരമുള്ള പഠിത്തംകൊണ്ടു സിദ്ധിച്ചിട്ടുള്ള പ്രയോജനങ്ങളെ പറയുന്ന ശേഖരത്തിൽ പ്രസിദ്ധനായ ഒരു ഗ്രന്ഥകൎത്താവ് താഴെ എഴുതിട്ടുള്ള പ്രകാരം പറഞ്ഞിരിക്കുന്നു. "ഇതു ആയുസ്സിനു ദൈൎഘ്യത്തെയും വേദനകൾ ശമനത്തെയും രോഗങ്ങൾക്കു ക്ഷയത്തെയും ഭൂമിയിൽ വിളവിനു ആധിക്യത്തെയും കപ്പൽക്കാൎക്കു നൂതനമായ രക്ഷകളെയും യോദ്ധാക്കന്മാൎക്കു പുതുതായ ആയുധങ്ങളെയും വലുതായുള്ള നദികൾക്കു നമ്മുടെ പൂൎവ്വന്മാരാൽ ദുരവഗാഹസ്വരൂപങ്ങളായുള്ള പാലങ്ങളെയും ആകാശത്തിൽനിന്നും വീഴുന്ന ഇടികളെ ഭൂമിയിലേക്കു നയിക്കുന്നതിനുള്ള ഉപായങ്ങളെയും രാത്രിയെ പകൽപോലെ പ്രകാശിപ്പിക്കുന്നതിനുള്ള സമ്പ്രദായത്തെയും മനുഷ്യൎക്കു ദൂരദൎശിത്വത്തെയും മനുഷ്യരുടെ ദേഹത്തിനു ആരോഗ്യാഭിവൃദ്ധിയെയും ചലനത്തിനു വേഗത്തെയും ദൂരത്തിനു ഹാനിയെയും എഴുത്തുകുത്തുകൾക്കും മററു ബന്ധുകൃത്യങ്ങൾക്കും എന്നുവേണ്ടാ എല്ലാ വേലകൾക്കും എളുപ്പത്തെയും മനുഷ്യൎക്കു സമുദ്രത്തിന്റെ അടിയിൽ ഇറങ്ങുന്നതിനും മുകളിൽ ആകാശത്തിൽ പോകുന്നതിനും കീഴിൽ ഭൂഗൎഭത്തിൽ പ്രവേശിക്കുന്നതിനും കുതിരകളൊ കാളകളൊ കൂടാതെ വണ്ടികളിൽ കൂടി ഭൂമിയിൽ സഞ്ചരിപ്പാനും കാററുകൾക്കു വിരോധമായി സമുദ്രത്തിൽ കപ്പലുകളെ ഓടിപ്പാനും ഉള്ള ദിവ്യോപായങ്ങളെയും ഉണ്ടാക്കിയിരിക്കുന്നു,,

പിന്നെ അക്കാലത്തെ പഠിത്തത്തിന്റെയും ഇക്കാലത്തെ പഠിത്തത്തിന്റെയും തമ്മിലുള്ള താരതമ്യത്തെ കാണിക്കുന്നതിനായിട്ടു അയാൾ ഒരു കഥ പറഞ്ഞിട്ടുള്ളതു എന്തെന്നാൽ പണ്ടത്തെ സമ്പ്രദായത്തിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളതിൽ ഒരാളും ഇപ്പോഴത്തെ സമ്പ്രദായത്തിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളതിൽ ഒരാളും ഒന്നിച്ചു ദേശസഞ്ചാരത്തിനായി പോകുന്നതിനു നിശ്ചയിച്ചു പുറപ്പെട്ടു പോകുമ്പോൾ വസൂരി കലശലായിട്ടു തുടങ്ങിയിരിക്കുന്ന ഒരു ഗ്രാമത്തിൽ ചെന്നെത്തി.

അവിടെയുള്ള ഗ്രഹങ്ങൾ ഒക്കെയും അടച്ചു രോഗികളെ ഒക്കെയും കൂട്ടി ഇട്ടുംകൊണ്ട് അവരുടെ മാതാപിതാക്കന്മാർ അവരുടെ കണ്ണുകളുടെ നാശത്തെ കാത്തു വളരെ ദുഃഖിതന്മാരായിരിക്കുന്നതിനെ കണ്ടു. പ്രാചീനശാസ്ത്രി വസൂരികയിൽ എന്താണത്ര വൈഷമ്യമായിട്ടുള്ളതെന്നും ഈ സംസാരത്തിൽ രോഗം ദാരിദ്ര്യം മരണം ബന്ധുനാശം ഇവയെ അനിഷ്ടതേന വിചാരിപ്പാനില്ലെന്നും മറ്റും അദ്വൈത വിഷയങ്ങളെ അവരോടു പറയുന്നു. നവീനശാസ്ത്രി ഉടനെ വസൂരി കീറി വെപ്പാനുള്ള ശസ്ത്രം എടുത്തു എല്ലാവൎക്കും വസൂരി കീറി വക്കുന്നു. പിന്നെയും അവർ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു കപ്പൽ കച്ചവടക്കാരൻ തന്റെ കപ്പൽ ഉടഞ്ഞു സമുദ്രത്തിൽ മുങ്ങിപ്പോകയാൽ തനിക്കു അസംഖ്യമായിരിക്കുന്ന ദ്രവ്യനഷ്ടം വന്ന നിമിത്തം തൽക്ഷണംകൊണ്ട് ഒരു യാചകനായിത്തീൎന്നുപോയല്ലൊ എന്നിങ്ങനെ വിഷാദിച്ചുംകൊണ്ടിരിക്കുന്നതിനെ കണ്ടു പ്രാചീനശാസ്ത്രി അവന്റെ അടുക്കൽ ചെന്നു അവനോടു തന്റെ തന്നെ നശ്വരനായിരിക്കെ ദ്രവ്യം നശിച്ചുപോയതിൽ വച്ചു അത്ര വിഷാദിപ്പാനില്ലെന്നു അനേകം വേദാന്തശ്ലോകങ്ങളെ ചൊല്ലി ഉദാഹരിക്കുന്നു. നവീനശാസ്ത്രി ഉടനെ സമുദ്രത്തിന്റെ അടിയിൽ പോകുവാനുള്ള ഒരു യന്ത്രത്തെ ഉണ്ടാക്കി അതിൽകൂടി സമുദ്രത്തിന്റെ അടിയിൽ ചെന്നു ഉടഞ്ഞ കപ്പലിനകത്തു വിലയേറിയ പദാൎത്ഥങ്ങളെ എടുത്തു കരക്കു കൊണ്ടുവന്നു കൊടുക്കുന്നു. പ്രാചീന ശാസ്ത്രത്തിനും നവീനശാസ്ത്രത്തിനും ഇതാകുന്നു ഭേദം.

വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം ദ്രവ്യസമ്പാദനത്തെക്കാൾ അധികമായി ഒന്നും ഇല്ലെന്നും ആയതുകൊണ്ടു ഐശ്വൎയ്യവാന്മാരായിട്ടുള്ള ആളുകൾക്കു വിദ്യാഭ്യാസം അത്ര കൂടിയേ തീരു എന്നില്ലാ എന്നും പ്രായേണ ജനങ്ങൾ വിചാരിക്കുന്നതു വലിയ തെറ്റാകുന്നു. ഇതിനു നേരെ വിപരീതമായിട്ട് ഐശ്വൎയ്യവാന്മാരായിട്ടുള്ള ആളുകൾക്കു ദരിദ്രന്മാരായിരിക്കുന്ന ആളുകൾക്കുള്ളതിനെക്കാൾ ഗൌരവമുള്ള ലൌകികകാൎയ്യങ്ങളെ നടത്തുന്നതിനു ശക്തി ഉണ്ടാകുന്നതിനു വേണ്ടി അവൎക്കു നല്ലവണ്ണം വിദ്യ അഭ്യസിച്ചിരിക്കേണ്ടുന്നത് ആവശ്യകമായിട്ടുള്ളതാകുന്നു.

വിദ്യാഭ്യാസത്തിന്റെ സ്വഭാവം ഇന്നപ്രകാരമാണെന്ന ഇതിന്റെ മുമ്പിൽ പറഞ്ഞിട്ടുള്ളതാകകൊണ്ടു മനുഷ്യർ എല്ലാവൎക്കും ആയത് അവശ്യകൎത്തവ്യമാണെന്ന സ്പഷ്ടമാകുന്നുവല്ലൊ. തങ്ങളുടെ കുഞ്ഞുങ്ങളെ വിദ്യ അഭ്യസിപ്പിക്കാതെ ഉള്ള ആളുകൾ ആ കുഞ്ഞുങ്ങളെ പട്ടികളെയൊ പൂച്ചകളെയൊ മറ്റുള്ള ജന്തുക്കളെയൊ വളൎത്തുന്നതുപോലെ വളൎത്തുക ആകുന്നു. വിദ്യാഭ്യാസം ഇല്ലാതെ ഉള്ള കുഞ്ഞുങ്ങൾ സമ്പന്നന്മാരായിരുന്നാലും ദരിദ്രന്മാരായിരുന്നാലും അവരിൽ പത്തിലൊന്നു വീതം അവരുടെ മാതാപിതാക്കന്മാൎക്കും സ്വജനങ്ങൾക്കും അപമാനകാരികളായി തീരും. ആയതുകൊണ്ടു വിദ്യാഭ്യാസത്തെക്കുറിച്ചു പൂൎണ്ണമായ സ്വരൂപജ്ഞാനം ഉള്ളവർ പഠിത്തം മാത്രമല്ലാതെ പഠിത്തത്തിന്റെ മറ്റു യാതൊരു ഉദ്ദേശ്യവും ഉണ്ടായിരിപ്പാൻ ഇല്ലെന്നുള്ളതിനെ അനുവദിക്കുന്നെങ്കിൽ തന്നെയെ സമഗ്രമായ പഠിത്തം ജനങ്ങൾക്ക് ഉണ്ടാകും. ജനങ്ങളുടെ സൌഖ്യവും ക്ഷേമവും അവരുടെ കൂട്ടത്തിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരെ ന്യൂനാധികഭാവത്തെ അനുസരിച്ചിരിക്കും. പ്രഭുക്കന്മാർ മാത്രം വിദ്യാഭ്യാസം ഉള്ളവരായിരുന്നാൽ പോരാ പ്രജകളും അപ്രകാരം തന്നെ ഇരിക്കണം. അല്ലാതെ ആയാൽ പ്രഭുക്കന്മാരുടെ പ്രയത്നം എത്രതന്നെ ആലോചനാപൂൎവകവും ഗുണകരവും ആയിരുന്നാലും പ്രജകൾക്കു കുശലപ്രയോജകമായിത്തീരുന്നതല്ലാ. ഇതിന്റെ വിപരീതമായിട്ടു പ്രജകൾ വിദ്യാഭ്യാസം ഉള്ളവരും പ്രഭുക്കന്മാർ ആയത് ഇല്ലാത്തവരും ആയിരുന്നാൽ പ്രജകളുടെ പരിഷ്കാരം രാജ്യഭാരത്തിന്റെ ന്യൂനതകളെ നിവൃത്തിപ്പിക്കുന്നതിന്നു ശക്തമായിത്തീരുന്നതാകുന്നു. ആയതുകൊണ്ടു സൎവ്വഥാ പ്രജകൾക്ക് വിദ്യാഭ്യാസം ഉണ്ടെങ്കിൽ തന്നെ രാജ്യത്തിൽ ക്ഷേമാഭിവൃദ്ധി ഉണ്ടാകും.

ഇതിന് ദൃഷ്ടാന്തം ഇവിടെ തന്നെ ഉണ്ട് ഇവിടെ വസൂരി കീറി വെക്കുന്നതിന്റെ പ്രയോജനം പ്രജകൾക്ക് എല്ലാവൎക്കും ഉണ്ടായിരിക്കണമെന്ന് നിശ്ചയിച്ച് ആദ്യം ആരംഭിച്ചപ്പോൾ പ്രജകൾ സൎക്കാരിനെക്കുറിച്ച് ദുരുദ്ദേശത്തെ ഭാവിക്കാനുള്ളതു ചെയ്യാതെ സൎക്കാരിലെ ഉദ്യമത്തിന്റെ വിരോധികളായിട്ടു തുടങ്ങി. ഇപ്പോഴും ഈ അത്യന്തം സാരമുള്ള ചികിത്സയെക്കുറിച്ച് അനേകം ദിക്കുകളിൽ വിരോധം കാണിച്ചു വരുന്നു. ജനങ്ങൾ ഈ വസൂരി വസ്തുവിന്റെ സ്വ

രൂപത്തേയും അതിനാലുണ്ടാകുന്ന ഗുണത്തെയും നല്ലതിന്മണ്ണം അറിഞ്ഞിരുന്നാൽ ഇങ്ങനെ സംഭവിക്കുമൊ? ഇപ്പോൾ ജനങ്ങൾക്കു ക്ഷേമൈശ്വര്യം ഉണ്ടാകണം എന്നുള്ള ഉദ്ദേശ്യത്തോടുകൂടി രാജ്യത്തുള്ള പ്രദേശങ്ങൾ മിക്കെയും വൃത്തിയായിട്ടു സൂക്ഷിക്കണമെന്നു സർക്കാരിൽ നിന്നു വളരെ താല്പൎയ്യപ്പെട്ടു വരുന്നു. വിദ്യാഭ്യാസം ചെയ്തിട്ടില്ലാത്ത ആളുകൾക്കു വായു എന്നു വെച്ചാൽ എന്താണെന്നും ആയതു ഇതരപദാൎത്ഥങ്ങളാൽ ദോഷപ്പെടുമെന്നും അപ്പോൾ അതു ഹേതുവായി രോഗങ്ങൾ ഉണ്ടാകുമെന്നും മറ്റും അറിവാൻ പാടില്ലാത്തതുകൊണ്ടു ഇപ്പോൾ വന്നുകൂടിയ ഫലം ജനങ്ങൾ സർക്കാരിലെ പ്രവൃത്തിയിൽ സഹകരിക്കുന്നില്ലെന്നു മാത്രം അല്ല അതിനെ വിരോധിക്കയും ചെയ്യുന്നു.

ജനങ്ങൾക്കു വിദ്യാഭ്യാസം ആവശ്യപ്പെട്ടിരിക്കുന്നതു അവൎക്കു ഗുണം ഇന്നതാണെന്നു അറിഞ്ഞു അതിനെ സ്വീകരിക്കാൻ തക്കവണ്ണം അറിവുണ്ടാകുവാൻ മാത്രമായിട്ടല്ല; കിന്തു തങ്ങളുടെ ദോഷങ്ങളിൽനിന്നു നിവൃത്തിപ്പിച്ചു കൊള്ളുവാനും ആകുന്നു. രാജ്യത്തിനു ക്ഷേമാവഹമായിട്ടു സർക്കാരിൽ നിന്നും ഒരു കാൎയ്യം ഏൎപ്പെടുത്തുമ്പോൾ ആയതു തങ്ങൾക്കു ഗുണത്തിനായി കൊണ്ടാണു എന്നു വിദ്യാഭ്യാസം ഇല്ലാതെ ഉള്ള ജനങ്ങൾക്കു അറിയുന്നതിനു കഴികയില്ല. അവർ കൃത്രിമക്കാരും ദുഷ്ടന്മാരും ആയ സർക്കാർ ശേവുകക്കാരാൽ എളുപ്പത്തിൽ ഉപദ്രവിക്കപ്പെടും. ഇവിടെ ഉള്ള ജനങ്ങൾ ഇതിനു ദൃഷ്ടാന്തീഭവിക്കുന്നു. അവൎക്കു യാതൊരു പ്രകാരത്തെയും സംബന്ധം ഇല്ലാതെ ഉള്ള ഒരു മനുഷ്യശവം തങ്ങളുടെ പുരയിടത്തിൽ കിടക്കുകയൊ അല്ലെങ്കിൽ ആരെങ്കിലും അവരുടെ വക പുരയിടത്തിലുള്ള വൃക്ഷത്തിൽ നിന്നു വീണിട്ടൊ കിണറ്റിൽ വീണിട്ടൊ മറ്റൊ അപായം വന്നുപോകയൊ ചെയ്താൽ അവർ വലുതായിരിക്കുന്ന കാൎയ്യത്തിൽ ഉൾപ്പെട്ടു പോയല്ലൊ എന്നു വിചാരിച്ചുകൊണ്ടു ആ സ്വയം ആരോപിതമായ ആപത്തിൽ നിന്നു നിവൃത്തിക്കുന്നതിനു വേണ്ടി വളരെ ചിലവുകൾ ചെയ്യുന്നു.

ഇതുകൂടാതെ കുറ്റക്കാൎക്കു ന്യായംപോലെ ഉള്ള ശിക്ഷ കൊടുക്കുന്നതിലും മറ്റും ജനങ്ങൾ വിരോധികളായി ഭവിച്ചാൽ ജനസമു

ഷയത്തിനു സംഭവിക്കുന്ന അനൎത്ഥങ്ങളും ഇത്രമാത്രം എന്നു വിദ്യാഭ്യാസം ഇല്ലാത്ത ജനങ്ങൾക്കു അറിവാൻ പാടില്ല. വിദ്യാഭ്യാസം ഇല്ലാത്ത ഒരു സാക്ഷിക്കാരൻ ഒരുത്തൻ ഒരു കാൎയ്യം ചെയ്യുന്നതിനെ പ്രത്യക്ഷമായി കണ്ടിട്ടുണ്ടെങ്കിലും ന്യായസ്ഥലത്തു ഹാജരാകാതെ ഇരിക്കുന്നതിനു ശ്രമിക്കും. ഒരു സമയം ഹാജരായാൽ നിൎബ്ബന്ധമായി പരമാൎത്ഥമല്ലാത്ത സാക്ഷ്യം ചെയ്യുന്നതിനു കൂടെ മടിക്കുന്നില്ല. സത്യത്തിന്റെ ഗൌരവത്തെ വേണ്ടുംപ്രകാരം ജനങ്ങളെ മനസ്സിലാക്കിയെങ്കിൽ തന്നെയും അവൎക്കു ന്യായകാൎയ്യങ്ങളിൽ മനഃപൂൎവ്വമായി സഹായം ചെയ്യുന്നതിനു താല്പൎയ്യമുണ്ടാകും. അങ്ങിനെ മനസ്സിലാക്കുന്നതു ക്രമമായ വിദ്യാഭ്യാസംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും അസാദ്ധ്യം തന്നെ.

വിദ്യാഭ്യാസം ബുദ്ധിശക്തിയേയും സന്മാൎഗ്ഗപ്രവൃത്തിയേയും ഉദ്ദീപിപ്പിക്കുന്നതായി രണ്ടു വിധത്തിലുള്ള ഗുണങ്ങൾ പറയപ്പെട്ടിട്ടുണ്ടല്ലൊ. അതിന്റെ താല്പൎയ്യം എന്തെന്നാൽ ക്രമമായ വിദ്യാഭ്യാസത്താൽ ഒരുത്തൻ സമൎത്ഥനായും സൽഗുണവാനായും തീരുന്നു. സൽഗുണരഹിതമായുള്ള സാമൎത്ഥ്യം ദുഃഖഹേതുവാകുന്നു എന്നു നല്ലതിന്നും ഗ്രഹിച്ചിരിപ്പാനുള്ളതാകുന്നു. സൽഗുണത്തിനു മാത്രമെ സാമൎത്ഥ്യത്തെ നേരെമാൎഗ്ഗത്തിൽ ആക്കിത്തീൎപ്പാൻ കഴികയുള്ളു. നല്ലവണ്ണം വിദ്യ അഭ്യസിച്ചിട്ടുള്ളവരിലും വഷളന്മാരായിട്ടുള്ള ആളുകൾ ഉണ്ടെന്നുള്ളതു ശരിയാകുന്നു. എന്നാൽ ആയതു വിദ്യാഭ്യാസത്തിന്റെ ദോഷമാകുന്നു എന്നു പറവാൻ പാടില്ല. വിദ്യാഭ്യാസം ഒരുത്തനെ ഗുണവാനാക്കി ചെയ്യുന്നില്ലെങ്കിൽ അതു ആ വിദ്യാഭ്യാസത്തിന്റെ ന്യൂനതകൊണ്ടൊ അല്ലെങ്കിൽ അതു യഥാകാലമായി ചെയ്യായ്കയാലൊ അല്ലെങ്കിൽ മറ്റേതെങ്കിലും കാരണങ്ങളാലൊ ആയിരിക്കുന്നു. ഒരുത്തൻ ഒരു നിലത്തു കൃഷി ചെയ്തു വിത്തു വിതച്ചതിന്റെ ശേഷം വിളവില്ലാതെ ആയിപ്പോയാൽ ആയതു കൃഷിയുടെ ദോഷം കൊണ്ടാകുന്നു എന്നു പറവാൻ പാടുണ്ടൊ. ഒരു നാളും ഇല്ല.

ഒരുത്തൻ ഏതു വേലയിൽ ഏൎപ്പെട്ടിരുന്നാലും അവനു സാധാരണമായിട്ടുള്ള വിദ്യാഭ്യാസം ഉണ്ടായിരിക്കേണം. സാധാരണമായിട്ടുള്ള വിദ്യാഭ്യാസത്തെ വിശേഷവിദ്യാഭ്യാസത്തിനുള്ള അടിസ്ഥാനമാ

യത്തോടു ഉപമിയ്ക്കാം. സാധാരണമായുള്ള അറിവിനെ ജനിപ്പിക്കുന്ന എല്ലാ വിഷയങ്ങളും സംഗ്രഹീതങ്ങളായിരിക്കേണ്ടതാകുന്നു. ഈ രാജ്യത്തിൽ അനേകം ആളുകൾ സാധാരണമായി കണക്കുകളെ ചെയ്യുന്നതിനൊ സ്വഭാഷയിൽ അബദ്ധം കൂടാതെ വാചകങ്ങളെ എഴുതുന്നതിനൊ ശക്തി ഇല്ലാതെ വ്യാകരണം, തക്കം മുതലായ ശാസ്ത്രങ്ങളെ അഭ്യസിപ്പാൻ തുടങ്ങുന്നു. ഇതു ഒരു തെറ്റുതന്നെ ആകുന്നു. ബുദ്ധിക്കു ഗ്രഹണശക്തിയും ആലോചനാശക്തിയും കല്പനാശക്തിയും ഉണ്ടാകുന്നതിനു സാധാരണമായുള്ള വിദ്യാഭ്യാസം എത്രയും ആവശ്യകമാകുന്നു. സാധാരണമായുള്ള വിദ്യാഭ്യാസംകൊണ്ട് സമ്പാദിച്ചിട്ടുള്ള ജ്ഞാനം സ്വാധീനമായിരിപ്പാൻ തക്കവണ്ണം ഹൃദയത്തിൽ ദൃഢമാക്കി വെപ്പാനുള്ളതാകുന്നു.

ഇപ്രകാരം പറഞ്ഞതുകൊണ്ട് വിദ്യാഭ്യാസം സർവ്വസാരമായിട്ടുള്ളതാണെന്നും ആ രാജ്യത്തെ ജനസമുദായത്തിന് അഭിവൃദ്ധിക്കും ഐശ്വര്യത്തിനും ആവശ്യകാരണമായിട്ടുള്ളതാണെന്നും മനസ്സിൽ ധരിച്ചിരിപ്പാനുള്ളതാകുന്നു. ജനങ്ങൾക്ക് വിദ്യാഭ്യാസം ഇല്ലെന്നുവരികിൽ ഒരു പരിഷ്കാരത്തിനും സ്ഥിരമായ പ്രചാരം ഉണ്ടാവാൻ കഴിയുന്നതല്ല. രാജ്യഭാരകാര്യങ്ങൾ നടത്തുന്നതിന് സർക്കാരിൽ നിന്നും വിദ്വാന്മാരായ ഉദ്യോഗസ്ഥന്മാരെ മറുരാജ്യത്തിൽനിന്നും വരുത്തി രാജ്യത്തിൽ പരിഷ്കാരങ്ങൾ കുറെ ഒക്കെയും ചെയ്യാം. എന്നാൽ രാജ്യത്തുള്ള ജനസമുദായം വിദ്യാഭ്യാസവും ജ്ഞാനവും ഇല്ലാത്തവരായിരുന്നാൽ അവിടെ ചെയ്യുന്ന പരിഷ്കാരങ്ങളുടെ ഫലങ്ങൾ ഒക്കെയും ക്ഷണേന അസ്തമിച്ചു രാജ്യം അപരിഷ്കൃതയായ പൂർവ്വസ്ഥിതിയെ പ്രാപിക്കുവാൻ ഇടവരുന്നതാകുന്നു.

ഇപ്പോൾ പരിഷ്കാരമുള്ള സകല രാജ്യങ്ങളിലും വിദ്യാഭ്യാസത്തിന്റെ ഗൌരവമറിഞ്ഞ് സകല ജനങ്ങൾക്കും വിദ്യാഭ്യാസത്തിന്റെ പ്രയോജനങ്ങൾ സിദ്ധിക്കാനുള്ള വഴികളെ ഏർപ്പെടുത്തുന്നതിൽ അതാതു ഗവർമെണ്ടിൽ നിന്നും മുഖ്യമായി ശ്രദ്ധിച്ചുവരുന്നു. ഇംഗ്ലണ്ട്, ഫ്രാൻസ്, ജർമ്മനി, അമേരിക്കാ ഈ രാജ്യങ്ങളിൽ ഒക്കെയും പ്രസിദ്ധങ്ങളായ വിദ്യാശാലകൾ ഉണ്ട്. പ്രുഷ്യാരാജ്യത്തിൽ വിദ്യാഭ്യാസം നിർബ്ബന്ധിക്കപ്പെട്ടിരിക്കുന്നു. അവിടെയുള്ള കുട്ടികൾ

എത്രതന്നെ ദരിദ്രന്മാരായിരുന്നാലും അവരുടെ കുഞ്ഞുങ്ങളെ വിദ്യാഭ്യാസം ചെയ്യിക്കാതെ ഇരുന്നാൽ കഠിനമായുള്ള ശിക്ഷക്ക് പാത്രമായി തീരുന്നതാകുന്നു. ഒരു രാജ്യത്തിൽ നിന്നും ആ രാജ്യത്തുള്ള പ്രജകൾ വിദ്യാഭ്യാസം ചെയ്യേണ്ടുന്നതിനു നിർബ്ബന്ധിക്കുന്നത് രാജ്യതന്ത്രത്തിൽ ഉൾപ്പെട്ടതല്ലെന്ന് ചിലർ വിചാരിക്കുമായിരിക്കും. ഈ വിഷയത്തിൽ ഒരു ബുദ്ധിമാനായ വിദ്വാൻ എഴുതീട്ടുള്ളതിനെ ഇവിടെ എഴുതുന്നു. ഈ ലോകത്തിൽ സകല മനുഷ്യരും ബാല്യത്തിൽ തന്നെ അവശ്യം ഗ്രഹിച്ചിരിപ്പാനുള്ളവയായും മേൽ ജ്ഞാനസാധകങ്ങളായും ഉള്ള ചില പ്രമേയങ്ങൾ ഉണ്ട്. ബാലന്മാരുടെ മാതാപിതാക്കന്മാരൊ മറ്റു അവരുടെ ക്ഷേമത്തെ ചെയ്യേണ്ടുന്ന ആളുകളോ മേൽപറഞ്ഞ പ്രകാരമുള്ള പ്രമേയങ്ങളെ അവർക്ക് മനസ്സിലാക്കികൊടുക്കുന്നതിനു ശക്തി ഉണ്ടായിരിക്കയും അപ്രകാരം ചെയ്യാതെ ഇരുന്നാൽ അവർ ആ ബാലന്മാർക്ക് വേണ്ടിയും സാധാരണമായി ജനസമൂഹത്തിനു വേണ്ടിയുംതങ്ങൾ അവശ്യം ചെയ്യേണ്ടുന്ന ഒരു വേലയെ ചെയ്യാതെഇരിക്കുന്നു. ആയതുകൊണ്ടു മാതാപിതാക്കന്മാരെ ബാലന്മാർക്ക് ആദ്യം മേൽപറയപ്പെട്ട പ്രകാരമുള്ള പ്രമേയങ്ങളെ മനസ്സിലാക്കി കൊടുക്കുന്നതിനെക്കുറിച്ച ഗവർമ്മെണ്ടിൽ നിന്നും നിർബ്ബന്ധം ചെയ്യുന്നതു അവശ്യകർത്തവ്യമായ ഒരു വേല തന്നെ ആകുന്നു.

## ബാലപരിചാരണം

ജനങ്ങൾക്ക് ബാല്യത്തിൽ ഉണ്ടാകുന്ന ശീലങ്ങൾ എന്നും മനസ്സിൽ സ്ഥിരമായിരിക്കുന്നതിനാൽ ബാലപരിചാരണത്തിൽ മാതാപിതാക്കന്മാര് എത്രയും ശ്രദ്ധയെ ചെയ്യാനുള്ളതാകുന്നു. ഒന്നാമത് ചെയ്യേണ്ടുന്നത് അവരുടെ ശുശ്രൂഷക്ക ആകുന്ന ആളുകളെ തന്റെ പുത്രന്മാർക്ക് മേൽ ഉണ്ടാകേണ്ടുന്ന സ്വഭാവങ്ങൾക്ക് ദൃഷ്ടാന്തീഭാവത്തിനു യോഗ്യന്മാരായിരിക്കുന്ന ശീലങ്ങളുള്ളവരായിട്ട നോക്കി എടുത്ത് ആക്കുക ആകുന്നു. ബാലന്മാരുടെ ഹൃദയത്തിൽ ഓരോ ജ്ഞാനങ്ങൾ ഉദിക്കുന്നത് വാക്കുകൊണ്ടും മറ്റുള്ളവരുടെ പ്രവൃത്തികളെ കണ്ടിട്ടുണ്ടാകുന്ന പരിചയം കൊണ്ടെന്നല്ലാ. അതുകൊണ്ട് അവർ കണ്ട് പരിചയിക്കുന്ന പ്രവൃത്തികളുടെ ഗുണദോഷങ്ങളെ അനുസരിച്ചിരിക്കും അവർക്കുണ്ടാകുന്ന ജ്ഞാനങ്ങളുടെയും ഗുണദോഷങ്ങൾ

എന്നാൽ ബാല്യാനന്തരം ഉണ്ടാകുന്ന വിദ്യാഭ്യാസത്തിന്റെയും ശിക്ഷാപ്രകാരത്തിന്റെയും താരതമ്യത്താലും സഹവാസഭേദത്താലും കൂടി ആയിരിക്കാം ഒരേ തരക്കാർ പലേ പ്രകാരേണ യോഗ്യത മേലിൽ സംഭവിക്കുന്നത്. എങ്കിലും ബാല്യത്തിൽ പരിചയം കൊണ്ടുണ്ടാകുന്ന സ്വഭാവങ്ങൾ അനന്തരമായ പരിഷ്കാരത്തിനും അറിവിനും പ്രബലമായ ഒരു അടിസ്ഥാനമായിരിക്കുന്നു.

കുട്ടികളോടു ഒരു സമയത്തും പ്രകൃതിക്കു വൈഷമ്യം കാണിക്കാതെയും, സാവധാനതയോടും ശ്രദ്ധയോടും കൂടിയും, അവരോടും അവരുടെ മുമ്പിൽ വച്ച് മറ്റുള്ളവരോടും ചെയ്യുന്ന പ്രവൃത്തികളെ ദൃഷ്ടാന്തങ്ങളായി തന്നെ പ്രവൃത്തിച്ചുംകൊണ്ടും ഇരിക്കുന്നതിനാൽ നാം മേലിൽ അവർക്ക് അവശ്യങ്ങളായ ഗുണങ്ങൾക്കുള്ള വഴിയെ ചെയ്യുന്നു. പ്രത്യുത അവരോടു അകാരണമായും അനാവശ്യമായും കയർക്കുകയും ക്രൂരഭാവം ഭാവിക്കയും അവരെ അതിലാളനം ചെയ്യുകയും മറ്റും ചെയ്യുന്നതിനാൽ നാം മേലിൽ അവർക്ക് അനേകം ദുസ്സ്വഭാവങ്ങൾക്കുള്ള വഴിയെ ഉണ്ടാക്കുകയും അവരുടെ ഗുണത്തിനു വേണ്ടിട്ടുള്ള പ്രയത്നങ്ങൾക്ക് വൈഫല്യം വരുത്തുകയും ചെയ്യുന്നു.

കുട്ടികൾക്കു രോഗബാധകൾ ഉണ്ടാകാതെ ഇരിക്കുന്നതിനും ദേഹത്തിനു ബലം ഉണ്ടാകുന്നതിനും അവരുടെ ആഹാരവിഹാരങ്ങളിൽ എന്തെല്ലാം പ്രകാരം നിയമങ്ങൾ ചെയ്തു ശീലിപ്പിക്കേണ്ടതാകുന്നു എന്നുള്ളതിനെ ഇവിടെ പ്രസംഗിക്കുന്നില്ല. എന്നാൽ മേൽപറഞ്ഞ വിഷയങ്ങളിൽ മാതാപിതാക്കന്മാർ പ്രത്യേകം ശ്രദ്ധ ചെയ്യേണ്ടതാകുന്നു. എന്തെന്നാൽ ബാല്യത്തിൽ കുട്ടികൾക്ക് ആഹാരങ്ങളിൽ നിയമം ഇല്ലാതെയും മറ്റും ഇരിക്കുന്നതിനാൽ പിൽക്കാലത്തിൽ അസാദ്ധ്യങ്ങളായി ചില രോഗങ്ങൾ പിടിപെട്ടേക്കാം.

ഇപ്പോൾ ഇവിടെ മുഖ്യമായിട്ട് പറയുന്നതു കുട്ടികളുടെ മനസ്സിനും പ്രകൃതിക്കും വേണ്ടുന്ന ഗുണങ്ങളെ ഉണ്ടാക്കേണ്ടുന്നതിനുള്ള പ്രകാരത്തെ കുറിച്ചാകുന്നു. പ്രായേണ ഹിന്ദുക്കളിൽ ബാലന്മാർ മൂഢന്മാരും മര്യാദ ഇല്ലാത്തവരും അനേകം ഉപദ്രവങ്ങൾ ചെയ്യുന്നവരും ആയിരിക്കുന്നതിന്റെ കാരണം ഹിന്ദുക്കൾ കുട്ടികൾക്ക്

ഏകദേശം രണ്ടുമൂന്നവയസ്സാകുന്നതുവരെ നല്ല സ്വഭാവങ്ങൾ ശീലിപ്പിക്കുന്നതും മറ്റും പ്രയാസമാകുന്നു എന്നും അതിനാൽ അതുവരെ അവരുടെ പരിചരണത്തിൽ അധികമായി ശ്രദ്ധചെയ്യേണ്ടതല്ല എന്നും ഭ്രമിച്ചുവരുന്നതിനാലാകുന്നു. പരമാർത്ഥത്തിങ്കൽ ജനനത്തോടുകൂടിത്തന്നെ ഒരു ശിശുവിന്റെ ജ്ഞാനത്തിനുള്ള മാർഗ്ഗങ്ങളും ഉണ്ടായിരിക്കുന്നു. ആയതുകൊണ്ട് നാം ശിശുക്കൾക്ക് ബാല്യത്തിൽ അറിവില്ലല്ലോ എന്നുവിചാരിച്ചു അവർക്കു വേണ്ടുന്ന ജ്ഞാനങ്ങളേയും ബുദ്ധിയേയും ഉണ്ടാക്കുന്നതിനു പ്രയത്നപ്പെട്ടില്ലെങ്കിലും ഉത്സുകയായിരിക്കുന്ന ദൈവശക്തികൊണ്ടു അവരുടെ മനസ്സിൽ ദിവസംപ്രതി ക്രമേണ ബോധങ്ങളും സ്വഭാവഭേദങ്ങളും ഉല്പന്നങ്ങളായിക്കൊണ്ടിരിക്കും. ഒരു കുഞ്ഞിനു തന്റെ പിതാക്കന്മാരെ വ്യാവർത്തിച്ചു അറിയാറായിത്തുടങ്ങുമ്പോൾതന്നെ അതിനു പ്രഥമമായി ഉണ്ടായിരുന്ന ഒരു വ്യാമോഹം നശിച്ചിരിക്കുന്നു എന്നു നാം നിശ്ചയിക്കേണ്ടതാകുന്നു.

ശിശുക്കൾക്കു മനുഷ്യത്വം വിശേഷമുള്ളതിനാൽ അവർ വിശേഷജ്ഞാനത്തോടുകൂടിത്തന്നെ ജനിച്ചിരിക്കുന്നു എന്നു വിചാരിച്ചു നാം അവരോടുള്ള പ്രവൃത്തികളെ കേവലം ജഡങ്ങളെ ഉദ്ദേശിച്ചുള്ളതുപോലെ വിചാരിക്കാതെ ഇരിക്കേണ്ടതാകുന്നു. എന്തെന്നാൽ നാം ശിശുക്കളോടു സംസാരിക്കുന്നതിനെ അവർക്കു എപ്പോൾ മനസ്സിലായിത്തുടങ്ങുന്നു എന്നു നമുക്കു നിശ്ചയമില്ലല്ലോ. അതിനാൽ നാം അവരോടു സംസാരിക്കുന്നതും പ്രവൃത്തിക്കുന്നതും അവർക്കു മനസ്സിലാകുന്നു എന്നു നിശ്ചയം ഉണ്ടാകുമ്പോഴേ ശ്രദ്ധപ്പെടുത്തേണ്ടുന്നവയല്ലാത്തതു ഇരുന്നുകൊള്ളട്ടെ.

എന്തെങ്കിലും പദാർത്ഥങ്ങളെ കുട്ടികൾ ശ്രദ്ധയോടുകൂടി നോക്കുന്നതായിരുന്നാൽ അപ്പോൾ നാം അവരുടെ മനസ്സിനെ അതിൽനിന്നു വ്യാവർത്തിപ്പാൻ നോക്കരുതു. എന്തെന്നാൽ ഒരു പദാർത്ഥത്തിൽ ശ്രദ്ധവെച്ചു നോക്കുന്ന ശീലം അപ്പോൾ ഉണ്ടായാൽ അതു മേലിൽ അത്യന്തം പ്രയോജനമുള്ളതായിത്തീരും. കുഞ്ഞുങ്ങൾക്കു എന്തിനെക്കുറിച്ചെങ്കിലും ജിജ്ഞാസ ഉണ്ടായിരുന്നാൽ അതിനെ അനുസരിച്ചുള്ള പദാർത്ഥത്തെ എടുക്കുന്നതിനോ തൊട്ടുനോക്കുന്നതിനോ അവരെ സമ്മതിക്കണം.

ക്ക് പ്രിയമായ എന്തെങ്കിലും ലഘുപദാൎത്ഥം അവരുടെ കയ്യിൽ കൊടുത്താൽ മതി.

കുട്ടികളെക്കൊണ്ടു എന്തെങ്കിലും വിനോദങ്ങൾ ചെയ്യിപ്പിക്കണമെങ്കിൽ നാം തന്നെ അപ്രകാരം ചെയ്തു കാണിച്ചുകൊടുത്തിട്ടോ അല്ലെങ്കിൽ വേറെ എന്തെങ്കിലും അനുനയമാൎഗ്ഗമായിട്ടോ പറഞ്ഞു ചെയ്യിപ്പിക്കുന്നതാകുന്നു നല്ലത്. അല്ലാതെ ശാസനകൊണ്ടു അനുസരിപ്പിപ്പാൻ നോക്കുന്നതു നന്നല്ല. ചിലർ കുട്ടികളുടെ ശ്രദ്ധ മറ്റൊരു ഗോചരത്തിൽ ആയിരിക്കുമ്പോൾ അവിടെനിന്നും അതിനെ ഭേദിപ്പിച്ചു "ഇങ്ങോട്ടുനോക്കു, ഇവിടെവാ, ഇതെടുക്കു" എന്നിങ്ങിനെ ഓരോ നിയോഗങ്ങളെക്കൊണ്ടു അവരെ ശ്രമപ്പെടുത്തുന്നു. ഇങ്ങിനെ ചെയ്യുന്നതു നമ്മുടെ ശാസനക്കു ഗൌരവം ഇല്ലാതെ ആയിപ്പോകുന്നതിനു കാരണമായിത്തീരും.

ചിലപ്പോൾ കുട്ടികൾ ദേഹം തൂണിലോ ചുവരിലോ മറ്റോ മുട്ടിയിട്ടു കരയുമ്പോൾ നാം അവരുടെ കരച്ചിൽ മാറുന്നതിനായി ആ തൂണിലോ ചുവരിലോ ദേഷ്യഭാവത്തോടുകൂടി ചെന്നു അവൎക്കു വേദനയുണ്ടാക്കിയതിനു ഒരു പ്രതികാരം ചെയ്യുന്ന ഭാവത്തോടുകൂടെ അടിക്കയും കുത്തുകയും മറ്റും ചെയ്യുന്നു. ഇതു ഒട്ടും ശരിയായിട്ടുള്ളതല്ല. ഇതിനാൽ നാം ബാലന്മാൎക്കു മനസ്സിൽ വൈരനിൎയ്യാതനത്തിൽ ബുദ്ധിയെ ജനിപ്പിക്കുന്നു. ബാലന്മാൎക്കു ശാന്തശീലത്തെ ഉണ്ടാക്കുന്നതിനു വേണം നാം എപ്പോഴും ശ്രമിക്കേണ്ടതു്.

ബാലന്മാൎക്കു നാം പറയുന്നതിനെ പൂൎണ്ണമായി ഗ്രഹിക്കാറായതിൽപിന്നെ അവൎക്കു എന്തെങ്കിലും അല്പമായി ഉപദ്രവകരമായിരിക്കുന്ന കാൎയ്യത്തെ ചെയ്യുന്നതിന്നു സകാരണമായും നയമായും അവരോടു പറഞ്ഞിട്ടും കൂട്ടാക്കാതെ ആയതു ചെയ്വാൻ തുനിഞ്ഞാൽ അപ്പോൾ അവരെ നിഷേധിക്കാതെയിരിക്കുന്നതുകൊള്ളാം. എന്തെന്നാൽ കയ്യോ മറ്റോ കുറെ പൊള്ളുകയോ മുറിയുകയോ ചെയ്താൽ അനുഭവംകൊണ്ടുതന്നെ ആ ഉപദ്രവത്തിന്റെ ബോധം ഉണ്ടാകയും തന്നെത്താനെ അവൎക്കു അവരുടെ ക്ഷേമത്തെ അറിവാൻ കഴികയില്ലെന്നും ആയതുകൊണ്ടു മൂത്തവരുടെ വാക്കു കേട്ടു നടക്കണമെന്നും മനസ്സിലാകയും ചെയ്യും. എന്നാൽ ഇങ്ങനെ അവൎക്കു നമ്മുടെ

വാക്കിനെ കൂട്ടാക്കാതെ ഇരുന്നതിനാൽ എന്തെങ്കിലും ഒരു ഉപദ്രവം ഉണ്ടാകുമ്പോൾ നാം അത് കണക്കായിപ്പോയി എന്നു പറഞ്ഞു സന്തോഷം ഭാവിക്കരുത്. ഇങ്ങനെ വരുമെന്നു വിചാരിച്ച് അപ്രകാരം പ്രവൎത്തിക്കരുതെന്നു പറഞ്ഞ എന്റെ വാക്കു കേട്ടിരുന്നാൽ ഇങ്ങനെ വരികയില്ലായിരുന്നു. എന്നു സാവധാനമായി പറയണം.

മനഃപൂൎവ്വമായും നാം പറഞ്ഞിട്ടുള്ളതിനെ കൂട്ടാക്കാതെയും അല്ലാതെ ബാലന്മാർ അറിയാതെകണ്ട് കപ്പികളോ പിഞ്ഞാണങ്ങളോ മറ്റോ പൊട്ടിക്കുകയോ വല്ലതും ചെയ്താൽ അവരോടു ദേഷ്യപ്പെടരുത്, അവർ ചെയ്തുകൊണ്ടുള്ള ഹാനിയേയും അങ്ങനെ ഒരു പദാൎത്ഥം ഉണ്ടാക്കുന്നതിനുള്ള ശ്രമത്തെയും അവൎക്കു പറഞ്ഞു മനസ്സിലാക്കണം. അവരോടു ദേഷ്യപ്പെട്ടു ഇനി ഇങ്ങനെ ചെയ്കയില്ലെന്നു ഒരു വാക്കു വാങ്ങിക്കാൻ നോക്കരുത്. എന്തെന്നാൽ ആ വാക്കിനെ അവർ എപ്പോഴും അനുസരിക്കുന്നത് നിശ്ചയം ഇല്ല. അതുകൊണ്ടു അങ്ങനെ പറയിക്കുന്നതു അവൎക്കു സത്യത്തിലുള്ള പ്രതിപത്തിക്കു കുറവുണ്ടാകുന്നതിനു കാരണമായി തീരുന്നതാകുന്നു.

ബാലന്മാർ ചിലപ്പോൾ ഉത്സാഹമായി ഓടിനടക്കുകയും മറ്റും ചെയ്തു ദേഹത്തിൽ മാലിന്യം ഉള്ളവരായിരുന്നാൽ ഇത് എന്തൊരു കുത്തുപാണ്ട് ഞാൻ ഇതിനെ തൊടുകയില്ല എന്നും മറ്റും പറഞ്ഞു നിന്ദിക്കരുത്. ഇങ്ങനെ സ്വല്പങ്ങളായുള്ള ബാലചാപല്യങ്ങൾ അവൎക്കു പ്രായമാകുമ്പോൾ മാറുന്നതാകുന്നു. അവയെക്കുറിച്ച് അത്ര ഗൌരവം ഭാവിച്ച് നാം അവരെ ആക്ഷേപിക്കരുത്. ബാലന്മാർ നടക്കുമ്പോൾ വീഴുകയോ മറ്റോ ചെയ്താൽ നാം അധികമായി സംഭ്രമം കാണിക്കയും നിലവിളിക്കയും മറ്റും അരുത്. അതുകൊണ്ട് ഉപദ്രവത്തിനു ശാന്തി വരികയില്ലല്ലോ. പ്രത്യുത, ആ ബാലനു തനിക്കുള്ള വേദനയോടുകൂടി മറ്റൊരു ആളിന്റെ സംഭ്രമംകൂടി കാണുമ്പോൾ ഭയം അധികമായി തീരും. ആ ഉപദ്രവത്തെ കഴിയുന്നിടത്തോളം നിസ്സാരമായി ഭാവിക്കാൻ നോക്കണം. നാം അപ്രകാരം അവ്യഗ്രത ഭാവിക്കുന്നതിനാൽ തൽക്കാലം ആ ബാലനു തനിക്കുണ്ടായ ഉപദ്രവത്തെ കുറിച്ച് നിസ്സാരതാബുദ്ധിയും മേൽ ധൈൎയ്യശീലവും ഉണ്ടാകുന്നതാകുന്നു.

ഇവിടങ്ങളിൽ ആളുകൾ ബാലന്മാൎക്കു ഓരോന്നിനെക്കുറിച്ച് ആ

ത്ഥമില്ലാതെ ഭയം ഉണ്ടാക്കുന്നതിനു നോക്കുന്നു. ബാലന്മാരോടു പുള്ളു വരുന്നു വേഗം ഉറങ്ങണം എന്നും അവിടെ പോകരുതു് മറപ്പട്ടി ഉണ്ടു് എന്നും മറ്റും പറകയും ചില വിലക്ഷണശബ്ദങ്ങൾ ശബ്ദിക്കയും ചെയ്തു് ആദ്യം അവരുടെ മനസ്സിൽ കഠിനഭയം ഉണ്ടാക്കി അവരെക്കൊണ്ടു നാം പറയുന്നതു് കേൾപ്പിപ്പാൻ കഴിയും. എന്നാൽ അല്പദിവസംകൊണ്ടു് അവൎക്കു ഇവർ നമ്മെ വഞ്ചിക്കുക ആകുന്നു എന്നു മനസ്സിലാകും. ബാലന്മാരിൽ ഇങ്ങനെയുള്ള കപടപ്രവൃത്തികൾ നാം ചെയ്യരുതു്. അവരുടെ കയ്യിൽ കൊടുത്തുകൂടാ എന്നുള്ള എന്തെങ്കിലും പദാൎത്ഥത്തെ അവർ ചോദിക്കുമ്പോൾ, കാക്ക കൊണ്ടുപോയി, എന്നു പറഞ്ഞു ഒളിച്ചുവെക്കുന്നതും മറ്റും ഒട്ടും ശരിയല്ല. അതുകൊണ്ടു നാം അവൎക്കു കപടത്തെ അഭ്യസിപ്പിക്ക ആകുന്നു ചെയ്യുന്നതു്. സത്യമായിട്ടുള്ളതല്ലാതെ യാതൊന്നും കുട്ടികളോടു് പറയരുതു്. പ്രാപ്തിയായി അറിവുള്ള മനുഷ്യനോടു നാം എതു വിധമായി ഭാവിക്കുമോ അപ്രകാരം തന്നെ ഒരു ബാലനോടും ഭാവിക്കാനുള്ളതാണു്.

ബാലന്മാർ നമ്മോടു പറയുന്നതു് അസത്യമായിരുന്നാലും നാം അതിനെ സത്യമായി വിശ്വസിച്ചതായിട്ടുതന്നെ ഭാവിക്കണം. ഒരു പുസ്തകം കീറുകയോ മഷിക്കുപ്പി തട്ടിമറിക്കുകയോ മറ്റോ ചെയ്തിരിക്കുന്നതുകണ്ടു് ഇതു ആരാണു് ചെയ്തതു് എന്നു ചോദിക്കുന്ന സമയം ബാലൻ ഞാൻ അല്ല ഇതു് ചെയ്തതു് എന്നു പറഞ്ഞാൽ അതിനെ വിശ്വസിച്ചതായി ഭാവിച്ചേക്കണം. അല്ലാതെ നീ അല്ലയോ ഇതിടെയുള്ള ആളുകളെ വരുത്തി ചോദിക്കട്ടയോ പരമാൎത്ഥം പറക നീതന്നെ അല്ലയോ എന്നിങ്ങിനെ ചോദിക്കുന്നതിനാൽ അവർ കള്ളവും പറയും എന്നു് നാം വിചാരിക്കുന്നതായി നാം അവൎക്കു തോന്നിക്കുന്നു. അതു് ഒരുത്തു് അവർ സത്യമേ പറയൂ എന്നാണു് നമ്മുടെ ബോധം എന്നു് അവൎക്കു തോന്നിക്കണം. ഹിന്ദുക്കളിൽ പലരും ബാലന്മാൎക്കു സത്യശീലത്തെ ദൃഢീകരിക്കുന്നതിൽ ഉദാസീനരാകുന്നു എന്നുമാത്രമല്ലാ അവൎക്കു അസത്യശീലം ഉണ്ടാക്കിത്തീൎക്കുവാനും ചില പ്രവൃത്തികളുംകൂടി ചെയ്യുന്നു. ഈ വിഷയത്തിൽ ഏററവും ബുദ്ധിമാൻ ഒരു വലിയ ആൾ എഴുതിയിരിക്കുന്നതിനെത്തന്നെ ഇവിടെ എഴുതു

ന്നു.” ഇപ്പോൾ ഹിന്ദുദേശക്കാർ മിക്കവാറും അസത്യശീലന്മാരായിരിക്കുന്നതിന്റെ കാരണം മേൽപറഞ്ഞതുപോലെ ബാല്യത്തിലുള്ള നിയമം കുറഞ്ഞിരിക്കുന്നതുകൊണ്ടത്രെ ആകുന്നു. ഒരുത്തന്റെ കുഞ്ഞു അസത്യം പറയുന്നിടത്തോളം അതിന്റെ അച്ഛൻ അതിന്റെ സാമർത്ഥ്യത്തെ പ്രശംസിച്ചു അതിനെ ലാളിക്കുന്നതായി അസംഖ്യം സ്ഥലങ്ങളിൽ കാണുന്നുണ്ട്. അങ്ങിനെയുള്ള അച്ഛൻ അങ്ങിനെയുള്ള കുഞ്ഞു പ്രാപ്തിയായി അസത്യം പ്രവൃത്തിച്ചു തെളിവുണ്ടായി വിലങ്ങു ചുമന്നു വഴിപ്പണി എടുക്കുന്നതും ചില സമയം കാണുന്നു. ഇതു് അല്ലാതെയും അനേകം ആപത്തുകൾ സംഭവിക്കുന്നു. ബാല്യത്തിൽ ആ കുഞ്ഞിന്റെ കണ്ണിൽ ഒരു ഇററു കണ്ണുനീർ കാണാനുള്ള അസഹ്യതകൊണ്ടു അതിനെ അസ്ഥാനലാളനം ചെയ്തു ഒടുക്കം തന്റെ കണ്ണുകളിൽനിന്നു എത്രമാത്രം കണ്ണുനീർ ഒഴുകാൻ സംഗതിയാകുന്നു.

ബാലന്മാരെ ഒരിക്കലും അധികമായി സ്തുതിക്കരുത്. അവരുടെ ആകൃതിയെയും പ്രകൃതിയെയും വളർച്ചയെയും കുറിച്ചു അവർ കേൾക്കെ യാതൊന്നും പ്രശംസിക്കരുത്. ബാല്യംകൊണ്ടു നമുക്കു കൌതുകത്തെ ഉണ്ടാക്കുന്നു. അവരുടെ പ്രവൃത്തികളെക്കുറിച്ചു സ്തുതിപ്പാനുള്ളത് എന്താകുന്നു, സ്തുതിക്കുന്നു എങ്കിൽ വാസ്തവമായിട്ടു സ്തുത്യമായുള്ള പ്രവൃത്തിയെ വേണം. എങ്ങിനെ എന്നാൽ ഒരു ബാലൻ ക്ഷുധിതനായിട്ടു കരയുമ്പോൾ മറെറാരു ബാലൻ തന്റെ കയ്യിലുള്ള ഒരു പ്രിയമായ ഭോജ്യപദാർത്ഥത്തെ മനഃപൂർവ്വം ഭക്ഷിക്കുന്നതിനായി കൊടുത്താൽ അവന്റെ ഔദാര്യത്തെക്കുറിച്ചു പ്രശംസിക്കയും ഇങ്ങിനെ വേണം എപ്പോഴും പ്രവൃത്തിക്കുന്നതിന് എന്നു പറഞ്ഞുകൊടുക്കയും ചെയ്യേണ്ടതാകുന്നു.

ചിലപ്പോൾ ബാലന്മാർ തങ്ങൾ ചെയ്ത എന്തെങ്കിലും കാര്യത്തെക്കുറിച്ചു ആത്മപ്രശംസ ചെയ്യും. അതിനെ നാം കേൾക്കുന്നതിന്നു ശ്രദ്ധിക്കരുത്.

ബാലന്മാർക്കു ഈശ്വരനെക്കുറിച്ചു ഭക്തിയും കൃതജ്ഞതയും ഉണ്ടാകുന്നതിന്നു നാം ശ്രമിക്കണം. അവർക്കു എന്തെങ്കിലും രോഗം ഉണ്ടായിട്ടു മാറിയതിനെക്കുറിച്ചോ തന്റെ വളർച്ചയെ കുറിച്ചോ അല്ലെങ്കിൽ തങ്ങൾക്കു മുമ്പിൽ കഴിയാത്ത എന്തെങ്കിലും പ്രവൃത്തിയെ ചെയ്യാറായതിനെ കുറിച്ചോ അവർ പ്രസംഗിക്കുമ്പോൾ ഇതൊക്കെ

യും ഈശ്വരകാരുണ്യംകൊണ്ടാകുന്നു എന്നും ആ ഈശ്വരനെ എപ്പോഴും വന്ദിയ്ക്കണമെന്നും അവൎക്കു പറഞ്ഞുകൊടുക്കണം.

## രാജ്യഭാരം അല്ലെങ്കിൽ
## ഗവൎമ്മേൻറ്

ഗവൎമ്മേൻറ് എന്നുള്ള ശബ്ദത്തെ എല്ലാവരും സംഭാഷണത്തിലും ലേഖനങ്ങളിലും പ്രയോഗിക്കുന്നുണ്ട്. എങ്കിലും അതിന്റെ വാസ്തവമായിട്ടുള്ള അൎത്ഥം എന്താകുന്നു എന്നും, അതിനാൽ ജനങ്ങൾക്ക് എന്തു ഗുണം ഉണ്ടെന്നും അതു എല്ലാ രാജ്യങ്ങളിലും ഏകവിധമായി തന്നെയോ അതോ ബഹുവിധമായിട്ടോ ഇരിയ്ക്കുന്നു എന്നും ആയതു ആദ്യം എങ്ങിനെ ഉണ്ടായി എന്നും ആയതിന്റെ കൎത്തവ്യങ്ങൾ എന്തെല്ലാമെന്നും, അകൎത്തവ്യങ്ങൾ എന്തെല്ലാമെന്നും വിചാരിച്ചു ഇതുകളുടെ സ്വരൂപത്തെ നിശ്ചയിക്കാൻ ശ്രമിക്കുന്ന ആളുകൾ കുറച്ചേ ഉള്ളൂ. എന്നാൽ ജനങ്ങൾക്കു ഇഹലോകത്തിൽ ഉണ്ടാകുന്ന സകല സുഖങ്ങളും ഗവൎമ്മേൻറ് എന്നു ഒന്നുള്ളതു നിമിത്തമായിരിക്കുന്നതും, ഗവൎമ്മേൻറിന്റെ സ്വരൂപത്തിന്റെയും അതിന്റെ കൎത്തവ്യാകൎത്തവ്യങ്ങളുടേയും ജ്ഞാനത്താൽ അതിലുള്ള ദോഷങ്ങളെ നിവൎത്തിപ്പിയ്ക്കുകയും ഗുണങ്ങളെ വൎദ്ധിപ്പിയ്ക്കുകയും ചെയ്യാൻ കഴിയുന്നതുമാകകൊണ്ട് ഈ വിഷയത്തെ എല്ലാവരും എത്രയും താല്പൎയ്യത്തോടുകൂടി പഠിപ്പാനുള്ളതാകുന്നു. എന്നാൽ പ്രഥമം ഗവൎമ്മേൻറ് എന്നുള്ള ശബ്ദത്തിന്റെ അൎത്ഥത്തെ വിചാരിയ്ക്കാം. യൂറോപ്പു ഏഷ്യാ മുതലായ ഖണ്ഡങ്ങളിലുള്ള അനേകരാജ്യങ്ങൾ അതാതിന്റെ രാജാക്കന്മാരാൽ ഭരിക്കപ്പെട്ടുവരുന്നു. ആ രാജ്യങ്ങളിൽ ആരെങ്കിലും അക്രമം പ്രവൃത്തിച്ചാൽ അവനെ അവിടങ്ങളിലെ ഗവൎമ്മേൻറു ശിക്ഷിക്കും. രാജാവു ശിക്ഷിക്കും എന്നു ജനങ്ങൾ പറയും. എന്നാൽ പരിഷ്കൃതങ്ങളായിട്ടുള്ള രാജ്യങ്ങളിൽ അക്രമികളെ രാജാവു സ്വന്ത ങ്കൈകളെ വല്ലവരോടും കല്പിച്ചിട്ടാകട്ടെ ശിക്ഷിക്കുന്നില്ല. എങ്ങിനെ എന്നാൽ ഒരുത്തൻ കുല ചെയ്തതിനെ രാജാവു നിശ്ചയമായിട്ടു അറിഞ്ഞാൽ രാജാവു തന്നത്താനേയോ തന്റെ ഭൃത്യന്മാരെക്കൊണ്ടോ അവനു കുലപാതകശിക്ഷ കൊടുക്കുന്നതു നടപ്പില്ല.

അപ്രകാരം തന്നെ തന്റെ രാജ്യത്തിൽ [illegible]ലുള്ള ജന

ങ്ങൾ ക്രമമായി കരം കൊടുക്കാതെയിരുന്നാൽ രാജാവു തന്റെ ഭൃത്യന്മാരെ അയച്ച് ആ ജനങ്ങളുടെ അടുക്കൽനിന്നും കരം പിരിപ്പിക്കയും കരം കൂട്ടേണ്ടുന്ന ആവശ്യം ഉണ്ടായാൽ തന്റെ ഭൃത്യന്മാരെ അയച്ച് ജനങ്ങളോട് എല്ലാവരോടും കരം കൂട്ടിത്തരണം എന്നു പറയിക്കയും ചട്ടമുള്ളതാകുന്നില്ല. ഇതുപോലെ മറ്റും അനേകം ദൃഷ്ടാന്തങ്ങളെ ഊഹിക്കാവുന്നതാകുന്നു. എന്നാൽ ഇങ്ങനെ ഉള്ള കാൎയ്യങ്ങളെ ഒക്കെയും നടത്തുന്നത് രാജാവിനാൽ തന്നെ പ്രത്യേകം ഓരോ അധികാരങ്ങളോടുകൂടി നിയമിക്കപ്പെട്ടിരിക്കുന്ന ഉദ്യോഗസ്ഥന്മാരാകുന്നു. ഈ ഉദ്യോഗസ്ഥന്മാൎക്കുള്ള അധികാരങ്ങൾ രാജാവിനാൽ തന്നെ കൊടുക്കപ്പെട്ടവ ആകുന്നു എങ്കിലും ഇവർ മുഖാന്തരമല്ലാതെ രാജ്യകാൎയ്യങ്ങളെ നടത്തിക്കുന്നതിൽ അനേകവിധം പ്രയാസങ്ങൾ സംഭവിക്കാവുന്നതും ഇവർ മുഖേനയായി നടത്തിക്കുന്നതിൽ വളരെ സൌകൎയ്യം ഉണ്ടായിരിക്കുന്നതും ആകയാൽ രാജ്യകാൎയ്യങ്ങളുടെ നിൎവ്വാഹണത്തിൽ ഇവർ എത്രയും ആവശ്യകതയുള്ള സഹകാരികളാകുന്നു. അതുകൊണ്ടു ഗവൎമ്മെന്റ് എന്നു പറയപ്പെടുന്നത് രാജാവും രാജാവിനാൽ നിയമിക്കപ്പെട്ട ഉദ്യോഗസ്ഥന്മാരും കൂടീട്ടുള്ള ഒരു സമുദായമാകുന്നു. മനുഷ്യർ എല്ലാവരും വൈരാഗ്യാദി ഇല്ലാത്തവരും അന്യോന്യം ദ്വേഷോല്പാദികളായിരിക്കുന്ന മാനസിക ദോഷങ്ങളോടു കൂടാത്തവരും ആയിരുന്നു എങ്കിൽ യാതൊരു പ്രകാരത്തിലും ഉള്ള രാജ്യഭാരവും ആവശ്യകമായിരിക്കയില്ലായിരുന്നു. എന്നാൽ മനുഷ്യൎക്കു ഈ വക ദോഷ സ്വഭാവങ്ങൾ സിദ്ധമായിട്ട് ഉണ്ടായിരിക്കകൊണ്ട് ഒരു ജനസമുദായത്തിന് എന്തെങ്കിലും പ്രകാരമായിട്ടുള്ള ഒരു രാജ്യഭാരം അത്യന്താവശ്യകമാകുന്നു. അതിനു പ്രബലന്മാർ ദുൎബ്ബലന്മാരെ ഉപദ്രവിക്കാതെ ഇരിക്കുന്നതിനും ന്യായങ്ങളെ സ്ഥിരീകരിക്കുന്നതിനും ദൌഷ്ട്യങ്ങൾക്ക് അമർച്ച ചെയ്യുന്നതിനും ഉള്ള ശക്തി ഉണ്ടായിരിക്കണം. നല്ലതെങ്കിലും ചീത്ത എങ്കിലും ഒരു രാജ്യഭാരം സൎവ്വദാ ജനസമുദായത്തിൽ ആവശ്യകം തന്നെ. എല്ലാ ജനസമുദായത്തിലും ചിലർ അന്യന്മാരുടെ മേലധികാരം ഭരിക്കുന്നതിനും അവരെക്കൊണ്ടു തന്റെ സൌഖ്യങ്ങളെ സാധിക്കുന്നതിനും ചിലർ അന്യന്മാൎക്കു അധീനന്മാരായിരിക്കുന്നതിനും ആ സ്ഥിതിയിൽ തന്റെ വൃത്തി കഴിക്കുന്നതിനും മനഃപ്രവൃത്തി ഉള്ളവരായിരിക്കും.

അങ്ങനെ അധികാരം ലഭിക്കുന്നതിന് ആഗ്രഹമുള്ളവരിൽ ചിലർ അവരുടെ ഉദ്ദേശ്യത്തെ സാധിക്കത്തക്കവണ്ണം ബുദ്ധിശക്തി ഉള്ളവരും ചിലർ ആ പ്രകാരം ബുദ്ധിശക്തി ഇല്ലാത്തവരും ആയിരിക്കും. ചിലർ തന്റെ ബലംകൊണ്ടുതന്നെ തന്റെ അധികാരത്തെ സ്ഥിരപ്പെടുത്തുന്നതിനു നോക്കുന്നവരും ചിലർ താൻ അവരെക്കാൾ അവൎക്ക് ക്ഷേമത്തെ വരുത്തി കൊടുക്കുന്നതിനു കഴിയുന്ന ആളാകുന്നു എന്ന് അന്യന്മാൎക്ക് ബോധപ്പെടുത്തി തന്നിട്ട് അവരിൽ ആധിപത്യം സമ്പാദിക്കുന്നതിനു നോക്കുന്നവരും ഉണ്ട്. ഈ പ്രകാരം ചിലൎക്ക് അന്യന്മാരിൽ ആധിപത്യം ഉണ്ടാകണമെന്നും ചിലൎക്ക് അങ്ങനെ പ്രവൃത്തിക്കുന്നവരുമായി വിഗ്രഹിക്കണമെന്നും ചിലൎക്ക് അവരുടെ പ്രവൃത്തിയെ അനുസരിക്കണമെന്നും മനഃപ്രവൃത്തി ഉണ്ടാകുന്നതു സ്വാഭാവികമാകുന്നു. എന്നാൽ ഇങ്ങനെ ആധിപത്യം സമ്പാദിക്കണം എന്നുള്ള ആഗ്രഹത്തെ പരോപകാരബുദ്ധിയോടുകൂടി പ്രവൃത്തിച്ചാൽ അതിനെ അനേകജനങ്ങൾക്കു ക്ഷേമപ്രയോജകമാക്കി ചെയ്യാം.

ഭൂമിയിൽ ആദ്യം ജനങ്ങളുടെ സ്ഥിതി ഏതുവിധമായിരുന്നു എന്നുള്ളതിനെ ഇപ്പോൾ പരിഷ്കാരം ഇല്ലാത്ത ചില ദേശങ്ങളിൽ ഉള്ള ജനങ്ങളുടെ കാലക്ഷേപക്രമത്തെ അറിഞ്ഞും യുക്തികളെക്കൊണ്ടും വിദ്വാന്മാർ ഊഹിച്ചു നിശ്ചയിച്ചിരിക്കുന്നതിൽ ആദ്യം ജനങ്ങൾ നേതാക്കന്മാരായി യാതൊരുത്തരോടും കൂടാതെ വനങ്ങളിലും മറ്റും സഞ്ചരിച്ച് മൃഗാദികളെ ഭക്ഷിച്ചുകൊണ്ടു കേവലം ഉദരംഭരികളായിരുന്നു എന്നാകുന്നു സ്ഥാപിക്കപ്പെട്ടിരിക്കുന്നത്.

ഈ സ്ഥിതിയിൽനിന്നും കാലക്രമംകൊണ്ട് ഭേദപ്പെട്ട ഒരു സ്ഥിതി, ജനങ്ങൾക്കുണ്ടായി ആ സ്ഥിതിയിൽ അവർ ഓരോ സമുദായമായിട്ടുകൂടി കാടുകളിലും മറ്റും സഞ്ചരിച്ച് കന്നുകാലിക്കൂട്ടങ്ങളെ മേച്ചുംകൊണ്ട് അവയിൽനിന്നും ഉണ്ടാകുന്ന അനുഭവങ്ങളാൽ കാലക്ഷേപം കഴിച്ചുവരുന്നു. ഇങ്ങനെയുള്ള കാലക്ഷേപത്തിൽ അവൎക്ക് അവരുടെ ഉപജീവനത്തിനുള്ള സാധനമായിരിക്കുന്ന കന്നുകാലികളെ മറ്റുള്ളവർ അപഹരിക്കാതെ രക്ഷിക്കേണ്ടുന്നതിലേക്കും അതിനായി ഒരു സമുദായത്തിനു നേതാവായിട്ട് ഒരാൾ വേണം എന്നുള്ളതിലേക്കും ആവശ്യകത സ്വാഭാവികമായി സംഭവിച്ചു. ഇവരുടെ നേതൃത്വം സാമാന്യമായിട്ട് ഒരു വംശത്തിലുള്ളവൎക്കു പാരമ്പര്യമായിട്ടായിരുന്നു.

ചിലപ്പോൾ ഒരു സമുദായത്തിൽ ഉള്ളവരിൽ സമസ്ഥന്മാരായിട്ടുള്ള ഒരുത്തനെ എല്ലാപേരും കൂടി നിയമിക്കയും ഉണ്ട്. ഈ സ്ഥിതിയിൽ ഇവർ സ്ഥിരമായി ഒരു ദിക്കിൽതന്നെ ഇരിക്കയില്ല. കന്നുകാലികളെ മേയ്ക്കുന്നതിനു നല്ല ശാദ്വലപ്രദേശങ്ങളെ നോക്കി ഓരോ ദിക്കിൽനിന്നും ഓരോ ദിക്കിലേക്കു സഞ്ചരിച്ചുകൊണ്ടിരുന്നു. ഇവർ ഇപ്രകാരം കാട്ടുകളിൽകൂടി സഞ്ചരിക്കുമ്പോൾ ഒട്ടകങ്ങളുടെ മുകളിൽ കൂടാരങ്ങളെ കെട്ടിയിട്ടു സംസാരങ്ങളേയും അവയിൽ കയററിക്കൊണ്ടു പോയിരുന്നു. ഇപ്പോഴും അറേബിയാ സിറിയാ മുതലായ ചില രാജ്യങ്ങളിൽ ചില ജനങ്ങൾ ഇങ്ങനെ കാലക്ഷേപം ചെയ്തുവരുന്നുണ്ട്.

ഈ സ്ഥിതിയിൽനിന്നും ക്രമേണ ഭേദപ്പെട്ട് ഈ കൂട്ടനേതാക്കന്മാരായിരിക്കുന്നവർ കാലക്രമംകൊണ്ടു പ്രാബല്യം അധികമായി സിദ്ധിച്ചതിനു മേലാകുന്നു അതിൽ ചിലർ രാജാക്കന്മാർ എന്ന സംജ്ഞയോടുകൂടി ചിലദേശങ്ങളിൽ ആധിപത്യം സമ്പാദിച്ചു ആ ദേശങ്ങളിലുള്ള ജനങ്ങളെ ഭരിക്ക എന്നുള്ള സമ്പ്രദായം ഉണ്ടായത്. ആ കാലങ്ങളിൽ മുഖ്യമായി രാജത്വം ലഭിച്ചുവന്നത് കേവലം യുദ്ധസാമർത്ഥ്യംകൊണ്ടായിരുന്നു. ചിലപ്പോൾ ബലിഷ്ഠന്മാരായിരിക്കുന്ന യോധന്മാർ സ്വയമേവ രാജ്യാധിപത്യത്തെ സ്വീകരിച്ചും ചിലപ്പോൾ മറ്റുള്ളവരാൽ നിയമിക്കപ്പെട്ടും പ്രജകളെ ഭരിച്ചുവന്നു. ചിലജാതിക്കാരിൽ ഇങ്ങനെയുള്ള ആധിപത്യം മതപ്രവർത്തകന്മാരായിരിക്കുന്ന ജനങ്ങൾവശം കൊടുക്കപ്പെട്ടിരിക്കുന്നു. അവർ സകല കാര്യങ്ങളേയും നടത്തുന്നതു ഈശ്വരന്റെ നിയോഗങ്ങളേയും സങ്കല്പങ്ങളേയും അനുസരിച്ചാകുന്നു എന്ന് ഭാവിച്ചിരുന്നു. എന്നാലിങ്ങിനെയുള്ള ഒരു ക്രമം ജനങ്ങളുടെ ഐശ്വര്യമൂലകമായിട്ടുള്ളതായിരുന്നു എങ്കിലും ഇതിൽ യുദ്ധങ്ങൾക്കു അധികമായി പ്രസക്തി ഇല്ലാത്തതിനാൽ ഇതു കേവലയോധന്മാരുടെ രാജ്യഭാരത്തേക്കാൾ ജനങ്ങൾക്കു ക്ഷേമാവഹമായിരുന്നു.

ഇങ്ങനെ ആദ്യം ഓരോ ക്രമങ്ങൾ നടന്നുവന്നിരുന്ന വകയിൽനിന്നാകുന്നു ഇപ്പോൾ ഓരോ ക്രമങ്ങൾ നടന്നുവരുന്ന അനേകവിധങ്ങളായിരിക്കുന്ന രാജ്യഭരണങ്ങൾ ഒക്കെയും ഉത്ഭവിച്ചിരിക്കുന്നതിന് ഇപ്പോൾ ഓരോ രാജ്യഭാരപ്രകാരങ്ങളുടെ ഗുണദോഷങ്ങളെക്കുറിച്ചും

മാറും വളരെ പുസ്തകങ്ങൾ എഴുതപ്പെടുകയും പലൎക്കും അവയുടെ സ്വരൂപജ്ഞാനം നല്ലവണ്ണം ഉണ്ടായിരിക്കയും ചെയ്യുന്നു. എങ്കിലും സകല ജനങ്ങൾക്കും ഒരുപോലെ പൂൎണ്ണക്ഷേമത്തിന്ന പ്രയോജകമായിരിക്കുന്ന ഒരു രാജ്യഭാര പ്രകാരം ഉണ്ടായിരിക്കുമോ എന്നുള്ളതു ഇതുവരെയായിട്ടും യാതൊരുത്തരാലും പരിച്ഛേദിക്കപ്പെട്ടിട്ടില്ല. അതിബുദ്ധിമാന്മാരായിരിക്കുന്ന പലരുമത്രെ ഒരു രാജ്യഭാരപ്രകാരത്തെ കണ്ടറിയുന്നതിന്ന വളരെ വിചാരിച്ചു നോക്കീട്ടുണ്ട്. ആ വിചാരങ്ങളുടെ ഒക്കെയും ഫലം സാമാന്യമായി സൎവ്വാത്മപരങ്ങളായിരിക്കുന്ന ചില സിദ്ധാന്തങ്ങളെ ആകുന്നുള്ളു. സകല കാലങ്ങളിലും സകല ദേശങ്ങളിലും സകല സ്ഥിതികളിലും ഒരുപോലെ യോജിക്കുന്നതായ ഒരു രാജ്യഭാരക്രമത്തെ സ്ഥാപിക്കുന്നതിന്നുള്ള വഴി കാണുന്നതിന്ന എത്രതന്നെ പ്രയത്നപ്പെട്ടാലും ആ പ്രയത്നം സഫലമാകുന്നതു പ്രയാസം, ഒരു രാജ്യഭാരവും സൎവ്വത്ര ഒരുപോലെ ഭദ്രമായിരിക്കുവാൻ പാടില്ല. എത്രയോ ബുദ്ധിശക്തിയുള്ളവരായിരിക്കുന്ന കൎത്താർ ആലോചിച്ച എഴുതിയിരിക്കുന്ന തന്ത്രങ്ങൾ ചില സന്ദൎഭങ്ങളിൽ അത്യന്തനിസ്സാരങ്ങളായിപ്പോകും. ആയതുകൊണ്ട് ഇതുവരെയായിട്ട ഒരു നിയതമായും സൎവ്വസാമാന്യമായും ഉള്ള രാജ്യഭാരക്രമം ഉണ്ടായിട്ടില്ല. എന്നാൽ രാജ്യഭാരക്രമം ജനവിധമായിരിക്കണമെന്നുള്ളതിനെക്കുറിച്ച് സാമാന്യമായും അനുഭവസിദ്ധമായും ഒരു സിദ്ധാന്തത്തെ നാം ഓൎത്തിരിക്കേണ്ടുന്നതു സകല ജനങ്ങൾക്കും അവരുടെ അപ്പോഴത്തെ പരിഷ്കാരത്തിന്നും താരതമ്യത്തെയും അധികം അറിവുള്ളവരായിരിക്കുന്ന ആളുകളുടെ അഭിപ്രായങ്ങളെയും അനുസരിച്ചിരിക്കുന്ന ഒരു രാജ്യഭാരം ഉണ്ടായിരിക്കേണം എന്നാകുന്നു.

ആയതുകൊണ്ട ഒരു ദേശത്തെ രാജ്യഭാരം ആ ദേശത്തെ ജനങ്ങളുടെ പരിഷ്കാരത്തിന്നും അപരിഷ്കാരത്തിന്നും സ്ഥിതിയെ അനുസരിച്ച ഭേദിച്ചിരിക്കുന്നതാകുന്നു. ജനങ്ങൾ അറിവും ശാന്തതയും ഇല്ലാതെ ഇരിക്കുന്നതിനെ അനുസരിച്ച രാജ്യഭാരം കഠിനമായും സ്വതന്ത്രമായും ജനങ്ങൾ പരിഷ്കൃതന്മാരായും ശാന്തന്മാരായും ആയിരിക്കുന്നതിനെ അനുസരിച്ച രാജ്യഭാരം മൃദുവായും ജനോപകാരമായും ഇരിക്കുന്നതാകുന്നു. ചിലപ്പോൾ ജനങ്ങൾക്കു

വേണ്ടും പരിഷ്കാരം ഉണ്ടായിരിക്കയും അതിനാൽ അവൎക്ക് അധിക സ്വാതന്ത്ര്യം കൊടുക്കേണ്ടതായിരിക്കയും ചെയ്യുമ്പോഴും രാജാക്കന്മാരുടെ അധികാരം നിമിത്തമായി സ്വാതന്ത്ര്യരാജ്യഭാരം നടക്കുന്നുണ്ട്. എന്നാൽ ആ പ്രകാരമുള്ള രാജ്യഭാരത്തിനു സ്വാതന്ത്ര്യം എന്നും സ്ഥിരമായിരിക്കുന്നതാണെന്നുണ്ടെങ്കിൽ ജനങ്ങൾ അവൎക്കുള്ള സ്വാതന്ത്ര്യങ്ങളെ രക്ഷിക്കുന്നതിനു ഉത്സുകന്മാരായിരിക്കുന്നെങ്കിൽ തന്നെയേ പാടുള്ളൂ.

ജനസമുദായത്തെ സംബന്ധിച്ചിട്ടുള്ള കാൎയ്യങ്ങളിൽ ഗവൎമ്മെണ്ടിൽനിന്നു നിബന്ധന ചെയ്യുന്നത് എത്രയും ആവശ്യമുള്ള വിഷയങ്ങളിൽ മാത്രമേ ആകാവൂ. നീതിശാസ്ത്രങ്ങളെ അനുസരിച്ച് ഗവൎമ്മെണ്ടിൽനിന്നു ഏൎപ്പെടുത്തീട്ടുള്ള ചട്ടങ്ങൾക്കു വിരുദ്ധമായി ജനങ്ങൾ നടന്നാൽ അവരെ ശിക്ഷിക്കുന്നതും ജനങ്ങളിൽനിന്നു ക്രമംപോലെ കരം വാങ്ങിക്കുന്നതും മറ്റും രാജധൎമ്മം ആകുന്നു. ജനങ്ങൾ ഗവൎമ്മെണ്ടിലെ ചട്ടങ്ങൾക്കു വിരോധം കൂടാതെ അവരുടെ സ്വത്തിനൊ മാനത്തിനൊ വേണ്ടി ചെയ്യുന്ന പ്രവൃത്തികളിൽ നിഷേധിക്കുന്നതു ന്യായവിരുദ്ധമാകുന്നു. ഈ രാജ്യത്തിൽ ചില സ്ഥാനമാനങ്ങൾ ഉള്ളവൎക്കല്ലാതെ ശൂദ്രജാതിക്കാർ അവരുടെ വീടുകൾക്കു ഓടു ഇടുവിച്ചുകൂടാ എന്നും, നീചജാതികളിൽ സ്ത്രീകൾക്കു മേൽമുണ്ടിട്ടുകൂടാ എന്നും, ചില ആഭരണങ്ങൾ എല്ലാവൎക്കും ധരിച്ചുകൂടാ എന്നും മറ്റും ചില നിഷേധങ്ങൾ ഉണ്ടായിരുന്നു. എന്നാൽ ഇപ്പോൾ ഇപ്രകാരമുള്ള ന്യായവിരുദ്ധങ്ങളായ നിഷേധങ്ങൾ മിക്കവാറും ഇല്ലാതെ ആയിട്ടുണ്ട്.

സകല ദേശത്തെയും രാജ്യഭാരം എപ്പോഴെങ്കിലും ഒരിക്കൽ ജനാഭിപ്രായത്തിന്നു നടക്കേണ്ടതായിവരും. അല്ലെങ്കിൽ ആ രാജ്യഭാരം ജനങ്ങളാൽ അതിലംഘിക്കപ്പെടും. ഇതിന്റെ കാരണം സ്പഷ്ടമാകുന്നു. എന്തെന്നാൽ സകല രാജ്യഭാരങ്ങളിലും പ്രജാഭരണം പ്രജകളെക്കൊണ്ടുതന്നെ ആകുന്നു ചെയ്യപ്പെടുന്നത്. ജനങ്ങളെ വശംവദന്മാരാക്കി ഇരുത്തുന്നതിനു ജനങ്ങൾ തന്നെ കാരണങ്ങളായിരിക്കുന്നു. ആയതുകൊണ്ട് എത്രയോ സ്വാതന്ത്ര്യങ്ങളായും അനി

യന്ത്രിതങ്ങളായും ഇരിക്കുന്ന രാജ്യഭാരങ്ങളും പ്രജകളുടെ അഭിപ്രായങ്ങളാൽ നിയന്ത്രിക്കപ്പെടുന്നു.

ഇപ്രകാരം ജനങ്ങളുടെ അഭിപ്രായങ്ങളെ അനുസരിച്ചു രാജ്യഭാരത്തിന്റെ സ്വഭാവമുള്ളതു എന്നുള്ളതു സിദ്ധമായിരിക്കുന്നതിനാൽ ആ ജനങ്ങളിൽ പരിഷ്കാരത്തെ വർദ്ധിപ്പിക്കുന്നതിനെ രാജ്യഭാരധൗരേയന്മാരായിരിക്കുന്ന ആളുകൾ തങ്ങളുടെ പരമോദ്ദേശ്യമാക്കേണ്ടതാകുന്നു. ജനങ്ങൾക്കു പരിഷ്കാരത്തെ വർദ്ധിപ്പിക്കുന്നതിനാൽ രാജ്യഭാരത്തിന്ന് അപരിഷ്കാരപ്രസക്തിപോലും ഉണ്ടാകാതിരിക്കയും രാജ്യഭാരം വേണ്ടുംവണ്ണം നടക്കുന്നതിനു അവർ തന്നെ സഹായികളായി തീരുകയും ചെയ്യുന്നു. ജനങ്ങൾ അപരിഷ്കൃതന്മാരായിരുന്നാൽ അവർ ചിലപ്പോൾ വസ്തുതഃ പ്രയോജനകങ്ങളായ കാര്യങ്ങളെ വിരോധിക്കയും വസ്തുതഃ ദോഷപ്രയോജകങ്ങളായിരിക്കുന്ന കാര്യങ്ങളെ അനുരോധിക്കയും ചെയ്യുന്നതായിരിക്കും. അതുകൊണ്ടു ജനങ്ങളെ പരിഷ്കരിക്കേണ്ടുന്നതു രാജ്യഭാരത്തിൽ പ്രഥമമായിരിക്കുന്ന ഒരു ആവശ്യകൃത്യം ആകുന്നു.

പല ദിക്കുകളിലും ഒരു ജനസമുദായത്തിന്റെ അനുൽകർഷത്തിനും ആധിപത്യത്തിനും ദൌർബ്ബല്യത്തിനും മുഖ്യമായ ഹേതുവായി തീർന്നിട്ടുള്ളതു രാജ്യഭാരത്തിലുള്ള ന്യൂനതകളേയും ദോഷങ്ങളേക്കാൾ ആ ജനങ്ങളുടെ ഹൃദയങ്ങളിൽ നിബിഡമായി കൂടിയിരുന്ന ആന്ധ്യം തന്നെ ആകുന്നു. അതുകൊണ്ടു ജനങ്ങളുടെ അപരിഷ്കാരം നിമിത്തമായിട്ടുള്ള ഹാനികൾ അനിയന്ത്രിതാസ്വതന്ത്രിതമായ രാജ്യഭാരത്താലും മറ്റും ഉണ്ടാകുന്നവയെക്കാൾ അധികങ്ങളാകുന്നു.

—:(*):—

## പ്രഭുസമുദായരാജ്യഭാരം.

ഇങ്ങിനെയുള്ള രാജ്യഭാരത്തിന്റെ മൂലം ഒരു വംശത്തിലുള്ള ജനങ്ങൾക്കു അവരുടെ ബുദ്ധികൌശലവും നിസ്തുല്യമായ പ്രയത്നവും ഹേതുവായിട്ടു അധികം ധനവും അധികാരവും ഉണ്ടാകയും ഇവയുടെ ഉപയോഗത്താൽ ആ വംശ്യന്മാർ ഇതരന്മാരിൽ ആധിപത്യം ചെലുത്തുന്നതിന്നു സംഗതിവരികയും ആകുന്നു. ഇങ്ങിനെയുള്ള രാജ്യഭാരം നിർദ്ദോഷമെന്നു പറവാൻ പാടില്ല. ജനങ്ങൾക്കു ഇതര

ന്മാരിൽ കേവലം ആധിപത്യം മാത്രത്തെ സമ്പാദിക്കുന്നതിനു തക്ക വണ്ണമുള്ള ശക്തിയെ ഉണ്ടാക്കുന്നതായ ഒരു പരിഷ്കാരത്തിന്റെ കാഴ്ചയിൽ കേവലം സ്വ-സാമൎത്ഥ്യമാത്രത്തെ നോക്കാതെ അവിശേഷേണ എല്ലാവൎക്കും ന്യായത്തെ ചെയ്യേണ്ടുന്നതിന്റെയും മറ്റും ആവശ്യകത തോന്നത്തക്കവണ്ണമുള്ള ഒരു പക്ഷമായ പരിഷ്കാരം അന്തൎഭൂതമായിരിക്കുന്നില്ലാ. എങ്കിലും ഇങ്ങനെ ഒരു സ്ഥിതിയിൽ കൂടിത്തന്നെ വേണം. ഇതിലും ഉൽകൃഷ്ടമായ ഒരു സ്ഥിതിയിലേക്ക ഗമിക്കേണ്ടുന്നതു. എന്തെന്നാൽ ചിലരിൽ ആധിപത്യം ചെയ്യുന്നതിനുള്ള ഉദ്യോഗത്തെയും അതിനെ സമ്പാദിച്ചു ഉപയോഗിക്കുന്നതിനുള്ള കൌശലത്തെയും കണ്ട് അതിൽ ഭാഗികളാകുന്നതിനു മറ്റുള്ളവൎക്ക് ഉത്സാഹം ജനിക്കുമ്പോഴാണല്ലോ ജനസമുദായത്തിൽ പരിഷ്കാരാഭിവൃദ്ധി ഉണ്ടാകുന്നത്. എത്രയും പരിഷ്കാരം ഉള്ളതായിരിക്കുന്ന ഓരോ ദേശങ്ങളിലെ ജനസമുദായത്തിലും ഏകദേശവച്ഛേന പരിഷ്കാരഭാവം ഇപ്പോഴും ദൃഷ്ടമാകുന്നു. ഇങ്ങനെ അപരിഷ്കൃതമായി ജനസമുദായത്തിൽ ഒരു ഭാഗം ഇല്ലാതെ ഇരുന്നെങ്കിൽ യാതൊരു ബുദ്ധിശക്തിയും കൌശലവും അപേക്ഷിതങ്ങളായിട്ട് ഇല്ലാത്തവയും, നിത്യവൃത്തിയിൽ അത്യന്താവശ്യകങ്ങളും ആയിരിക്കുന്ന പല വേലകൾക്കു ആളുകൾ ഇല്ലാതെ ആകുമല്ലോ. ഇങ്ങനെതന്നെ ഒരു ജനസമുദായത്തിൽ അധികഭാഗം അപരിഷ്കൃതമായിരിക്കയും പരിഷ്കാരമുള്ള ചിലരിലും കേവലം ആധിപത്യത്തെ ചെയ്യുന്നതിനു മാത്രം പൎയ്യാപ്തമായിരിക്കുന്നതല്ലാതെ ജനങ്ങളിൽ സമഭാഗികളായിരുന്ന് ന്യായത്തെ ചെയ്യേണ്ടുന്നതിന്റെ ഗൌരവത്തെ ബോധിപ്പിക്കുന്നതായ പരിഷ്കാരം ഇല്ലാതെ ഇരിക്കുകയും ചെയ്യുന്ന സ്ഥിതിയിലാകുന്നു പ്രഭുസമുദായരാജ്യഭാരത്തിന്റെ താദവസ്ഥ്യം.

ഒരു അപരിഷ്കൃതമായ ജനസമുദായത്തിൽ ജനങ്ങൾക്ക്, അതാതു ദേശത്തിലെ രാജ്യഭാരത്തെ യഥാക്രമം ആയി നടത്തിക്കത്തക്കവണ്ണം ഉള്ള ഒരു ശക്തിയെ കൊടുക്കുന്നതായ ഒരു അവസ്ഥ ഉണ്ടായിരിക്കുന്നില്ല. അല്പം പരിഷ്കാരം ഉള്ള ഒരു ജനസമുദായത്തിൽ ചിലർ നല്ല പരിഷ്കാരം ഉള്ളവരും ഇതരന്മാർ മൂഢന്മാരും നിസ്സഹായന്മാരും ആയിരിക്കയും, അതിനാൽ ചിലൎക്ക രാജ്യഭാരത്തെ നേരെ നടത്തിക്കത്തക്കവണ്ണം ശക്തി ഉണ്ടായിരിക്കയും ചെ

ഷ്യം. എന്നാൽ ചിലപ്പോൾ ഇവർ നിസ്സഹായന്മാരായിരിക്കുന്ന ജനങ്ങളുടെ ക്ഷേമത്തെക്കുറിച്ചു വിചാരിക്കാതെ സ്വസുഖമാത്രനിരതന്മാരായി തങ്ങളുടെ പ്രയോജനത്തിനായി തന്നെ ആ ശക്തിയെ ഉപയോഗിക്കുന്നു. വേണ്ടുംപ്രകാരമുള്ള രാജ്യഭാരത്തെക്കുറിച്ചു ജനങ്ങൾക്കു പ്രതിരൂപമായിരിക്കുന്നതു രാജ്യഭാരത്തെ വേണ്ടുംപ്രകാരമാക്കി ചെയ്യുന്നതിനു അവക്കുള്ള ശക്തിതന്നെ ആകുന്നു. അങ്ങനെയുള്ള ശക്തിക്കു നിദാനമായിട്ടുള്ളതു അറിവുതന്നെ ആകുന്നു. എന്നാൽ ആ അറിവു ജനസമുദായത്തിൽ എല്ലാഭാഗത്തിലും വ്യാപ്തമായിരിക്കണം. ഒരു ജനസമുദായത്തിൽ ഏകദേശം വേണ്ടുവോളം ആരോഗ്യം ഉണ്ടായിരുന്നെങ്കിൽ അതിന്റെ ഫലങ്ങൾ ആ ജനസമുദായത്തിൽ മുഴുവനും കാണപ്പെടും. അവയവഗതമായിരിക്കുന്ന ധർമ്മം അവയവിയിലും പ്രായേണ കാണപ്പെടുന്നുണ്ടല്ലൊ.

—:(*):—



## വ്യവസ്ഥിതരാജ്യഭാരം.

ജനങ്ങൾ അവർക്കു ന്യായമായുള്ള അവകാശങ്ങളെ രാജ്യാധികാരികൾ ബലാൽക്കാരത്താൽ അപഹരിക്കാതെ സൂക്ഷിക്കേണ്ടുന്നത് അവരുടെ മുഖ്യ വേലയാകുന്നു. ഓരോ ദിക്കുകളിൽ രാജാക്കന്മാർ ജനങ്ങൾക്കു ന്യായമായി ഉണ്ടായിരിക്കേണ്ടുന്ന സ്വാതന്ത്ര്യങ്ങളെ അവക്ക് കൊടുക്കാതെ ഇരുന്നതിൻപേരിൽ ജനങ്ങൾ സംഘീഭവിച്ചു. ആ രാജാക്കന്മാർക്ക് മനസ്സില്ലാതെയും അവരുടെ അടുക്കൽ നിന്നു തങ്ങളുടെ സ്വാതന്ത്ര്യസ്ഥാപകങ്ങളായ ചില പ്രമാണങ്ങളെയും മറ്റും വാങ്ങിയ കഥകൾ ദേശചരിത്രങ്ങളിൽ കാണപ്പെടുന്നു. ഇപ്രകാരം ഭരിക്കുന്നവരാലും ഭരിക്കപ്പെടുന്നവരാലും തമ്മിൽ ചെയ്യപ്പെടുന്ന ഉടമ്പടികൾ വ്യവസ്ഥകൾ എന്നും ആ വ്യവസ്ഥപ്രകാരം നടക്കുന്ന രാജ്യഭാരങ്ങൾ വ്യവസ്ഥിതരാജ്യഭാരങ്ങൾ എന്നും വ്യവഹരിക്കപ്പെടുന്നു ഈ വ്യവസ്ഥകളാൽ ജനങ്ങൾക്കു ഗവമ്മേണ്ടിനും ചില സ്വാതന്ത്ര്യങ്ങളും അധികാരങ്ങളും വ്യവസ്ഥാപിക്കുന്നു. അവയെ രണ്ടുഭാഗക്കാരും അനുസരിക്കേണ്ടതാകുന്നു. ഇങ്ങനെയുള്ള വ്യവസ്ഥകളാൽ രാജ്യഭാരത്തിനു ആസ്പദഭൂതങ്ങളായിരിക്കുന്ന കാര്യങ്ങൾ ആരംഭത്തിൽതന്നെ നിർണ്ണയം ചെയ്യപ്പെടുകയും ച

ഴി കഴുകി കളയുന്നതിനേക്കാൾ അതിനെ തൊടാതെയിരിക്കുന്നതാണ് കൊള്ളാവുന്നത്. "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പർശനം വരം" എന്നുള്ള ന്യായേന അന്യായത്തെ പ്രതികരിക്കുന്നതിനു ഇടവരാതെ അതിന് പ്രസക്തി തന്നെ ഉണ്ടാകാതെ ഇരിക്കുന്നതിന് സംഗതി വരികയും ചെയ്യുന്നു.

വ്യവസ്ഥിത രാജ്യഭരണങ്ങളുടെ സമ്പ്രദായങ്ങൾ അതാത് ജനങ്ങളുടെ മര്യാദകളേയും അഭിപ്രായങ്ങളേയും ജ്ഞാനത്തേയും ഐശ്വര്യത്തേയും അനുസരിച്ചിരിക്കും. എന്നാൽ സർവ്വത്ര ഇങ്ങനെയുള്ള രാജ്യങ്ങളുടെ ഉദ്ദേശ്യം ഗവർമ്മെണ്ടിനും പ്രജകൾക്കും ക്ലിപ്തങ്ങളായിരിക്കുന്ന സ്വാതന്ത്ര്യങ്ങൾ അബാധിതങ്ങളായിരിക്കണം എന്നും അതിലധികം സ്വാതന്ത്ര്യത്തെ ഉപയോഗിക്കയരുതെന്നും ആകുന്നു. ആയതുകൊണ്ടു ഒരു പരിഷ്കൃതാവസ്ഥയിലിരിക്കുന്ന ജനസമുദായത്തിനു യോഗ്യമായുള്ള രാജ്യഭാരക്രമം മേല്പറഞ്ഞ പ്രകാരം ഉള്ളതു ആകുന്നുള്ളു.

## സ്വാതന്ത്ര്യരാജ്യഭാരം.

ഇപ്പോൾ പ്രധാനേന രണ്ടു സ്വതന്ത്രരാജ്യഭരണങ്ങൾ ആകുന്നു. വ്യവസ്ഥിതരാജ്യഭരണങ്ങൾ ചുരുക്കമായിട്ടേ ഉള്ളൂ. അപരിഷ്കൃതങ്ങളായ ജനസമുദായങ്ങളിൽ അനേകവിധങ്ങളായ സ്വാതന്ത്ര്യരാജ്യഭാരപ്രകാരങ്ങൾ ഉള്ളവയെ കുറിച്ചു പ്രസംഗിക്കുന്നതിനു ആവശ്യകമാകുന്നില്ല. എന്തെന്നാൽ ഒരു രാജ്യഭാരപ്രകാരത്തെക്കുറിച്ച് പറയുന്നത് ശ്രദ്ധാജനകമായിരിക്കണമെങ്കിൽ അല്പം എങ്കിലും പരിഷ്കാരമുള്ള ജനങ്ങളെ സംബന്ധിച്ചിരിക്കണം. ഇപ്പോൾ യൂറോപ്പ ദേശത്തിൽ സ്വാതന്ത്ര്യരാജ്യഭാരം നടന്നുവരുന്ന ദേശങ്ങൾ റഷ്യാ, ആസ്ട്രിയാ, പ്രഷ്യാ, ഇവയാകുന്നു. എന്നാൽ പ്രഷ്യാദേശത്ത് ഇപ്പോൾ ചില വ്യവസ്ഥകൾ കല്പിക്കപ്പെട്ടിരിക്കുന്നതിനാൽ അതിനെ വ്യവസ്ഥിതരാജ്യഭാരം ഉള്ളതായി പറയേണ്ടതാകുന്നു. ആസ്ട്രിയാദേശവും റഷ്യാദേശവും ഓരോ രാജാവിനാൽ തന്റെ ഇഷ്ടപ്രകാരമായി ഭരിക്കപ്പെട്ടുവരുന്നതാകയാൽ കേവലസ്വാതന്ത്ര്യരാജ്യഭാരമുള്ള ദേശങ്ങൾ ആകുന്നു. ഈ ദേശങ്ങളിൽ രാജശാസന മാത്രത്താൽ ആരെ എപ്പോഴും ജാമ്യക്കാരെ കൂടാതെ പിടിച്ചു വിടാതിരിക്കയോ നാ

ട കടത്തുകയൊ എന്തെങ്കിലും ചെയ്യാം. ഇങ്ങിനെയുള്ള കാഠിന്യങ്ങളെ സഹിച്ചുംകൊണ്ടിരിക്കുന്ന ജനസംഘം പരിഷ്കാരമുള്ളതാകുന്നില്ല എന്നുള്ളത് സിദ്ധവാദമാകുന്നു.

## ജനസമുദായരാജ്യഭാരം

ഇങ്ങിനെയുള്ള രാജ്യഭാരത്തിൽ ജനങ്ങൾക്ക് ആകുന്നു രാജ്യകാര്യങ്ങൾ നടത്തുന്നതിനുള്ള അധികാരം. ഇത് ഇപ്പോൾ സ്വിറ്റ്സർലാണ്ടിൽ ചില ദിക്കുകളിലും അമേരിക്കാ ദേശത്തു പല ദിക്കുകളിലും നടപ്പായിരിക്കുന്നു. അവിടെ രാജ്യത്തിന്റെ ക്രമത്തിനു ഇംഗ്ലാണ്ടു മുതലായ വ്യവസ്ഥിതരാജ്യഭാരം നടന്നു വരുന്ന ദേശങ്ങളിലേക്കാൾ അധികം ഭേദം ഇല്ല. ഇംഗ്ലാണ്ടു മുതലായ ദേശങ്ങളിൽ രാജത്വം വംശപാരമ്പര്യ പ്രാപ്തമായിട്ടുള്ളതാകുന്നു. എന്നാൽ മേല്പറഞ്ഞ ദിക്കുകളിൽ യഥാകാലം ജനങ്ങൾ നിയമിക്കുന്നവർക്കാകുന്നു രാജത്വം എന്നമാത്രമെ ഭേദം.

വളരെ വിസ്തീർണ്ണങ്ങളായും ജനങ്ങൾ കുറവായും ഇരിക്കുന്ന അമേരിക്കാ പോലെ ഉള്ള രാജ്യങ്ങളിൽ ഈ രാജ്യഭാരക്രമം ചേർച്ചയുള്ളത് തന്നെ. എന്നാൽ ഈ ദേശങ്ങളിൽ ഇംഗ്ലാണ്ടിലെയും മറ്റുംപോലെ ജനസമൃദ്ധി ഉണ്ടാകുമ്പോൾ ഈ ക്രമം ഇങ്ങിനെ തന്നെ നടക്കുമോ എന്നുള്ളതു ഇപ്പോൾ നിശ്ചയിക്കാൻ പാടില്ല.

ഇനിയും അനേകം പ്രകാരങ്ങളായ രാജ്യഭാരങ്ങൾ ഇപ്പോൾ ഉണ്ട്. എന്നാൽ ഇവ ഒക്കെയും പ്രായേണ വ്യവസ്ഥിതരാജ്യഭാരങ്ങളിൽ ഉൾപ്പെട്ടവയായിരിക്കും.

ഇപ്പോൾ പറഞ്ഞ രാജ്യഭാരങ്ങളുടെ ഒക്കെയും ഗുണദോഷതാരതമ്യവിചാരത്തിൽ അവയുടെ നാമമാത്രത്താൽ ഗുണദോഷങ്ങളെ വ്യവച്ഛേദിക്കാൻ പാടില്ല. എന്തെന്നാൽ ഒരു സ്വതന്ത്രരാജ്യഭാരം ചിലപ്പോൾ അതു നടത്തുന്ന രാജാവിന്റെ ഗുണാതിശയത്താൽ ജനങ്ങൾക്കു ഏറ്റവും ഗുണപ്രയോജകമായിരിക്കാം. അപ്രകാരം തന്നെ ഒരു ജനസമുദായരാജ്യഭാരം സന്ദർഭവശാൽ ഏറ്റവും ഉപദ്രവഹേതുവായിട്ടും തീരാം. ഇങ്ങനെ സംഭവിച്ചിട്ടുള്ളതിനു ദേശചരിത്രങ്ങളിൽ അനേകം ദൃഷ്ടാന്തങ്ങൾ കാണുന്നുണ്ട്. അതു ഹേതുകൊണ്ടു ഒരു രാജ്യഭാരത്തിന്റെ ഗുണദോഷങ്ങളെ കേവലം അതിന്റെ ഘടനാപ്രകാരം മാത്രം അറിഞ്ഞു നിശ്ചയിക്കുന്നതിനെ

ക്കാം അതിൻെറ പ്രവൃത്തിഭേദങ്ങളെ നോക്കി ആകുന്നു നിശ്ചയിക്കേണ്ടതു.

ഈ പ്രമേയത്തിൻെറ ഉപസംഹാരത്തിൽ ഇനി ഒന്നുകൂടി പറയാനുള്ളതു് എന്തെന്നാൽ, രാജ്യത്തിൽ പരിഷ്കാരം ഉണ്ടായിരിക്കയും രാജ്യഭാരം നന്നായിരിക്കയും രണ്ടും അന്യോന്യാശ്രയങ്ങളായ കാൎയ്യകാരണങ്ങളായിരിക്കുന്നു. ആയതുകൊണ്ടു ജനങ്ങളും രാജ്യാധികാരികളും ഈ രണ്ടു സാദ്ധ്യങ്ങൾക്കും വേണ്ടി ശ്രമപ്പെട്ടാൽ സ്വസ്ഥ രാജ്യത്തിൽ, ക്ഷേമാഭിവൃദ്ധി, ഉണ്ടാകുന്നതാകുന്നു.

സ്ത്രീകളുടെ വിദ്യാഭ്യാസത്തെക്കുറിച്ചു.

ഈശ്വരൻ സ്ത്രീകൾക്കും പുരുഷന്മാൎക്കും ഗ്രഹണധാരണാദിശക്തികളെ ഒരുപോലെ തന്നെ കൊടുത്തിരിക്കുന്നു. അങ്ങിനെ ഇരിക്കുമ്പോൾ ഇവിടങ്ങളിൽ പ്രായേണ സ്ത്രീകൾക്കു പുരുഷന്മാരെപോലെ തന്നെ അറിവില്ലാതെ ഇരിക്കുന്നതിൻെറ കാരണം അഭ്യാസഭേദം അല്ലാതെ മറ്റൊന്നും ആയിരിക്കുന്നതിനു ഇടയില്ല. എന്നാൽ സ്ത്രീകൾക്കും പുരുഷന്മാരെപ്പോലെതന്നെ വിദ്യാഭ്യാസം ചെയ്യാൻ വയ്യാത്തതിൻെറ കാരണം എന്താകുന്നു എന്നു് വിചാരിക്കാം. അവശ്യം ചെയ്യേണ്ടുന്നവയായുള്ള ഇതര പ്രവൃത്തികൾ ഉള്ളതുകൊണ്ടു വിദ്യാഭ്യാസജന്യമായ അറിവു സമ്പാദിക്കുന്നതിനു സ്ത്രീകൾക്കു് അവസരം ഇല്ലാത്തതിനാൽ അവൎക്കു പുരുഷന്മാരെപ്പോലെ തന്നെ അറിവു സമ്പാദിക്കുന്നതിൽ പരിശ്രമിക്കാൻ ഇടയില്ലെന്നു വിചാരിക്കാൻ പാടില്ലാ. എന്തെന്നാൽ സ്ത്രീകൾക്കു് പ്രവൃത്തികൂടാതെ സ്വസ്ഥമായ സമയം പുരുഷന്മാൎക്കുള്ളതിലധികം ഉണ്ടായിരിക്കുമെങ്കിലെ ഉള്ളു. ലൌകികവ്യവഹാരങ്ങളിൽ ഗൌരവമുള്ളവയായ അനേകപ്രവൃത്തികൾ ഉള്ളവയിൽ യാതൊന്നിലും സ്ത്രീകൾക്കു പ്രവേശിക്കേണ്ടുന്ന ആവശ്യമില്ല. പുരുഷന്മാർ കൃഷി കച്ചവടം മുതലായി അനേക വ്യാപാരങ്ങളിൽ പ്രവൃത്തിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെയുള്ള പ്രവൃത്തികൾക്കും സ്ത്രീ പ്രവൃത്തികളായുള്ള ബാലപരിചരണാദികൾക്കും ആയാൽ അധികം കാലാപേക്ഷ മുമ്പിൽ പറഞ്ഞതിനു തന്നെ ആകുന്നു. അതുകൊണ്ടു വിദ്യാഭ്യാസത്താലുണ്ടാകുന്ന പരിഷ്കാരങ്ങൾ സ്ത്രീകളാൽ ഗ്രഹണീയങ്ങളാകുന്നു എങ്കിൽ അവൎക്കു് അതിനെ സമ്പാദിക്കുന്നതിനു സമയം ഇല്ലെന്നും സമാധാനം പറയാൻ പാടില്ല.

സ്ത്രീകളുടെ വിദ്യാഭ്യാസത്തെക്കുറിച്ച് ശ്രദ്ധിക്കാതെയിരിക്കുന്നതിനു ഇനി ഒരു കാരണം പറയാവുന്നതു സ്ത്രീകൾ ഇതുവരെയായി വിദ്യാഭ്യാസം ചെയ്തു വളരെ അറിവുകൾ സമ്പാദിക്കാതെ ആകുന്നുവല്ലൊ നടന്നുവരുന്നത് എന്നായിരിക്കാം. അത് ഏത്രയും നിസ്സാരമായ ഒരു കാരണമാകുന്നു. എന്തെന്നാൽ ജനങ്ങൾക്കു കേവലമായ ആന്ധ്യത്തിൽ നിന്നും നിവൃത്തിയുണ്ടായി ക്രമേണ പരിഷ്കാരം വർദ്ധിച്ചുവരുന്ന സ്ഥിതിയിൽ സകല ജനങ്ങൾക്കും ജ്ഞാനാഭിവൃദ്ധി ഉണ്ടാകുന്നതു ഒരു കാലത്തിൽ നൂതനമായിരിക്കാതെ പോകില്ല. ഒരു നൂറു വൎഷം മുമ്പിൽ ഇപ്പോഴത്തെപ്പോലെ സാധാരണമായിരിക്കുന്ന ആളുകൾക്ക് സാമാന്യമായി എഴുതുകയും വായിക്കയും ചെയ്യുന്നതിനും ഇത്ര എളുപ്പമായി കണക്കുകൾ കൂട്ടുന്നതിനും മറ്റും കഴിയുമെന്നു ആരും വിചാരിച്ചിരിക്കയില്ല. ഇപ്രകാരം അതു നാം പ്രത്യക്ഷമായി കാണുന്നുണ്ടല്ലൊ. അതുകൊണ്ടു യഥാസ്ഥിതമായുള്ളതെ സംഭാവ്യമാകുന്നുള്ളു എന്നു വിചാരിക്കുന്നത് ഭ്രമമാകുന്നു. സ്ത്രീകൾക്ക തന്നെ മുമ്പിൽ യാതൊന്നും അറിവാൻ വയ്യാതെ കേവലം മൂഢതയായ സ്ഥിതി ആയിരുന്നതിൽ നിന്നും ഇപ്രകാരം വളരെ ഭേദം വന്നിട്ടുണ്ടല്ലൊ.

അറിവ് സ്ത്രീകൾക്കു അഹങ്കാരത്തിന് ഹേതുവാകുമെന്നും സ്ത്രീകൾക്ക അപ്രകാരം അഹങ്കാരം ഉണ്ടാകുന്നതുപോലെ ഇത്ര ദുസ്സ്വഭാവമായി മറ്റൊന്നും ഇല്ലെന്നും പറയുന്നതു ശരിതന്നെ. എന്നാൽ സ്ത്രീകൾക്ക് അറിവു അഹങ്കാരകാരണമായി തീരുന്നത് എങ്ങിനെ ആയാലാകുന്നു എന്നു വിചാരിക്കേണ്ടതാകുന്നു. ഇതരസാധാരണമായ ഒരു വിശേഷം ഒരാൾക്ക ഉണ്ടായിരുന്നാൽ അതുകൊണ്ടു ആയാൾക്ക അഹങ്കാരം ഉണ്ടാകും. രണ്ടു കണ്ണും രണ്ടു ചെവിയും ഉണ്ടെന്ന് വച്ച് ഒരുത്തനും അഹങ്കാരം ഭാവിക്കയില്ല. എന്തെന്നാൽ അതു സകല സാധാരണമായിട്ടുള്ളതാകുന്നു. അതുകൊണ്ട് സാമാന്യേന സ്ത്രീകൾ അറിവില്ലാത്തവരായിരിക്കുമ്പോൾ ഒരു സ്ത്രീക്കു വിശേഷമായി അറിവുണ്ടായാൽ അത് അവൾക്ക അഹങ്കാരത്തിനു ഹേതുവായിരിക്കും. പ്രായേണ സ്ത്രീകൾക്ക എല്ലാപേൎക്കും വിദ്യാഭ്യാസംകൊണ്ട് ജ്ഞാനാഭിവൃദ്ധി ഉണ്ടാകുമ്പോൾ അതു അവൎക്ക അഹങ്കാരജനകമായി തീരുകയില്ല. സ്ത്രീകൾക്ക പഠിത്തം ഉ

ങ്ങളായി അറിവ് വൎദ്ധിച്ചാൽ അവരെ അവരാൽ കൎത്തവ്യങ്ങളായുള്ള ബാലശുശ്രൂഷാദികളായ കൎമ്മങ്ങളിൽ പ്രവൎത്തിക്കയില്ലെന്നു വിചാരിക്കുന്നത് ഭ്രമമൂലമാകുന്നു. ഇപ്പോൾ സ്ത്രീകൾ ഈ വക അവരുടെ കൎത്തവ്യകൎമ്മങ്ങളെ ചെയ്യുന്നതു അവൎക്ക അറിവില്ലാതെ ഇരുന്നതിനാലാകുന്നു എന്നും അറിവുണ്ടായാൽ അവർ ഗൃഹകൃത്യങ്ങളിൽ ശ്രദ്ധിക്കയും തന്റെ ശിശുക്കളെ പരിചരിക്കയും മറ്റും ചെയ്കയിയില്ലെന്നും ഉള്ള ബോധം എത്രയും അസംഗതം തന്നെ. സ്വാഭാവികമായി സ്ത്രീകൾക്ക പുത്രശുശ്രൂഷാദികളിൽ പ്രവൃത്തി ഈശ്വരസൃഷ്ടിയിൽ സിദ്ധമാകുന്നു. അതിനു അവരുടെ അറിവ് പ്രതിബന്ധകമായി ഭവിക്കും എന്നുള്ളത് അത്യന്തം അസംഭവമല്ലയൊ. അറിവ് സ്ത്രീകൾക്ക ഗൃഹകൃത്യപ്രവൃത്തികൾക്ക പ്രതിബന്ധകമാകുമെങ്കിൽ ഇപ്പോൾതന്നെ അതു അല്പമെങ്കിലും അപ്രകാരമായി കാണുന്നതിന് കാരണം ഉണ്ട് എന്തെന്നാൽ സ്ത്രീകൾ ഇപ്പോൾ പൂൎവകാലങ്ങളിലെക്കാൾ അധികം അറിവുള്ളവരാകുന്നു. എന്നാൽ അതുകൊണ്ട് അവൎക്ക് തങ്ങളുടെ കൃത്യങ്ങളിൽ ഒട്ടുംതന്നെ ഔദാസീന്യം കാണുന്നില്ല.

സ്ത്രീകൾ പുരുഷന്മാരെപ്പോലെ പുസ്തകങ്ങൾ വായിച്ചു അനേകപ്രകാരങ്ങളായുള്ള അറിവുകളെ സമ്പാദിക്കേണം. അവർ സംഗീതം, ചരിത്രമെഴുത്തു മുതലായ ലളിതകങ്ങളായ വിദ്യകളെ മാത്രം പഠിച്ചാൽ മതി എന്നുള്ള പക്ഷവും സാധുവല്ല. പുസ്തകങ്ങൾ വായിച്ചു ഗുരുതരങ്ങളായ ശാസ്ത്രപ്രമേയങ്ങളെയും മറ്റും ഗ്രഹിക്കത്തക്കവണ്ണം ബുദ്ധിശക്തിയില്ലാത്തവർ വ്യൎത്ഥമായി കാലക്ഷേപം ചെയ്യുന്നതിനെ അപേക്ഷിച്ച് അവരുടെ ഗ്രഹണശക്തിക്ക അനുരൂപകളായുള്ള ഏതെങ്കിലും ലഘുക്കളായ വിദ്യകളെ അഭ്യസിക്കുന്നതു തന്നെ കൊള്ളാം. എന്നാൽ ഏതെങ്കിലും ഗ്രഹിക്കുന്നതിനും ധരിക്കുന്നതിനും ബുദ്ധിശക്തിയുള്ള സ്ത്രീകളും അവരുടെ [illegible] അതിലഘീയസ്സുകളായുള്ള ഓരോ പ്രമേയങ്ങളിൽ തന്നെയെ പ്രവൃത്തിക്കേണ്ടു എന്നു നിയമിക്കുന്നതു ന്യായമാകുന്നില്ല.

സ്ത്രീകൾ എല്ലാ അവസ്ഥകളിലും പുരുഷന്മാൎക്ക അധീനകളാ

യി തന്നെ ഇരിക്കേണ്ടുന്നവരാകുന്നു എന്നും അവൎക്കു പഠിത്വം ഉണ്ടായാൽ പുരുഷന്മാരെ കൂട്ടാക്കാതെ സ്വാതന്ത്ര്യക്കാരായും പുരുഷന്മാരോടു സ്പൎദ്ധാലുക്കളായി തീരും എന്നും വിചാരിക്കുന്നതു മനുഷ്യസ്വഭാവത്തിന്റെ സൂക്ഷ്മജ്ഞാനം ഇല്ലാതെ ഇരിക്കുന്നതിനാലാകുന്നു. സ്ത്രീപുരുഷന്മാൎക്കു സ്വാഭാവികമായി അന്യോന്യം സന്തോഷിക്കേണമെന്ന് ഒരു ദൃഢമായ ആഗ്രഹം ഉള്ളതാകുന്നു. അങ്ങനെ രണ്ടു കൂട്ടൎക്കും ഉള്ളതായിരിക്കുമ്പോൾ അവൎക്കു ഏകവിഷയമായി തന്നെ പ്രവൃത്തിയുണ്ടാകുന്നതു അന്യോന്യം താല്പൎയ്യത്തിനു പ്രയോജകമായിരിക്കുന്നതല്ലാതെ ഒരു നാളും മത്സരത്തിനു ഹേതുവാകുന്നതല്ല. സ്ത്രീകൾക്കു വിനയവും സങ്കോചവും മറ്റും അവശ്യം അപേക്ഷിതങ്ങളായുള്ള ഗുണങ്ങൾ ആകുന്നു. അവ പഠിത്വമുണ്ടായാൽ ഇല്ലാതെ ആയിപ്പോകും എന്നു വിചാരിക്കുന്നതിനു ഒരു യുക്തിയും ഇല്ല. പഠിത്വം വിനയാദികളായ സ്ത്രൈണഗുണങ്ങൾക്കു വിഘാതകമാണെങ്കിൽ ആ ഗുണങ്ങൾക്കു പ്രയോജകമായുള്ളത് ആയത് ഇല്ലായ്മയാണെന്നു വരുമല്ലൊ. എന്നാൽ പ്രത്യുത സ്ത്രീകൾക്കു അങ്ങനെയുള്ള ഗുണങ്ങൾക്കു കാരണമായി ഭവിക്കുന്നതു നീതിവിഷയങ്ങളായും മതവിഷയങ്ങളായും ഉള്ള പ്രകരണങ്ങളെ അവരെ അഭ്യസിപ്പിച്ച് അവരുടെ കൎത്തവ്യകൎമ്മങ്ങളിൽ അവൎക്കു പ്രതിപത്തിയെ ജനിപ്പിക്കകയാകുന്നു.

പഠിത്വം ഒന്നുകൊണ്ടല്ലാതെ ദൃഢമായ അറിവു ജനങ്ങൾക്കു ണ്ടാകുന്നതല്ല. അറിവ് ഉണ്ടാകാതെ പരിഷ്കാരവും ഉണ്ടാകയില്ല. ഇതു സ്ത്രീപുരുഷോഭയസാധാരണമാകുന്നു. എന്നാൽ സ്ത്രീകളുടെ പരിഷ്കാരം പുരുഷന്മാരുടെ പരിഷ്കാരത്തിനു മുഖ്യമായി പ്രയോജകീഭവിക്കുന്നതാകുന്നു. എന്തുകൊണ്ടെന്നാൽ ബാല്യത്തിൽ അഞ്ചാറു വയസ്സിൽ ആകുന്നു മനുഷ്യൎക്കു നാനാവിധങ്ങളായ ശീലങ്ങൾ മനസ്സിൽ അനുഷംഗിക്കുന്നത്. അപ്പോൾ ഉണ്ടാകുന്ന ശീലം ആ ജീവനാന്തം സ്ഥായിയായി തീരുന്നതാണ്. എന്നാൽ ആ കാലം അത്രയും ബാലന്മാർ സ്ത്രീകളുടെ അധീനതയിൽ ആകുന്നു. അപ്പോൾ ബാലന്മാരെക്കുറിച്ചു അവരുടെ പ്രവൃത്തി അപരിഷ്കൃതയൊ പരിഷ്കൃതയൊ ആയിരിക്കുന്നതിനെ അനുസരിച്ച് ആ ബാലൎക്കു മേൽ അപരിഷ്കാരമെങ്കിലും പരിഷ്കാരമെങ്കിലും ഉണ്ടാകുന്നതാകുന്നു. ബു

ബുദ്ധിമതിയായും നല്ല പഠിത്തം ഉള്ളവളായുമുള്ള ഒരു സ്ത്രീയാൽ പരിചരിതനായ ഒരു ബാലന്റെ മനസ്സിൽ അവന് ഉത്തരകാലങ്ങളിൽ ശ്രേയസ്കരങ്ങളായിരിക്കുംപ്രകാരം ഉള്ള ശീലങ്ങൾ അനേകതരങ്ങളായി പതിയിക്കുന്നതിനുള്ള അവസരങ്ങൾ അനവധി ഉണ്ടായിരിക്കും. ഇത് ആ സ്ത്രീയുടെ മനഃപൂർവ്വമായുള്ള ശ്രമത്താൽ മാത്രമല്ല; എന്നാൽ അവളുടെ സ്വഭാവസിദ്ധങ്ങളായ പ്രവൃത്തികളെ ആ ബാലൻ ക്രമേണ അനുകരിച്ചു അവന് ആ മാർഗ്ഗമായി വാസനാബലത്താൽ സ്വതഏവ പ്രവൃത്തി ഉണ്ടാകുന്നതിനാലും ആകുന്നു. അതുകൊണ്ട് സ്ത്രീകൾ സാമാന്യേന പഠിത്തം ഉള്ളവരായിരുന്നാൽ അതു പുരുഷന്മാരുടെ പരിഷ്കാരത്തിനു മുഖ്യമായി പ്രയോജകീഭവിക്കുന്നതാകുന്നു.

വിദ്യാഭ്യാസം ചെയ്ത് അറിവു സമ്പാദിച്ചാൽ സ്ത്രീകൾ പുരുഷന്മാരാൽ ഇപ്പോഴത്തേക്കാൾ വളരെ അധികം ആദരിക്കപ്പെടും. ഇപ്പോൾ സ്ത്രീകളെക്കുറിച്ചു പുരുഷന്മാർക്കു സാധാരണമായി ഒരു അനാദരം ഉള്ളതിന്റെയും അവരെക്കൊണ്ടു ചില ഭൃത്യപ്രവൃത്തികൾ കൂടിയും ചെയ്യിപ്പിക്കുന്നതിന്റെയും മുഖ്യകാരണം അവർ സ്ത്രീകൾ തങ്ങളെപ്പോലെ അറിവുള്ളവരല്ലായെന്ന് ഉള്ളിൽ ഒരു നിശ്ച ഉണ്ടായിരിക്കുക ആകുന്നു.

സ്ത്രീകളുടെ വിദ്യാഭ്യാസകാര്യത്തിൽ ഔദാസീന്യം ഉള്ളത് ഇപ്പോൾ ഹിന്ദുക്കളെപ്പോലെ ഒരുത്തർക്കും ഇല്ല. അതുകൊണ്ടു സ്ത്രീകളെക്കുറിച്ചു പുരുഷന്മാരുടെ അനാദരവും അവരെ ഓരോ ഭൃത്യപ്രവൃത്തികളിൽ നിയോഗിക്കയും മറ്റും ഹിന്ദുജനസമുദായത്തിൽ ഉള്ളതുപോലെ മറ്റെങ്ങും ഇല്ല. യൂറോപ്യന്മാർ അവരുടെ സ്ത്രീകളെ ആദരവായും അഭിമാനമായും ഭാവിക്കുന്നു. എന്തെന്നാൽ അവരിൽ സ്ത്രീകൾ ഇപ്പോൾ പ്രായേണ പുരുഷന്മാരെപ്പോലെ തന്നെ അറിവുള്ളവരാകുന്നു.

സ്ത്രീകളെ ഭൃത്യന്മാരെപ്പോലെ ഭാവിക്കയും അവരിൽ ക്രൌര്യങ്ങൾ പ്രവൃത്തിക്കയും മറ്റും ചെയ്യുന്നത് ആ പുരുഷന്മാരുടെ അപരിഷ്കാരം നിമിത്തമായിട്ട് ആയിരിക്കാം. എന്നാൽ പുരുഷന്മാർ പരിഷ്കാരമുള്ളവരായിരിക്കുന്നതുകൊണ്ട് സ്ത്രീകൾക്കു ഈ ക്ലേശങ്ങൾ കൂടാതെ ഇരിക്കാമെങ്കിലും അവരും പുരുഷന്മാരാൽ എപ്പോഴും ആദരിക്കപ്പെടുന്നതു പഠിത്തം ഉണ്ടായിരുന്നെങ്കിൽ തന്നെയേ ഉള്ളൂ. ആ

തിലും മുഖ്യമായി വാൎദ്ധക്യാവസ്ഥയിൽ സ്ത്രീകളെക്കുറിച്ചു ബഹുമാനവും ആദരവും ഉണ്ടാകുന്നതിന്നു കാരണം അറിവുതന്നെ ആകുന്നു.

ജനോപകാരാൎത്ഥമായിട്ടുള്ള ഓരോ നൂതനങ്ങളായ പദാൎത്ഥങ്ങളെ ഉണ്ടാക്കീട്ടുള്ളതും ജനങ്ങൾക്കു ജ്ഞാനാഭിവൃദ്ധിക്കായി ഓരോ സാരങ്ങളായ വിഷയങ്ങളിൽ പുസ്തകങ്ങൾ നിൎമ്മിച്ചിട്ടുള്ളതും മററും ഓരോ ആളുകൾ വളരെക്കാലം വിദ്യാഭ്യാസം ചെയ്തു അറിവു സമ്പാദിച്ചിട്ടാകുന്നു. ഇങ്ങനെ ജനോപകാരാൎത്ഥമായിട്ടുള്ള പ്രവൃത്തികൾ ചെയ്യുന്നതിന് വിദ്യാഭ്യാസംകൊണ്ട് ബുദ്ധിയുടെ ഊഹാപോഹശക്തിയെ പ്രബലീകരിച്ചാൽ സ്ത്രീകളിലും ചിലൎക്കു കഴിയുന്നതായിരിക്കും. അപ്പോൾ ലോകോപകാരത്തിന്നു ഇപ്പോഴത്തേക്കാൾ അധികസംഭവയോഗ്യത ഉണ്ടാകുന്നതാകുന്നു.

ഇപ്പോൾ ഇവിടെ സ്ത്രീകളുടെ വിദ്യാഭ്യാസത്തിന്നു പ്രാബല്യം വരുന്നതിന്നുള്ള മാൎഗ്ഗങ്ങൾ പലേയും ഉണ്ടായിട്ടുണ്ട്. ആളുകൾക്കു സ്ത്രീകൾ അധികമായി അറിവ് സമ്പാദിക്കുന്നതിന്നു ശ്രമിക്കുന്നതു യോഗ്യമല്ലാ എന്നും മററും ഓരോ ബോധം ഉണ്ടായിരുന്നത് ഏകദേശം തീൎന്നിരിക്കുന്നു. സൎക്കാരിൽനിന്നും പെൺപൈതങ്ങളെ പഠിപ്പിക്കുന്നതിനായിട്ട് ഏൎപ്പെടുത്തീട്ടുള്ള പള്ളിക്കൂടങ്ങളിൽ അവർ പഠിച്ചുതുടങ്ങീട്ടുള്ളതിന്റെ ഗുണം സ്പഷ്ടമായിരിക്കുന്നു. എന്നാൽ ഇപ്പോൾ പെണ്ണുങ്ങളെ പഠിപ്പിക്കുന്നതിന്നു പെണ്ണുങ്ങൾ തന്നെ ഇല്ലാത്തത് ഒരു വലിയ ന്യൂനത ആകുന്നു. പഠിച്ചവരായ പെൺപൈതങ്ങൾക്കു പഠിപ്പിക്കത്തക്കവണ്ണമുള്ള പരിജ്ഞാനം ഉണ്ടാകുന്ന കാലം സ്ത്രീകളുടെ വിദ്യാഭ്യാസം ഇതിലും വളരെ അധികം പ്രബലീഭവിക്കുന്നതാകുന്നു.

ആവിഷ്കാരവും ആവിഷ്കൎത്താക്കളേയും കുറിച്ചു.

ഈശ്വരൻ ജഗത്സൃഷ്ടിയിൽ പദാൎത്ഥങ്ങൾക്കു അത്ഭുതങ്ങളായിരിക്കുന്ന ഓരോ ശക്തികളെ കൊടുത്തിട്ടുണ്ട്. മനുഷ്യർ തങ്ങളുടെ ആവശ്യങ്ങളെ നിവൃത്തിക്കുന്നതിന്നു ഈ ശക്തികളെ സ്വാധീനങ്ങളാക്കി ഉപയോഗിച്ചാൽ മതി. ആയതു പ്രവൃത്തികൾകൊണ്ടു വേണം. മനുഷ്യരുടെ അപ്രകാരമുള്ള സകല പ്രവൃത്തികളുടേയും തത്വം പദാൎത്ഥങ്ങൾക്കു ഏതുവിധമായിട്ടെങ്കിലും ഉള്ള ചലനത്തെ ജനിപ്പിക്ക

കണ്ടാകുന്നു അതിനു ദൃഷ്ടാന്തം. മൺവെട്ടികൾ ഒരു ചലനത്തെ ജനിപ്പിക്കുന്നതിനാൽ മനുഷ്യർ പറമ്പു കിളെക്കുകയും കുളം കിണറുമുതലായതു കുഴിക്കയും ചെയ്യുന്നു. ഉരലിൽ നെല്ലിട്ടു ഉലക്കകൾ ഒരു ചലനത്തെ ജനിപ്പിക്കുന്നതിനാൽ നാം ആ നെല്ലിനെ കുത്തി അരിയാക്കുന്നു. അരി, കോതമ്പ, പയറു മുതലായ ധാന്യങ്ങളെ രണ്ടു കല്ലുകളുടെ ഇടയിൽ ഇട്ടു മുകളിൽ ഉള്ള കല്ലു തിരിക്കുന്നതിൽ നാം അവയെ പൊടിച്ചു മാവാക്കുന്നു. ചകിരിയിൽ ഒരു ചലനത്തെ ജനിപ്പിക്കുന്നതിനാൽ നാം കയറു പിരിക്കുന്നു. കയറു പിടിച്ച് അച്ചിൽ കൊള്ളിച്ചിരിക്കുന്ന തടിയിൽ ഒരു ചലനത്തെ ജനിപ്പിക്കുന്നതിനാൽ കടച്ചിൽകാരൻ ഉളിപിടിച്ചു ഓരോ സാധനങ്ങളെ ഉണ്ടാക്കുന്നു. ഈ പ്രവൃത്തികൾ ഒക്കെയും ചലനം മനുഷ്യരാൽ ജനിപ്പിക്കപ്പെട്ടതാകുന്നു. എന്നാൽ മനുഷ്യർക്കു പരിചയവും ബുദ്ധിശക്തിയും വർദ്ധിക്കുംതോറും ഈ ചലനത്തെ മററശക്തികളെക്കൊണ്ടു ജനിപ്പിക്കാവുന്നതാകുന്നു. എന്നു അവർ മനസ്സിലായിട്ടു ജന്തുക്കളെയും വായുവിനെയും ജലത്തെയും മററും അതിനായി ഉപയോഗിക്കുന്നു. എങ്ങനെ എന്നാൽ കുതിരകളെയും കാളകളെയും മററും കൊണ്ടു വണ്ടി മുതലായവകളെ വലിപ്പിക്കുന്നു. വാണിയൻ എള്ളിൽനിന്നും എണ്ണ എടുക്കുന്നതിനു എള്ള് ചക്കിൽ ഇട്ടു അവൻതന്നെ ചുററിക്കുന്നതു വളരെ അദ്ധ്വാനം ഉള്ളതാകുന്നു. ആയതുകൊണ്ട് അവൻ ഒരു കാളയെ കെട്ടി ചക്കാട്ടുന്നു. അപ്പോൾ അവനു ശ്രമംകൂടാതെ അവൻെറ ഉദ്ദേശ്യം സിദ്ധമാകുന്നു. ഈ ലക്ഷ്യങ്ങളിൽ മനുഷ്യർ ജന്തുക്കളെ ഉപയോഗിപ്പിക്കുന്നു. വള്ളങ്ങൾക്കു ചലനത്തെ ജനിപ്പിക്കുന്നതിനു നാം കഴുക്കോൽ ഊന്നുകയും നമ്പു തൊഴയുകയും തണ്ടു പിടിക്കുകയും ചെയ്യുന്നു. അപ്പോൾ ആ ചലനം നമ്മളാൽ തന്നെ ജനിപ്പിക്കപ്പെട്ടതാകുന്നു. എന്നാൽ ചിലപ്പോൾ വള്ളങ്ങൾക്കു ചലനത്തെ ജനിപ്പിക്കുന്നതിനു വള്ളങ്ങളിൽ പാ കെട്ടി നാം കാററിനെ ഉപയോഗിപ്പിക്കുന്നുണ്ട്. അപ്പോൾ കാററിൻെറ ശക്തികൊണ്ടു വള്ളത്തിനു ചലനം ഉണ്ടാകുന്നതിനാൽ നമുക്ക് അതിൻെറ തല തെററാതെ അമരം പിടിക്കേണ്ടുന്ന ശ്രമം മാത്രമെ ഉള്ളു. യൂറോപ്പിൽ അനേക ദേശങ്ങളിൽ വായുവിനെ പല യന്ത്രങ്ങളുടെയും പ്രവൃത്തിയിൽ സഹകരിക്കുന്നതിനായി ഉപയോഗിച്ചുവരുന്നുണ്ട്.

നാം നെല്ലിന്റെ പതിരു കളയുന്നതിനു ഇതിനെതന്നെ ഉപയോഗിക്കുന്നുണ്ട്. എങ്ങിനെ എന്നാൽ നാം കട്ടകളിൽ നെല്ലിനെ എടുത്തു നിഷ്പ്രതിബന്ധമായി വായുസഞ്ചാരം ഉള്ള സ്ഥലത്തിൽ കുറെ ഉയരത്തിൽ നിന്നും അതിനെ കീഴ്പ്പോട്ടു തട്ടുന്നു. അപ്പോൾ കാറ്റു പതിരുകളെ ഒക്കെയും നെല്ലിൽനിന്നും വേർപെടുത്തിക്കളയുന്നു. ഈ ലക്ഷ്യങ്ങളിൽ നാം വായുവിനെ ഉപയോഗിക്കുന്നു. ജലത്തെയും നാനാവിധയന്ത്രങ്ങൾക്കു ചലനത്തെ ജനിപ്പിക്കുന്നതിനായി ഉപയോഗിക്കുന്നുണ്ട്. ഒഴുക്കും അരുവികളും ഉള്ള സ്ഥലങ്ങളിൽ ചക്രങ്ങളെ വെച്ചു അവെക്കു ചലനം ജനിപ്പിക്കുന്നതിനാൽ നൂലു നൂൽക്കുകയും മറ്റും മുതലായി അനേകകാൎയ്യങ്ങൾ സാധിക്കപ്പെടുന്നു. ഈ ലക്ഷ്യത്തിൽ മനുഷ്യർ ജലത്തെ ഉപയോഗിപ്പിക്കുന്നു. മേല്പറഞ്ഞതുകൊണ്ടു ഈശ്വരസൃഷ്ടങ്ങളായുള്ള പദാൎത്ഥങ്ങൾ മനുഷ്യൎക്കു എത്രമാത്രം ഉപയോഗമുള്ളവയാകുന്നു എന്നു ബോധപ്പെടും. എന്നാൽ ഈ പറയപ്പെട്ട സാധനങ്ങളിൽ ഒന്നും സകല ദേശകാലാവസ്ഥകളിലും ഒരുപോലെ നമുക്കു ഉപയോഗിക്കപ്പെടുവാൻ കഴിയുന്നവയല്ല. എന്തെന്നാൽ കാളകളേയും കുതിരകളേയും മറ്റുംകൊണ്ടു നാം വണ്ടി വലിപ്പിക്കുക മുതലായ കാൎയ്യങ്ങൾ ചെയ്യിക്കുന്നതിൽ അവ കുറെ നേരം കഴിയുമ്പോൾ ക്ഷീണിച്ചുപോകുന്നു. പിന്നെ അവയെ വിശ്രമിപ്പിച്ചതിന്റെ ശേഷമെ അവയെക്കൊണ്ടു വേലയെടുപ്പിക്കുന്നതിനു പാടുള്ളു. വള്ളത്തിനു പാ കെട്ടി വിടുന്നതും മറ്റും കാറ്റുള്ളപ്പഴെ ആകാവു. ജലംകൊണ്ടു ചക്രങ്ങളെ ചുററിക്കുന്നതു ജലത്തിനു ഒഴുക്കുള്ളപ്പഴെ കഴിയു. അതുകൊണ്ടു ഇവയെ ഒക്കെയും സാൎവ്വത്രികമായി ഉപയോഗിക്കുന്നതിനു പാടില്ലാത്തതിനാൽ ആ പ്രകാരം ഉപയോഗിക്കത്തക്കതായ ഒരു സാധനത്തിനു ഈ ലോകത്തിൽ ഏറിയ കാലമായി അപേക്ഷ ഉണ്ടായിരുന്നു. അങ്ങിനെയുള്ള ഒരു ദിവ്യസാധനമായിട്ടു കണ്ടുപിടിക്കപ്പെട്ടതാകുന്നു ആവി. ആവിയുടെ അത്യൽഭുതകരമായ ശക്തികളെക്കുറിച്ചു ഒരു വലിയ വിദ്വാനായ സ്റ്റോൎൻ ഇപ്രകാരം എഴുതി ഇരിക്കുന്നു. ഈ പദാൎത്ഥം അതിന്റെ ബഹുവിധോപയോഗ്യമായ ശക്തികൊണ്ടും അതിനെ നമ്മുടെ ആവശ്യംപോലെ എത്ര സൂക്ഷ്മത്തിലെങ്കിലും ക്രമപ്പെടുത്തി ഉപയോഗിക്കുന്നതിനുള്ള ലാഘവംകൊണ്ടും അത്യാശ്ചൎയ്യകരമായി തീൎന്നിരിക്കുന്നു. പൂരിന്റെ വൈചിത്ര്യത്തെ വിചാരിച്ചാൽ സൂചിയെ തപ്പി എടുക്കു

ന്നതിനും വലുതായ വൃക്ഷങ്ങളെ പിളൎക്കുന്നതിനും ഒരുപോലെ കഴിയുന്നതായ ആനയുടെ തുമ്പിക്കൈ ഏറ്റവും സാരമില്ല. ഇതിനു ഭംഗിയായി മുദ്രകൊത്തുന്നതിനും കഠിനങ്ങളായ ലോകപിണ്ഡങ്ങളെ ധൂളിപ്രായമായി പൊടിക്കുന്നതിനും ലൂതാ തന്തുപോലെ കോമളമായ ഒരു നൂലിനെ നൂൽക്കുന്നതിനും അതിമഹത്തായ യുദ്ധകപ്പലിനെ പന്തുപോലെ ആകാശത്തിൽ ഉയൎത്തുന്നതിനും ഉൽകൃഷ്ടതരങ്ങളായ ദുകൂലങ്ങളിൽ കസവിടുന്നതിനും വലിയ കപ്പലുകൾക്കും നങ്കൂരങ്ങൾ അടിച്ചുണ്ടാക്കുന്നതിനും ഉരുക്കുകൊണ്ടു ചെറിയ സൂചികളും മറ്റും നിൎമ്മിക്കുന്നതിനും കൊടുങ്കാറ്റുകളുടെയും തിരമാലകളുടേയും ശക്തിയെ അതിവൎത്തിച്ചു ഭാരം കയറിയ കപ്പലുകളെ അതിവേഗമായി സഞ്ചരിപ്പിക്കുന്നതിനും കഴിയും.

ഈ അത്യുത്തമമായ പരമാൎത്ഥത്തെയും അതിന്റെ ശക്തികളെയും ഗ്രഹിച്ച് അവയെ മനുഷ്യർ ഉപയോഗത്തിന് തക്കതായി ചെയ്തത് ഒരുത്തൻ തനിച്ച് ആകുന്നില്ല, അനേക ബുദ്ധിമാന്മാർ അനേക കാലങ്ങളിൽ ശ്രമപ്പെട്ടതാകുന്നു ഈ ആവിയുടെ ശക്തിയെ ഗ്രഹിച്ചത്. ആവിയന്ത്രവും ഒരുത്തന്റെ ശക്തിയാൽ നൂതനമായി കല്പിതമാകുന്നില്ല. അത് അനേക ബുദ്ധിമാന്മാരാൽ ഓരോ സമയങ്ങളിൽ ആലോചിച്ച് ഓരോ കൌശലങ്ങൾ ഉണ്ടാക്കി നിൎമ്മിക്കപ്പെട്ടതാകുന്നു. ഇങ്ങിനെ അനേകം ജനങ്ങൾ കൂടെക്കൂടെ നവീനമായി അല്പം അല്പം ഓരോ പരിഷ്കാരത്തെ ചെയ്തു ക്രമേണ ആവിയന്ത്രം ഇപ്പഴത്തെ സ്ഥിതിയെ പ്രാപിച്ചിരിക്കുന്നു. മനുഷ്യൎക്കും ഇതര പ്രാണികൾക്കും അത്യന്തം ക്ലേശകരങ്ങളായ അനേക വേലകൾ അചിന്ത്യമായ ലാഘവത്തോടുകൂടി നിൎവ്വഹിക്കത്തക്കവണ്ണമായി ചെയ്തു ഈ മഹാ യന്ത്രത്തിന്റെ പ്രവൃത്തികളായ ഉപകരണങ്ങൾ ഒക്കെയും ദയാലുവായിരിക്കുന്ന ഈശ്വരൻ നമുക്ക് തന്നിട്ടുള്ളതാണെന്നും നമുക്കു സ്മരണം ഉണ്ടായിരിക്കണം. അവ ഈശ്വരന്റെ അചിന്ത്യ ശക്തിയുടേയും അപരിമേയജ്ഞാനത്തിന്റെയും അപാരദയയുടേയും ചിഹ്നങ്ങൾ ആകുന്നു, അഗ്നിസംയോഗം ഉണ്ടാകുമ്പോൾ അധികമായി വ്യാപിക്കുന്നതിനു ശക്തി ഉള്ളതാക്കിച്ചെയ്തത് ഈശ്വരൻ ആകുന്നു. ആയതുകൊണ്ട് ആവി എന്ന പദാൎത്ഥം വൃക്ഷലതാദി

കൾക്കു ജലസേചനാദികൾ ചെയ്യുന്നതുകൊണ്ടുണ്ടാകുന്ന ഫലപുഷ്പാദികൾ പോലെ തന്നെ നമുക്ക് ഈശ്വരനാൽ ദത്തമായിട്ടുള്ളതാകുന്നു.

ആവിയുടെയും ആവിയന്ത്രത്തിൻെറയും സ്വരൂപവിവരണം ചെയ്യുന്നതിന്നു പ്രഥമം രണ്ടു സ്വഭാവസിദ്ധങ്ങളായ തത്വങ്ങളെ പ്രതിപാദിക്കേണ്ടതു ആവശ്യകമാകുന്നു.

ഒന്നാമതു ദ്രവ്യങ്ങൾക്കൊ അല്ലെങ്കിൽ സ്ഥിരങ്ങൾക്കൊ ഉഷ്ണസംയോഗം ഉണ്ടാകുമ്പോൾ അവ ഒരു വികാസത്തെ പ്രാപിച്ച് അവയുടെ ആകൃതിക്ക് പൂർവ്വസ്ഥിതിയിലേക്കാൾ വലിപ്പം സംഭവിക്കുന്നു അതുകൊണ്ട് ഒരു ഇടം വെള്ളമൊ അല്ലെങ്കിൽ മറ്റു ഏതെങ്കിലും ദ്രവദ്രവ്യമൊ തണുത്തിരിക്കുമ്പോൾ എത്ര സ്ഥലത്തെ വ്യാപിക്കുമൊ അതിലധികം സ്ഥലത്തെ ഉഷ്ണസംയോഗമുണ്ടാകുമ്പോൾ വ്യാപിക്കും.

രണ്ടാമതു ജലം തീയിൽവെച്ചു നല്ലവണ്ണം തിളെക്കുന്നതുവരെയും താപിതമായാൽ അതു ആവിയായി പരിണമിക്കുന്നു. പിന്നെ അതു തെല്ലുസ്സത്തക്കതായ താപം ഇല്ലാതെ ആയാൽ വെള്ളമായിത്തന്നെ പുനശ്ച പരിണമിക്കുന്നു.

ആയതുകൊണ്ട് ആവി എന്നുവെച്ചാൽ നല്ലവണ്ണം തിളപ്പിക്കുന്നതിനാൽ അവസ്ഥാന്തരത്തെ പ്രാപിതമായി ജലമാകുന്നു. ആവിക്ക് മേല്പറഞ്ഞപ്രകാരമുള്ള വ്യാപനശക്തി ഉണ്ടാകകൊണ്ട് പദാർത്ഥങ്ങളിൽ ഇതിൻെറ ശക്തിയെ പ്രവൃത്തിക്കുന്നതു നമ്മുടെ ഇഷ്ടംപോലെ കുറച്ചും അധികമായിട്ടും ആകാവുന്നതാകുന്നു.

ആവി*വായുപോലെതന്നെ സ്വഭാവികമായി രൂപരഹിതമായിട്ടുള്ളതാകുന്നു. എന്നാൽ വായു ആവിയെ അപേക്ഷിച്ചു ശൈത്യമുള്ളതാകകൊണ്ട് അതിനോടു സംയോഗമുണ്ടാകുമ്പോൾ ആവിയു

* വായു എന്നുവെച്ചാൽ ആകാശവ്യാപിയായി നാം ശ്വാസോച്ഛ്വാസങ്ങളെ ചെയ്യുന്നതായ ഒരു പദാർത്ഥമാകുന്നു. വൃക്ഷാദികളെ ചലിപ്പിക്കുന്നതായ കാററിനെമാത്രം വായു എന്നു വ്യവഹരിക്കാവു എന്നില്ല. വൃക്ഷാദികൾക്ക് ചലനം ഇല്ലാതെ ഇരുന്നാലും വെളിയിലുള്ള പ്രദേശങ്ങളിൽ വായു എന്ന പദാർത്ഥം സിദ്ധമായിട്ടുണ്ട്. വൃക്ഷാദികളെ ചലിപ്പിക്കുന്ന കാററും ആ വായുവിൻെറ രൂപാന്തരം തന്നെ ആകുന്നു.

ടെച്ചു കുറേശാംശം ജലമായി പരിണമിക്കുന്നതിനാൽ ആവി അപ്പോൾ തദ്രൂപേണ ദൃശ്യമായി ഭവിക്കുന്നു. ആയതുകൊണ്ട് ഒരു ആവിയന്ത്രത്തിൽ നിന്നു വെളിയിൽ ഉൽക്ഷേപിക്കപ്പെടുന്ന ആവി വായുസംയോഗകാലത്തിൽ ശൈത്യംകൊണ്ട് ജലമായി പരിണമിക്കുമ്പോൾ അപ്രകാരം ഉണ്ടാകുന്ന അസംഖ്യ ജലശീകരങ്ങളിൽ പകലിന്റെ വെളിച്ചം പ്രതിഫലിക്കുന്നതിനാൽ അവ അരുവികൾ വീഴുന്ന ദിക്കിൽ കാണുന്നതുപോലെ ശ്വേതരൂപങ്ങളായി കാണപ്പെടുന്നു. അനിർവ്വാച്യമായ ഈ ശക്തിയെ ഓരോ ജലബിന്ദുവിലും നിഗൂഢമായി ഘടിപ്പിക്കുന്ന അചിന്ത്യശക്തിയായ ഈശ്വരന്റെ ചാതുര്യത്തെ വിചാരിച്ചുനോക്കിയാൽ ഈ ജഗൽസൃഷ്ടിയിൽ യാതൊന്നിനെയും നിസ്സാരമെന്നു തള്ളിക്കളയാൻ പാടില്ല എന്നു നമുക്ക് ബോധപ്പെടും.

ആവികൊണ്ട് പദാർത്ഥങ്ങളിൽ ചലനത്തെ ജനിപ്പിക്കുന്നതിനുള്ള യന്ത്രപ്രകാരത്തെ സംക്ഷേപമായി പറയുന്നു. പ്രഥമമായി ചലനം ജനിപ്പിക്കപ്പെടുന്നത് ഒരു കുഴലിനകത്ത് പൊങ്ങുന്നതിനും താഴുന്നതിനും കഴിയുന്നതും ആ കുഴലിന്റെ ഉള്ളിൽ ഒരു വശത്തുനിന്നും ഒരു വശത്തേക്കു കാററു കടക്കാതെ ഇരിക്കത്തക്കവിധത്തിൽ ചേർക്കപ്പെട്ടതും ആയ ഒരു അടപ്പിൽ ആകുന്നു. ആ കുഴലിന്റെ രണ്ടഗ്രങ്ങളും അടയ്ക്കപ്പെട്ടവയും ഒരു അഗ്രത്തിൽ കൂടി അതിന്റെ ഉള്ളിൽ ഇരിക്കുന്ന അടപ്പിന്റെ മദ്ധ്യത്തിൽ ഒരു യഷ്ടി ദൃഢമായി യോജിപ്പിച്ചിട്ടുള്ളതും ആകുന്നു. ഇതിന്റെ രണ്ടററങ്ങളിലും ചെറിയ രന്ധ്രങ്ങളും അവയിൽകൂടി ആവിയെ ഇഷ്ടംപോലെ ഉള്ളതിൽ വിടുകയും വെളിയിൽ കളകയും ചെയ്യത്തക്കവണ്ണം അവസ്ഥ ചില മൂടികളും ഉണ്ട്. ഒരു ജലപാചകപാത്രത്തിൽ വെള്ളമൊഴിച്ചു തീ കത്തിക്കുമ്പോൾ ആ വെള്ളം ആവിയായി പരിണമിച്ച് മേല്പറഞ്ഞ കുഴലിനെയും ജലപാചകപാത്രത്തെയും തങ്ങളിൽ യോജിപ്പിക്കുന്നതായ ഒരു നാളത്തിൽകൂടി ആ കുഴലിലേക്കു പ്രവേശിക്കുന്നു. ആവി ആദ്യം ആ കുഴലിന്റെ ഊർദ്ധ്വഭാഗത്തിൽ ഉള്ള രന്ധ്രത്തിൽകൂടി ഉള്ളിൽ പ്രവേശിച്ച് അകത്തുള്ള അടപ്പിനെ കീഴ്പ്പോട്ടേക്കു തള്ളുന്നു. ഉടനെ അധോഭാഗത്തിലുള്ള രന്ധ്രത്തിൽകൂടി ആവി ഉള്ളിൽ പ്രവേശിക്കുകയും ഊർദ്ധ്വഭാഗത്തിലുള്ള രന്ധ്രത്തിൽകൂടി പ്രവേശിച്ച

ആവി വെളിയിൽ പോകയും ചെയ്യുമ്പോൾ ആ അടപ്പു മേല്പോട്ടേക്കു തള്ളപ്പെടുന്നു. പിന്നെ ഉടനെ ഊൎദ്ധ്വഭാഗത്തിലുള്ള രന്ധ്രത്തിൽകൂടി ആവി ഉള്ളിൽ പ്രവേശിക്കയും അധോഭാഗത്തിലുള്ള രന്ധ്രത്തിൽ പ്രവേശിച്ച ആവി വെളിയിൽ പോകയും ചെയ്യുമ്പോൾ ആ അടപ്പ് പുനരപി കീഴ്പോട്ടേക്കു തള്ളപ്പെടുന്നു. ഇപ്രകാരം ആവി മാറി മാറി ആ കുഴലിന്റെ രണ്ടു ഭാഗങ്ങളിലും പ്രവേശനിൎഗ്ഗമങ്ങളെ ചെയ്യുന്നതിനാൽ അതിന്റെ ഉള്ളിലുള്ള അടപ്പിനു അനവരതമായി മേല്പോട്ടും കീഴ്പോട്ടും ഒരു ചലനം ജനിക്കുന്നു. യന്ത്രങ്ങളുടെ വിചിത്രങ്ങളായ ഘടനാപ്രകാരങ്ങളാൽ ഈ ചലനംതന്നെ നാനാനേകപ്രകാരേണയുള്ള ചലനങ്ങൾക്കു നിദാനമാക്കി ചെയ്യപ്പെടുന്നു.

നൂൽ നൂൽക്കുന്നതിനും തടി അറുക്കുന്നതിനും അച്ചടിക്കുന്നതിനും മററുമുള്ള യന്ത്രങ്ങൾ മേൽവിവരിക്കപ്പെട്ടപ്രകാരം ചലനത്തോടുകൂടിയിരിക്കുന്ന ആവിയന്ത്രത്തിൽ ഘടിപ്പിക്കപ്പെടുന്നതിനാൽ ആവിയന്ത്രത്തിന്റെ ചലനം അവയിൽ സംക്രമിക്കുന്നതുകൊണ്ടു ആ വേലകൾ ഒക്കെയും അത്യാശ്ചൎയ്യകരമായും പ്രത്യക്ഷമായി കണ്ടിട്ടില്ലാത്ത ആളുകൾക്ക് മനസ്സുകൊണ്ട് നിരൂപിക്കുന്നതിനു അശക്യമായും ഉള്ള വേഗത്തോടുകൂടി ചെയ്യപ്പെടുന്നു.

ആവിയുടെ ശക്തിയെ വളരെക്കാലം മുമ്പിൽതന്നെ ചില ജനങ്ങൾ അറിഞ്ഞു കാരോ നിസ്സാരങ്ങളായ ഉപയോഗങ്ങളെ ചെയ്തുവന്നു. എന്നാൽ ഇപ്പോൾ അതുകൊണ്ടു സാധിക്കുന്ന അത്യത്ഭുതങ്ങളായ കാൎയ്യങ്ങൾക്കു അതിനെ സാധാരണമായി ഉപയോഗിക്കത്തക്കവണ്ണമുള്ള ഉപായങ്ങളെ പ്രവൃത്തിപ്പിച്ചതു ഏകദേശം നൂററിച്ചില്വാനം വൎഷത്തിനുമുമ്പെ ജെംസവാട്ട് എന്നു പേരുള്ള ഒരു ഇംഗ്ലീഷ് മനുഷ്യൻ ആകുന്നു.

ഇപ്പോൾ ആവിയന്ത്രത്താൽ നമുക്കുണ്ടായിട്ടുള്ള സൌകൎയ്യങ്ങളെ പരിഗണനം ചെയ്യുന്നത് ആവശ്യമാകുന്നു. പ്രായേണ നമ്മുടെ ആവശ്യസാധനങ്ങളിൽ പലതും ഇപ്പോൾ ആവിയന്ത്രത്തിന്റെ ഉപയോഗത്താൽ സാധിക്കപ്പെട്ടവയാകുന്നു. ഈ യന്ത്രത്തിന്റെതന്നെ പ്രവൃത്തിക്ക് നിദാനഭൂതമായ കോൾ എന്ന സാധനത്തെ ഭൂമിയുടെ ഉള്ളിൽനിന്നും എടുക്കുന്നതു ഈ യന്ത്രത്തിന്റെ ഉപയോഗംകൊണ്ടു

തന്നെ ആകുന്നു. നാം വാങ്ങിച്ചു ഉടുപ്പുകളേയും മറ്റും തുന്നുന്ന ശീലത്തരങ്ങളിൽ പലതും ആവിയന്ത്രത്തിന്റെ ഉപയോഗത്താൽ നെയ്തുണ്ടാക്കപ്പെട്ടതും ചായം ഇടപ്പെട്ടതും ആകുന്നു. നമുക്കു എഴുതുന്നതിനുള്ള കടലാസ്സുകൾ ഇതിനാൽ ഉണ്ടാക്കപ്പെടുന്നു. അനേകം പുസ്തകങ്ങളും വർത്തമാനക്കടലാസുകളും ഇതിനാൽ അച്ചടിക്കപ്പെടുന്നു. എത്രയും ദുർഗ്ഗമമായുള്ള ഭൂഗർഭത്തിൽനിന്നും സ്വർണ്ണങ്ങൾ മുതലായ ലോഹങ്ങൾ ഇതിനാൽ എടുക്കപ്പെടുന്നു, ആ ലോഹങ്ങളെക്കൊണ്ടു നമുക്കുപയുക്തങ്ങളായ അനേക സാധനങ്ങൾ ഉണ്ടാക്കപ്പെടുന്നു.

ഇതുകൂടാതെ ആവിക്കപ്പലുകളാലും ആവിവണ്ടികളാലും ജനങ്ങൾക്കുണ്ടായിരിക്കുന്ന സൌകര്യങ്ങളെ നിവൃത്തിക്കാൻ കഴിയുന്നതല്ല. ആവിക്കപ്പലുകൾ ഉണ്ടാകകൊണ്ടു യൂറോപ്യന്മാൎക്കു ദേശസഞ്ചാരത്തിനു എത്ര സൌകര്യം വന്നിരിക്കുന്നു. മുമ്പിൽ വാസ്കോഡിഗാമാ യൂറോപ്പു ദേശത്തിൽനിന്നും പുറപ്പെട്ടു പതിനൊന്നു മാസംകൊണ്ടു ഇൻഡ്യയിൽവന്നു ചേൎന്നത് അന്നു ഒരു അത്ഭുതമായി വിചാരിക്കപ്പെട്ടിരുന്നു. ഇപ്പോൾ അപ്രകാരം ഒരു യാത്ര പതിനഞ്ചു ദിവസംകൊണ്ടു നിൎവഹിക്കാവുന്നതായിരിക്കുന്നു. ഈ ആവിക്കപ്പലുകൾ ഇല്ലാതിരുന്നെങ്കിൽ ഇൻഡ്യയിൽപട്ടാളങ്ങളിലും മറ്റും ഉദ്യോഗസ്ഥന്മാരായിരിക്കുന്ന യൂറോപ്യന്മാൎക്കു സ്വദേശത്തേക്കു പോയിവരുന്നതിനു ഒരു വൎഷത്തേക്കും മറ്റും അവധി വാങ്ങിച്ചുംകൊണ്ടു പോയാൽ അവിടെ എത്തി കുറെ ദിവസം സ്വസ്ഥമായി താമസിക്കുന്നതിന് ഇട ഉണ്ടാകയില്ലായിരുന്നു.

റെയിൽ വണ്ടികൾ ഇപ്പോൾ യൂറോപ്പു ദേശത്തിലും അമേരിക്കാ ദേശത്തിലും സാധാരണമായി നടപ്പായിരിക്കുന്നു. ഇൻഡ്യയിൽ ഇപ്പോൾ ഏകദേശം ൨൫൦൦൦ മയിൽ റെയിൽ വണ്ടിപ്പാത തീൎന്നിട്ടുണ്ടു.

അതിൽ മദ്രാസ് പ്രസിഡൻസിയിൽ ൩൦൦൦ മയിൽ ആയിട്ടുണ്ടു. ഇതുകൊണ്ടുള്ള പ്രയോജനം നമുക്കു ഇപ്പോൾ അനുഭവസിദ്ധമായിരിക്കുന്നു.

ഇപ്രകാരം റെയിൽ വണ്ടി നടപ്പായിരുന്നില്ലെങ്കിൽ നമുക്കു മദ്രാസിലും മറ്റും പോകുന്നതിനുള്ള ശ്രമം എന്തായിരിക്കുമെന്നുള്ളതു ഇ

വിടെ നിന്നും ചെറുവണ്ണൂർ വരെ എത്തിക്കൊള്ളുന്നതിനു ഇപ്പോൾ ഉണ്ടാകുന്ന അദ്ധ്വാനം ഓർത്താൽ അറിയാം.

ആവിവണ്ടികളുടെയും മററും വേഗം നമ്മുടെ ഇഷ്ടപ്രകാരം വർദ്ധിപ്പിക്കുന്നതിനു കഴിയുന്നതാകുന്നു. അതിനു കാരണം മുമ്പിൽ പറയപ്പെട്ടിട്ടുണ്ടല്ലൊ. ഇപ്പോൾ ഇവിടെ ആവിവണ്ടികൾ ഓടിച്ചു വരുന്നതിൽ വേഗത്തിന്റെ പരമകാഷ്ഠ ഒരു മണിക്കൂറിന് ൬൦ മയിൽ ആകുന്നു. സാധാരണ വേഗം ഒരു മണിക്കൂറിന് ൩൦ മയിലിനു മേൽ ൪൦ മയിലിന് അകമായിട്ടാകുന്നു. ഇപ്പോൾ തിരുവനന്തപുരത്തിനും നാഗരുകോവിലിനും മദ്ധ്യെ ഒരു റയിൽ വണ്ടിപ്പാത ഉണ്ടായിരുന്നെങ്കിൽ നാഗരുകോവിലിൽ വീടുള്ള ഒരു ഉദ്യോഗസ്ഥനു ൯ മണിക്കു ഊണു കഴിച്ച് അവിടെ നിന്നും പുറപ്പെട്ട് ഏകദേശം ൧൧ മണിക്ക് ഇവിടെ കച്ചേരിയിൽ ഹാജരാകുന്നതിന് കഴിയും.

ഇപ്രകാരം ആവി എന്ന ഒരു മഹാശക്തി എത്രെല്ലാം പ്രകാരത്തിൽ നമുക്ക് സുഖസാധനമായിരിക്കുന്നു എന്ന് പരിച്ഛേദിക്കാൻ പാടില്ലാ. ഈ മഹാശക്തിയുടെ പ്രവൎത്തകങ്ങളായ സാധനങ്ങളെ ഒക്കെയും ഈശ്വരൻ നമുക്ക് ധാരാളമായി തന്നിരിക്കുന്നു. അവയിൽ മുഖ്യമായിട്ടുള്ളത് ജലമാണ്. അത് ഭൂമിയിൽ സകല ദിക്കുകളിലും യഥേഷ്ടമായി കിട്ടുന്ന ഒരു പദാൎത്ഥമാകുന്നു. വിറകും അപ്രകാരം തന്നെ.

ഈശ്വരൻ പഞ്ചഭൂതങ്ങളിൽ ജലത്തെയും തേജസ്സിനെയും സൃഷ്ടിച്ച ക്ഷണം മുതൽ തന്നെ ബാഷ്പമായിരിക്കുന്ന ഒരു ദിവ്യ ശക്തിയും പ്രത്യക്ഷമായി ഉത്ഭവിച്ചിരിക്കുന്നു. സൂൎയ്യൻ തേജസ്സിനാൽ ഭൂഗതങ്ങളായ ജലങ്ങൾ താപിതങ്ങളായിട്ടു ആവിയായി ആകാശത്തിൽ ആകൎഷിക്കപ്പെടുന്നു. അപ്പോൾ തേജസ്സു യോഗം കൊണ്ട് ജലം ആവിയായി പരിണമിക്കുന്നു എന്നുള്ളത് സിദ്ധമാകുന്നു. അനന്തരം അവ ആകാശത്തിൽ മേഘങ്ങളായി ഭവിച്ച് പവനങ്ങളാൽ ആകൎഷിക്കപ്പെടുന്നു. അപ്പോൾ ആവിയായിരുന്നതിനു പുനശ്ച ശൈത്യസംയോഗം കൊണ്ട് അത് ജലസ്വരൂപത്തെ പ്രാപിച്ചിരിക്കുന്നു. പിന്നെ അത് ശൈത്യത്തിന്റെ ക്രമത്തെ അനുസരിച്ച് മഴയും മഞ്ഞും കരകങ്ങളും (ആലിപ്പഴം) മഞ്ഞുകട്ടിയും മററും ആയി

ട്ടം തീരുന്നു. മഞ്ഞും മഴയും മററും ഭൂമിയിൽ സൎവ്വത്ര പതിയ്ക്കുന്നു. എങ്കിലും അവ അധികമായിട്ടുണ്ടായിരിയ്ക്കുന്നത് ഭൂമിയിൽ അധികം ഉയൎന്ന പ്രദേശങ്ങളിൽ ആകുന്നു. അവിടെ നിന്നും അവ അരുവികളും നദികളുമായി പ്രവഹിക്കുന്നു. ഇവ ഒക്കെയും ആവിയുടെ ശക്തിയെ അപ്രത്യക്ഷമായി പ്രദൎശിപ്പിയ്ക്കുന്നുണ്ട്. അതിനെ ജനങ്ങൾ വളരെക്കാലമായി ഉപയോഗിച്ചുവരുന്നും ഉണ്ട്. അരുവികൾ വീഴുന്നിടത്തു ചില യന്ത്രങ്ങൾ വച്ചു തടികൾ അറുക്കുകയും മററും ഇപ്പോഴും ചില ദിക്കിൽ നടപ്പുള്ളതാകുന്നു. നദികളിൽ ജലപ്രവാഹം ഉണ്ടാകുമ്പോൾ വലുതായുള്ള തടികളും മററും അതിൽ കൂടി ഒഴുകി കൊണ്ടു വരുന്നുണ്ടല്ലൊ. ഇതൊക്കെയും പരമ്പരയാ ആവിയുടെ ശക്തി തന്നെ ആകുന്നു. എന്തെന്നാൽ ഈ ശക്തിക്ക് നിദാനം ജലം ആവിയായിട്ടു ഉപരിഭാഗത്തിൽ ചെന്നു അവിടെ നിന്നും സംഹതമായിട്ട് അധോഭാഗത്തിലേക്കു പ്രവഹിക്കുന്നതാണെല്ലൊ. ഇപ്രകാരമുള്ള മൂലതത്വത്തെ പ്രമാണീകരിച്ചു തന്നെ ആകുന്നു യൂറോപ്യന്മാർ അഗ്നിസംയോഗം കൊണ്ട് ജലത്തെ ആവിയാക്കീട്ട് അതിന്റെ ശക്തികൊണ്ടു അനേകം അത്ഭുതകാൎയ്യങ്ങളെ സാധിക്കുന്നത്.

ഇവിടെ ആവിയുടേയും ആവിയന്ത്രത്തിന്റേയും സ്വരൂപത്തെ എത്രയും സംക്ഷേപമായും ചുരുക്കമായുമെ പറഞ്ഞിട്ടുള്ളു. ഈ പ്രമേയത്തെ ഒന്നിനെക്കുറിച്ചു തന്നെ അനവധി പുസ്തകങ്ങൾ പ്രവൃത്തിച്ചിരിയ്ക്കുമ്പോൾ അനേകവിഷയങ്ങളെ പ്രതിപാദിക്കുന്ന ഈ ഗ്രന്ഥത്തിൽ പ്രമേയത്തെക്കുറിച്ച് ഇത്രമാത്രമല്ലാതെ പറവാൻ പ്രയാസമുള്ളതാകുന്നു.

### ആരോഗ്യത്തേയും ആരോഗ്യ രക്ഷയേയും കുറിച്ച്.

രോഗകാരണങ്ങളെ അറിഞ്ഞ് അതുകൾക്കു അവകാശം കൊടുക്കാതെയും സ്വാഭാവികമായ ദേഹസ്വഭാവത്തിനു അല്പമെങ്കിലും വത്യാസം ഉണ്ടെന്നു അറിഞ്ഞാൽ ഉടനെ തന്നെ അതിനു വേണ്ടുന്ന പ്രതിവിധികൾ ചെയ്തു ശരീരസ്ഥിതിയെ യഥാപൂൎവമാക്കി ചെയ്തുകൊണ്ടും ഇരുന്നാൽ എല്ലാവൎക്കും പ്രായശഃസ്ഥിരമായ ആരോഗ്യ

ത്തോടുകൂടി ഇരിക്കാവുന്നതാകുന്നു. ദേഹസ്ഥിതിക്ക് എത്രയും നിസ്സാരമായിട്ടെങ്കിലും ഒരു വ്യത്യാസം കണ്ടാൽ അതിനെ നിസ്സാരമാണെന്ന് വിചാരിച്ച് ഗണിക്കാതെ ഇരിക്കരുത്. അപ്പോൾ അത് എത്രയും നിസ്സാരമായി കാണപ്പെടും. എങ്കിലും അതിനു അപ്പോൾ തന്നെ പ്രതിവിധി ചെയ്യാതെയിരുന്നാൽ ഒരു സമയം വലുതായിരിക്കുന്ന ഉപദ്രവങ്ങൾക്കു കാരണമായി തീരും. എത്രയും ക്ഷുദ്രമായിരിക്കുന്ന ഒരു കാര്യം ചിലപ്പോൾ പരമ്പരയാ ഏറ്റവും വലുതായിരിക്കുന്ന ഒരു കാര്യത്തിന്റെ നാശത്തിന് ഹേതുവായി തീരും. ഇതിന് ഒരു ദൃഷ്ടാന്തം എന്തെന്നാൽ—

(ശ്ലോകം) കീലഭ്രംശേന ചക്രം കില തുരഗപദത്രാണമേതസ്യ ലോപെ * നഷ്ടോശ്വശ്ചാപരാന്യം ഗമിതമഥിതൊ നിശ്ചിതോ വാഹിനീശഃ * സേനാന്യാ സാ വിഹീനാ സമരമപി സമുൽസൃജ്യ ദ്രാവ സേനാ * നഷ്ടം രാജ്യം തദേ, സിദ്ധ, വില, മിര, മഹൈ, കസ്യ കീലസ്യ ലോപാൽ

ഇതിന്റെ അർത്ഥം—ഒരു ആണി പോയതിനാൽ കുതിരയുടെ ലാടംപോയി. അപ്പോൾ കുതിരയുടെ കാലൊടിഞ്ഞ് കുതിര നശിച്ചുപോയി. കുതിര ഇല്ലാതായപ്പോൾ സേനാനായകൻ ശത്രുക്കളാൽ പിടിക്കപ്പെട്ടു. നായകൻ ഇല്ലാതെ ആയപ്പോൾ സേനയുദ്ധം ഉപേക്ഷിച്ചുപോയ്ക്കളഞ്ഞു. അപ്പോൾ രാജ്യം ശത്രുവിന് അധീനമായി. ഇതൊക്കെയും ഒരാണി പോയതിനാലാകുന്നു.

എന്നാൽ ചിലപ്പോൾ സ്വഭാവസ്ഥിതമായിട്ടുള്ള ശരീരസ്ഥിതിയിൽ നിന്നു വ്യതിയാനം വന്നാൽ പൂർവ്വസ്ഥിതിയിൽ ആകുന്നത് പ്രയാസസാദ്ധ്യമായും ഒരു വേള അസാദ്ധ്യമായും സംഭവിച്ചേക്കാം. അതിനാൽ അപ്രകാരം സ്വാഭാവിക ദേഹസ്ഥിതിയിൽനിന്നും വ്യതിയാനം ഉണ്ടാകാതെ തന്നെ സൂക്ഷിച്ചിരിക്കേണ്ടതാകുന്നു. രോഗങ്ങളുടെ പ്രവേശദ്വാരങ്ങളെ ഒക്കെയും പ്രതിബന്ധിച്ചുകൊണ്ടിരുന്നാൽ അവക്കു നമ്മുടെ ദേഹത്തെ ആക്രമിക്കുന്നതിന് എങ്ങനെ അവകാശം ഉണ്ടാകും. രോഗങ്ങളുടെ കാരണങ്ങൾ ദുർന്നിവാരങ്ങളായിരുന്നെങ്കിൽ നിവൃത്തി ഇല്ല. എന്നാൽ പ്രായേണ അവ നിവാര്യങ്ങളായിരിക്കുമ്പോൾ അവകളെ തന്നെ അറിയായ്കകൊണ്ടും താല്ക്കാലികമായ

ഔദാസീന്യംകൊണ്ടും നിരോധിയ്ക്കാതെയിരുന്നു് ഭയങ്കരങ്ങളായും ആയുശ്ശോഷകരങ്ങളായും ഇരിയ്ക്കുന്ന ഓരോ രോഗങ്ങളുടെ ആക്രമണങ്ങൾക്കു വശംവദന്മാരായിഭവിയ്ക്കുന്നതു വളരെ ദയനീയമായ ഒരു അവസ്ഥയാകുന്നു.

ഈ ദേശങ്ങളിൽ മരിയ്ക്കുന്ന ആളുകളിൽ അധികം പേരും ആയുസ്സിന്റെ മദ്ധ്യകാഷ്ഠയെപ്പോലും പ്രാപിപ്പിക്കാതെ അല്പ ആലോചന ഉണ്ടായിരുന്നാൽ നിവാൎയ്യങ്ങളായിരിയ്ക്കുന്ന രോഗങ്ങൾ പിടിപെട്ടാകുന്നു. ഇംഗ്ലാണ്ടിലും മററും സംഭവിക്കുന്ന മരണങ്ങളുടെ ക്രമം നോക്കിയാൽ ഇവിടെ അതിലൊക്കെയും ഇരട്ടി അധികമായിരിയ്ക്കും.

ഇപ്പോൾ ഉദ്ദേശ്യമായി കണക്കു കൂട്ടീട്ടുള്ളതിൽ ഇൻഡ്യായിൽ ആണ്ടുതോറും ൫൦ ലക്ഷം ജനങ്ങൾ നിവാൎയ്യങ്ങളായിരിയ്ക്കുന്ന രോഗങ്ങളാൽ മരിയ്ക്കുന്നു എന്നു കണ്ടിരിയ്ക്കുന്നു. ൫൦ ലക്ഷം ജനങ്ങൾ ആണ്ടുതോറും മരിക്കതന്നെ ചെയ്യുമ്പോൾ നിവാൎയ്യങ്ങളായിരിക്കുന്ന രോഗങ്ങൾ പിടിപെട്ടു കഷ്ടത അനുഭവിച്ചുംകൊണ്ടു എത്ര ജനങ്ങൾ കാലം കഴിക്കുന്നുണ്ടായിരിക്കും.

ഇപ്പോൾ ഈ രാജ്യത്തിൽ ആശുപത്രികളിൽ കിടക്കുന്ന രോഗികളിൽ പത്തിനു ഏഴുവീതം ആളുകൾ ദേഹരക്ഷാക്രമങ്ങളെ അറിഞ്ഞ് അവയെ അനുസരിച്ചിരുന്നാൽ വൎജ്ജിക്കാമായിരുന്ന രോഗങ്ങളാൽ പീഡിതന്മാരാകുന്നു എന്ന് അറിയപ്പെട്ടിരിക്കുന്നു. ഈ ക്രമത്തിനു ഇവിടെ സാമാന്യേന ജനസമുദായത്തിലും ഇങ്ങിനെയുള്ള രോഗപീഡകൾ ഉണ്ടായിരിയ്ക്കാം.

ഇപ്രകാരം ജനങ്ങളിൽ രോഗോപദ്രവങ്ങൾ പ്രചുരങ്ങളായിരുന്നാൽ ആ ജനസമുദായത്തിൽ പരിഷ്കാരത്തിനു വഴിയായി ബുദ്ധിയെ വിനിയോഗിക്കുന്നതു് ഏററവും ശ്രമമായിത്തീരും. ദേഹത്തിനു ആരോഗ്യവും ബുദ്ധിക്കു ശ്രമക്ഷമതയുമുണ്ടായിരിയ്ക്കുമ്പോൾ അല്ലോ ആ ബുദ്ധിയെ അറിവുകൾ സമ്പാദിക്കാനായി ക്ലേശിപ്പിക്കാൻ കഴിയുന്നതു്. അങ്ങനെ ബുദ്ധിയെ ക്ലേശിപ്പിയ്ക്കാൻ കഴിയുന്നകാലത്തിൽ ജനങ്ങൾ രോഗാതുരന്മാരായി തീൎന്നാൽപിന്നെ ബുദ്ധിയെ ഏതു പ്രമേയത്താൽ ധൈൎയ്യത്തോടുകൂടി പ്രവൎത്തിക്കാൻ കഴി[illegible]

ന്റെ ദൌർബ്ബല്യം സംഭവിക്കയും അംഗങ്ങൾതോറും തീവ്രകളായിരിക്കുന്ന വ്യഥകൾ പ്രതിക്ഷണം അനുഭവിക്കയും ജീവിച്ചിരിക്കുന്നതിനേക്കാൾ മരിക്കുന്നതുതന്നെ കൊള്ളാവുന്നതെന്നു തോന്നുകയും ചെയ്യുന്ന സ്ഥിതിയിൽ ജ്ഞാനം സമ്പാദിക്കുന്നതിനു ബുദ്ധിയെ പ്രവൎത്തിപ്പിക്കാൻ ആൎക്കു മനസ്സുണ്ടാകും? ആൎക്കു ശക്തിയുണ്ടാകും? ഒരുത്തൎക്കും ഇല്ല. ആയതുകൊണ്ടു ദേഹത്തിനു ബലപുഷ്ടി ഉണ്ടായിരിക്കുന്ന സ്ഥിതിയിൽ അതിനെ സൽഫലത്തിനായി ഉപയോഗിക്കാൻ വയ്യാതെ ആയിപ്പോയാൽ ആ ജനസമുദായത്തിൽ ജ്ഞാനാഭിവൃദ്ധി ഉണ്ടാകുന്നതു അസാദ്ധ്യംതന്നെ.

എന്നാൽ ദേഹസൌഖ്യത്തെ രക്ഷിക്കേണ്ടുന്നതിനുള്ള സാമാന്യനിയമങ്ങളെ അറിഞ്ഞു അവയെ അനുസരിച്ചു ദിനചൎയ്യ നടത്തിക്കൊണ്ടിരുന്നാൽ ഇപ്രകാരം വയസ്സിന്റെ മദ്ധ്യസ്ഥിതിയിൽതന്നെ രോഗപീഡകൾ ഉണ്ടാകയും അപ്രാപ്തകാലമായി മൃതികൾ സംഭവിക്കയും ചെയ്കയില്ല. സകല കാൎയ്യങ്ങളിലും ക്ലിപ്തങ്ങളായിരിക്കുന്ന നിയമങ്ങൾ ഉണ്ടല്ലോ. ആ നിയമങ്ങളെ അനുസരിക്കാതെ ഇരുന്നാൽ ആ കാൎയ്യങ്ങൾക്കു ഹാനി ഉണ്ടാകുന്നതാകുന്നു. അപ്രകാരംതന്നെ ആരോഗ്യരക്ഷയുടെ നിയമങ്ങളെ അനുസരിക്കാതെ ഇരുന്നാൽ അതിനു ഹാനി സംഭവിക്കുന്നതു നിശ്ചയംതന്നെ.

ദേഹസൌഖ്യത്തിനു വ്യത്യാസം ഉണ്ടായിട്ടു അതിനു പ്രതിവിധി ചെയ്യുന്നതിനേക്കാൾ "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പൎശനം വരം" എന്ന ന്യായേന അതിനു വ്യത്യാസം വരാതെതന്നെ ഇരിക്കാൻ നോക്കുന്നതല്ലേ ഉത്തമം. ആയതുകൊണ്ടു ദേഹസൌഖ്യത്തിനു വ്യത്യാസംവന്നാൽ അതിനെ പൂൎവ്വസ്ഥിതിയിൽ ആക്കുന്നതിനുള്ള വഴികളെ പറയുന്നതിനേക്കാൾ അതു വരാതെ ഇരിക്കുന്നതിനുള്ള വഴികളെ പറയുന്നതാകുന്നു യുക്തതരമായിട്ടുള്ളതു. ആയതുകൊണ്ടു അല്പജാഗ്രതയാൽ നിവാൎയ്യങ്ങളായും അതിഭയങ്കരങ്ങളായും സാധാരണമായി സംഭവിക്കുന്നവയായും ഇരിക്കുന്ന ചില രോഗങ്ങളെ കുറിച്ചും അവ ഉണ്ടാകാതെ ഇരിക്കുന്നതിനുള്ള വഴികളേയും ഇവിടെ സംക്ഷേപമായി പറയാം.

മസൂരികാ അല്ലെങ്കിൽ വസൂരി എത്രയും ഭയങ്കരമായും വ്യാപ്തി

കേടുള്ളതായും ഇരിക്കുന്ന ഒരു വ്യാധി ആകുന്നു. ഈ ഇതിനു പ്രസിദ്ധമായ ഒരു പ്രതിവിധി കണ്ടറിഞ്ഞു നടപ്പാകുന്നതിനുമുമ്പിൽ എത്ര സാധാരണമായി സംഭവിച്ചിരുന്നോ അതുപോലെ ഇപ്പോഴും സംഭവിക്കുന്നതായിരുന്നാൽ എത്ര ജനങ്ങളുടെ പ്രാണനെ അപഹരിക്കുമായിരുന്നു. എന്നാൽ ഇപ്പോഴും വസൂരി കീറിവെക്കുക സാധാരണമായി നടപ്പായിട്ടുള്ള ദിക്കുകളിൽ മരണത്തിന്റെ ഈ വലുതായിരിക്കുന്ന ഭാരം പ്രതിബന്ധകമായിരിക്കുന്നു. ഈ ദിവ്യമായും ലഘുവായുമിരിക്കുന്ന ഉപായത്തെ കണ്ടറിഞ്ഞു ഉപയോഗിച്ച ഡാക്ടർ ജെണർ എന്ന ആളിനോടു മനുഷ്യജാതി എത്രമാത്രം കൃതജ്ഞത ഉള്ളതായിരിക്കണം. ഇങ്ങനെ സിദ്ധമായിരിക്കുന്ന ഉപായം ഉള്ളതായിരിക്കുമ്പോൾ ഈ മഹാവ്യാധികൂടാതെയിരിക്കുന്നതിനു നാം മറ്റൊരു കരുതലും ചെയ്യേണ്ടതില്ലല്ലോ.

ചില ദേശങ്ങളിൽ വസൂരി കീറിവെപ്പിക്കാതെ ഇരിക്കുന്നതിനെ കുറ്റമായി വിചാരിച്ചു ശിക്ഷ ചെയ്കയും ജനോപകാരത്തിനായി ഈ ചികിത്സ ചെയ്യുന്നവർക്കു ഗവർമ്മെണ്ടിൽനിന്നും സംഭാവനകളും ചെയ്കയും ചെയ്തുവരുന്നു. ഈ രാജ്യത്തിൽ സർക്കാരിൽനിന്നും ശമ്പളക്കാരെ ആക്കി ജനങ്ങളുടെ ഗുണത്തിനായി വസൂരി കീറിവെപ്പിച്ചുവരുന്നു.

ഇതിന്റെ ഫലം ഇപ്പോൾ പ്രത്യക്ഷമായിട്ടു കാണപ്പെടുകയും ചെയ്യുന്നു. ചിലർ മൌഢ്യം ഹേതുവായിട്ടോ ഇതിന്റെ ഫലത്തിൽ വിശ്വാസമില്ലായ്കകൊണ്ടോ ഈ ദിവ്യചികിത്സയ്ക്കനുവദിക്കാതെ ഇരിക്കുന്നതിനാൽ ചിലപ്പോൾ ഇങ്ങനെ ഉള്ളവരിൽ ഈ രോഗം ഉണ്ടാകുന്നുണ്ട്. കാലക്രമംകൊണ്ട് ഇതിന്റെ ഫലത്തെ ഇന്ത്യയിൽ എല്ലാപേരും അറിഞ്ഞു ഇതിനെ പ്രചാരമാകുന്നതിനു സ്വാത്മനാ പ്രയത്നപ്പെടും എന്നുള്ളതിനു യാതൊരു സംശയവും ഇല്ല. ഈ മഹാപീഡാകരമായ രോഗത്തിനു കാരണം എന്തുതന്നെ ആയിരുന്നാലും ഈ സുലഭചികിത്സകൊണ്ട് ഇതു നിശ്ചയമായി നിവാര്യമായിരിക്കുമ്പോൾ എല്ലാപേരും ഇതിനെ ചെയ്യിക്കേണ്ടതാകുന്നു.

വിഷൂചികയും ഏറ്റവും ഭയങ്കരതയുള്ള ഒരു രോഗം ആകുന്നു.

എന്നാൽ ഈയിടെ ഇവിടെ ഇതിന്റെ ആക്രമണം ഉണ്ടാകാതെ ഇരിക്കുന്നതിനെ വിചാരിച്ച നാം ഈ ശത്രുവിന്റെ നേരെ ഏത്രയും ശ്രദ്ധയോടെ ഉള്ളവരായിരിക്കേണ്ടതാകുന്നു. ഈ രോഗത്തിന്റെ നിദാനങ്ങളേയും ഇതിനെ നിരോധിക്കുന്നതിനു നമ്മുടെ ശക്തിയിൽ അധീനങ്ങളായുള്ള വഴികളേയും ചുരുക്കമായി പറയാം.

ഓരോ ഡാക്ടർമാർ വിഷൂചികയുടെ കാരണങ്ങളെ കുറിച്ചു പറഞ്ഞിരിക്കുന്നത് ഒക്കെയും ഒന്നുപോലെതന്നെ ഇരിക്കുന്നു. തെരുവുകളിൽ ജനങ്ങൾ അധികമായി കൂട്ടംകൂടുകയും അവക്കു വേണ്ടുംവണ്ണം വിസ്താരമില്ലാതെ ഇരിക്കുകയും അവയിൽ മലമൂത്രാദികളും മററു വൃത്തികേടുള്ള പദാർത്ഥങ്ങളും എപ്പോഴും ഉണ്ടായിരിക്കുകയും ജനങ്ങൾ പാർക്കുന്ന വീടുകളിൽ വായുസഞ്ചാരമില്ലാതെ ഇരിക്കുകയും ആഹാരങ്ങളിലും വസ്ത്രധാരണങ്ങളിലും മററും ശൌചവും ഇല്ലാതിരിക്കുകയും മററും ആകുന്നു ഇതിന്റെ കാരണങ്ങൾ എന്നു സകല വൈദ്യന്മാരാലും അഭിപ്രായഗതമായിരിക്കുന്നു. ഓരോ ദേശങ്ങളിൽ വൃത്തിയില്ലാതെ ഉള്ള ഓരോ സ്ഥലങ്ങളിൽമാത്രം ഈ രോഗത്തിന്റെ ബാധ ഉണ്ടായിരിക്കുകയും മററു മാലിന്യം ഇല്ലാത്ത സ്ഥലങ്ങളിൽ ഇതിന്റെ ഉപദ്രവം തീരെ ഇല്ലാതിരിക്കുകയും മേല്പറഞ്ഞതിനു സ്പഷ്ടമായ തെളിവാകുന്നു. ഇതിന്റെ കാരണം മനസ്സിലായാൽ ഇതിന്റെ നിവാരണോപായവും മനസ്സിലായതുതന്നെ ആകുന്നല്ലൊ. ഈ ഉപായങ്ങളിൽ പലതും രാജ്യത്തിൽനിന്നും ചട്ടംകെട്ടി നടത്തേണ്ടതാകുന്നു. എന്നാൽ ജനങ്ങൾ ചെയ്യേണ്ടതായിട്ടും വളരെ ഉണ്ട്. തെരുവുകൾ വൃത്തികെട്ടുകൂടാതെ ഇരിക്കുന്നതിനു ചട്ടംകെട്ടേണ്ടത് രാജ്യത്തിൽനിന്നു ചെയ്യേണ്ടുന്നതിൽ മുഖ്യമായ ഒരു വേല ആകുന്നു. ഈയിടെ ഇവിടെ വിഷൂചികയുടെ ബാധയില്ലാത്തതിന്റെ കാരണം മുഖ്യമായി തെരുവുകളിൽ മാലിന്യംകൂടാതെ ഇരിക്കുന്നതുതന്നെ ആകുന്നു. ജനങ്ങളും അവരുടെ വീടുകളെ വൃത്തിയാക്കിയും വേണ്ടുംവണ്ണം വായുസഞ്ചാരം ഉണ്ടാകത്തക്കതാക്കിയും വെച്ചുകൊള്ളുകയും തങ്ങളുടെ ആഹാരങ്ങളിൽ നിയമവും സൂക്ഷ്മതയും ഉള്ളവരായിരിക്കുകയും ദേഹം അകമെയും പുറമെയും ശുദ്ധമായും നിർമ്മലമായും ഉള്ള ജലത്തെ ഉപയോഗിക്കുകയും ചെയ്താൽ ആ ജനസമുദായത്തിൽ ഈ രോഗത്തിന്റെ പ്രസക്തി ഉണ്ടാകയില്ല.

ജ്വരവും ഏറ്റവും ഉപദ്രവകരമായ ഒരു രോഗം ആകുന്നു. ഇതു അനേകപ്രകാരമായിട്ടുണ്ട്. ചില സമയങ്ങളിൽ ചിലേടത്തു ചില ജ്വരങ്ങൾ സംഭവിച്ച അനവധി ജനങ്ങൾ അപായപ്പെടുന്നു.

ജ്വരചികിത്സയിൽ നാട്ടുവൈദ്യന്മാർക്കു മനസ്സായിട്ടില്ലാത്ത ഒരു ക്രമം ഉള്ളതിനെ ഇവിടെ പ്രസംഗിക്കേണ്ടതാകുന്നു. ഇവരുടെ പരമസിദ്ധാന്തം ജ്വരിതന്മാരെ ലംഘിപ്പിക്കണം എന്നാകുന്നു

ലംഘനംകൊണ്ടു ജ്വരത്തിന്റെ സന്താപത്തെ ശമിപ്പിക്കാമെന്നു വിചാരിക്കുന്നതു എണ്ണ ഒഴിക്കാതെ ദീപജ്വാലയെ ശമിപ്പിക്കുന്നതുപോലെ ആകുന്നു. എണ്ണ അവസാനിച്ചാൽ അഗ്നി തിരിയിൽ അതിക്രമിച്ചു അതിനെ ദഹിപ്പിച്ചുതുടങ്ങുന്നു അതുപോലെ ജ്വരത്തിന്റെ ശക്തികൊണ്ടു ദേഹത്തിൽ ധാതുക്ഷയം ഉണ്ടാകുന്നു. ഇതുകൊണ്ടു ജ്വരത്തിനു ശാന്തി ഉണ്ടാകുമെങ്കിലും ദേഹത്തിന്റെ ബലം ക്ഷയിച്ചുപോകുന്നു. ഈ വിഷയത്തിൽ നമുക്കു അനേകം സംഗതികൾ പറവാനുണ്ടായിരുന്നു, എന്നാൽ ഇപ്പോൾ ചികിത്സയെ അല്ലല്ലോ പ്രസംഗിച്ചിരിക്കുന്നതു. ആയതുകൊണ്ടു ഇവിടെ ഇതിന്റെ കാരണങ്ങളെയും നിവാരണോപായങ്ങളെയും മാത്രം ഇംഗ്ലീഷ് ഡാക്ടർമാരുടെ മതത്തെ അനുസരിച്ചു സംക്ഷിപ്തമായി പറയുന്നു.

ജലദോഷം വ്രണം മുതലായവകൊണ്ടും ഉണ്ടാകുന്ന ജ്വരങ്ങളുടെ കാരണം സ്പഷ്ടമാകുന്നുവല്ലോ. ആയതുകൊണ്ടു പ്രത്യക്ഷമായി കാരണങ്ങൾ ഒന്നും അറിവാൻ പാടില്ലാതെ ചില തുള്ളപ്പനികളും മറ്റും ഉണ്ടാകുന്നതിന്റെ കാരണത്തെ ഡാക്ടർമാർ വിചാരിച്ചിട്ടുള്ളതിനെ പറയാം. ഇന്ദ്രിയങ്ങൾക്കു അഗോചരമായും സമശീതോഷ്ണസ്ഥിതിയിൽനിന്നും അതിക്രമിച്ചിട്ടുള്ളവയെ ദേശസ്ഥിതിയിൽ നനവുള്ള പ്രദേശങ്ങളിൽ ചീഞ്ഞ ഇലകളിൽനിന്നും ഉത്ഭവിക്കുന്നതായും രാത്രികാലങ്ങളിൽ അധികം ശക്തിയോടുകൂടിയതായും ഒരു പദാർത്ഥം ഉണ്ടു. ഇതിനെ മലേറിയാ എന്നു വ്യവഹരിക്കുന്നു. ഇതിന്റെ ഉത്ഭവമാകുന്നു ചില ജ്വരങ്ങൾക്കു കാരണമായി വിചാരിക്കപ്പെട്ടിരിക്കുന്നതു. പല ദേശങ്ങളിലും ഈ പദാർത്ഥത്തിന്റെ ഉല്പത്തിക്കു അനുകൂല്യം ഉള്ള സ്ഥലങ്ങളിൽ ജ്വരം വളരെ കലശലായി ഉണ്ടായിട്ടുണ്ടു. ഇതിനു പ്രതിവിധി ഭവനങ്ങളുടെ സമീപങ്ങളിലുള്ള നിബിഡ

ങ്ങളായ കറിക്കൊട്ടകൾ ചട്ടികൾ വൈക്കോലുകൾ പഴയോലകൾ ഇങ്ങിനെയുള്ളവയെ ഒക്കെയും കൂട്ടിയിട്ടു ചുട്ടുകളയുക ആകുന്നു. ഇങ്ങിനെ ചെയ്തിട്ടുള്ള ദിക്കുകൾ ഇന്നും അധികമായി ഉണ്ടായിട്ടില്ല.

ഇപ്രകാരം എല്ലാ രോഗങ്ങളുടേയും നിദാനങ്ങളേയും നിവാരണോപായങ്ങളേയും പ്രത്യേകം പറയുന്നതിനേക്കാൾ സാമാന്യമായും മുഖ്യമായും ദേഹസൌഖ്യരക്ഷക്ക അപേക്ഷിതകളായി ചില സ്ഥിതികൾ വേണ്ടവയെ ഇവിടെ പറയാം. അവയെ ഇപ്രകാരം അനുഷ്ഠിച്ചാൽ ആരോഗ്യവും ദീർഘായുസ്സും പ്രായേണ നിശ്ചയമായിട്ടുള്ളതാകുന്നു.

ആരോഗ്യരക്ഷക്ക മുഖ്യമായി അപേക്ഷിതമായിട്ടുള്ളത ശുദ്ധമായ വായുവിന്റെ സഞ്ചാരമുള്ള ഭവനങ്ങളിൽ ഇരിക്കുക ആകുന്നു. അതുകൊണ്ടു വായുവിന്ന മാലിന്യം ഉണ്ടാകുന്ന വസ്തുക്കളെ ഭവനങ്ങളുടെ സമീപങ്ങളിൽനിന്നും കളയുകയും ഭവനങ്ങളെ ധാരാളമായി വായുസഞ്ചാരം ഉണ്ടാകത്തക്കവണ്ണം പണിചെയ്യിക്കയും ചെയ്യുന്നത് ആരോഗ്യരക്ഷക്ക അത്യന്താപേക്ഷിതമാകുന്നു.

ദേഹത്തെ മാലിന്യം കൂടാതെ സൂക്ഷിക്കുകയും ആരോഗ്യരക്ഷക്ക വളരെ ആവശ്യകമാകുന്നു. ഇതിന്ന മുഖ്യോപായം സ്നാനം ആകുന്നു. സ്നാനംകൊണ്ടു ത്വക്കിന്ന നൈർമ്മല്യവും മാർദ്ദവവും ശൈത്യവും ഉണ്ടാകുന്നതിനാൽ ത്വക്കിൽ മാലിന്യംകൊണ്ടും ഉഷ്ണംകൊണ്ടും ഉണ്ടാകുന്നവയായ രോഗങ്ങൾ ഉണ്ടാകാതെയിരിക്കുന്നു.

വെള്ളം കുടിക്കുന്നതിലും വളരെ ജാഗ്രതയും സൂക്ഷ്മവും ചെയ്യാനുണ്ട്. പാനത്തിന്ന പാകത്തിലും മലിനമായ ജലത്തെ ഉപയോഗിക്കുന്നതിനാൽ വളരെ ദേഹോപദ്രവങ്ങൾ ഉണ്ടാകുന്നതാകുന്നു. പ്രായേണ ഇവിടെയുള്ള കിണറുകളിലെ വെള്ളങ്ങളിൽ ഭൂതക്കണ്ണാടികൊണ്ടു നോക്കിയാൽ ചെറിയ പുഴുക്കളേയും മറ്റും കാണാം. ഈ വെള്ളംതന്നെ പാകംചെയ്തു ഉപയോഗിച്ചാൽ യാതൊരു ഉപദ്രവവും ഉണ്ടാകയില്ല.

ആഹാരത്തിൽ വ്യവസ്ഥ ഉണ്ടായിരിക്കുക ആരോഗ്യരക്ഷക്ക അവശ്യം അപേക്ഷിതമാകുന്നു. നിയതകാലങ്ങളിൽ തങ്ങൾക്ക ഹിതമായുള്ള ആഹാരത്തെ മിതമായി ഭക്ഷിക്കുന്ന ശീലം ഉള്ളവർ പ്രായേണ നിരാമയന്മാരായിരിക്കും. കാലവ്യവസ്ഥ ഇല്ലാതെയും ബഹു

സകല ജനങ്ങളും ഈ പാഠത്തിലുള്ള വിഷയങ്ങളിൽ നല്ലവണ്ണം ശ്രദ്ധവെയ്ക്കേണ്ടതാകുന്നു. തറവാട്ടിൽ പ്രാധാന്യം ഉള്ള ആളുകൾ ഒന്നാമതു ചെയ്യേണ്ടുന്ന വേല തങ്ങളുടെ തറവാട്ടിലുള്ള ജനങ്ങൾക്ക് ആരോഗ്യരക്ഷക്കുള്ള ഉപായങ്ങളെ സ്ഥിരീകരിക്കുക ആകുന്നു. രാജ്യത്തിൽ പ്രജാക്ഷേമത്തിനായി ചെയ്യേണ്ടുന്ന കാര്യങ്ങളിലും മുഖ്യമായിട്ടു വേണ്ടുന്നതു ജനങ്ങൾക്ക് ആരോഗ്യരക്ഷ വേണ്ടുന്ന ഏതുകാര്യവും ചെയ്യുകയാകുന്നു. ഈ പ്രകാരം എല്ലാവരും ഈ വലുതായിരിക്കുന്ന കാര്യത്തിൽ ജാഗ്രതക്കാരായിരുന്നാൽ ജനങ്ങൾക്ക് ആരോഗ്യവും ആയുസ്സും സമൃദ്ധമായിരിക്കും.

ഈ ദേശത്തിൽ ഇപ്പോൾ ജനസാമാന്യം അധിവസിക്കുന്ന ഭവനങ്ങളെയും അവ ഏതുവിധമായി ഇരിക്കേണ്ടതിനെയും കുറിച്ച്.

ഈ ദേശത്തിൽ ഇപ്പോൾ സാമാന്യേന ജനങ്ങൾ അധിവസിക്കുന്ന ഭവനങ്ങൾ ദേഹസൌഖ്യത്തിന് ഹാനിവരുത്താതെയും കാഴ്ചക്കു സന്തോഷകരങ്ങളായും ഇരിക്കുന്നവിധത്തിൽ ഉണ്ടാക്കപ്പെട്ടവ ആകുന്നില്ല. എന്തെന്നാൽ ഈ ഭവനങ്ങളിൽ ധാരാളമായി വായുസഞ്ചാരവും തടവുകൂടാതെ വെളിച്ചവും ഉള്ള സ്ഥലങ്ങൾ വളരെ ചുരുക്കമായിരിക്കുന്നു. എന്നാൽ സാമാന്യം ഉപപത്തിയുള്ള മലയാളികൾ ഒരു നാലുകെട്ടും നടുവിൽ മിറ്റം ആയി ഒരു മാതിരി പണികൾ ചെയ്യിപ്പിക്കുന്നതു വളരെ ദുർല്ലഭമാകുന്നില്ല. ഇങ്ങിനെയുള്ള പണികളിൽ ആ നാലുകെട്ടിൽ തടവുകൂടാതെ വെളിച്ചം ഉണ്ടായിരിക്കുമെങ്കിലും അതിന്റെ ചുററും അറകളും മുറികളും വെക്കുന്നതിനാൽ വായുവിന്റെ സ്വച്ഛന്ദസഞ്ചാരം ഉണ്ടായിരിക്കയില്ലെന്നു ഒരു ദോഷം സംഭവിക്കാം. അത്രതന്നെയുമല്ല ഇങ്ങിനെയുള്ള ഭവനങ്ങളിൽ ആളുകൾ പാർക്കുന്നതു വേറെ മുറികളിൽ ആയിരിക്കും. ആ മുറികൾ ഇതുപോലെ ഇടസ്സുള്ളവയായിരിക്കയില്ല. ഈ നാലുകെട്ടിന്റെ ഉപയോഗം എന്തെങ്കിലും അടിയന്തിരങ്ങൾ ഉണ്ടാകുമ്പോൾ സദ്യക്കും മററും ആകുന്നു.

ഭവനങ്ങളിൽ ധാരാളമായി വായുസഞ്ചാരം ഉണ്ടായിരിക്കുന്നതിന്നു വിസ്താരമുള്ള വാതായനങ്ങളെ ഉണ്ടാക്കേണ്ടതാകുന്നു. ഇവി

തിരി അറിയായ്കകൊണ്ടോ അതോ പഴയ മാതിരി തന്നെ നന്ന് എന്നുള്ള രുചിഭേദംകൊണ്ടോ മുമ്പിലത്തെമാതിരി തന്നെയായിത്തന്നെ വാതിലുകൾ ഉണ്ടാക്കപ്പെടുന്നു. ഇങ്ങനെയുള്ള പണിയിൽ വാതിലുകളെ കട്ടിളകളിൽ ചേർത്തിരിക്കുന്നതും അവയിൽ പൂട്ട് ഓടാമ്പൽ സാക്ഷ മുതലായവ തറച്ചിരിക്കുന്നതും മറ്റും ഏറ്റവും പരിഷ്കാരസൂചകങ്ങളല്ലാതിരിക്കുന്നു. ഈ പണിയിൽ മരത്തിനും ഇരുമ്പിനും മറ്റും അനാവശ്യമായി അധികവ്യയം വേണ്ടിവരികയും, കതക് തുറക്കുകയോ അടയ്ക്കുകയോ ചെയ്യുന്നതിനു അധികശ്രമം ഭവിക്കയും, അപ്പോൾ ശ്രവണാരുന്തുദമായ ശബ്ദം ഉണ്ടാകയും മറ്റും ചെയ്യുന്നു. ഇപ്പോൾ ഇങ്ങനെയുള്ള പണിയുടെ അപരിഷ്കാരത്തെ അറിഞ്ഞ് ചില ദിക്കിൽ ഭേദപ്പെടുത്തി പണികൾ ചെയ്തുവരുന്നതിൽ വാതില്പണികളിൽ പൂഴിക്കോൽ സാക്ഷാ താഴ് മുതലായവ ഉണ്ടായിരുന്നതിനെ തള്ളി വൃത്തിയായ വിജാഗിരികളും ചെറിയ മുടക്കങ്ങളും വൃത്തിയുള്ള പൂട്ടുകളും ഉണ്ടാക്കിച്ചുവരുന്നത് ഏറ്റവും സൗഖ്യവും ഭംഗിയും ഉള്ളതായിരിക്കുന്നു.

ഗൃഹങ്ങളിൽ ഇരിക്കാനുള്ള സ്ഥലങ്ങളിൽനിന്നും കുറെ ദൂരത്തിൽ ആയിരിക്കണം മറ്റു ആവശ്യത്തിനുള്ള സ്ഥലങ്ങളെല്ലാം. പ്രായേണ മലയാളികൾ ഭവനങ്ങൾ പണിയിക്കുന്നതിൽ മുഖ്യമായിട്ട് ഒരു ഭാഗമാകുന്നു അവർ ശ്രദ്ധചെയ്തു നോക്കുന്നത്. അത് എന്തെന്നാൽ നിക്കാപ്പുര പണിയിക്കുന്നത്. ഇതിനെ ഉപഗൃഹം കൂടെ ചേർത്തു ഏറ്റവും വൃത്തിയായിട്ട് ഉണ്ടാക്കിക്കുന്നു. മലമൂത്രാദിവിസർജ്ജനം ഇരിക്കുന്ന സ്ഥലത്തുനിന്നും കഴിയുന്നിടത്തോളം അകലെ വേണ്ടുന്നതാകുന്നു. പുകയേയും അഗ്നിയുടെ ഉപദ്രവത്തേയും വർജ്ജിക്കുന്നതിനായി പാകസ്ഥലത്തെയും ദൂരത്തിൽ ഉണ്ടാക്കേണ്ടതാകുന്നു.

ഇവിടെ ജനങ്ങൾ പ്രായേണ ദരിദ്രന്മാരാകയാൽ അവർ ഇരിക്കുന്ന ഭവനങ്ങളെ വിശാലങ്ങളായും മറ്റും ഉണ്ടാക്കുന്നതിനു അവർക്കു കഴിയുകയില്ലെങ്കിലും അവരുടെ ശക്തിപോലെ ഉണ്ടാകുന്ന ഭവനങ്ങളെ കഴിയുന്ന വിഷയങ്ങളിൽ ഭേദപ്പെടുത്തുംപോലെ ഒക്കെയും ഉണ്ടാക്കിക്കാനുള്ളതാകുന്നു.

ഭവനങ്ങൾ ഭേദപ്പെടുത്തുന്നതിന് പ്രധാനമായിട്ടുള്ളത് അവ കാറ്റുകളെ

ണിയങ്ങളായും മുഖ്യമായി ദേഹസൌഖ്യത്തിന്റെ പ്രയോജകങ്ങളായും ഉതകും.

## കമ്പിത്തപാലിനെ കുറിച്ച്

കമ്പിത്തപാൽ എന്നുള്ളത് ഈ കാലത്തുള്ളതിൽ അത്ഭുതമായും ജനങ്ങൾക്കു അത്യന്തം ഉപയോഗം ഉള്ളതായും ഇരിക്കുന്ന ഒരു സാധനമാകുന്നു. ഏകദേശം അറുപത് വൎഷത്തിന്റെ മുമ്പിൽ ഉണ്ടായിരുന്ന അതിബുദ്ധിമാന്മാരായിരുന്ന ആളുകളും അതിദൂരസ്ഥിതങ്ങളായ ദേശങ്ങളിലുണ്ടാകുന്ന വൎത്തമാനങ്ങളെ അല്പീയസ്തരമായ കാലംകൊണ്ടു അന്യോന്യം അറിയിക്കത്തക്കവണ്ണം ഇപ്രകാരം ഒരു ദിവ്യമായ സാധനം ഉണ്ടാകുമെന്നു സ്വപ്നേപി വിചാരിച്ചിരിക്കയില്ല. എന്നാൽ ഇപ്പോൾ അപ്രകാരം ഒരു സാധനം നമ്മുടെ ദേശത്ത് തന്നെ നമുക്കു പ്രത്യക്ഷമായി കാണാവുന്നതും തന്മൂലമായി അസംഖ്യയോജനകൾ അകലെ ഉള്ള ദേശങ്ങളിൽനിന്നും വൎത്തമാനങ്ങൾ ഉടനെ അറിയുകയും ഇവിടത്തെ വൎത്തമാനങ്ങൾ അങ്ങോട്ടു അറിയിക്കയും ചെയ്യാവുന്നതു ആയി സംഭവിച്ചിരിക്കുന്നു.

ഈ മഹാത്ഭുതമായ സാധനത്തിന്റെ സ്വരൂപത്തെ ഏകദേശമെങ്കിലും നാം ഗ്രഹിച്ചിരിക്കേണ്ടതാകുന്നു. ആയതുകൊണ്ടു അതിനെ സംക്ഷിപ്തമായി പറയുന്നു.

നാം കമ്പിത്തപാൽ എന്നു വ്യവഹരിക്കുന്നതിന്റെ ഇംഗ്ലീഷിൽ ഉള്ള പേര് ഇലക്ട്രിക് ടെലഗ്രാഫ് എന്നാകുന്നു. എന്തെന്നാൽ അതിന്റെ പ്രവൎത്തികയായിരിക്കുന്ന ശക്തി ഇംഗ്ലീഷിൽ ഇലക്ട്രിസിറ്റി എന്നു പറയപ്പെട്ടതാകുന്നു. എപ്രകാരമോ ഒരു ആവിയന്ത്രത്തിന്റെ പ്രവൎത്തികയായ ശക്തി ആവിയാകുന്നു, അപ്രകാരം ഇലക്ട്രിക് ടെലഗ്രാഫിന്റെ പ്രവൎത്തികയായ ശക്തി ഇലക്ട്രിസിറ്റി ആകുന്നു. അപ്പോൾ ആവിയന്ത്രം എപ്രകാരമോ ആവിയും ചില യന്ത്രവിശേഷങ്ങളും കൂടീട്ടുത്ഭവിച്ചതാകുന്നു അപ്രകാരം തന്നെ കമ്പിത്തപാൽ ഇലക്ട്രിസിറ്റി എന്ന ശക്തി ചില യന്ത്രവിശേഷങ്ങളും കൂടീട്ടുണ്ടായതാകുന്നു. ഈ ശക്തി ജീവൻപോലെയും യന്ത്രം ദേഹംപോലെയും ആകുന്നു. ദേഹത്തിന്റെ ജീവൻ ഇല്ലാതെ ഇരുന്നാൽ അത് എങ്ങനെ

യോഗിവ്യാപാരമായിരിക്കും അങ്ങിനെ തന്നെ കമ്പിത്തപാലിന്റെ യന്ത്രം ഇലക്ട്ർസിററി എന്ന ശക്തിയോടുകൂടാതെ ഇരുന്നാൽ യാതൊന്നിനും സാധകമാകയില്ല.

ഇലക്ട്ർസിററി എന്ന ശക്തിയുടെ സ്വരൂപത്തെ നിശ്ചയിച്ച് മനസ്സിലാക്കുന്നത് പ്രയാസമാകുന്നു. അതിനെക്കുറിച്ച് ഓരോ വിദ്വാന്മാർ ഓരോ പ്രകാരമായിട്ട അഭിപ്രായപ്പെട്ടും ഇരിക്കുന്നു. എന്നാൽ അത് അനുഭവംകൊണ്ടു നമുക്ക അറിയാവുന്നതാകുന്നു. എന്തെന്നാൽ അതിനെ ഉപയോഗിക്കുന്നതിന്റെ പ്രകാരഭേദം കൊണ്ടു ശബ്ദസ്പൎശരൂപരസഗന്ധങ്ങളെ ജനിപ്പിക്കാവുന്നതാകയാൽ അത നമുക്ക പഞ്ചേന്ദ്രിയങ്ങൾക്കും പ്രത്യക്ഷമായി തീരും.

ഈ വസ്തു അന്തൎഗ്ഗതമായിട്ട ഭൂമിയിലും ജലത്തിലും ആകാശത്തിലും സകല പദാൎത്ഥങ്ങളിലും ഉള്ളതാകുന്നു. ഇത് സ്വാഭാവികമായും കൃത്രിമമായും അനേകം കാരണത്താൽ പ്രകടീഭവിക്കുന്നു.

ഇതിനെ പല പ്രകാരമായിട്ട് ജനിപ്പിക്കാമെന്നുള്ളതിൽ കമ്പിത്തപാലിന്ന ഉപയുക്തമായിട്ട ഇപ്പോൾ ചെയ്തുവരുന്ന വഴിയെ പ്രകൃതമാകകൊണ്ടു ഇവിടെ വിവരിക്കുന്നു.

ഇലക്ട്ർസിററിയെ ജനിപ്പിക്കുന്നതിന്ന ഏററവും സാധാരണമായിട്ടുള്ള ഒരു വഴി ഭിന്നങ്ങളായ എന്തെങ്കിലും രണ്ടു ലോഹഖണ്ഡങ്ങളെ എടുത്ത് എന്തെങ്കിലും ദ്രവമായ സാധനത്തിൽ ഇട്ട് അവയുടെ പ്രകൃത്യാ ഉള്ള സ്ഥിതിക്ക ഭേദജനനം ആകുന്നു. സാധാരണമായ ജലം ഇപ്രകാരം ഭേദജനനത്തിന്ന ശക്തമാകുന്നില്ല. ആയതുകൊണ്ട് ഉപ്പുവെള്ളമോ എന്തെങ്കിലും ദ്രാവകമോ ഉപയോഗപ്പെടുന്ന നാകവും ചെമ്പും ഈ ദ്രവദ്രവ്യങ്ങളാൽ എളുപ്പത്തിൽ വികാരത്തെ പ്രാപിപ്പിക്കപ്പെടുന്നതുകൊണ്ട് എന്തെങ്കിലും ഭിന്നങ്ങളായ രണ്ടു ലോഹങ്ങൾക്ക പകരം അവയെ ആകുന്നു ഗ്രഹിച്ചുവരുന്നത്. ആയതുകൊണ്ട് നാകത്തിന്റെയും ചെമ്പിന്റെയും ഓരോ ഖണ്ഡം എടുത്ത് ഉപ്പുവെള്ളത്തിൽ ഇട്ട അവയിൽ ഓരോ കമ്പികളെ ബന്ധിച്ചു ആ കമ്പികളെ തങ്ങളിൽ യോജിപ്പിച്ചാൽ തൽക്ഷണത്തിൽ ഇലക്ട്ർസിററി ഉത്ഭവിക്കുന്നു. എന്നാൽ ഇപ്രകാരം ഉൽഭൂതയായ ഇലക്ട്ർസിററി നമുക്ക ഉപലബ്ധയായി ഭവിക്കുന്നില്ല. എന്തെന്നാൽ നമ്മുടെ ചക്ഷുരാദി ഇന്ദ്രിയങ്ങൾക്ക അത്യന്തസൂക്ഷ്മങ്ങളായ സാ

ധനങ്ങളെ ഗ്രഹിക്കുന്നതിൽ ശക്തിയില്ല. അതുകൊണ്ട് മേല്പറഞ്ഞ പ്രകാരം ചെയ്താൽ ഇലക്ട്ർസിററി ഉത്ഭവിക്കുന്നു എന്ന് ബോധം വരുത്തണമെങ്കിൽ ഈ നിഗൂഢയായ ശക്തിയെ നമുക്കു പ്രത്യക്ഷീകരിക്കുന്നതായ ഒരു സാധനം വേണം. അങ്ങിനെയുള്ളതായിട്ട് "ഗാൽവാനമൊററർ" എന്ന ഒരു യന്ത്രമുണ്ട്. അതിൽ ഒരു അയസ്കാന്തസൂചി ലംബിച്ചിട്ടുള്ളതിന്റെ സമീപത്തു കൂടി ഇലക്ട്ർസിററിയെ പ്രവൎത്തിപ്പിച്ചാൽ ആ സൂചിക്കു ഉടനെ ചലനം ഉണ്ടാകുന്നതാകുന്നു. ഇപ്രകാരം ഉത്ഭവിക്കപ്പെട്ടതായുള്ള ഇലക്ട്ർസിററിക്ക് "ഗാൽവാനിക്ക ഇലക്ട്ർസിററ്" എന്നു പേരാകുന്നു. ഈ ഇലക്ട്ർസിററിയെ അധികം ശക്തിയോടുകൂടി ജനിപ്പിക്കുന്നതിന്നായി അധികം വലിപ്പത്തോടു കൂടി ഉപയോഗിക്കപ്പെടുന്ന മേല്പറഞ്ഞ സാധനങ്ങളുടെ സാമഗ്രിക്കു "ബാററി" എന്നു പേരാകുന്നു. ഈ ഇലക്ട്ർസിററി ഗാൽവാനിക്ക ഇലക്ട്ർസിററി ആകകൊണ്ട് അതിനെ ജനിപ്പിക്കുന്നതായ ബാററിയെ ഗാൽവാനിക്ക ബാററി എന്നു പറയുന്നു. അപ്പോൾ ഒരു ഗാൽവാനിക്ക ബാററി എന്നു വച്ചാൽ വളരെ നാഗത്തകിടുകളും ചെമ്പുതകിടുകളും കൂടീട്ടുള്ളതാകുന്നു. ഇതിൽ ഓരോ നാഗത്തകിടും ഓരോ ചെമ്പുതകിടും കൂടി പ്രത്യേകം പ്രത്യേകം ജനിപ്പിക്കുന്ന ഇലക്ട്ർസിററി സംഹതയായി ഭവിക്കുമ്പോൾ അതിന്റെ ശക്തി വളരെ വൎദ്ധിക്കുന്നു. അതുപോലെ ആ തകിടുകൾക്കു വലിപ്പം കൂടുന്തോറും ഇലക്ട്ർസിററിയും അധികം ശക്തിയുള്ളതായിട്ടു ഭവിക്കും. അപ്രകാരം തന്നെ കേവലം ഉപ്പുവെള്ളത്തിന്നു പകരം ശക്തിയുള്ള ദ്രാവകങ്ങളെ ഉപയോഗിച്ചാൽ ഇലക്ട്ർസിററിക്കു അധികം ശക്തി ഉണ്ടാകുന്നതാകുന്നു.

ഇപ്രകാരമുള്ള ഇലക്ട്ർസിററിയെ ജനിപ്പിക്കുന്നതും ഇല്ലാതെ ആക്കുന്നതും നമുക്കു എത്രയും അധീനമായിട്ടുള്ളതാകുന്നു. എന്തെന്നാൽ മേല്പറഞ്ഞ പ്രകാരം ഭിന്നങ്ങളായ ലോഹങ്ങളെ ദ്രാവകങ്ങളിലിട്ട് അവയിൽ രണ്ടു കമ്പികളെ ബന്ധിച്ച് ആ കമ്പികളെ തങ്ങളിൽ യോജിപ്പിക്കുന്ന ക്ഷണത്തിൽ ഇലക്ട്ർസിററി ഉത്ഭവിക്കുന്നു. വിയോജിപ്പിക്കുന്ന ക്ഷണത്തിൽ അതു നശിക്കയും ചെയ്യുന്നു. അതിനാൽ ഈ ശക്തിയുടെ ഉല്പത്തിനാശങ്ങൾ നമ്മുടെ ഇച്ഛാധീനങ്ങളാകുന്നു.

ഗാൽവാനിക്ക ബാറററിയാൽ ഉത്ഭവിക്കപ്പെട്ടതായ ഇലക്ട്ര്‍സിററിക്ക ഇനി ഒരു അസാധാരണമായുള്ള വിശേഷം എന്തെന്നാൽ അതു ലോഹങ്ങളെകൊണ്ടുള്ള കമ്പികളിൽ കൂടി വളരെ ദൂരത്തേക്ക പ്രചരിക്കുന്നതിന്ന ശക്തി ഉള്ളതാകുന്നു. ബാററിയിൽ ഉള്ള നാഗത്തകിട്ടിലും ചെമ്പുതകിട്ടിലും എത്ര എങ്കിലും നീളമുള്ളതായി പ്രത്യെകം ഓരോ കമ്പി ബന്ധിച്ച ആ കമ്പികളെ കഴിയുന്നിടത്തോളം ദൂരത്ത് കൊണ്ടുപോയിട്ടും തങ്ങളിൽ യോജിപ്പിച്ചാൽ ഉടനെ ഇലക്ട്ര്‍സിററി ഉത്ഭവിച്ച് ഒരു തകിട്ടിൽ നിന്നും അതിൽ ബന്ധിച്ചിട്ടുള്ള കമ്പിയിൽ കൂടി പ്രചരിച്ച മറേറ കമ്പിയിൽ കൂടി മറെറ തകിട്ടിലേക്ക തിരിച്ച പോരുന്നു.

ഇലക്ട്ര്‍സിററി ഇപ്രകാരം ചുററി വരുന്നതിന്റെ വേഗം അപരിച്ഛേദ്യമാകുന്നു. അതിതുവരെയായിട്ടും ക്ലിപ്തമായി നിശ്ചയിക്കപ്പെട്ടിട്ടില്ല എങ്കിലും സാമാന്യേന വിദ്വാന്മാർ സിദ്ധാന്തിച്ചിരിക്കുന്നതു ഇലക്ട്ര്‍സിററിക്ക ഭൂമിയുടെ എതെങ്കിലുമൊരു ഭാഗത്തിൽ നിന്നും മറെറതെങ്കിലും ഒരു ഭാഗത്തേക്ക പ്രചരിക്കുന്നതിന്ന ഒരു നിമേഷകാലത്തിന്റെ എത്രയും അല്പമായ ഒരംശം മതി എന്നാകുന്നു.

ഇപ്പോൾ പറഞ്ഞു വന്നതു കൊണ്ടു ഇലക്ട്ര്‍സിററിയെ ഉത്ഭവിപ്പിച്ച പ്രചരിപ്പിക്കാവുന്നതാകുന്നു എന്നുള്ളത് പ്രതിപാദിതമായല്ലൊ. ഇപ്രകാരം ഈ ശക്തിയെ ജനിപ്പിച്ച പ്രചരിപ്പിക്കുന്നതും ആ പ്രചാരത്തിന്ന വിഘാതം ചെയ്യുന്നതും ആ ബാററിയുടെ കമ്പികളെ യോജിപ്പിക്കയും വിയോജിപ്പിക്കയും ചെയ്യുന്നത് എത്ര വേഗത്തിലാകാമോ അത്രയും വേഗത്തിലാകാം. ഒരു യന്ത്രകൌശലത്താൽ ഈ യോഗവിയോഗങ്ങൾ എത്രയും വേഗത്തിൽ ചെയ്യിപ്പിക്കാൻ കഴിയുന്നതാകുന്നു. അപ്പോൾ അത്രയും വേഗത്തിൽ നമുക്ക ഇലക്ട്ര്‍സിററിയെ പ്രചരിപ്പിക്കയും നിറുത്തുകയും ചെയ്യാൻ കഴിയും. ഇപ്രകാരം പ്രവൃത്തിപ്പിക്കാൻ കഴിയുന്നതായിരിക്കുന്ന ഇലക്ട്ര്‍സിററിയെ കൊണ്ടു അതു പ്രചരിക്കുന്ന വഴിയിൽ എവിടെ എങ്കിലും നമുക്ക സ്പഷ്ടമായി ഗ്രഹിക്കാൻ കഴിയുന്നതായ ഒരു പ്രവർത്തിയെ ജനിപ്പിക്കുന്നത് സാദ്ധ്യമാകുന്നു എങ്കിൽ ആ ബാററി ഇരിക്കുന്ന സ്ഥലത്തിന്നും കമ്പി എതെല്ലാം സ്ഥലത്തിൽ കൂടി പ്രചരിക്കുന്നൊ അതിൽ എതിനെങ്കിലും തമ്മിൽ ക്ഷണത്തിന്ന അന്യോന്യം സംജ്ഞകൾ ചെയ്യാ

വുന്നതാകുന്നു. ഇത്രയും സാദ്ധ്യമായാൽ വൎത്തമാനം അറിയിക്കേണ്ടുതിനു ആ സംജ്ഞകളിൽ ചില സങ്കേതങ്ങൾ മാത്രം വെച്ചുകൊണ്ടാൽ മതിയല്ലൊ. എപ്രകാരം എന്നാൽ ഇവിടെ ഇങ്ങനംകൊണ്ടു നമുക്കു ഒരു ക്ഷണത്തിൽ ആലപ്പുഴയോ കൊല്ലത്തോ ഒരു മണി അടിക്കാൻ കഴിയുന്നതായാൽ അവിടെക്കു ക്ഷണത്തിൽ ഒരു വൎത്തമാനം അയക്കുന്നതിനു ഒരു മണി അടിച്ചാൽ ഇന്ന അക്ഷരം വേഗത്തിൽ രണ്ടടിച്ചാൽ ഇന്ന അക്ഷരം ഒന്നടിച്ചു കുറെ നിന്നിട്ടു പിന്നെ വേഗത്തിൽ രണ്ടടിച്ചാൽ ഇന്ന അക്ഷരം വേഗത്തിൽ രണ്ടടിച്ചു കുറെ നിന്നിട്ടു പിന്നെ ഒന്നടിച്ചാൽ ഇന്ന അക്ഷരം എന്നിപ്രകാരം ചില സങ്കേതങ്ങൾ ചെയ്താൽ മതിയല്ലൊ.

എന്നാൽ എങ്ങനെ ആണ് ബാറ്ററി ഇരിക്കുന്ന സ്ഥലത്തിൽ നിന്നു കമ്പി പോയിരിക്കുന്ന മറ്റെതെങ്കിലും ഒരു സ്ഥലത്തിൽ മണി അടിപ്പിക്കയൊ അല്ലെങ്കിൽ മറ്റെതെങ്കിലും സംജ്ഞകൾ കുറിപ്പിക്കയൊ ചെയ്യുന്നതു എന്നു പ്രതിപാദിക്കേണ്ടതാകുന്നു.

അനുഭവപ്രമാണമായിട്ടു ഇലക്ട്രിസിറ്റിക്കു ഒരു അത്ഭുതമായ ശക്തി ഉള്ളത് എന്തെന്നാൽ അത് കേവലം ശുദ്ധമായ ഇരിമ്പിന്നു അയസ്കാന്തത്തിന്റെ ഗുണങ്ങളെ ഒക്കെയും ചെയ്യുന്ന ഒരു അയോദണ്ഡത്തെ എടുത്ത് അതിന്റെ ചുറ്റും ഇലക്ട്രിസിറ്റിയെ പ്രചരിപ്പിച്ചാൽ ആ അയോദണ്ഡം അയസ്കാന്തമയമായി തീരുന്നു. ആ ഇലക്ട്രിസിറ്റിയെ എപ്പോൾ നിൎത്തുന്നോ ആ ക്ഷണത്തിൽ ആ അയോദണ്ഡം തന്റെ പൂൎവ്വാവസ്ഥയെ പ്രാപിക്കുന്നു. അയസ്കാന്തത്തിനു അതിന്റെ സമീപഗതമായ അയസ്സിനെ ആകൎഷിക്കുന്നതിനുള്ള ശക്തി ഉണ്ടല്ലൊ അപ്പോൾ എതെങ്കിലും ഒരു സ്ഥലത്തിൽ ഒരു അയോദണ്ഡത്തെ നമുക്കു ബോധിച്ചതുപോലെ അയസ്കാന്തമായും അയസ്കാന്തമല്ലാതെയും ആക്കാവുന്നതിനാൽ അതിനെക്കൊണ്ട് അതിന്റെ സമീപഗതമായ ഒരു ഇരിമ്പിന്റെ ഖണ്ഡത്തെ നമുക്കു ബോധിച്ചതുപോലെ ആകൎഷിപ്പിക്കയും ആകൎഷണത്തെ ഇല്ലാതെ ആക്കുകയും ചെയ്യാവുന്നതാകുന്നു. അപ്പോൾ ഒരു മണി അടിപ്പിക്കയൊ അതിൽ കുറിയായ ശബ്ദങ്ങളെ എതെങ്കിലും ചെയ്യിക്കയൊ സൂചിയെ അങ്ങോട്ടുംഇങ്ങോട്ടും ചലിപ്പിക്കയൊ മറ്റൊ ചെയ്യുന്നത് ലഘുവായി സാധിക്കാവുന്നതാകുന്നു.

ഇപ്പോൾ സാധാരണമായി തങ്ങളിൽ വൎത്തമാനങ്ങൾ അറിയിക്കുന്നതിനു ഉപയോഗിച്ചുവരുന്ന സംകേതത്തിനുള്ള ശബ്ദം 'ടക്ടക്' എന്നൊരു ശബ്ദമാകുന്നു. ഇപ്പോൾ മണി അടിക്കുന്നത് വൎത്തമാനം അറിയിക്കാൻ ഭാവിക്കുന്നു എന്നുള്ളതിന്നൊരു സംജ്ഞയായിട്ടാകുന്നു, വൎത്തമാനങ്ങൾ അയക്കുന്നതിൽ അനേക പ്രകാരങ്ങളായ സംകേതങ്ങളെ ചെയ്യാവുന്നതാകുന്നു. അതിന്റെ എല്ലാത്തിന്റെ വഴിയും ഇപ്പോൾ പ്രതിപാദിച്ചിട്ടുള്ളതുപോലെ തന്നെ ആകുന്നു.

ഇപ്പോൾ കമ്പിത്തപാൽ എന്നുവെച്ചാൽ ഇലക്ടർസിററിയെ ജനിപ്പിക്കുന്നതിനു ഒരു ഗാൽവനിക്ക ബാററിയും ആ ഇലക്ടർസിററിയെ പ്രചരിപ്പിക്കുന്നതിനു ഓരോ സ്ഥലങ്ങളുടെ മദ്ധ്യേ കമ്പികളും എവിടേക്കാണൊ വൎത്തമാനം അയക്കുന്നു ആ സ്ഥലത്തുള്ളവനു ഇലക്ടർസിററിയെ പ്രത്യക്ഷമാക്കി ചെയ്യത്തക്കതായി അവിടെ ഒരു യന്ത്രപ്പണിയും കൂടീട്ടുള്ള ഒരു സാധനമാകുന്നു എന്നു സിദ്ധമായെല്ലൊ! പ്രേഷയിതാവിനു ഗ്രഹിതാവിനോടു എന്തെങ്കിലും വൎത്തമാനം അറിയിക്കേണ്ടതായിരിക്കുമ്പോൾ ആ പ്രേഷയിതാവ് ബാററിയുടെ അഗ്രങ്ങളെ തപാൽകമ്പിയോടു ക്രമപ്രകാരം യോജിപ്പിക്കുന്നു. ഉടനെ ഗ്രഹിതാവ് സംകേതിതകളായ സംജ്ഞകളെ അറിഞ്ഞ് ആ സന്ദേശത്തെ ശുദ്ധിയായി എഴുതി എടുത്തുകൊള്ളുന്നു.

ഇപ്രകാരംതന്നെ മറെറാരു ദിക്കിൽനിന്നും ഒരു വൎത്തമാനമിങ്ങോട്ടു അയക്കേണ്ടതായിരുന്നാൽ അതുപോലെയുള്ള സാധനസാമഗ്രികൾ ഒക്കെയും വേണ്ടതാകുന്നു. പക്ഷെ തപാൽ കമ്പികൾമാത്രം രണ്ടിടം ഒന്നായിരുന്നാൽ മതി.

ഈ അത്യത്ഭുതമായ തപാൽകമ്പി ഇപ്പോൾ ഭൂമിയിൽ പ്രായേണ സകല ഭാഗങ്ങളേയും അന്യോന്യം യോജിപ്പിച്ചിരിക്കുന്നു. ചില ദിക്കുകളിൽ ഈ കമ്പി അസംഖ്യയോജന ദൂരം സമുദ്രത്തിന്റെ ഉള്ളിൽകൂടി പോയിരിക്കുന്നു. ഇങ്ങിനെ സമുദ്രത്തിന്റെ ഉള്ളിൽ കിടക്കുമ്പോൾ ഒരവസ്ഥ അപാകാരം വരാതെ വേണ്ടുംപ്രകാരമുള്ള കരുതലുകൾ ഒക്കെയും ചെയ്തിട്ടുണ്ട്. ഇപ്പോൾ ഭൂമിയിൽ നാം ഇരിക്കുന്നതിന്റെ അധോഭാഗമായ അമേരിക്കാ ദേശവുമായി നമുക്ക് അ

ത്യല്പകാലംകൊണ്ടു വൎത്തമാനങ്ങൾ അന്യോന്യം അറിയിപ്പാൻ കഴിയുന്നതാകുന്നു.

കമ്പിതപാലിന്റെ ഉപയോഗങ്ങളെ പരിഗണിക്കുന്നതു പ്രയാസംതന്നെ. ഇതു പരിഷ്കാരത്തിന്റെ മുഖ്യമായ ഒരു വഴിയാകുന്നു. എന്തെന്നാൽ ഇതുകൊണ്ടു നമുക്കു സകല ദേശത്തേയും വൎത്തമാനം ഉടനുടൻ അറിയാൻ കഴിയുന്നല്ലോ. സാധാരണമായി ജനസമുദായത്തിന്നു ഇതുകൊണ്ടുള്ള ഉപയോഗം അഗണ്യമാകുന്നു. കച്ചവടത്തിന്നു ഇതുകൊണ്ടു വളരെ ഗുണങ്ങൾ ഉണ്ടായിട്ടുണ്ടു. രാജ്യകാൎയ്യങ്ങൾക്കു വളരെ സൌകൎയ്യങ്ങൾ സംഭവിച്ചിട്ടുണ്ടു.

എത്രയും ജനോപകാരത്തിന്നു കാരണഭൂതമായുള്ള ആവിവണ്ടിക്കും ഈ കമ്പിതപാലിന്റെ സഹായം ആവശ്യം അപേക്ഷിതമാകുന്നു. അതില്ലാതെയിരുന്നാൽ ആവിവണ്ടികൾ നിമിത്തമായ അനേകം അനൎത്ഥങ്ങൾ വന്നുകൂടിയേക്കും. അതുകൊണ്ടു ഇപ്പോൾ ആവിവണ്ടി നടപ്പായിട്ടുള്ള ദിക്കുകളിൽ ഒക്കെയും അതിന്നു പ്രത്യേകമായി ഒരു കമ്പിതപാലും ഉണ്ടു. അതിൽ ആവിവണ്ടിയിടപെട്ട വൎത്തമാനങ്ങളെ മാത്രമെ അന്യോന്യം അറിയിക്കാറുള്ളു.

ഇപ്പോഴും ഓരോ സ്ഥലങ്ങളിൽ കമ്പിതപാൽ ഇട്ടുവരുന്നുണ്ടു. ഇനി കുറെ സംവത്സരം കഴിയുമ്പോൾ ഇതു ഭൂമിയിൽ സകല ഭാഗങ്ങളിലും വ്യാപിച്ചു എത്രയോ ദൂരസ്ഥിതങ്ങളായ ഓരോരോ ദേശങ്ങളെ അന്യോന്യം യോജിപ്പിച്ചു സകല ജനങ്ങൾക്കും പരസ്പരം സ്നേഹബന്ധത്തെ സ്ഥിരീകരിച്ചു ജ്ഞാനാഭിവൃദ്ധിക്കും പരിഷ്കാരത്തിന്നും പ്രബലമായ ഹേതുവായി ഭവിക്കുന്നതാകുന്നു.

---

## ഒരു ചെറിയ നാടകം.

### പ്രസ്താവന.

ഏകദേശം ൧൦൦൦ സംവത്സരത്തിന്നുമുമ്പെ ഇംഗ്ലാണ്ടുരാജ്യത്തു ആൽഫ്രെഡ് എന്ന നാമധേയത്തോടുകൂടി ഒരു രാജാവുണ്ടായിരുന്നു. ആ രാജാവ് രാജ്യപരിപാലനംചെയ്തുകൊണ്ടു വരുമ്പോൾ ആ രാജ്യത്തിൽ ഡെയിൻരാജ്യനിവാസികളായ മഹാദുഷ്ടന്മാരായ ക്രൂര

ന്മാരായുള്ള ഡെയിൻസ് എന്നുള്ള ആക്രമകന്മാർ അദ്ദേഹത്തിനോടു യുദ്ധത്തിനായി പുറപ്പെട്ടു യുദ്ധം ചെയ്തു യുദ്ധത്തിൽ പരാജിതനായി ശത്രുക്കളെ ഭയപ്പെട്ടു വച്ചുതായിരിക്കുന്ന കാട്ടിൽപ്രവേശിച്ച് സഞ്ചരിച്ചുംകൊണ്ടിരിക്കുമ്പോൾ ഒരുദിവസം ക്ഷുൽപിപാസാപീഡിതനായിട്ട് യദൃച്ഛയാ ഒരു കുടിയാനവന്റെ ഭവനത്തിൽ ചെല്ലുന്നതിനു സംഗതിവരികയും ആ സമയം ആ വീട്ടിന്റെ ഉടമക്കാരിയായ സ്ത്രീ അടുപ്പത്തു അപ്പം ചുട്ടുംകൊണ്ടിരിക്കുന്ന മദ്ധ്യേ അവൾ എന്തോ മറ്റായ വേല ചെയ്യാനായി പോകേണ്ടിവന്ന നിമിത്തം അപ്പം കരിഞ്ഞു പോകാതെ സൂക്ഷിക്കുന്നതിനു രാജാവിനെ ഏൽപ്പിച്ചുംവച്ചു പോകയും രാജാവു തന്റെ രാജ്യത്തിന്റെയും പ്രജകളുടേയും കഷ്ടസ്ഥിതിയെ ഓർത്ത് വ്യസനാക്രാന്തനായി അടുപ്പത്ത് അപ്പം കിടക്കുള്ളതിന്റെ സ്മരണ കൂടാതെ ഇരുന്നു പോകകൊണ്ടു അപ്പം കരിഞ്ഞു പോകയും അതിൽവച്ചു ആ സ്ത്രീ രാജാവിനെ വളരെ ശാസിപ്പാൻ ഇടവരികയും ചെയ്തതായി ഇംഗ്ലണ്ടു ചരിത്രത്തിൽ കാണമാറുണ്ട്.

താഴെ എഴുതുന്ന ചെറിയ നാടകം ഈ വിഷയത്തെ സംബന്ധിച്ചിട്ടുള്ളതാകുന്നു.

നാടകത്തിലെ നടന്മാർ.

| | |
|---|---|
| ആൽഫ്രെഡ് — | ഇംഗ്ലണ്ടിലെ രാജാവ് |
| എല്ലാ — | ആൽഫ്രെഡിന്റെ ഉദ്യോഗസ്ഥൻ |
| ഗബാ — | ഒരു കുടിയാനവൻ |
| ഗാണ്ഡലിൻ — | അവന്റെ ഭാര്യ |
| രംഗം — | അതെൽനെ എന്ന ദ്വീപം |

ആൽഫ്രെഡ് — ഈ ചെറിയ ദേശം എത്രയും വിജനവും ഇവിടെയൊക്കെയും എത്ര ശാന്തവും ആയിരിക്കുന്നു. ഈ പ്രദേശത്തെ ചുററി ഒരു നദി സാവധാനമായി പ്രവഹിക്കുന്നു. ശത്രുബാധ വരാതെയിരിപ്പാൻ തക്കവിധത്തിൽ വൃക്ഷങ്ങളുടെ ശാഖകൾ ഈ സ്ഥലത്തെ നിബിഡമായി മറയ്ക്കുന്നു. ദുഷ്ടന്മാരായ ഡെയിൻകാർ ഈ വനത്തെ ഇതുവരെ കണ്ടിട്ടില്ല എന്നു തോന്നുന്നു. അവരിൽനിന്നു ഞാൻ രക്ഷപ്പെട്ടുവെന്നു വിശ്വസിക്കുന്നു. ഇവിടെ എന്തെങ്കിലും ചില കുടിയാനവന്മാരെ കാണ്മാൻ സംഗതി വന്നില്ലെങ്കിൽ ക്ഷുത്തുകൊണ്ടു മരിക്കയുള്ളു. ഹാ! ഈ മരങ്ങളുടെ

ഇടയിൽക്കൂടി ചെറുതായി ഒരു വഴിത്താര കാണുന്നു ഒരു കുടിലിൽനിന്നും പുറപ്പെടുന്ന പുകയും കുറെ അകലെ കാണുന്നു. അവിടെക്കു പുറപ്പെടുകതന്നെ.

രംഗം കുടിലിൻെറ പുരോഭാഗം.

ഫ്രബാ മുമ്പോട്ടു വരുന്നു, ഗാണ്ഡലിൻ അകത്തിരിക്കുന്നു.

ആൽഫ്രെഡ്—അല്ലയൊ ഫ്രണവാനെ! അങ്ങെക്കു് വന്ദനം. വളരെ പരവശനായിരിക്കുന്ന ഒരു പാന്ഥന വല്ലതും കൊടുക്കുമോ?

ഫ്ര—ഇയ്യിടെ വഴിപോക്കർ കുറെ അധികംതന്നെ. അവൎക്കു എല്ലാവൎക്കും വല്ലതും കൊടുക്കണമെന്നുവച്ചാൽ ഒടുക്കം ഞങ്ങൾക്കു ഉള്ളതൊക്കെയും നാസ്തിയായി പോകുമെല്ലൊ? എങ്കിലും നമ്മുടെ ഭാൎയ്യയുടെ അടുക്കലേക്കു വരികതന്നെ തനിക്കു വല്ലതും ഉണ്ടാകുമൊ എന്നു നോക്കട്ടെ. നോക്കു് എടീ! ഞാൻ ഇതുവരെയും മരം മുറിച്ചുകൊണ്ടിരുന്നതുകൊണ്ടു് എനിക്കു് വളരെ ക്ഷീണമായിരിക്കുന്നു.

ഗാ—എല്ലായ്പോഴും താൻ സാപ്പാടിനു ഒരുങ്ങിത്തന്നെ ഇരിക്കുന്നു. എന്നാൽ ഇപ്പോൾ കാലമായിട്ടില്ല. അടുപ്പത്തു് കിടക്കുന്ന അപ്പം വേകുന്നതിനു ഇനിയും ഒരു മണിക്കൂറുനേരം വേണ്ടിവരും. നേരവും അത്രെ ആയുള്ളല്ലൊ നിഴൽ ഇനിയും കുളപ്പുരയുടെ അങ്ങേ വശത്തായില്ലല്ലൊ. അങ്ങെക്കൂടെ വരുന്ന ആൾ ആര്?

ആ—ഞാൻ ഒരു വഴിപോക്കനാണു ഇനിക്കു് വല്ലതും ഭക്ഷണവും ഒരു സ്ഥലവും കിട്ടിയാൽ കൊള്ളാം.

ഗാ—ആഹാ! വഴിപോക്കനാണു് അല്ലെ. എനിക്കു് വഴിപോക്കരെക്കുറിച്ചു് അത്ര സ്നേഹം ഇല്ല. ഈ ദേശത്തു അവരെ സ്നേഹിക്കുന്നതിനും ഇടയില്ല. ഓരോ വഴിപോക്കർ ഇംഗ്ലാണ്ടിൽവന്നു കൂടിയതിൽപിന്നെ ഇംഗ്ലാണ്ടിനു ഒരിക്കലും ക്ഷേമം ഉണ്ടായിട്ടില്ല.

ആ—ഞാൻ ഈ വീട്ടിൽ ഒരു വഴിപോക്കർ എന്നല്ലാതെ ഇംഗ്ലാണ്ടിൽ ഞാൻ വഴിപോക്കനായിട്ടുള്ളവനല്ല. ഞാൻ ഇംഗ്ലാണ്ടിൽ ജനിച്ചിട്ടു് ഒരു ഇംഗ്ലീഷുകാരനാകുന്നു.

ഫ്ര—ആഹാ! എന്നാൽ നമ്മുടെ വീടുകളെ കക്കയും തീവെക്കുകയും കന്നുകാലികളെ കക്കയും ഓടിക്കയും ചെയ്യുന്നവരായ! പരമ

ഗു— അത് ഉള്ളതുതന്നെ സ്നേഹിതാ! തനിക്ക് എന്തെല്ലാം പ്രവൃത്തികളും ചെയ്യാൻ കഴിയും.

ആ— തനിക്കു സഹായമായി എന്തു വേലകളും എന്നോടു ചെയ്യാൻ പറയുന്നുവോ അവ ഒക്കെയും എനിക്കു ചെയ്യാൻ കഴിയുന്നതാകുന്നു. വേലചെയ്തു ഭക്ഷണത്തിനു വല്ലതും ഉണ്ടാക്കി പിന്നീടു ഭക്ഷണം കഴിയ്ക്കുകതന്നെ ആണ് എനിക്കു സന്തോഷമുള്ളത്.

ഗു— ആഹാ എന്നാൽ നോക്കട്ടെ തനിക്കു വിറകു നല്ലതിന്വണ്ണം കെട്ടാമോ.

ആ— ഞാൻ അതിൽ പരിചയിച്ചിട്ടില്ല. അതു ഞാൻ ചെയ്താൽ അത്ര ഭംഗി ആകയില്ലെന്നു തോന്നുന്നു.

ഗു— തനിക്കു പുരമേയാൻ കഴിയുമൊ. തൊഴുത്തിന്റെ മേച്ചിൽ ഏതാനും കാററുകൊണ്ടു പറന്നുപോയിരിക്കുന്നു.

ആ— അയ്യോ അതു എനിക്ക് അറിഞ്ഞുകൂടാ.

ഗാ— അയാളോടു കുട്ടമിടയാൻ അറിയാമോ എന്നു ചോദിക്കണേ. നമുക്കു കുറെ പുതിയ കുട്ടകൾ ആവശ്യം ഉണ്ട്.

ആ— ഒരിക്കലും ഞാൻ കുട്ടമിടയാൻ നോക്കീട്ടില്ല.

ഗു— തനിക്കു ഉഴവു ഉഴുവാൻ കഴിയുമൊ.

ആ— ഇല്ല.

ഗു— കൊള്ളാം. ഇവനു യാതൊന്നും അറിഞ്ഞുകൂടല്ലൊ. അതെ എടി നിനക്കു ഇയാളെക്കൊണ്ടു വീട്ടിൽ വല്ലതും വേല എടുപ്പിക്കാൻ ഉണ്ടോ ഇവൻ അടുപ്പിൽ തീ എരിയ്ക്കുകയോ മേശ തുടയ്ക്കുകയോ മററോ ചെയ്യുമായിരിയ്ക്കും.

ഗാ— എന്നാൽ അയാളും അടുപ്പത്തുള്ള ഈ അപ്പം സൂക്ഷിക്കട്ടെ എനിക്കു പശുക്കളെ കറക്കുവാൻ പോകണം.

ഗു— ഇതുവരെ അത്താഴം കാലമായില്ലല്ലൊ. ഞാൻ വിറകു കെട്ടിവെയ്ക്കാൻ പോകുന്നു.

ഗാ— അല്ലയോ സ്നേഹിതാ അപ്പം കരിഞ്ഞുപോകാതെ അവയെ കൂടക്കൂടെ മറിച്ചിട്ടു നല്ലതിന്വണ്ണം നോക്കികൊള്ളണമെ.

ആ— അങ്ങനെ തന്നെ.

(ആൽഫ്രെഡ് തനിച്ചു)

ആ— എന്റെ കഷ്ടതകളെ ഞാൻ സഹിക്കാം. ശത്രുഭടന്മാരാൽ ആക്രാന്തമായ എന്റെ രാജ്യത്തിന്റെ കഷ്ടാവസ്ഥയെ ഞാൻ

എങ്ങനെ സഹിക്കും. ഹംബർ മുതൽ താംസ്‌വരെയുള്ള നദികളിലെ വെള്ളം രക്തധാരകൊണ്ടു കലുഷമായി തീർന്നിരിക്കുന്നു. എന്റെ ബലവാന്മാരായുള്ള ഭടന്മാരൊക്കെയും നിഗ്രഹിക്കപ്പെട്ടിരിക്കുന്നു. സാധുക്കളായ നമ്മുടെ പ്രജകളിൽ എത്രാനും പേരെ കൊല്ലുകയും മറ്റുള്ളവരുടെ വസ്തുക്കളെ പിടിച്ചുപറിച്ചു നഗ്നന്മാരാക്കി ദുശ്ശകാരിച്ച് അവമാനിച്ച് അവരുടെ ഭവനങ്ങളിൽനിന്നു ഓടിക്കയും ചെയ്തിരിക്കുന്നു. അവരുടെ രാജാവായിട്ട് ഈശ്വരനാൽ നിശ്ചയിക്കപ്പെട്ടവനായ എനിക്ക് അതിക്രൂരന്മാരായുള്ള ഈ ശത്രുക്കളിൽ നിന്നു അഗതികളായിരിക്കുന്ന ജനങ്ങളെ രക്ഷിക്കാൻ ത്രാണി ഇല്ലാതെയും ആയിത്തീർന്നുപോയല്ലൊ. ഹാ കഷ്ടം! സർവ്വശക്തനായിരിക്കുന്ന ഈശ്വരാ! ഈ രാജ്യത്തെ ഭയങ്കരന്മാരായ ഡെയിൻകാരിൽനിന്നു രക്ഷിക്കാൻ ഞാൻ ശക്തനല്ലെങ്കിൽ ഇവരെ യുദ്ധം ചെയ്തു തോല്പിക്കാൻ തക്കവണ്ണമുള്ള ശൂരന്മാരെ ഉണ്ടാക്കി അതിന്നനുഗ്രഹം ചെയ്യേണമെ. ഞാൻ ഈ ദാസ്യവൃത്തിയാൽ ഈ കുടിലിൽ കിടന്നു കാലംകഴിച്ചുകൂട്ടിക്കൊള്ളാം. ഇംഗ്ലണ്ടിനു സൌഖ്യമായാൽ എനിക്കു തൃപ്തിയായി ഒ!. അതാ നമ്മുടെ ഗൃഹപതികൾ വരുന്നു.

(ഗ്രബ്ബോയും ഗാൻഡിലിനും പ്രവേശിക്കുന്നു.)

ഗാ— അല്ലയോ അങ്ങ് ഈ പാൽക്കലം പിടിച്ചിരിക്കണെ. ഈ പുതിയ പാല് അപ്പത്തോടുകൂടെ ഭക്ഷിച്ചാൽ അത്താഴം വളരെ നന്നായിരിക്കും.

അല്ല! ഇത് എങ്ങനെ ആണ്! കരിഞ്ഞുപോയത് ഇതു കരിക്കട്ടപോലെ കറുത്തുപോയല്ലോ. ഒരിക്കൽപോലും മാച്ചിട്ടില്ലല്ലോ. എടാ ശപ്പ എടാ തടിമാടം എടാ മടയാ.

ആ— അയ്യോ അത് ഉള്ളതുതന്നെ. എന്റെ മനസ്സിൽ കാരോ ദുഃഖവിചാരങ്ങൾ ഉണ്ടായിരുന്നതുകൊണ്ട് ഈ കാര്യത്തിൽ എന്റെ ബുദ്ധി പ്രവേശിക്കാൻ ഇടവരാത്തതിൽ വച്ച് ഞാൻ വളരെ വ്യസനിക്കുന്നു.

ഗ്ര— എടി ഇങ്ങുപോരെ അയാളുടെ തെറ്റിനെ നീ ക്ഷമിക്കണം പറഞ്ഞ അയാൾക്കു കാര്യപാരവശ്യമായിരിക്കും. എനിക്കു നിന്നൊ

ട വളരെ അല്പപ്രായമായിരുന്നപ്പോൾ ഉള്ള അവസ്ഥ എനിക്ക് ഓൎമ്മ ഉണ്ട്.

ഗാ— അതിപ്പോൾ അങ്ങേക്ക് ഓൎമ്മ ഉണ്ടോ ആശ്ചൎയ്യം!

ഗു— ഉവ്വ്, വളരെ കാലമായിപ്പോയി എങ്കിലും എനിക്ക് ഇപ്പോഴും ഓൎമ്മ ഉണ്ട്. എന്റെ അമ്മ ഒരു ദിവസം പാൽചോറുണ്ടാക്കിക്കൊണ്ടിരിക്കുമ്പോൾ—

ഗാ— മതി മതി മിണ്ടാതിരുന്നാട്ടെ നമുക്ക് അത്താഴം കഴിക്കാം.

ആ— ഈ മധുരമായിരിക്കുന്ന പാലും ഈ അപ്പവും എത്ര വിശേഷമായിരിക്കുന്നു.

ഗു— സ്നേഹിതാ വേണ്ടുവോളം ഭക്ഷിച്ചു. നോക്കെടീ ഇയാളെ നാം എവിടെയാണ് കിടത്തേണ്ടത്.

ഗാ— നമുക്ക് ഒരു മെത്തയേ ഉള്ളുവെന്നു അങ്ങേക്ക് അറിയാമല്ലൊ. എന്നാൽ കളപ്പുരയിൽ പുതിയ വയ്ക്കോൽ കിടപ്പുണ്ടല്ലൊ?

ആ— (ആത്മഗതം) എനിക്ക് ഒരു രാജാവിനെപ്പോലെ കിടപ്പാൻ ഇടയായില്ലെങ്കിലും ഇന്നത്തെ രാത്രി ഒരു ഭടനെപ്പോലെ എങ്കിലും കിടക്കണം. ഹാ കഷ്ടം സാധുക്കളായ നമ്മുടെ ഭടന്മാരിൽ എത്ര പേർ വെറും നിലത്തുതന്നെ കിടക്കുന്നു.

ഗാ— എന്താണ് ഒരു ശബ്ദം കേൾക്കുന്നത്. അതു കുതിരകളുടെ കുളമ്പിന്റെ ഒച്ചയാകുന്നു. അല്ലയോ അങ്ങു ചെന്ന് അത് എന്താണെന്നു നോക്കണം.

ആ— എന്റെ ഭാഗ്യഹീനത നിമിത്തം ഈ സാധുക്കളുടെ കുഡുംബത്തിനും ആപത്തു സംഭവിച്ചേക്കുമോ. എങ്കിൽ ഞാൻ ഈ കാട്ടിൽ കിടന്നു മരിച്ചുതന്നെ ആയിരുന്നു നന്നായിരുന്നത്.

ഗു— തിരിച്ചുവരുന്നു. പിന്നാലെ വാളും ഊരിപ്പിടിച്ചുംകൊണ്ട് എല്ലാ എന്നു അടുത്തു വരുന്നു.

ഗാ— ഓ! ഏതാ ഒരു വാള്. ദൈവമേ ഈശ്വരാ! ഞങ്ങളെ രക്ഷിക്കണമേ.

ഗു— ഡെയിൻകാരെ ഡെയിൻകാരെ അയ്യോ ഞങ്ങളെ കൊല്ലരുതേ.

എ—(നമസ്കരിച്ചുകൊണ്ടു) എന്റെ സ്വാമി! എന്റെ രക്ഷിതാവേ! എന്റെ മഹാരാജാവേ! തിരുമനസ്സിലെ കാന്തയാൻ എനിക്കു ഭാഗ്യം ഉണ്ടായല്ലോ.

ആ—ഭാൎയ്യയാളെ കെട്ടിപ്പുണൎന്നു കൊണ്ടു ഹാ! എന്റെ ധൈൎയ്യവാന്മാരെ എല്ലാരെയും.

എ—അല്ലയോ മഹാരാജാവേ അവരെ അടുക്കൽ വരുവാൻ വല്ല വൎത്തമാനങ്ങളും ഉണ്ടായിരിപ്പാനാണ്. എന്തെന്നാൽ, കിൻപിങ്ങാകാട്ടിൽ ഇട്ടു അടക്കപ്പെട്ട അവരെ സൈന്യങ്ങളും എല്ലാപ്രകാരേണയോ വെളിയിൽ ചാടി അവിടെ ഉണ്ടായിരുന്ന ഡെയിൻകാരെ അശേഷം നിഗ്രഹിച്ചു. എന്നു തന്നെയുമല്ല, ഭയങ്കരനായ ഗുബ്ബാ അതാ അവിടെ യുദ്ധകളത്തിൽ ശ്വാസം വലിച്ചുകൊണ്ടു കിടക്കുന്നു.

ആ—അതു സംഭവിക്കുന്നതാകുന്നു; നാം ഇനിയും രാജാവായി തീൎന്നോ;

എ—അവരുടെ ഭയം കൊണ്ടു പോയ്പ്പോയി. അവരുടെ സൈന്യങ്ങളും ഭയപ്പെട്ടു കാടിപ്പോയി. ഇംഗ്ലീഷ് സൈന്യങ്ങളും ആൽഫ്രെഡ് ആൽഫ്രെഡ് എന്നു വിളിച്ചുതുടങ്ങിയിരിക്കുന്നു. ഇതാ ഒരു എഴുത്ത്; ഇതിൽ നോക്കിയാൽ വിവരം ഒക്കയും മനസ്സിലാകും. (എഴുത്തു കൊടുത്തു)

ഗു—(അപ്പവാങ്ങി) നമുക്കു എല്ലാ പാപ്പവും പോകുന്നതിനു അറിഞ്ഞുകൂടാ. ഹാ! കഷ്ടം എടി നിന്റെ നാശകാരൻ ആയാണ് നമുക്ക് അപത്തായി തീൎന്നത്.

ഗാ—അയ്യോ എന്റെ നാഥാ! നമ്മളുതമ്മിലിപ്പോൾ ആകിലിട്ടും സംശയം ഇല്ല. അതു ഒരു തിന്യമാനാണെന്നു അതുക്ക് എങ്ങനെ അറിയാൻ കഴിയും.

ഗു—എടീ ഇദ്ദേഹത്തിനു ഒരു വേവലും അറിഞ്ഞുകൂടാ. എന്നു കുറുപ്പോൾ തന്നെ ഇദ്ദേഹം ഒരു രാജാവോ പിന്നെ ഒരു വലിയ ആളോ മറ്റോ ആണെന്നു നീക്കു ഊഹിക്കാമായിരുന്നു.

ആ—(ഗുബ്ബായോടു) ഈ ശ്രേയസ്സു കിട്ടിയതുകൊണ്ട് ഇപ്രകാരം വരുന്നു. ഇനി നമ്മുടെ ഉദ്ദേശ്യം സാധിച്ചുവെന്നും ഒരു തോന്നം തോന്നുന്നു. ഞാൻ ഇനിയും ആയുധപാണിയായി നടക്കുവാനും നമ്മുടെ ധൈൎയ്യവാന്മാരായ സൈന്യങ്ങളുടെ നായകനായിട്ടു ഉ

വിച്ചു യുദ്ധം ചെയ്യുന്നും അവരെ ജയപ്രാപിപ്പിപ്പാനും നമ്മുടെ സ്നേഹിതന്മാരെ വീണ്ടും നിർഭയന്മാരായി കാണ്മാനും സംഗതിവരുമോ;

എ— ഉവ്വ് തിരുമനസ്സുകൊണ്ടു ഞങ്ങളുടെ പ്രമാണിയായി തീരണമെന്നു ആഗ്രഹമുള്ളവരായി, ഇച്ഛിച്ചുകൊണ്ടിരിക്കുന്നവരായി കാടുകളിലും ഗുഹകളിലും മടകളിലും പ്രവേശിച്ചു സഞ്ചരിക്കുന്നവരായ സ്നേഹിതന്മാർ തിരുമനസ്സിലേക്കു വളരെ ഉണ്ട്. തിരുമനസ്സുകൊണ്ടു ജീവിച്ചിരിക്കുന്നു എന്നും ഇനിയും യുദ്ധം ചെയ്യാൻ ഭാവിക്കുന്നു എന്നും ഉള്ള വർത്തമാനം അവർ കേൾക്കുമ്പോൾ തന്നെ അവർ എല്ലാവരും ഓടി തിരുമുമ്പാകെ വരുന്നതാകുന്നു.

ആ— എനിക്ക് അവരെ കാണ്മാൻ വൈകുന്നു. ഗുത്ത്രായും ഗാഡ ലിനും (ആൽഫ്രെഡിന്റെ കാൽക്കൽ വീണുംകൊണ്ട്) അയ്യോ മഹാരാജാവേ.

ഗാ— തിരുമനസ്സുകൊണ്ടു ഞങ്ങളെ ദയവോടുകൂടി വധിക്കേണമേ തിരുമനസ്സുകൊണ്ടു മഹാരാജാവാകുന്നു എന്നു ഞങ്ങൾ അറിഞ്ഞില്ല.

ഘ— തിരുമനസ്സുകൊണ്ടു അടിയന്റെ കുട്ടിയുടെ വാൿചാതുര്യത്തെ ക്ഷമിക്കേണമേ. അവൾ മറ്റു യാതൊരു അപരാധവും ചെയ്തിട്ടില്ല.

ആ സാധുക്കളായുള്ളവരെ എന്താണ് ഞാൻ ക്ഷമിക്കാനുള്ളത് നിങ്ങൾ എനിക്കു വലിയ ഉപകാരമല്ലയോ ചെയ്തത്. ഞാൻ നിങ്ങൾക്കു വന്ദനം ചെയ്യുന്നു. എന്റെ ആപൽകാലത്തിൽ നിങ്ങൾ എന്നെ രക്ഷിച്ചുവല്ലോ. ഇംഗ്ലണ്ടിലെ സിംഹാസനത്തിൽ ഇനിയും എനിക്കു കയറി ഇരിപ്പാൻ സംഗതിവന്നു എങ്കിൽ എന്റെ ഒന്നാമത്തെ വിചാരം നിങ്ങൾ ചെയ്തിട്ടുള്ള സൽക്കാരത്തിന്റെ പ്രത്യുപകാരം ചെയ്യുന്നതിനെ കുറിച്ചായിരിക്കും. നിങ്ങളെ രക്ഷിക്കാനായിട്ട് ഞാൻ പോകുന്നു. എന്റെ വിശ്വസ്തന്മാരായ എല്ലാ നമുക്കു യുദ്ധത്തിനായിക്കൊണ്ടു പുറപ്പെടുക. ഒരിക്കൽകൂടി ഡെയിൻകാരെ കാണ്മാനും അവരോടു എതിർക്കാനും സംഗതി വരുന്നതു വിചാരിച്ച് എന്റെ ഹൃദയം ജ്വലിക്കുന്നു. ഇങ്ങനെയുള്ള യോഗ്യരായ അവസരത്തിൽ വച്ച് നമ്മുടെ പ്രാണഹാനി വരുന്നതുവരെയും അല്ലെങ്കിൽ ഇംഗ്ലണ്ടിൽ ഇനി ഒരിക്കലും കലഹം ഉണ്ടായി രാജ്യത്തിന

നാശംവരാതെ ഇരിപ്പാൻ തക്കവണ്ണവും നല്ല സമാധാനം ഉണ്ടാകുന്നതുവരെയൊ ഇങ്ങിനെ ഉള്ള ദുഷ്ടന്മാരൊട നമ്മുടെ യുദ്ധം മതിയാക്കുക ഇല്ലെന്ന ഞാൻ ഈ [illegible]ൊട ശപഥം ചെയ്തിരിക്കുന്നു.

വിലയെക്കുറിച്ച്.

നാണയങ്ങൾ ഉണ്ടാക്കുന്നതിന്ന സ്വൎണ്ണവും വെള്ളിയും വളരെ ഉപയുക്തങ്ങളായിരിക്കുന്ന ധാതുക്കളാകുന്നു. എന്തെന്നാൽ അവ വളരെ വിലയുള്ളവയും വിലയുള്ള ധാന്യാദിപദാൎത്ഥങ്ങളെപ്പോലെ സൂക്ഷിച്ചുവെക്കുന്നതിന്നും ഒരു ദിക്കിൽനിന്നും മറ്റൊരു ദിക്കിലേക്കു കൊണ്ടുപോകുന്നതിന്നും അധികഭാരവും അദ്ധ്വാനവും വേണ്ടാത്തവയും ആകുന്നു. എന്നാൽ ഈ ധാതുക്കളുടെ വില ഇരുമ്പിനെക്കാൾ വളരെ അധികമായിരിക്കുന്നതിന്റെ കാരണം എന്താണെന്ന പരമാൎത്ഥം നോക്കിയാൽ സ്വൎണ്ണത്തിന്റെയും വെള്ളിയുടെയും ഉപയോഗങ്ങളെക്കാൾ ഇരുമ്പിനെക്കൊണ്ട് ഉപയോഗം ജനങ്ങൾക്ക് അധികമുണ്ട്. മൺവെട്ടി അറപ്പുവാൾ പിച്ചാത്തി നാരായം ഉളി വാൾ തോക്ക മുതലായ അസംഖ്യസാധനങ്ങൾ ഇല്ലാതെയിരുന്നാൽ ജനങ്ങൾക്ക എത്ര ബുദ്ധിമുട്ടിന് ഇടയായിവരും. ഈ സാധനങ്ങൾ ഇരുമ്പുകൊണ്ടല്ലാതെ വേറെ എന്ത് ധാതുക്കളെക്കൊണ്ട് ഉണ്ടാക്കപ്പെട്ടാലും അത്ര നന്നായും ഉറപ്പായും ഇരിക്കയില്ലല്ലൊ. എന്നാൽ ഇങ്ങിനെയുള്ള ഇരിമ്പിന്റെ വില കുറവായിരിക്കുന്നതിന്ന സമാധാനം എന്തെന്നാൽ ഒരു പദാൎത്ഥത്തിന്റെ വില അധികമായോ കുറഞ്ഞോ ഇരിക്കുന്നത് അതിന്റെ ഉപയോഗം ജനങ്ങൾക്ക് അധികമായോ കുറഞ്ഞോ ഇരിക്കുന്നതുകൊണ്ട മാത്രമല്ല. എന്തെന്നാൽ അങ്ങിനെയാണെങ്കിൽ വെള്ളവും കാറ്റും ജനങ്ങൾക്ക് എത്ര ഉപയുക്തങ്ങളായിരിക്കുന്നവയാണ്. അതുകൊണ്ട് അവയുടെ വില മറെറല്ലാ പദാൎത്ഥങ്ങളുടെ വിലയെക്കാൾ എത്ര അധികമായിരിക്കേണം. എന്നാൽ കാറ്റു കൊള്ളുന്നതിന്നും അതുകൊണ്ട് ശ്വാസോച്ഛ്വാസം ചെയ്യുന്നതിന്നും വെള്ളം കുടിക്കുന്നതിന്നും അതിൽ കുളിക്കുന്നതിന്നും മറ്റും ആരും വിലകൊടുക്കുന്നില്ലല്ലൊ. അവയെ അനുഭവിക്കുന്നതിന്ന പകരമായി ആരും ഒരു പദാൎത്ഥത്തെയും തരുന്നില്ലല്ലൊ. ഇതിന്റെ കാരണം കാറ്റും വെള്ളവും എവിടെയും എല്ലായ്പോഴും വിലകൂടാതെ തന്നെ കിട്ടുന്നതാകുന്നു.

എന്നാൽ ഇവയ്ക്കുകൂടി ചില സ്ഥലങ്ങളിൽ വില കൊടുക്കേണ്ടി വരുന്നു. ദൃഷ്ടാന്തം, ഒരു പട്ടണത്തിന്റെ സമീപത്തിൽ നദി ഇല്ലാതെയോ അതിലുള്ള കുളങ്ങളിലും കിണറുകളിലും ഉള്ള വെള്ളം ഉപയുക്തമല്ലാതായോ ഇരുന്നാൽ ഒരു ദൂരത്തിലുള്ള നല്ല വെള്ളത്തെ വില കൊടുപ്പാൻ ശക്തിയും മനസ്സുമുള്ള ആളുകൾ വിലകൊടുത്തു വരുത്തുന്നു. അതുപോലെതന്നെ ഒരു വലുതായിട്ടുള്ള പട്ടണത്തിൽ സ്വച്ഛമായിട്ടുള്ള കാറ്റുള്ള ദിക്കുകൾ കുറച്ചേ ഉണ്ടായിരുന്നുള്ളു എന്നു വച്ചാൽ അങ്ങനെയുള്ള സ്ഥലങ്ങളിലുള്ള വീടുകളിൽ ദേഹസുഖത്തിനു വേണ്ടി അല്പകാലത്തേക്കോ ദീർഘകാലത്തേക്കോ പാർക്കുന്നതിനു ആ വീടുകളുടെ ഉടമക്കാർക്ക് ആ വീടുകൾ അസ്വച്ഛമായിരിക്കുന്ന കാറ്റുള്ള സ്ഥലത്തിൽ ആയിരുന്നാൽ അവയ്ക്ക് എന്തുവാടക കൊടുക്കുന്നുവോ അതിലും അധികം കൊടുക്കേണ്ടിവരും. ഈ ദൃഷ്ടാന്തംകൊണ്ട് ഒരു വസ്തുവിന്റെ വില അതിന്റെ ഉപയോഗംകൊണ്ടു മാത്രമല്ല ദൌർല്ലഭ്യംകൊണ്ടും കൂടെ നിശ്ചയമാകുന്നു. എന്തെന്നാൽ സ്വച്ഛമായിട്ടുള്ള കാറ്റും വെള്ളവും സുലഭമായിട്ട് കിട്ടുന്നിടത്തും കിട്ടാത്തയിടത്തും ഒരുപോലെ ഉപയോഗമുള്ളവയാണ്. എന്നാൽ അവ എവിടെ ദുർല്ലഭമോ അവിടെ അവയ്ക്കു വിലയുണ്ടാകുന്നു. അതുപോലെതന്നെ ഏതു സ്ഥലത്ത് ഇരുമ്പ് ദുർല്ലഭമോ അവിടെ അതിന് അധികം വിലകൊടുക്കേണ്ടിവരുന്നു.

സമുദ്രത്തിൽ ചില ദ്വീപുകൾ ഉണ്ട്. അവയിൽ ഇരുമ്പു തീരെ കാണപ്പെടുന്നില്ല. അതുകൊണ്ട് അവിടെയുള്ള ആളുകൾ അടുക്കലായ അവിടുത്തെ നാൽക്കാലികളെ കൊടുത്തു ഇരുമ്പാണികളേയും പിച്ചാത്തികളേയും മറ്റും വാങ്ങിക്കുന്നു. എന്നാൽ ഈശ്വരകൃപയാൽ ഇരുമ്പ് സാമാന്യം എല്ലാ രാജ്യങ്ങളിലും കിട്ടുന്നുണ്ട് എങ്കിലും അതു വില കൊടുത്തല്ലാതെ കിട്ടുന്നില്ല. എന്തെന്നാൽ അതിനെ ആദ്യം ആകരത്തിൽനിന്നും എടുക്കുകയും പിന്നീട് അതിന്റെ കല്മഷങ്ങളെ ഒക്കെയും കളഞ്ഞു സ്വച്ഛമാക്കുകയും പിന്നെ അതിനെക്കൊണ്ടു ഓരോ പദാർത്ഥങ്ങൾ ഉണ്ടാക്കുകയും ചെയ്തിട്ടുവേണം ആയതു ജനങ്ങൾക്ക് ഉപയുക്തമായി തീരുന്നതിന്. ഇരുമ്പുകൊണ്ട് ഉണ്ടാക്കപ്പെടുന്ന വസ്തുക്കൾ ഫലമൂലാദികൾ പോലെ ശ്രമം കൂടാതെ കിട്ടുന്നവയായിരുന്നാൽ അവയ്ക്കു വിലയുണ്ടായിരിക്ക

യില്ല. അതിന്റെ കാരണം എന്തെന്നാൽ വില കൊടുക്കാതെതന്നെ അവ കിട്ടുമല്ലോ. അപ്പോൾ വില എന്തിനായിട്ടു കൊടുക്കണം. എന്നാൽ അവ അങ്ങിനെ സുലഭമായിട്ടു കിട്ടുമെങ്കിൽ അപ്പോഴും അവയുടെ ഉപയോഗം ജനങ്ങൾക്ക് ഇപ്പോൾ ഉള്ളതുപോലെതന്നെ ഇരിക്കും. അതുകൊണ്ടു ഇപ്പോൾ അവക്കു വില കൊടുക്കേണ്ടിയിരിക്കുന്നത് അവയുടെ ദൌർല്ലഭ്യംകൊണ്ടാകുന്നു.

അപ്പോൾ ഒരു പദാർത്ഥത്തിന്നു വിലയുണ്ടാകുന്നതിന്നു ഒന്നാമത് അതു ദുർല്ലഭമായിരിക്കണം. രണ്ടാമത് അതിന്റെ ആവശ്യകത ജനങ്ങൾക്കു ഉണ്ടായിരിക്കണം. ഒരുജാതി കല്ലുകൾ ഉണ്ട് അവ ബഹു ദുർല്ലഭങ്ങളാണ്. എന്നാൽ അവ രത്നം മാണിക്യം മുതലായവയെപ്പോലെ കാഴ്ചക്ക് അത്ര ഭംഗിയായിട്ടുള്ളവയല്ല. എന്നുമാത്രമല്ല അവയെ ജനങ്ങൾ അപേക്ഷിക്കുന്നുമില്ല. അതിനാൽ അവ വിലയുള്ളവ ആകുന്നില്ല. അതുകൊണ്ടു ഒരു പദാർത്ഥം ജനങ്ങളുടെ ഇച്ഛാവിഷയമായും സുലഭസാദ്ധ്യമല്ലാതെയും ഇരുന്നാൽ തന്നെ അതു വിലയുള്ളതാകുന്നുള്ളു. സ്വർണ്ണം രത്നം വൈഡൂര്യം മുതലായതൊക്കെ ബഹുശോഭാവത്തുകളും ദുർല്ലഭങ്ങളും ആകകൊണ്ട് അവ അത്ര അധികം വിലയുള്ളവ ആയിരിക്കുന്നു. അവയുടെ ഉപയോഗത്തെ നോക്കുമ്പോൾ അവകൊണ്ടു ആഭരണങ്ങളെ ഉണ്ടാക്കാം എന്നു മാത്രമല്ലാതെ വേറെ ഒന്നും ഇല്ല. പരസ്പരസ്നേഹം ജനങ്ങൾ ബാഹുല്യം ചെയ്തു ദ്രവ്യത്തെ സമ്പാദിക്കുന്നതു വല്ല വിധത്തിലുമുള്ള ആഹാരത്തേയും വസ്ത്രത്തേയും സമ്പാദിക്കണം എന്നല്ല കിന്തു, സുന്ദരങ്ങളായും മനോഹരങ്ങളായും ഉള്ള വസ്ത്രാഭരണാദികളും തങ്ങൾക്ക് ഉണ്ടായിരിക്കേണം എന്നാകുന്നു. ഇങ്ങനെയുള്ള വസ്തുക്കൾ തങ്ങൾക്കുണ്ടായിരിക്കണമെന്നു ജനങ്ങൾ ആഗ്രഹിക്കുന്നതിന്റെ കാരണം എന്തെന്നാൽ ഒന്നാമത് അവ കാഴ്ചക്കു ബഹുഭംഗിയുള്ളവയായിരിക്കുന്നു. രണ്ടാമത് അവ ഉള്ള ആളുകൾ സമ്പന്നരാണെന്നു ജനങ്ങൾ വിചാരിക്കുന്നു. കേവലം ഭംഗിമാത്രം വിചാരിച്ചാൽ ചില പുഷ്പങ്ങൾ സൌന്ദര്യത്തിൽ രത്നാദികളെ അതിശയിക്കുന്നു. എന്നാൽ അങ്ങിനെയുള്ള പുഷ്പങ്ങൾ എല്ലാവർക്കും സാധാരണമായിട്ടു കിട്ടുമല്ലോ. അവയെക്കൊണ്ട് ഒരുത്തന്റെ അവസ്ഥ അറിവാൻ കഴിയുന്നതല്ല. രത്നാദികളെ കൊണ്ടുണ്ടാക്കപ്പെട്ട ആഭ

ങ്ങളെ ധരിച്ചാൽ താൻ ബഹുദ്രവ്യവാനാണെന്നു മറ്റുള്ള ആളുകൾ വിചാരിക്കും. ഇതുകൊണ്ടാണു് അവയെക്കുറിച്ചു ജനങ്ങൾ ഇത്ര മോഹമുള്ളതു്.

ആളുകൾ തങ്ങളുടെ അവസ്ഥാനുസരണം വസ്ത്രാഭരണാദികളെക്കൊണ്ടു് അലങ്കരിച്ചുകൊള്ളണമെന്നു് ഒരു നിശ്ചയമുണ്ടായിരുന്നാൽ അത്ര ദൂഷ്യമില്ല. എന്നാൽ ചിലർ തങ്ങളുടെ യോഗ്യതയിലും അധികം വസ്ത്രങ്ങളേയും ആഭരണങ്ങളേയും ധരിക്കുന്നു. അതുകൊണ്ടു അവർ വേഗം ദരിദ്രന്മാരായിത്തീരുന്നു. ഇതു വളരെ അനുചിതമാണു്. ചിലർ ആഭരണങ്ങളിൽ എത്ര ദ്രവ്യം ചിലവു ചെയ്യുന്നുവോ അത്രയും ദ്രവ്യത്തെ തങ്ങളുടെ യോഗ്യതക്കു് അനുരൂപങ്ങളായിട്ടുള്ള വസ്ത്രങ്ങളേയും പാത്രങ്ങളേയും പദാർത്ഥങ്ങളേയും വാങ്ങിക്കുന്നതിലും വൃത്തിയായിട്ടു വസിക്കുന്നതിലും വിനിയോഗിച്ചാൽ അവക്കു അധികം സൌഖ്യമായിരിപ്പാൻ ഇടയുണ്ടായിരിക്കും.

അപ്പോൾ ഒരു പദാർത്ഥത്തിനു വിലയുണ്ടാകുന്നതു് കേവലം ആ പദാർത്ഥം ഉപയോഗമുള്ളതുകൊണ്ടോ അല്ലെങ്കിൽ ആയതു ദൃഷ്ടിക്കു ഭംഗിയായിരിക്കുന്നതുകൊണ്ടോ, അല്ലെങ്കിൽ ആയതു് ഉണ്ടായിരിക്കുന്നതുകൊണ്ടു മനസ്സിനു സന്തോഷമുണ്ടാകുന്നതുകൊണ്ടോ മാത്രമല്ല. ആയതു ദുർല്ലഭമായും ഇരിക്കണം എന്നുവച്ചാൽ ആയതു കിട്ടുന്നതു് പ്രയാസമായിരിക്കയും വേണം. എങ്ങിനെന്നാൽ ഉപയുക്തമായോ സന്തോഷകരമായോ ഉള്ള ഒരു പദാർത്ഥത്തെ ഒരുത്തൻ ശ്രമപ്പെട്ടു സമ്പാദിച്ചിരുന്നാൽ ആയതു് വേണമെന്നു ആഗ്രഹിക്കുന്ന ആളുകൾക്കു് ആയതു സമ്പാദിക്കുന്നതിൽ പ്രത്യേകം ആവശ്യമുള്ള ശ്രമം തങ്ങൾക്കുണ്ടാകാതെ കിട്ടുമെങ്കിൽ ആയതു യാതൊരുത്തന്റെ സ്വാധീനത്തിൽ ഇരിക്കുന്നോ ആയവനെ സന്തോഷിപ്പിച്ചിട്ടു തന്നെ വേണം. ജനങ്ങൾ കേവലം അപരിഷ്കൃതന്മാരായിരുന്നാൽ ഇങ്ങിനെയുള്ള വസ്തുക്കളെ പ്രായേണ ബലാൽക്കാരംകൊണ്ടു അപഹരിക്കും. എന്നാൽ പരിഷ്കൃതന്മാരായിരുന്നാൽ അങ്ങിനെയുള്ള വസ്തുക്കൾക്കു പകരം അവയുടെ ഉടമക്കാരന്നു് ആവശ്യമുള്ള വസ്തുക്കളെ കൊടുത്തു അവയെ വാങ്ങിക്കും. അപ്പോൾ ഇതു വില കൊടുക്കുന്നതുപോലെ തന്നെ ആയി.

സ്വൎണ്ണവും വെള്ളിയും ഇരിമ്പിനെക്കാൾ അധികം വിലയുള്ളവയായിരിക്കുന്നതിന്റെ കാരണം എന്തെന്നാൽ അവ കാഴ്ചക്കു ഭംഗിയുള്ളവയാകകൊണ്ടു അവയെക്കൊണ്ടു ആഭരണാദികളെ ഉണ്ടാക്കി അവയെ ഉപയോഗിക്കേണമെന്നു മനുഷ്യൎക്കു ആഗ്രഹമുള്ളതാകുന്നു. അപ്പോൾ അവ ഉപയുക്തസാധനങ്ങൾ എന്നായി. എന്നാൽ ഇരിമ്പിനെപ്പോലെ അവ അത്ര സുലഭങ്ങളല്ലാത്തതുകൊണ്ടു അവയെ സമ്പാദിക്കുന്നതിൽ അധികം ശ്രമം വേണ്ടിവന്നിരിക്കുന്നു. അവ കിട്ടുന്നതും ചില ഇടങ്ങളിൽ മാത്രമേ ഉള്ളു. അങ്ങിനെ അവ കിട്ടുന്നിടങ്ങളിലും അവ കുറെച്ചു കിട്ടുന്നുള്ളു. എങ്ങിനെയെന്നാൽ സ്വൎണ്ണം ചില നദികളുടെ മണൽപുറങ്ങളിലും ചില പാറകളിലും ഉണ്ടു. അവിടെ ചെന്നു മണലിൽനിന്നും പാറകളിൽനിന്നും അതിനെ എടുക്കുന്നതിനു വളരെ അദ്ധ്വാനവും ചിലവും വേണ്ടിവരുന്നു. ഏകദേശം ഒരു റുപ്പിക തൂക്കമുള്ള സ്വൎണ്ണം എടുക്കുന്നതിനു പതിനേഴുറുപ്പിക തൂക്കം വെള്ളി എടുക്കുന്നതിനു എത്ര ശ്രമവും ദ്രവ്യവ്യയവും വേണമോ അത്രയും വേണ്ടിയിരിക്കുന്നു. അതുകൊണ്ടാകുന്നു സ്വൎണ്ണത്തിന്റെ വില അത്ര കൂടിയിരിക്കുന്നതു.

പദാൎത്ഥങ്ങൾക്കു വില ഉണ്ടാകുന്നതു അവ ഉപയുക്തങ്ങളായിരിക്കയും ശ്രമസാദ്ധ്യങ്ങളായിരിക്കയും ചെയ്യുന്നതുകൊണ്ടു മാത്രമല്ല. വേറെ ഒരു ഗുണംകൂടി അവയിൽ ഉണ്ടായിരിക്കേണം. അതു എന്തെന്നാൽ അവ കൊടുക്കാനും വാങ്ങിക്കാനും കഴിയുന്നവയായും ഇരിക്കേണം. എങ്ങിനെ എന്നാൽ ആരോഗ്യം വേണമെന്നു എല്ലാവൎക്കും ആഗ്രഹമുണ്ടു. ആയതു എല്ലാവൎക്കും ഉണ്ടായിരിക്കുന്നില്ല. എന്നാൽ ആയതിനു വില ഇല്ലാത്തതു ആയതു കൊടുപ്പാനും വാങ്ങിപ്പാനും കഴിയാത്തതുകൊണ്ടാകുന്നു. ആയതു അങ്ങിനെ ചെയ്വാൻ കഴിയുന്ന വസ്തുവായിരുന്നു എങ്കിൽ ശ്രീമാന്മാരായിരിക്കുന്ന അനാവധി ജനങ്ങൾ അനാവധി ദ്രവ്യത്തെ ആരോഗ്യത്തിന്റെ നിധികളാകുന്ന ദരിദ്രന്മാൎക്കു കൊടുത്തു അതിനെ വാങ്ങിയിരിക്കുമായിരുന്നു. ദ്രവ്യാപേക്ഷകൊണ്ടു തങ്ങളുടെ ആരോഗ്യത്തെ കൊടുക്കുന്നതിൽ ദരിദ്രന്മാർ സന്തോഷമുള്ളവരായിരിക്കയും ചെയ്യും. എന്നാൽ അങ്ങിനെ ആരോഗ്യത്തെ വിലകൊടുപ്പാനും വാങ്ങിപ്പാനും കഴിയുന്നില്ല. ദ്രവ്യലാഭത്തെ ഉദ്ദേശിച്ചു ദരിദ്രന്മാർ തങ്ങളുടെ കയ്യുകാലുകളെ [illegible]

ടുപ്പാൻ ബുദ്ധി മടിക്കയില്ലായിരിക്കും. എന്നാൽ ആ കയ്യോ കാലോ സ്വശരീരത്തിൽ യോജിപ്പിക്കുന്നതു എങ്ങനെയാണ്. ഒരുത്തന് അരോഗത ഉണ്ടായിരുന്നാൽ ആയത് തന്റെ സ്വാധീനത്തിൽ ഇല്ലാതെ ആക്കുന്നതിന് ആഹാരനിദ്രാദികളിൽ ക്രമം ഇല്ലാതെ ഇരുന്നാൽ മതി. എന്നാൽ ആയത് തന്റെ വശത്തിൽനിന്നു പോകുമ്പോൾ അതിനെ അന്യന് സ്വാധീനമാക്കുന്നതിന് എങ്ങനെ കഴിയും. കഴിയുന്നതല്ല. അതുകൊണ്ട് ഒരു വസ്തുവിനു വില ഉണ്ടാകണമെങ്കിൽ ആയത് ജനങ്ങൾക്കു ഉപയോഗം ഉള്ളതും ശ്രമസാദ്ധ്യവും കൊടുക്കാനും വാങ്ങിക്കാനും കഴിയുന്നതും ആയിരിക്കണം എന്നാലെ ആ വസ്തു വിലയുള്ളതായി തീരു.

ഒരു പദാൎത്ഥം ജനങ്ങൾക്കു ആവശ്യപ്പെടുകയും ആയത് ശ്രമം കൂടാതെ കിട്ടാത്തതായിരിക്കയും ചെയ്താൽ അതിനെ സമ്പാദിക്കുന്നതിന് ജനങ്ങൾ ശ്രമം ചെയ്യുന്നു. പുനശ്ച ഏത് പദാൎത്ഥത്തിന്റെ വിലയധികമായിരിക്കുന്നുവൊ ആയത് കിട്ടുന്നത് പ്രായേണ വളരെ പ്രയാസമുള്ളതായും ഏതു പദാൎത്ഥത്തിന്റെ വില കുറഞ്ഞിരിക്കുന്നുവൊ ആയത് കിട്ടുന്നത് പ്രായേണ അത്ര പ്രയാസമില്ലാത്തതായും ഇരിക്കും എന്നിങ്ങിനെ ഒരു നിയമം ഉണ്ട്. എന്നാൽ ഈ നിയമത്തെ വിചാരിച്ച് ഒരു പദാൎത്ഥത്തിന്റെ വില നിശ്ചയിക്കുന്നതിൽ കേവലം അതിൽ ചെയ്തിട്ടുള്ള ശ്രമത്തെ മാത്രം നോക്കി അധികം ശ്രമം ചെയ്തിരുന്നാൽ അധികം വില കൊടുപ്പാനുള്ളതാണെന്നും അല്പം ശ്രമം ചെയ്തിരുന്നാൽ അല്പം വിലയെ കൊടുക്കേണ്ടു എന്നും ഭ്രമിക്കരുത്. എന്തെന്നാൽ ഏതു പദാൎത്ഥം അധികം വിലയുള്ളതായിരിക്കുന്നുവോ ആയതിനെ ഉണ്ടാക്കുന്നതിലും മറ്റും അധികം ശ്രമം ചെയ്യപ്പെട്ടിരിക്കുന്നതുകൊണ്ടല്ലാ ആയത് അധികം വിലയുള്ളതായിരിക്കുന്നതു കൊണ്ടാകുന്നു. ആയതിനെ ഉദ്ദേശിച്ച് അധികം ശ്രമം ചെയ്യുന്നത്. അതിന് ദൃഷ്ടാന്തം ദന്തം വിറ്റാൽ വളരെ പണം കിട്ടും എന്നുള്ളത് കൊണ്ടു വേട്ടക്കാർ ആനകളുള്ള ഭയങ്കരങ്ങളായിരിക്കുന്ന കാടുകളിൽ നേരാംവണ്ണം ആഹാരവും നിദ്രയും ഇല്ലാതെ സഞ്ചരിച്ച് ആനകളെ വെടിവെച്ച് കൊന്ന് അവയുടെ ദന്തത്തെ എടുത്തുകൊണ്ടു വന്ന് വിൽക്കുന്നു. ഒരുത്തൻ പ

ഞ്ഞു ദിവസം കാട്ടിൽ സഞ്ചരിച്ച് വളരെ പ്രയാസപ്പെട്ട് പത്തു ആനകളെ കൊന്ന് അവയുടെ ദന്തത്തെ എടുത്തുകൊണ്ട് വരുന്നു. എന്നാൽ വേറെ ഒരുത്തൻ അത്രയും ദിവസം അത്രയും പ്രയാസപ്പെട്ട് ഒരു ആനയെ മാത്രം വെടിവെച്ച് കൊന്ന് അതിന്റെ ദന്തത്തെ എടുത്തുകൊണ്ട് വരുന്നു. ഈ രണ്ടുപേരുടെ ശ്രമവും ഒരുപോലെ ഉള്ളതാണെങ്കിലും പത്ത് ആനകളുടെ ദന്തം ഉള്ള ആളിനു എത്ര വില കിട്ടുമോ അത്രയും പണം ഒരു ആനയുടെ ദന്തം ഉള്ള ആളിനു കിട്ടുന്നതല്ല. ഒരുത്തൻ വഴിയിൽ കൂടി നടന്നു പോയിക്കൊണ്ടിരിക്കുന്ന സമയത്തു ഒരു വൈരക്കല്ലു അവനു കിട്ടിയാൽ അതിനെ സമ്പാദിക്കുന്നതിൽ അവനു ഒരു ശ്രമവും ഉണ്ടായില്ലെങ്കിലും അയാൾ ആ വൈരത്തെ വിറ്റാൽ അല്പം വിലയെ കിട്ടു എന്നില്ലല്ലോ. ഒരുത്തന്റെ പുരയിടത്തിൽ കിണറു വെട്ടിക്കൊണ്ടിരിക്കുന്ന സമയത്തു ദ്രവ്യത്തിന്റെ നിധി കാണപ്പെട്ടാൽ ആ നിധിയെ സമ്പാദിക്കുന്നതിൽ വളരെ ശ്രമം വേണ്ടിവരാത്തത് നിമിത്തം ആ നിധിയുടെ വില കുറഞ്ഞിരിക്കുമോ ആ നിധി കിട്ടീട്ടുള്ള ആളിനെ ദരിദ്രനെപ്പോലെ ആരെങ്കിലും വിചാരിക്കുമോ ഇല്ല. അതുകൊണ്ട് ഒരു പദാർത്ഥത്തെ ഉദ്ദേശിച്ച് ചെയ്തിട്ടുള്ള ശ്രമംകൊണ്ട് മാത്രമേ അതിനു വിലയുണ്ടാകു എന്നു വിചാരിക്കരുത്. എന്നാൽ ആ പദാർത്ഥത്തിന് വില കിട്ടും എന്നുള്ളതുകൊണ്ടാകുന്നു അതിനെ ഉദ്ദേശിച്ച് ശ്രമം ചെയ്യുന്നത്.

മനുഷ്യൻ അലസനായി ഭവിക്കരുതെന്നു വിചാരിച്ച് അവന്റെ സുഖസാധനങ്ങളായിരിക്കുന്ന പ്രായേണ എല്ലാ വസ്തുക്കളും ശ്രമംകൂടാതെ അവനു കിട്ടരുതെന്ന് ഈശ്വരൻ സങ്കല്പിച്ചിരിക്കുന്നതായി കാണുന്നു. നമുക്കുള്ള അന്നവസ്ത്രാദികളും ഗൃഹങ്ങളും വാഹനങ്ങളും മററു അസംഖ്യങ്ങളായിരിക്കുന്ന ഉപഭോഗസാധനങ്ങളും ശ്രമംകൂടാതെ ഉണ്ടായിട്ടുള്ളവ അല്ല. അതുകൊണ്ട് ശ്രമപ്പെട്ടാൽ തന്നേ സുഖം ഉണ്ടാകൂ.

## കൂലിയെ അല്ലെങ്കിൽ ശമ്പളത്തെ കുറിച്ച്

ഒരു വേല ചെയ്യുന്ന ആളുകൾക്ക് അധികം കൂലിയും മറ്റൊരു വേല ചെയ്യുന്ന ആളുകൾക്ക് കുറഞ്ഞ കൂലിയും കിട്ടുന്നു. എങ്ങനെ എന്നാൽ മൺ വെട്ടികൊണ്ട് വേല ചെയ്യുന്ന ആൾ വാങ്ങിക്കുന്ന കൂലിയെക്കാൾ ഒരു തട്ടാനോ മരപ്പണിക്കാരനോ അധികം കൂലി വാങ്ങിക്കുന്നു. എന്നാൽ ഇങ്ങനെ അധികം കൂലി കിട്ടുന്നതു അധികം ശ്രമം ചെയ്യേണ്ടിയിരിക്കുന്നു എന്നുള്ളതുകൊണ്ടല്ല.

ശാരീരശ്രമത്തിൽ എങ്ങനെ ഭേദങ്ങൾ ഉണ്ടോ അങ്ങനെ മാനസികശ്രമത്തിലും ഭേദങ്ങളുണ്ട്. എങ്ങനെ എന്നാൽ രാവും പകലും പ്രയാസപ്പെട്ട് കണക്കുകളെ എഴുതുന്ന ഒരു അധികാരത്തിൽ കണക്കനു എത്ര ശമ്പളംകൊടുക്കുന്നുവോ അതിലും വളരെയധികം ഒരു ന്യായാധീശന് കൊടുക്കേണ്ടിയിരിക്കുന്നു. ഇതുകൊണ്ട് ഒരു വേലയിൽ അധികമോ കുറഞ്ഞോ കൂലി കിട്ടുന്നത് അതിൽ അധികമോ കുറഞ്ഞോ ശ്രമം ചെയ്യേണ്ടിയിരിക്കുന്നതുകൊണ്ടല്ല എന്നുള്ളത് സ്പഷ്ടമാകുന്നു. എന്നാൽ കൂലിയിലുള്ള ഭേദം എന്തുകൊണ്ടാകുന്നു എന്നുള്ളത് താഴെ വിവരിക്കാം. പദാർത്ഥങ്ങൾക്കു വിലക്കു് താരതമ്യം ഉണ്ടാകുന്നത് എന്തു കാരണത്താലോ ആ കാരണത്താൽ തന്നെ ആകുന്നു വേലക്കും കൂലിക്കും താരതമ്യം ഉണ്ടാകുന്നത്. ഒരു വേലയെ ചെയ്യുന്നതിന് ആളുകൾ കുറച്ചു കിട്ടിയാൽ ആ വേലക്ക് കൂലി അധികവും അധികം കിട്ടിയാൽ കൂലി കുറഞ്ഞും ഇരിക്കും. ഈ ക്രമത്തിന് മൺവെട്ടി കൊണ്ടു വേല ചെയ്യുന്നതിനു എത്ര ആളുകൾ കിട്ടുമോ അത്ര ആളുകൾ മരപ്പണികളോ സ്വർണ്ണവേലകളോ ചെയ്യുന്നതിനും കണക്കു എഴുത്തിനു എത്ര ആളുകൾ കിട്ടുമോ അത്ര ആളുകൾ തർക്കപ്പെട്ട അവകാശാദികളെ ന്യായംപോലെ വ്യവസ്ഥാപിക്കുന്നതിനും കിട്ടുകയില്ല. അതുകൊണ്ടാകുന്നു ഇവരുടെ കൂലിയിൽ ഇത്ര താരതമ്യം ഉള്ളത്.

ഇതിന്റെ മുഖ്യമായിട്ടുള്ള കാരണം എന്തെന്നാൽ മരപ്പണികളെയോ ആഭരണാദികളെയോ ചെയ്വാൻ പഠിക്കുന്നതിന് അധികം ചിലവും ഈ വേലകളെ അഭ്യസിച്ച് അവയിൽ യോഗ്യത സ

സമ്പാദിക്കുന്നതിനു അധികകാലതാമസവും വേണ്ടിയിരിക്കുന്നു. ആ അന്തരത്തിൽ തന്റെ കാലക്ഷേപവും നടക്കണം. തന്റെ ഗുരുവിന് ശമ്പളവും കൊടുക്കണം. അതിന് ദ്രവ്യം ഉണ്ടായിരിക്കണം എന്നാലെ ആ വേലകളിൽ യോഗ്യത സമ്പാദിക്കാൻ കഴിയൂ. അതുപോലെ തന്നെ സാമാന്യമായ ഒരു കണക്കെഴുത്ത് അഭ്യസിക്കുന്നതിനുവേണ്ടിയിരിക്കുന്നതിനേക്കാൾ ന്യായങ്ങളെ അഭ്യസിച്ച് അവയിൽ പാണ്ഡിത്യം സമ്പാദിക്കുന്നതിന് അധികം ചിലവും കാലതാമസവും വേണ്ടിവരുന്നു. ഇങ്ങനെ അധികം ചിലവും കാലതാമസവും വേണ്ടിവരുന്നതായ ന്യായശാസ്ത്രാഭ്യാസം കൊണ്ടു അധികം ദ്രവ്യം കിട്ടും എന്നുള്ള നിശ്ചയം ഇല്ലാതെയിരുന്നാൽ അങ്ങനെയുള്ള അധികച്ചിലവും ചെയ്യാൻ ശക്തിയും മനസ്സും ഉള്ള ആളുകൾ ആരും തങ്ങളുടെ കുഞ്ഞുങ്ങളെ ആ ശാസ്ത്രത്തെ അഭ്യസിക്കാൻ ഉത്സാഹിക്കയില്ല.

എന്നാൽ ചിലപ്പോൾ ഒരു വിദ്യയെ അഭ്യസിക്കുന്നതിനായി അയക്കപ്പെട്ട ബാലൻ മൂർഖനായോ അലസനായോ തീർന്ന് ആ വിദ്യയിൽ തന്റെ ഉപജീവനത്തെ കഴിച്ചുകൊള്ളുവാൻ തക്കവണ്ണമുള്ള പാണ്ഡിത്യം സമ്പാദിക്കാതെ പോകുന്നു. അപ്പോൾ അവന്റെ പിതാവു നിരാശനായും തന്റെ മകന്റെ വിദ്യാഭ്യാസത്തിനായി ചെയ്തിട്ടുള്ള ചിലവുകൾ ഒക്കെയും നിഷ്ഫലങ്ങളായി തീരുകയും ചെയ്യുന്നു. അതുകൊണ്ട് ഒരു മാസം കണക്കെഴുതുന്ന ആളിന് കിട്ടുന്ന ശമ്പളത്തേക്കാൾ ഒരു മാസം ജഡ്ജി ഉദ്യോഗം ഭരിക്കുന്ന ആളിന് അധികം ശമ്പളം കിട്ടുന്നത് ജഡ്ജി ഉദ്യോഗത്തിനു വേണ്ടുന്ന പാണ്ഡിത്യത്തെ സമ്പാദിക്കുന്നതിൽ അധികം ചിലവും കാലതാമസവും ഒരു വേള മൌർഖ്യം കൊണ്ടോ അലസത കൊണ്ടോ പാണ്ഡിത്യം സമ്പാദിക്കാതെ പോയാൽ ആ വിഷയത്തിൽ വൃഥാ ദ്രവ്യവ്യയവും വരുന്നതുകൊണ്ടാകുന്നു എന്നു പറയാൻ പാടില്ല. കിന്തു അങ്ങനെയുള്ള പ്രയാണങ്ങളിൽ പ്രവർത്തിച്ചു പാണ്ഡിത്യം സമ്പാദിക്കുന്ന ആളുകൾ വളരെ ചുരുക്കമാകകൊണ്ടാകുന്നു അവർക്ക് അധികം ശമ്പളം കൊടുക്കേണ്ടിയിരിക്കുന്നത്.

ഇതുകൊണ്ട് ഒരു പദാർത്ഥത്തിന്റെ വില കൂടിയോ കുറഞ്ഞോ ഇരിക്കുന്നത് ആ പദാർത്ഥം ചുരുക്കമായോ ധാരാളമായോ ഇരിക്കുന്നതിന്റെ അവസ്ഥപോലെ ആണെന്നുള്ള പ്രകാരം തന്നെ ഒരു

വേലയ്ക്കു കൂടിയോ കുറഞ്ഞോ വരുന്നത് ആ വേലയ്ക്കുള്ള ആളുകൾ കുറഞ്ഞോ കൂടിയോ ഇരിക്കുന്നതിന്റെ അവസ്ഥയ്ക്കു തക്കവണ്ണം ആകുന്നു എന്നുള്ളത് സ്പഷ്ടമാകുന്നു.

ഒരു വിദ്യയിൽ പാണ്ഡിത്യം സമ്പാദിക്കുന്നതിന് അധികം ദ്രവ്യം ചിലവു ചെയ്യുന്നത് ആ വിദ്യയിൽ അധികം ദ്രവ്യം കിട്ടുന്നതിനു കാരണമായി ഭവിക്കുന്നതുപോലെ മഹാ ബുദ്ധിശക്തിയും അധികം ദ്രവ്യം കിട്ടുന്നതിനു കാരണമായി തീരുന്നു. എന്തുകൊണ്ടെന്നാൽ അധികം ദ്രവ്യം ചിലവു ചെയ്ത് ഒരു വിദ്യയിൽ പാണ്ഡിത്യം സമ്പാദിപ്പാൻ കഴിയുന്ന ആളുകൾ ചുരുക്കമായിരുന്നതിന്റെവണ്ണം മഹാ ബുദ്ധിശക്തിയുള്ള ആളുകളും ചുരുക്കമാകുന്നു. അതുകൊണ്ടാകുന്നു ഒരു വിദ്യയെ സമ്പാദിക്കുന്നതിൽ സാമാന്യബുദ്ധിയുള്ള ഒരുത്തനും അസാമാന്യബുദ്ധിയുള്ള ഒരുത്തനും ചിലവു ഒരുപോലെ തന്നെ ആയിരുന്നാലും സാമാന്യബുദ്ധിയുള്ളവനേക്കാൾ വളരെ അധികം ദ്രവ്യം കിട്ടുന്നത്.

എന്നാൽ ചില വേലകൾക്ക് കൂലി അധികം കൊടുക്കേണ്ടിയിരിക്കുന്നു. ആയതു ആ വേലയെ പഠിക്കുന്നതിൽ ചിലവു അധികം വേണ്ടിവന്നിട്ടോ ആ വേലക്കാരനു അസാമാന്യബുദ്ധിശക്തി ഉണ്ടായിട്ടോ അല്ല. അങ്ങനെയുള്ള വേലകൾ ചെയ്യുന്നതിൽ അധികം അപായമൊ മരണമൊ വരുന്നത് കൊണ്ടാകുന്നു. അതിനു ദൃഷ്ടാന്തം എന്തെന്നാൽ വെടിമരുന്നുണ്ടാക്കുന്ന ആളുകൾക്കു സാമാന്യേന ദിവസം ഒന്നിനു മൺവെട്ടികൊണ്ട് വേല ചെയ്യുന്ന ആളുകളെക്കാൾ അധികം കൂലി കൊടുപ്പാനുള്ളതാകുന്നു. എന്തെന്നാൽ വെടിമരുന്നുണ്ടാക്കുന്നതിൽ പ്രാണന് വളരെ അപായമുണ്ട്. അതുപോലെ തന്നെ ഒരു വേല പഠിക്കുന്നതിനു ചിലവാകുന്നതിനേക്കാൾ വളരെ അധികം ആയുധാഭ്യാസം ചെയ്യുന്നതിൽ ഇല്ല. എങ്കിലും ഒരു വേലക്കാരനേക്കാൾ സേനാനായകനു അധികം ശമ്പളം കൊടുക്കേണ്ടിയിരിക്കുന്നു. സേനാനായകന്റെ സാമർത്ഥ്യം സമ്പാദിക്കുന്നതിൽ ചിലവ് അധികം ഉണ്ടെന്നു വച്ചിട്ടല്ല. അതിൽ ആളുകൾ പ്രവൃത്തിക്കാതെ എന്തു സമയത്തെങ്കിലും തന്റെ പ്രാണനെ ഉപേക്ഷിക്കേണ്ടി വരുമല്ലോ എന്നുള്ള ഭയംകൊണ്ട് അതിൽ ആളുകൾ അധികം പ്രവൃത്തിക്കാതെയാകുന്നു.

—————

## രണ്ടു യാചകന്മാരായ ചെറുക്കന്മാരുടെ കഥ.

---

ഏകദേശം പത്തുവയസ്സു പ്രായമുള്ള ഒരു ചെറുക്കൻ ഒരു ആളുടെ അടുക്കൽ ചെന്ന് എനിക്കു ഒരു ചക്രം തരേണം എന്നു യാചിച്ചു. അപ്പോൾ അയാൾ അവനോടു പറഞ്ഞു നിന്റെ പ്രായമുള്ളവനായ ഒരു ചെറുക്കൻ ഇങ്ങനെ യാചിച്ചു സമ്പാദിക്കുന്നത് കണ്ടാ കൊള്ളാവുന്നതല്ല. നീ വേല ചെയ്തു നിന്റെ നിത്യവൃത്തി കഴിക്കേണ്ടതാകുന്നു. അപ്പോൾ ആ ചെറുക്കൻ എനിക്കു വേല യാതൊന്നുമില്ലല്ലോ എന്നു പറഞ്ഞു. ആകട്ടെ എന്നാൽ നിനക്കു വേലയുണ്ടായാൽ ചെയ്യുമോ എന്ന് അയാൾ ചോദിച്ചതിന് ആവാം എന്നു ചെറുക്കൻ ഉത്തരം പറഞ്ഞു.

അയാൾ ആ ചെറുക്കനോട് അവന്റെ മാതാപിതാക്കന്മാരുടെ സ്ഥിതിയേയും അവന്റെ നിത്യതയേയും മറ്റും കുറിച്ച് ചോദിച്ചറിഞ്ഞ് ആ ചെറുക്കന്റെ അച്ഛൻ കഴിഞ്ഞുപോയി അവന്റെ അമ്മ സ്വയമേവ യാചിക്കയും അവനെ യാചിക്കുന്നതിനു പുറമെ അയക്കയും ചെയ്തു. അവൻ പോകാതെ ഇരുന്നാൽ അവനെ അടിച്ചു പുറത്താക്കുന്നതുകൊണ്ട് അവൻ അങ്ങനെ ഓരോരുത്തരോടു യാചിച്ചു. വല്ലതും വാങ്ങിച്ച് ആഹാരാദികൾ നിർവഹിക്കയും വല്ല വീടുകളുടെ തിണ്ണയിലോ പടിപ്പുരയിലോ രാത്രിയിൽ കിടന്നുറങ്ങുകയും ചെയ്തുവന്നു. അവന്റെ പേർ കൃഷ്ണൻ എന്നായിരുന്നു.

ഇവൻ ചെന്നു യാചിച്ച ആൾ ഒരു ദിക്കിൽ മരാമത്തിൽ ഒരു മേൽവിചാരിപ്പുകാരനും അയാളുടെ പേർ പത്മനാഭപിള്ള എന്നുമായിരുന്നു. അയാൾ ആ ചെറുക്കനോടു പറഞ്ഞു കൃഷ്ണാ നീ എന്റെ കൂടെ വാ ഞാൻ നിനക്ക് ഒരു വേലയുണ്ടാക്കിത്തരാം. ആദ്യം നീ ചുരുങ്ങിയ കൂലിയുള്ള വേലകൾ ചെയ്യണം. പിന്നെ നിന്റെ വേലയിലുള്ള ജാഗ്രതയും പ്രാപ്തിയും കണ്ടു ക്രമത്തിൽ നിനക്കു വേണ്ടുന്നതിനെ ഞാൻ കഴിയുന്നതുപോലെ ചെയ്യാം. ഇപ്രകാരം പറഞ്ഞ് പത്മനാഭപിള്ള കൃഷ്ണനെ കൂട്ടിക്കൊണ്ടു പോയി ഒരു പണിസ്ഥലത്തു കല്ലുകൾ അടിച്ചു പൊടിക്കുന്നതിനായിട്ട് ഒരു തടിയും കൊടു

ത്ത് അവനോടു പറഞ്ഞു നീ മടികൂടാതെ കഴിയുന്നടത്തോളം കല്ലു പൊടിക്കാമെങ്കിൽ നിനക്കു ദിവസം ഒന്നിൽ എട്ടു ചക്രവും രാത്രിയിൽ ഉറങ്ങുന്നതിന് ഒരു സ്ഥലവും തരാം.

കൃഷ്ണൻ ബാഹ്യമായി യാതൊരു വൈമനസ്യത്തോടുംകൂടാതെ വേലയ്ക്കായി ആരംഭിച്ചു. ആ കല്ലുകൾ അത്ര കാഠിന്യമില്ലാത്തവയായിരുന്നതുകൂടാതെ അവ മുമ്പിൽതന്നെ സാമാന്യം ചെറുതായി പൊടിക്കപ്പെട്ടിട്ടുണ്ടായിരുന്നു. ആയതുകൊണ്ട് അവന് അവന്റെ ശക്തികൊണ്ട് അവയെ അധികം ശ്രമംകൂടാതെ പൊടിക്കുന്നതിന് കഴിഞ്ഞു. എന്നാൽ കുറേനേരം കഴിഞ്ഞപ്പോൾ അവന്റെ ഇടികൾ മുമ്പിലത്തേക്കാൾ അധികം വിളംബിതങ്ങളായി തുടങ്ങി. പിന്നെ അവിടെ വിശേഷിച്ച് ആരും ഇല്ലാതെയിരിക്കുന്ന സമയം അലക്കിയ മുണ്ടും നേരിയതും ഉടുത്ത് ആരെങ്കിലും ആ ദിക്കിൽകൂടി നടക്കുന്നതു കണ്ടാൽ അവന്റെ തടി താഴെ ഇട്ടുംവെച്ച് ഓടിച്ചെന്ന് അവരോട് അവന്റെ സ്വഭാവത്തെ അനുസരിച്ചു വല്ലതും യാചിക്കുകയും ചെയ്യും. ഇങ്ങനെ ഏകദേശം അവൻ അവിടെ എഴെട്ടു നാഴിക കഴിഞ്ഞപ്പോൾ അവന്റെ വയസ്യനും പരിചയക്കാരനും അവനെപ്പോലെതന്നെ ഒരു യാചകനുമായ ഒരു ചെറുക്കൻ അവൻ അവിടെ നിൽക്കുന്നതു കണ്ട് സമീപത്തുവന്നു. ഇവർ തമ്മിൽ ഉള്ള ഭേദം എന്തെന്നാൽ രണ്ടാമതു വന്നവന്റെ അമ്മ ഒരു രോഗിണിയും മകനെ സംരക്ഷിക്കുന്നതിനു ശക്തിയില്ലാത്തവളും ആയിരുന്നതു കൂടാതെ അവൾ അവനെ അടിക്കാറും മറ്റും ഇല്ല. നിവൃത്തിയുണ്ടെങ്കിൽ യാചിക്കാൻ അവനു മനസ്സും ഇല്ലായിരുന്നു.

അവന്റെ പേർ രാമൻ എന്നായിരുന്നു. അവൻ കൃഷ്ണനോടു ചോദിച്ചു നീ ആർക്കുവേണ്ടി ആകുന്നു കല്ലുകൾ ഇടിച്ചു പൊടിക്കുന്നത്. അപ്പോൾ കൃഷ്ണൻ വളരെ ഗൌരവത്തോടുകൂടി പറഞ്ഞു പത്മനാഭപിള്ള എന്നെ ഈ വേലക്കായിട്ട് ആക്കിയിരിക്കുന്നു. എനിക്കു ദിവസം എട്ടു ചക്രവും കിടപ്പാൻ സ്ഥലവും തരാമെന്നു പറഞ്ഞിട്ടുണ്ട്. അപ്പോൾ രാമൻ പറഞ്ഞു അദ്ദേഹം എന്നേയും ഈ വേലയ്ക്ക് ആക്കിയാൽ കൊള്ളാമായിരുന്നു. നിനക്ക് എന്തു തോന്നുന്നു അങ്ങനെയാകുമോ അതാ അതുതന്നെ ആകുന്നു അദ്ദേഹത്തിന്റെ കച്ചേരി സ്ഥലം. അവിടെ ചെന്ന് അദ്ദേഹത്തിനോടുതന്നെ ചോ

ദിക്കു എന്നു കൃഷ്ണൻ പറഞ്ഞതു കേട്ടു രാമൻ പത്മനാഭപിള്ളയുടെ അടുക്കൽ ചെന്നു കൃഷ്ണനെ ആക്കിയതുപോലെ എന്നേയും ഒരു വേലയ്ക്കു് ആക്കിയാൽ കൊള്ളാം എന്നപേക്ഷിച്ചതിൻവണ്ണം അയാൾ അവനു് ഒരു തടിയും കൊടുത്തു് അവനേയും കല്ലടിക്കുന്നതിന്നായി തന്നെ അയച്ചു.

രാമൻ വളരെ ശ്രദ്ധയോടുകൂടി വേല ചെയ്തു് സന്ധ്യയായപ്പോഴത്തേക്കു് അവൻ പൊടിച്ചതു കൃഷ്ണൻ പൊടിച്ചതിൽ വളരെ അധികമായിരുന്നു. എന്നാൽ അവൻ കൃഷ്ണനേക്കാൾ കുറച്ചുനേരമേ വേലചെയ്തിട്ടും ഉള്ളു. യാചിച്ചു വല്ലതും വാങ്ങിക്കുന്നതിനേക്കാൾ വേല ചെയ്തു കൂലി വാങ്ങിക്കുന്നതാകുന്നു മാനമുള്ളതെന്നും അതുകൊണ്ടു ഒട്ടും ഔദാസീന്യം കൂടാതെ വേല ചെയ്യേണം എന്നും നിശ്ചയിച്ചു രാമൻ സ്വസ്ഥമായി പോകുന്നവരോടു യാചിക്കാനും മററും പോകാതെ കഴിയുന്നിടത്തോളം ജാഗ്രതയായി വേല ചെയ്തു. കൃഷ്ണൻ അവൻ കഴിയുന്നതുപോലെതന്നെ അദ്ധ്വാനപ്പെട്ടില്ല. എങ്കിലും അവനു ബുദ്ധിക്ഷയം വരരുതേ എന്നുവെച്ചു പത്മനാഭപിള്ള അവർക്കു രണ്ടുപേർക്കും ഒരുപോലെതന്നെ എട്ടെട്ടു ചക്രം കൊടുത്തു. അവർക്കു അത്താഴം കഴിഞ്ഞപ്പോൾ കിടപ്പാനൊരു സ്ഥലവും കൊടുത്തു. അവരു രണ്ടുപേരും പതിവായിട്ടു വല്ല തിണ്ണകളിലോ മററോ കിടന്നുറങ്ങുന്നതിൽ വളരെ അധികം സുഖമായിട്ടു് അന്നു് ഉറങ്ങി. വെളിച്ചമായപ്പോൾ രണ്ടുപേരും വേലക്കായി പുറപ്പെട്ടു. രാമൻ തലേദിവസത്തേതിൽ അധികമായി ഉത്സാഹത്തോടുകൂടി വേലക്കു് ആരംഭിച്ചു. കൃഷ്ണൻ അരനാഴിക നേരം വേല ചെയ്തതിന്റെ ശേഷം ക്രമേണ ഉദാസീനതയായിട്ടു തടി താഴെ ഇട്ടുംവെച്ചു ചിരിക്കാൻ ആരംഭിച്ചു. അപ്പോൾ രാമൻ ചോദിച്ചു നീ എന്തിനായിട്ടാണു് ചിരിക്കുന്നതു്. കൃഷ്ണൻ പറഞ്ഞു മറെറാന്നുമല്ല. എട്ടു ചക്രത്തിനു വേണ്ടി ദിവസംപ്രതി നാം ഇങ്ങനെ കല്ലുകൾ ഇടിച്ചും കൊണ്ടിരിക്കേണമെന്നു ഇവർ വിചാരിക്കുന്നല്ലോ ഇവർ എത്ര മൂഢന്മാരാണു്. എന്തെന്നാൽ യാചിക്കാൻ പുറപ്പെട്ടാൽ നമുക്കു ഒരു ദിവസം കുറയാതെ അരരൂപാ സമ്പാദിക്കാവുന്നതുകൂടാതെ വീടുകളിൽ ചെന്നു യാചിച്ചു ഭക്ഷണവും കഴിക്കാം. അപ്പോൾ രാമൻ പറഞ്ഞു എന്നാലും നാം ഇരപ്പാളികൾ എന്നു വിളിക്കപ്പെടുമല്ലോ. അതു വലിയ

അവമാനമല്ലയോ, അത്രതന്നെയുമല്ല നാം യാചിച്ചു നിവ്വഹിച്ചു തുടങ്ങിയാൽ പിന്നെ എന്നും യാചകന്മാരായി തന്നെ ഇരിക്കും. നമുക്കു കഴിയുമ്പോൾ വേല ചെയ്താൽ വയസ്സാകുന്ന സമയം ദാരിദ്ര്യത്തിന്റെ ഉപദ്രവംകൂടാതെ മയ്യാദയായിരിപ്പാനും ചെയ്യാം. ഇതു കേട്ടു കൃഷ്ണൻ പറഞ്ഞു മതി അവമാനം കൊണ്ടെന്താണ് കഴിയുമെങ്കിൽ അദ്ധ്വാനപ്പെടാതെ ഇരിപ്പാൻ തന്നെ നോക്കണം. എനിക്കു ഈ കല്ല് ഇടിച്ചു കൈകൾ വേദനപ്പെടുന്നു എന്നു പറഞ്ഞുംവെച്ചു തൽക്ഷണം അവിടെ കൂടി ഒരു വണ്ടിയിൽ ഒരാൾ പോകുന്നതു കണ്ടു സമീപത്തിൽ ഓടിച്ചെന്ന് എനിക്കു ഭക്ഷണത്തിനു യാതൊന്നും ഇല്ലാ ഒരു ചക്രം തരണേ എന്നു വിളിച്ചു നിലവിളിച്ച് ആ വണ്ടിയിൽ പോയവർ അവന് ഒരു പണം ഇട്ടുകൊടുത്തു. അതിനെ വാങ്ങിച്ചുംകൊണ്ട് അവൻ രാമന്റെ അടുക്കൽ വന്നു പറഞ്ഞു ഇതാ നോക്ക് എനിക്കു യാതൊരു വേലയും ചെയ്യാതെ നാലു ചക്രം കിട്ടിയല്ലോ നിനക്ക് ഇന്നു മുഴുവൻ വേല ചെയ്തെങ്കിലേ ഇനി കൂലി കിട്ടുവുള്ളല്ലോ. അതുകൊണ്ടു തടി ദൂരെ കളഞ്ഞുംവെച്ച് എന്റെ കൂടെ പോരെ. പത്മനാഭപിള്ള നമ്മെ വന്നു കാണുന്നതിനു മുമ്പിൽ നമുക്കു പൊയ്ക്കളയാം. അപ്പോൾ രാമൻ പറഞ്ഞു "ഞാൻ വരുന്നില്ല ഞാൻ ഇവിടെ നിന്നു കല്ലു ഇടിച്ചു കൊണ്ടിരിപ്പാൻതന്നെ നിശ്ചയിച്ചിരിക്കുന്നു. എന്നാൽ നീ പോകുന്നുവെങ്കിൽ എന്റെ അമ്മയുടെ അടുക്കൽ ചെന്ന് ഞാൻ ഇവിടെയാണ് എന്നും ഞായറാഴ്ച വേലയില്ലാത്തതിനാൽ അന്നു അവിടെ വരാമെന്നും പറഞ്ഞാൽ കൊള്ളാം. കൃഷ്ണൻ അപ്പോൾ വളരെ ആശ്ചര്യത്തോടുകൂടി ചോദിച്ചു, അപ്പോൾ നീ എന്നും ഇവിടെ വേല ചെയ്തുകൊണ്ടിരിക്കാൻ തന്നെയാണോ നിശ്ചയിച്ചിരിക്കുന്നത്. പത്മനാഭപിള്ള എന്നെ പോകുവാൻ പറയുന്നില്ലെങ്കിൽ അങ്ങിനെതന്നെയാണ് നിശ്ചയിച്ചിരിക്കുന്നത്. എന്നു രാമൻ പറഞ്ഞതു കേട്ട് അവനെ പരിഹസിച്ചുംകൊണ്ടു കൃഷ്ണൻ പോയി. രാമന്റെ അമ്മയെ വഴിയിൽ യാചിച്ചുംകൊണ്ടിരിക്കുന്നതു കണ്ട് അവളോട് ഇതുപ്രകാരം ഒക്കെയും രാമൻ പറഞ്ഞയച്ചു. എന്നാൽ അവന്റെ കൈ വേദനപ്പെട്ടു പറഞ്ഞ ആഴ്ചക്കു മുൻപിൽതന്നെ അവൻ ഇങ്ങുപോരുമെന്നു പറഞ്ഞു.

കൃഷ്ണൻ വിചാരിച്ചതു പോലെതന്നെ രാമന്റെ ഒന്നു രണ്ടു ദിവസം കൈകൾ വളരെ വേദനപ്പെട്ടു. എന്നാൽ അവൻ അതുകൊണ്ടു വേല ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞില്ല. മൂന്നു നാലു ദിവസം കഴിഞ്ഞപ്പോൾ അവന്റെ കൈകൾക്കു വേദന ഇല്ലാതെ ആയി. എന്നുതന്നെയുമല്ല ക്രമേണ ബലവും അധികമുണ്ടായി. പത്മനാഭപിള്ള അവന്റെ ദിവസം എട്ടു ചക്രം കൊടുത്തു. പതിവായി ഉറങ്ങുന്നതിന് ഒരു സ്ഥലവും ചട്ടംകെട്ടി കൊടുത്തു. ആയാൾക്ക് ഇവനും കൃഷ്ണനെപ്പോലെതന്നെ പൊയ്ക്കളയും എന്നു വളരെ സംശയം ഉണ്ടായിരുന്നു. എന്തെന്നാൽ അതിനു മുൻപിലും ആയാളനേകം യാചകന്മാരായ ചെറുക്കന്മാരെ വിളിച്ചു വേലക്ക് ആക്കി നോക്കീട്ടുണ്ട്. എന്നാൽ അവരിൽ ഒരുത്തനെങ്കിലും രണ്ടു ദിവസം തികച്ചുനിന്നു വേല ചെയ്തിട്ടില്ല. ഒരാഴ്ചവട്ടം രാമൻ വേല ചെയ്കയും വേലക്ക് ഒട്ടും അജാഗ്രത കാണിക്കാതെ ഇരിക്കുകയും ചെയ്തപ്പോൾ പത്മനാഭപിള്ളക്ക് ഇവൻ കൊള്ളാവുന്നവനെന്നു തോന്നിത്തുടങ്ങി. പിന്നെ ആയാൾ അവന്റെ അടുക്കൽ ചിലപ്പോൾ സംസാരിക്കയും ഇന്ന പ്രകാരം വേല ചെയ്യണമെന്നു പറഞ്ഞു കൊടുക്കയും താൻ ഉണ്ടു കഴിഞ്ഞാൽ അവനും ഒരു ചോറു കൊടുപ്പിക്കയും മറ്റും ചെയ്യാറുണ്ടായിരുന്നു. ക്രമേണ അവനെക്കുറിച്ചു താല്പര്യം തോന്നി പത്മനാഭപിള്ള അവനെ ഇതിലും ശ്രമക്കുറവുള്ളതായി ഒരു വേലയിൽ ആക്കണമെന്നു നിശ്ചയിച്ച് ആദ്യം ചരക്കുകോരി കളയുന്നതിനും പിന്നെ വണ്ടിക്കാരോടുകൂടി അവർക്കു വണ്ടിയിൽ ചുമടു കേറ്റുന്നതിനു സഹായിപ്പാനും ഇപ്രകാരം ക്രമേണ അദ്ധ്വാനം കുറഞ്ഞുള്ളതായി ഓരോ വേലകളിൽ ആക്കി. ഈ വേലകളിലൊക്കയും അവൻ വളരെ സാമർത്ഥ്യവും ജാഗ്രതയും ഉള്ളവനായിരുന്നു. അവൻ ഇപ്രകാരം അവനെ ഏൽപ്പിക്കുന്ന വേലകളെ ഒക്കെയും വളരെ ശ്രദ്ധയോടുകൂടി ചെയ്തതിനാൽ എല്ലാപേർക്കും അവന്റെ അപേക്ഷ ഉണ്ടായി തുടങ്ങി. അവനു ക്ഷണനേരം വൃഥാ ഇരിക്കാതെ വേലയെടുത്ത് അവന്റെ ശമ്പളം ദിവസം പന്ത്രണ്ടു ചക്രം ആക്കി. അവന് ഭക്ഷണത്തിന് ബുദ്ധിമുട്ടാതെ ആയി കിടക്കുന്നതിനു ഒരു ചെറിയ പായും വാങ്ങിച്ചു അവന്റെ അപ്പോഴത്തെ സ്ഥിതി മുമ്പിലത്തേക്കാൾ വളരെ സുഖമായിരുന്നു. പത്മനാഭപിള്ളക്കും മറ്റും ആയാളുടെ കീഴിലുള്ള

ക്ഷം അവൻെറ പേരിൽ വിശ്വാസമുണ്ടെന്നുള്ളതിനെ അവൻ അറിഞ്ഞ് വളരെ സന്തോഷിച്ചു. ചിലപ്പോൾ അവൻ അധികമായി അദ്ധ്വാനം ചെയ്യുന്നതിനാൽ വളരെ ക്ഷീണിച്ച് പോയി എങ്കിലും അവൻ മനസ്സിൽ തൃപ്തിയും സ്വാസ്ഥ്യവും ഉണ്ടായിരുന്നത് കൂടാതെ കൃഷ്ണനെപ്പോലെ താനും യാചിക്കാനായി തന്നെ പിന്നെയും പോയില്ലല്ലോ എന്നു മനസ്സിൽ വളരെ സന്തോഷിച്ചു. അവന് ക്രമേണ നിത്യവൃത്തിയ്ക്കു കഷ്ടതകൾ ഒക്കെയും തീൎന്നു ജനങ്ങളാൽ അനാദരിക്കപ്പെട്ടവനാകാതെ മൎയ്യാദയായിരിക്കുന്നതിന് ഒരിക്കൽ സംഗതി വരണം എന്നു ഒരു വിചാരം മനസ്സിലുണ്ടായിരുന്നു.

അവിടെ പത്മനാഭപിള്ളയുടെ കീഴിൽ ഉള്ളവരിൽ കണക്കെഴുത്തുകാരനായിട്ടു ശങ്കരൻ എന്നൊരാളുണ്ടായിരുന്നു. അയാൾ വിനോദപ്രിയനും ഉദാസീനനുമായിരുന്നതിനാൽ കൂടക്കൂടെ അയാളെ ഏൽപ്പിക്കുന്ന വേലകൾക്കു വീഴ്ച വരുത്താറുണ്ടായിരുന്നു.

രാമനെ ആക്കി മൂന്നു മാസമായപ്പോൾ ഒരു ശനിയാഴ്ചദിവസം കാലത്ത് പത്മനാഭപിള്ള ശങ്കരനോടു പട്ടണത്തിൽ ചെന്നു വേലക്കാൎക്കു ശമ്പളം കൊടുപ്പാനുള്ള പണം വാങ്ങിച്ചു കൊണ്ട് വരണം എന്നു പറഞ്ഞു. ശങ്കരൻ അതിന് അപ്പോൾ മറന്നുപോയി ഉച്ച തിരിഞ്ഞപ്പോൾ എന്തോ വിനോദമുണ്ടായിരുന്നത് വിട്ടുപോകുന്നതിന് മനസ്സില്ലായിരുന്നു. പട്ടണത്തിലേക്കു അവിടെ നിന്നു രണ്ടു നാഴിക ഉണ്ടായിരുന്നു. അതുകൊണ്ട് അയാൾ രാമനെ അയക്കാം എന്നു നിശ്ചയിച്ചു. എന്തെന്നാൽ, അവൻ മടിയില്ലാത്തവനും എല്ലാ പേൎക്കും നല്ല വിശ്വസ്തനും ആയിരുന്നു. ശങ്കരൻ പണം കൊടുക്കുന്ന ആളുടെ പേൎക്കു അവൻെറ കയ്യിൽ കൊടുത്തയക്കണം എന്നൊരു എഴുത്തു എഴുതി കൊടുത്ത് രാമനെ പറഞ്ഞയച്ചു. അവൻ ആ എഴുത്തു കൊണ്ടുചെന്നു കൊടുത്തപ്പോൾ മുതൽപിടിക്കാരൻ അവനെ ഇത്ര വളരെ പണം ഏൽപ്പിച്ച് അയക്കാമോ എന്നു ശങ്കിച്ചു എങ്കിലും കൊടുത്തയക്കാതെയിരുന്നാൽ വീഴ്ച ഉണ്ടെന്നു നിശ്ചയിച്ച് ആ ദ്രവ്യം പണംജാളികയാക്കി അവൻെറ കയ്യിൽ കൊടുത്തു. അവൻ അത് വാങ്ങിച്ചു മടിയിൽ സൂക്ഷിച്ചു വച്ചുംകൊണ്ട് തിരിച്ചു വരുമ്പോൾ യാദൃച്ഛികമായി കൃഷ്ണൻെറ അമ്മയെ വഴിയിൽ യാചിച്ചുംകൊണ്ടു നടക്കുന്നതു കണ്ടു അവൾ രാമൻ സാമാന്യം നന്നായി ഒരു വസ്ത്രം ധരി

ച്ചിരിക്കുന്നത് കണ്ട് അവന്റെ യാചകവൃത്തി തീൎന്നുപോയി എന്നു നിശ്ചയിച്ചു അവനോടു പറഞ്ഞു ഇപ്പോൾ നീ മുൻപിലത്തെപ്പോലെ അല്ല. വലിയ ആളായിപ്പോയി എന്നു എനിക്കു തോന്നുന്നു. അതുകൊണ്ട് പാവപ്പെട്ട എനിക്കു നീ ഒരു ചക്രം തരുമോ? രാമന്റെ മടിയിൽ അഞ്ചാറു ചക്രം കിടന്നിരുന്നു. അതിൽ ഒന്നു എടുക്കുന്നതിനായി മടി അഴിച്ചപ്പോൾ അവൾ ജാളികയുണ്ടു കൂടീട്ട്—എടാ കൊച്ചു കള്ളാ നീ ഈ പണം ഒക്കെയും എവിടെ നിന്നാണ് മോഷ്ടിച്ചുകൊണ്ടുപോകുന്നത് എന്നു പറഞ്ഞു അയാൾ പിടിച്ചുപറിപ്പാൻ ഭാവിച്ചു. അതു കിട്ടാഞ്ഞപ്പോൾ അവന്റെ കുടുമ്മിയിൽ കടന്നു പിടിച്ചു രാമൻ ആ പിടിത്തം വിടുവിച്ചുംവെച്ച് ഓടിയപ്പോൾ കള്ളനെ പിടിച്ചുകൊള്ളുന്നോ എന്നു വിളിച്ചുംകൊണ്ട് അവൾ കുറെ ദൂരം അവന്റെ പുറകെ ഓടി അവിടെ ആളുകൾ ഇല്ലാതെ ഇരുന്നതിനാൽ അവനെ ആൎക്കും പിടിക്കുന്നതിനും ഇടയായില്ല. അതുകൊണ്ട് രാമൻ അകപ്പെടാതെ സ്ഥലത്ത് എത്തി ജാളിക ശങ്കരന്റെ കയ്യിൽ കൊടുത്തു. രാമൻ ഇന്നപ്രകാരം പത്മനാഭപിള്ളയുടെ അടുക്കൽ വേല ചെയ്തുകൊണ്ടിരിക്കയാണെന്നു കൃഷ്ണന്റെ അമ്മ, കൃഷ്ണൻ പറഞ്ഞു അറിഞ്ഞിരുന്നതിനാൽ ആ ആഴ്ചവട്ടത്തെ വേലക്കാൎക്കു കൊടുപ്പാനുള്ള ശമ്പളം വാങ്ങി കൊണ്ടുപോകയായിരുന്നുവെന്നും ഇനിയും അടുത്തത് അല്ലെങ്കിൽ പിന്നെ ഏതെങ്കിലും ഒരു ശനിയാഴ്ചകു ഇതുപോലെ തന്നെ അവൻ പോകുമെന്നും അപ്പോൾ സഹായിക്കുന്നതിന് ഒരാളെ കൂട്ടി കൊണ്ടുവന്നാൽ അവന്റെ കയ്യിൽനിന്നും പണം പിടിച്ചുപറിക്കുന്നതിന് തരക്കേടില്ലെന്നും ആലോചിച്ച് നിശ്ചയിച്ചു.

അവൾ വിചാരിച്ചതുപോലെ തന്നെ സംഭവിക്കയും ചെയ്തു. എന്തെന്നാൽ ഒരിക്കൽ രാമനെ അയച്ചു അവൾ പണം ഭദ്രമായി വാങ്ങിച്ചുംകൊണ്ടു വന്നപ്പോൾ, പിന്നെ ഒരിക്കൽ ശങ്കരൻ എന്തോ വിനോദങ്ങൾ ഉണ്ടായിരുന്നപ്പോൾ രാമനെത്തന്നെ പറഞ്ഞയച്ചു. രാമൻ ചെന്നു പണം വാങ്ങിച്ചു കഴിഞ്ഞ ഉടനെ ഉണ്ടായ കഥയെ വിചാരിച്ചു ഭയപ്പെട്ടു ആ പണം അവന്റെ മുണ്ടിൽ ചുരുട്ടികെട്ടി ഉടുത്തു. വഴിയിൽ ആ പെണ്ണു കണ്ടു കൂടിയാൽ തിരിഞ്ഞുനോക്കാതെ ഒന്നായിട്ടു ഓടിക്കളയാം എന്നു നിശ്ചയിച്ചുംകൊണ്ടു പുറപ്പെട്ടു കൃഷ്ണന്റെ അ

ക്ക ഉള്ളതിലും കപടമുള്ളവളായിരുന്നു. അവൾ രാമൻ പട്ടണത്തിലേക്ക് പോകുന്നത് നോക്കിക്കൊണ്ടു നിന്നിരുന്നു. എന്നിട്ട് പണം വാങ്ങിക്കുന്നതിനു തന്നെയാണ് അവൻ പോകുന്നത് എന്നു നിശ്ചയിച്ചു സഹായമായി തന്റെ മകൻ കൃഷ്ണനേയും കൂട്ടിക്കൊണ്ടു ജനസഞ്ചാരം ഇല്ലാത്തതായി ഒരു സ്ഥലത്ത് അവനെ പിടിക്കുന്നതിനായി ഒളിച്ചിരുന്നു. രാമൻ പണവുംകൊണ്ട് സമീപത്തായപ്പോൾ അവൾ ചാടിവീണ് അവന്റെ കഴുത്തിൽ കടന്നുപിടിച്ചു. അവൻ കൊണ്ടുപോകുന്ന പണം അവൾക്കു കൊടുക്കാഞ്ഞില്ലെങ്കിൽ കൊന്നുകളയുമെന്ന് പറഞ്ഞു. അവൻ കൂട്ടുകാരെ സഹായത്തിനു വല്ലവരും വരുന്നതിന് ഉറക്കെ വിളിച്ചുംകൊണ്ടു കുറേനേരം പ്രയാസപ്പെട്ടു. അവളുടെ പിടിത്തം വിടുവിച്ചുവെച്ച് ഓടി തുടങ്ങിയപ്പോൾ അവളോടുകൂടി ഉണ്ടായ ആ കലശലിൽ അവന്റെ വസ്ത്രം അഴിഞ്ഞുപോയതിനാൽ അവന്റെ മടിയിൽ നിന്നും ആ ജാളിക താഴെ വീണുപോയി. കൃഷ്ണൻ അതുവരെയും യാതൊന്നും ചെയ്യാതെ നോക്കിക്കൊണ്ടു നിന്നിരുന്നു. ജാളിക താഴെ വീണ ഉടനെ ഓടിച്ചെന്നു അതു എടുത്തു കൈവശമാക്കി. തന്റെ ഉദ്ദേശം ലഭിച്ചതിനാൽ പിന്നെ കൃഷ്ണന്റെ അമ്മ രാമനോടു യാതൊന്നും പറയാതെ കൃഷ്ണനേയും വിളിച്ചുകൊണ്ട് ഒരു വഴിക്കു നടന്നുതുടങ്ങി. രാമൻ വ്യസനംകൊണ്ടു അന്ധനായിട്ടു നല്ല വാക്കുകൾ പറഞ്ഞുംകൊണ്ടു പുറമേ പോയപ്പോൾ അവൾ അവനോടു നീ പുറകെ വന്നാൽ നിന്നെ കൊന്നുകളയും എന്ന് പറഞ്ഞു. രാമൻ കൂട്ടുകാരെ കരെ പോകുമ്പോൾ സഹായത്തിന് വല്ലവരും വരുമായിരിക്കും എന്നു വിചാരിച്ചുംകൊണ്ടു അവളുടെ പുറകെ തന്നെ പോയി. അവൾ അവനെ തെറ്റിച്ചു പോകുന്നതിനായിട്ടു ഒരു പറമ്പിൽ കൂടി കയറി പോയി. രാമനും വിടാതെ പിന്നാലെ നടന്നു. അപ്പോൾ ഇവൻ വിട്ടുപോകയില്ലെന്നു നിശ്ചയിച്ച് അവൾ ഒരു കരിങ്കല്ലിന്റെ കഷണം എടുത്ത് രാമന്റെ തലയ്ക്കു ഒരു ഏറ് എറിഞ്ഞതുകൊണ്ട് രാമൻ താഴെ വീണുപോയി. അവൻ വേദന സഹിച്ചുംകൊണ്ട് എഴുനീറ്റ് തലയിൽ നിന്നും ധളുധളായമാനമായി ഒലിക്കുന്ന ചോരയും തുടച്ചുംവെച്ച് നോക്കുമ്പോഴത്തേക്കു കൃഷ്ണനും അവന്റെ തള്ളയും കടന്നുപൊയ്ക്കളഞ്ഞു. രാമൻ സഹിക്കാൻ വഹിയാതെ ഉള്ള വിഷാദംകൊണ്ടും ഒ

യംകൊണ്ടും അന്ധനായിട്ടു് ഇതിനാൽ തനിക്കു് അനൎത്ഥങ്ങൾ സംഭവിയ്ക്കയും ജീവനത്തിന്ന നാശം വരികയും ചെയ്യുമെന്ന വിചാരിച്ചു് വ്യസനിച്ചുംകൊണ്ടു തിരിച്ചു പോന്നു.

രാമൻ ഈ വൎത്തമാനം ശങ്കരനോടു വന്നു പറഞ്ഞപ്പോൾ അയാൾ തന്റെ അജാഗ്രതകൊണ്ടു് സംഭവിച്ച ഈ കാൎയ്യം പത്മനാഭപിള്ള അറിയുമ്പോൾ തനിക്കു വളരെ കുറം ഉണ്ടാകുമെന്നു ഭയപ്പെട്ടു രാമനോടു നീതന്നെ പണം കക്കുകയും മോഷ്ടിച്ചിട്ടു് ഇപ്രകാരം വ്യാജം പറയുകയാണു്. നിന്നെ ഇപ്പോൾ പോലീസിൽ ഏല്പിക്കും എന്നു് പറഞ്ഞു അവനെ കുറക്കാരന്റെ ഭാവത്തിൽ പിടിച്ചുംകൊണ്ടു പത്മനാഭപിള്ളയുടെ മുമ്പിൽ ചെന്നു. പത്മനാഭപിള്ള ശങ്കരനെ ഇങ്ങനെ ഗൌരവമുള്ള വേലസ്സു് തെരുവുകളിൽ യാചിച്ചുംകൊണ്ടു നടന്ന ഇംഗ്ലിട്ട തന്നെ ഇവിടെ ആക്കിയ ഈ ചെറുക്കനെ പറഞ്ഞയച്ചതു് ഒട്ടും ശരിയായില്ലെന്നും മറ്റും വളരെ ആക്ഷേപിച്ചതിന്റെ ശേഷം രാമൻതന്നെ ആ പണം മോഷ്ടിച്ചതായിരിക്കും എന്നു വിചാരിച്ചു് അവനോടും ചോദിക്കുന്നതിനായി അവന്റെ നേരെ നോക്കിയപ്പോൾ അവന്റെ തലയിൽ നിന്നും ചോര ഒലിച്ചിരിക്കുന്നതു് കണ്ടിട്ടു ആരാണു് നിന്റെ തല എറിഞ്ഞു് മുറിച്ചതു എന്നു ചോദിച്ചു. രാമൻ പറഞ്ഞു കൃഷ്ണന്റെ അമ്മ എടുത്തു കൈക്കലാക്കിയ ഗുളിക വാങ്ങിക്കാനായി ഞാൻ പുറകെ ഓടിയപ്പോൾ അവൾ ഒരു കല്ലു എടുത്തു് എന്റെ തലയിൽ എറിഞ്ഞു ഞാൻ താഴെ വീണു. എഴുന്നേല്ക്കുന്നതിന്ന മുമ്പിൽ അവൾ ഓടിക്കളകയുംചെയ്തു. ഇപ്പോൾ തന്നെ അവളുടെ വീട്ടിലേക്ക ഒരാളെ അയച്ചാൽ അവളെ പിടികിട്ടും. പണവും വാങ്ങിയ്ക്കാം.

പത്മനാഭപിള്ള രാമൻ പറഞ്ഞതു് ഉള്ളതെങ്കിലും കള്ളമെങ്കിലും നിരസിക്കാൻ പാടില്ല എന്നു നിശ്ചയിച്ചു. ആകപ്പാടെ ഉണ്ടായ വൎത്തമാനം രാമനോടു ചോദിച്ചു മനസ്സിലാക്കിയതിന്റെ ശേഷം തനിക്ക നല്ല വിശ്വാസമുള്ള മൂന്നുനാലു വേലക്കാരോടു രാമൻ കൂടെ പോയി കൃഷ്ണന്റെ അമ്മയെ തേടി കണ്ടുപിടിയ്ക്കുന്നതിന്ന ചട്ടംകെട്ടി. രാമനെ നല്ലവണ്ണം സൂക്ഷിച്ചുകൊള്ളുന്നതിന്ന അവരോടു പ്രത്യേകം പറഞ്ഞു. ഈ ആളുകളും രാമനും കൂടി കൃഷ്ണന്റെ അമ്മയുടെ വീ

ട്ടിൽ ചെന്ന് അന്വേഷിച്ചതിൽ അവരെ രണ്ടുപേരേയും അവിടെ കാണ്മാനില്ലായിരുന്നു. അന്ന് രാത്രിയിലും പിറേറദിവസവും അവരെ കണ്ടിട്ടില്ല. ഇവരെ കാണാതെയിരുന്നതുകൊണ്ടു രാമൻ പറഞ്ഞത് പരമാൎത്ഥമായിരിക്കും എന്നു കുറെ വിശ്വാസം തോന്നി എങ്കിലും പത്മനാഭപിള്ളയ്ക്കു വേറെയും സംശയങ്ങൾ ഉണ്ടായിരുന്നു. കൃഷ്ണന്റെ അമ്മയും കൃഷ്ണനും രാമനും ഒത്തുകൂടികൊണ്ട് ഈ പണം മോഷ്ടിച്ചിട്ട് രാമൻ തന്റെ ഭാഗം തനിക്കു കുററം ഒന്നും ഇല്ലെന്നു സ്ഥിരമാകുന്നതുവരെയും ഒളിച്ചുവെക്കാമെന്നു നിശ്ചയിച്ച് അങ്ങനെ ചെയ്തിരിക്കു ആണൊ അത് അവന്റെ അമ്മയുടെ കയ്യിൽ തന്നെ കൊടുത്തിരിയ്ക്കുന്നായിരിക്കുമോ എന്നിങ്ങിനെ ശങ്കിച്ചു പത്മനാഭപിള്ള പോലീസ്സുമുഖാന്തരമായി അന്വേഷിപ്പിച്ചതിൽ രാമന്റെ അമ്മ കുറെ ദിവസമായിട്ടു ദീനപ്പുരയിൽ കിടക്കുകയാണ് എന്ന് കേട്ടു ഇത് കൊണ്ടും മുമ്പിൽ ഒരിക്കൽ അവൻ പണം വാങ്ങിച്ച് ഭദ്രമായി കൊണ്ടുവന്നിട്ടുള്ളതുകൊണ്ടും രാമൻ പറഞ്ഞത് ഏകദേശം സത്യംതന്നെ ആയിരിക്കും. എന്നു പത്മനാഭപിള്ളയ്ക്കു തോന്നിയതിനാൽ അവനെ പതിവുപോലെ വേലയിൽ ആക്കി എങ്കിലും അവൻ ഒളിച്ചു ഓടികളയാതെ സൂക്ഷിക്കണമെന്ന് മററുള്ളവരോടു പ്രത്യേകം ജാഗ്രത ചെയ്തു. രാമൻ മുമ്പിലത്തെപ്പോലെ അവൻ കഴിയുന്നിടത്തോളം ശ്രമപ്പെട്ടു വേല ചെയ്തു. എങ്കിലും അവന്റെ പേരിൽ ആളുകൾക്കു സംശയം ഉണ്ടായിരുന്നു എന്ന് അവനു തന്നെ തോന്നുകയും പോലീസ്സുകാര് വളരെ അന്വേഷണം ചെയ്തിട്ടും കൃഷ്ണനെയും അവന്റെ അമ്മയേയും കണ്ടുകിട്ടായ്കയാൽ സത്യം ബോധപ്പെടുത്തുന്നതിന് ഒരു വഴി ഇല്ലാതെ ഇരിയ്ക്കയും ചെയ്തതുകൊണ്ടു അവന് മനസ്സിനു വളരെ അസ്വാസ്ഥ്യം ഉണ്ടായിരുന്നു.

സത്യമായി നടക്കുന്നതിനു ആളുകളുടെ പ്രവൃത്തികളെ സൂക്ഷിച്ചുനോക്കുന്നിടത്തോളം അവൎക്കു അത്ര ഗുണമാകുന്നു. അതുകൊണ്ട് രാമന്റെ പേരിൽ സംശയംതോന്നി അവന്റെ പ്രവൃത്തികളെ സൂക്ഷിച്ചുനോക്കിത്തുടങ്ങിയപ്പോൾ ക്രമേണ അവന്റെ ഗുണങ്ങൾ പ്രകടീഭവിച്ചു. പത്മനാഭപിള്ളക്കു ക്രമേണ അവന്റെ പേരിൽ പ്രീതിയും വിശ്വാസവുംതോന്നി. പണം മോഷണംപോയ സംഗതി രാമൻ പറഞ്ഞതു സത്യംതന്നെയെന്നു നല്ല ബോധവുംവന്നു ശങ്കരൻ

തനിക്കു അബദ്ധം വന്നതു നിമിത്തം രാമന്റെ നേരെയുള്ള ദ്വേഷത്താൽ പലേ അവസരങ്ങളിൽ അവനെ കുററപ്പെടുത്തുവാൻ നോക്കി എങ്കിലും പത്മനാഭപിള്ളക്കു രാമന്റെ ശരിയായ സ്വഭാവം മനസ്സിലായതിനാൽ ശങ്കരന്റെ പ്രയത്നം ഒന്നും ഫലമായില്ല. എന്നുതന്നെയുമല്ല രാമൻ ക്രമേണ കൂടിയ ശമ്പളങ്ങളുള്ള വേലകളിൽ ഇരുന്ന് മാസം എണ്ണൂറുറുപ്പാശമ്പളത്തിൽ പത്മനാഭപിള്ളയുടെ കീഴിൽ ഒരു വിചാരിപ്പുകാരനായിതീൎന്നു. അപ്പോൾ രാമനു 25 വയസ്സായി ആദ്യം കൃഷ്ണൻ കല്ലിടിക്കുന്നതുകണ്ടു പത്മനാഭപിള്ളയോടുതന്നെക്കൂടി ആ വേലക്കു ആക്കണമെന്നു അപേക്ഷിച്ചു ഒരു തടിയുംവാങ്ങിച്ചു കല്ലിടിക്കുന്നതിനു ആരംഭിച്ച നാൾതുടങ്ങി അന്നു പതിനഞ്ചു സംവത്സരമായി രാമൻ അപ്പോൾ യാതൊരു ബുദ്ധിമുട്ടുംകൂടാതെ സൌഖ്യമായി കാലക്ഷേപം ചെയ്തു. അവൻ ഒരു നല്ല വീടും പണിയിപ്പിച്ചു അവന്റെ അമ്മയെ സുഖമായി പാൎപ്പിച്ചു അവൾക്കു യാചിച്ചു നിത്യവൃത്തികഴിക്കാതെ ഇരിക്കുന്നതിനു വേണ്ടുന്നതൊക്കയും ഉണ്ടാക്കി കൊടുത്തു. രാമനു അധികമായിട്ടു സന്തോഷത്തിനു ഹേതുവായിരുന്നതു അവന്റെ പൂൎവ്വസ്ഥിതിക്കും തൽക്കാലസ്ഥിതിക്കും തമ്മിലുള്ള വലുതായ ഭേദം ആയിരുന്നു. എന്തെന്നാൽ ജനനംമുതൽ ദാരിദ്ര്യോപദ്രവംകൊണ്ടു വളരെ കഷ്ടപ്പെട്ടു യാചിച്ചുതന്നെ കാലക്ഷേപം ചെയ്തുവന്നിരുന്ന അവസ്ഥയിൽ അവനു ഒരിക്കലെങ്കിലും ബുദ്ധിമുട്ടുകൂടാതെ മൎയ്യാദയായി കാലക്ഷേപം ചെയ്യാമെന്നുള്ള സ്ഥിതി ഉണ്ടാകുമെന്നു അവൻ സ്വപ്നേപി വിചാരിച്ചിരുന്നില്ല. എന്നാൽ അവനു നല്ലകാലം വരുന്നതിനുള്ള അവസരത്തെ അവൻ ഉപേക്ഷിച്ചിരുന്നെങ്കിൽ അവന്റെ പൂൎവ്വസ്ഥിതിയിൽനിന്നു ഒരിക്കലും ഭേദപ്പെടുകയില്ല. നല്ലകാലം വരുന്നതിനുള്ള അവസരം സ്വയമേവ സംഭവിച്ചു. രാമൻ അതിനെ ഉപേക്ഷിക്കാതെ ഗ്രഹിച്ചു. കൃഷ്ണൻ അതിനെ ഉപേക്ഷിച്ചു കളഞ്ഞു. തന്റെ പൂൎവ്വസ്ഥിതിയുടെ നിവൃത്തിക്കു ആദ്യകാരണമായതു കൃഷ്ണൻ ആണല്ലോ എന്നു വിചാരിച്ചു രാമൻ കൃഷ്ണനെ കൂടക്കൂടെ സ്മരിക്കാറുണ്ടായിരുന്നു. എന്തെന്നാൽ കൃഷ്ണൻ കല്ലിടിച്ചുകൊണ്ടു നിൽക്കുന്നത് കണ്ടിരുന്നില്ലെങ്കിൽ രാമനും ഇത്ര പ്രാവൎത്തിയ്ക്കയില്ലായിരുന്നല്ലോ.

അങ്ങനെയിരിക്കുമ്പോൾ ഒരിക്കൽ ഒരു ഉത്സവദിവസം പത്മ

ണ്ടാമേപിള്ള നേരത്തെ വേലകൾ ഒക്കെയും നിറുത്തി ആളുകൾ എല്ലാപേരും സ്വച്ഛന്ദമായി വിനോദിച്ചു കൂടിയിരുന്നു. അത്താഴം കഴിച്ചുകൊള്ളുന്നതിനു വരുതി കൊടുത്തു. എന്നാൽ അതിൽ ആരെങ്കിലും മദ്യപാനംചെയ്തോ മറ്റോ അപ്രിയങ്ങൾ ഉണ്ടാകാതെ ഇരിക്കുന്നതിനു എല്ലാപേരും അവരവരുടെ ശയനസ്ഥലങ്ങളിൽ പോകുന്നതുവരെയ്ക്കും രാമൻ ചുമതലയായി നോക്കിക്കൊള്ളുന്നതിനു പത്മനാഭപിള്ള അവനോടു പ്രത്യേകം ശട്ടംകെട്ടി. അതിൻപ്രകാരം രാമൻ എല്ലാവരുടേയും അത്താഴം കഴിഞ്ഞു ഏകദേശം 11 മണിസമയത്തു അവരൊക്കെയും അഹങ്കരിക്കാതെ അവരുടെ സ്ഥലങ്ങളിൽ കിടക്കാൻപോയോ എന്നു നോക്കുന്നതിനായിട്ടു ഉടുപ്പും ഇട്ടുകൊണ്ടു വെളിയിൽ പുറപ്പെട്ടു, ആ കാലത്തു ശിശിരർത്തുവിന്റെ പൂർത്തിയായിരുന്നു. കുറെ മഴയും ഉണ്ടായിരുന്നു. രാമൻ ആ ആളുകൾ ഭക്ഷണംകഴിച്ചപ്രദേശത്തു ചെന്നുനോക്കിയുംവെച്ചു അവരുടെ ശയനസ്ഥലങ്ങളിൽചെന്നു എല്ലാവരും കലശൽ ഒന്നും ഇല്ലാതെ നിദ്രചെയ്യു ആകുന്നു എന്നു നിശ്ചയപ്പെടുത്തിയതിന്റെശേഷം അവന്റെ പുരയിലേക്കു തിരിച്ചു. രാമൻ അപ്പോഴത്തെ മഴയും കുളുത്ത കാറ്റും മഞ്ഞിന്റെ അതികഠിനമായ ശൈത്യവും ഏറ്റ സമയം അവന്റെ ചെറിയ പുരയ്ക്കകത്തു ഉമിത്തീയും ഇട്ടുകൊണ്ട് മെത്തയിൽ ചകലാസുകൊണ്ടു പുതച്ചുകിടക്കുന്ന സൌഖ്യത്തെ മനസ്സിൽ ഓർത്തു സന്തോഷിച്ചുംകൊണ്ടു തിരിച്ചുപോരുമ്പോൾ വഴിയിൽ ചില കല്ലുകളും തടികളും മഴ നനയാതെ ഇടുന്നതിനായിട്ടു ഉണ്ടാക്കപ്പെട്ട ഒരു കടിലിനകത്തു ഒരു ആർത്തനായ ഞരക്കംകേട്ട് രാമൻ ചെവി ഓർത്തപ്പോൾ അത് ഒരു മനുഷ്യന്റെ തന്നെ ശബ്ദം എന്നു മനസ്സിലായി. അപ്പോൾഅവൻ വിചാരിച്ചു ഞാൻ ഇത്രവളരെ ജാഗ്രതയായി നോക്കിട്ടും ഈ ധൂർത്തന്മാർ ഞാൻ അറിയാതെ ധൂർത്തുകൾപ്രവർത്തിച്ചില്ലേ; ഇതാ ഇവിടെ ആരോ ഒരുത്തൻ മദ്യപാനംചെയ്ത് സ്വബുദ്ധികൂടാതെ കിടന്നു പരവശനായി തന്റെ ദുഷ്പ്രവൃത്തിയുടെ ഫലം അനുഭവിക്കയാണ് സംശയമില്ല; അതു ആരാണെന്നു അറിയുന്നതിനായി അവൻ കടിലിനകത്തു കേറി നോക്കിയപ്പോൾ തന്റെ കയ്യിൽ ഉണ്ടായിരുന്ന റാന്തലിന്റെ മങ്ങിയ വെളിച്ചംകൊണ്ട് ആ കടിലിന്റെ ഒരു കോണിൽ കുറെ പഴയ തുണികൾ കിടക്കുന്നതുകണ്ടു. ഇതു

പഴയ തുണിക്കൂട്ടത്തിൽനിന്നും എന്താണ് ഇങ്ങനെ ഒരു ദീനമായ സ്വരം കേൾക്കുന്നതെന്നു ആശ്ചൎയ്യത്തോടുകൂടെ രാമൻ ആ തുണിക്കൂട്ടത്തെ കാലുകൊണ്ടു തൊട്ടപ്പോൾ അതിൽനിന്നും അതിബീഭത്സമായും മൃത്യുവിനെ അത്യാസന്നമായി സൂചിപ്പിക്കുന്നതായും ഉള്ള ഒരു മുഖം അലസങ്ങളായും നിഷ്പ്രഭങ്ങളായും ഉള്ള നേത്രങ്ങളെക്കൊണ്ടു ദേഹത്തിന്റെ ശക്തിക്ഷയത്താൽ ജ്ഞാനേന്ദ്രിയങ്ങൾക്കു ഗ്രഹണശക്തിയില്ലാതെയായി എന്നു തോന്നിപ്പിക്കുന്ന ഒരു നിശ്ചേഷ്ടമായ നോട്ടത്തെ രാമന്റെ നേരെ നോക്കി. ഈ ആസന്നമൃത്യുവായ പ്രാണി അപ്പോഴത്തെ അതിദുസ്സഹമായ ശൈത്യം ഏറ്റുംകൊണ്ടു കിടന്നാൽ ക്ഷണനേരംകൊണ്ടു ദീൎഘനിദ്രയെ പ്രാപിക്കുമെന്നു ഭയപ്പെട്ടു രാമൻ ഒരു വേലക്കാരനെ വിളിച്ചുവരുത്തി അവർ രണ്ടുപേരുംകൂടി ആ മനുഷ്യനെ താങ്ങി എടുത്തു ശൈത്യം ബാധിക്കാതെയുള്ള ഒരു പുരയ്ക്കകത്തു കൊണ്ടുപോയി കുറെ കഞ്ഞിവെള്ളവും കൊടുത്തു. അല്പനേരം കഴിഞ്ഞപ്പോൾ ആ പ്രാണിക്കു കുറഞ്ഞൊന്നു ചൈതന്യമുണ്ടായി. രാമൻ അപ്പോൾ അവനോടു എന്തെങ്കിലും ആഹാരം വേണമോ എന്നു ചോദിച്ചപ്പോൾ ആ പ്രാണി തല കുലുക്കുകയുംചെയ്തു. അല്പംമുമ്പിൽ ആഹാരം കിട്ടിയെങ്കിൽ വളരെ ഗുണമുണ്ടായേനെ ഇപ്പോൾ ഒന്നും ഭക്ഷിക്കാതെയുള്ള സ്ഥിതിയിൽ ആയിപ്പോയി എന്നുപറഞ്ഞു. അവൻ പറഞ്ഞതു പരമാൎത്ഥംതന്നെ ആയിരുന്നു. എന്നാൽ വാൎദ്ധക്യംകൊണ്ടല്ല അവനു ആ അവസ്ഥ സംഭവിച്ചതു അവനു അപ്പോൾ നല്ല യൌവനം ആയിരുന്നു. കയ്യിൽ ദ്രവ്യം ഉണ്ടായിരുന്നപ്പോൾ ക്രമത്തിലധികമായി സുഖാനുഭവവും കയ്യിൽ ഒന്നുമില്ലാതെയായപ്പോൾ കേവലം പട്ടിണിയും ആ സമയത്തിന്റെ ദുസ്സഹമായ ശൈത്യം ഏല്ക്കുകയുംകൊണ്ടു അവനു വാൎദ്ധക്യത്തിന്റെ അവസ്ഥയിൽ ഭൂമിയിലുള്ള സ്ഥിതി അവസാനിപ്പാറായി.

പ്രഭാതത്തിൽ പത്മനാഭപിള്ള ഈ വൎത്തമാനംകേട്ടുവന്നുനോക്കി അവന്റെ കൎമ്മാവസാനകാലമായി എന്നു കണ്ടിട്ടു അവനോട് എവിടെനിന്നാകുന്നു വന്നതു എന്നും അവനു ബന്ധുക്കളോ സ്നേഹിതന്മാരോ മറ്റൊ ഉണ്ടോ എന്നും ചോദിച്ചു. അതു കേട്ടപ്പോൾ അവൻ അടച്ചിരുന്ന കണ്ണുകൾ തുറന്നു പത്മനാഭപിള്ളയുടെ മുഖത്തു നോക്കിയ ഉടനെ മൃത്യു ആസന്നമായിരുന്നെങ്കിലും അവന്റെ മു

ന്നു ഒരു രസഭേദം ഉണ്ടായി. അവൻ പത്മനാഭപിള്ളയോടു ക്ഷീണതകൊണ്ടു സംസാരിക്കാൻ വയ്യെങ്കിലും പ്രയാസപ്പെട്ടു പറഞ്ഞു. അയ്യോ യജമാനനെ ഞാൻ അറിയും, എന്നെ യജമാനൻ മറന്നു പോയിരിക്കുന്നു. പത്മനാഭപിള്ള ചോദിച്ചു, മുമ്പിൽ എപ്പോഴ എങ്കിലും ഞാൻ നിന്നെ കണ്ടിട്ടുണ്ടൊ, അപ്പോൾ ആ മരിയ്ക്കുന്ന പ്രാണി പറഞ്ഞു. ഒരിക്കൽ യജമാനൻ എന്നെ ഒരു വേല ചെയ്യാനായിട്ടു വിളിച്ചു ആക്കി. എനിക്കു അതു ഒരു ബന്ധുവായിരിയ്ക്കും എന്നു പറഞ്ഞു. എന്നാൽ അന്നു എനിക്കു വേണ്ടുന്നതു എനിക്കു അറിവാൻ ബുദ്ധിയില്ലാതെ ഇരുന്നതുകൊണ്ട എന്റെ അവസ്ഥ ഇപ്പോൾ ഇങ്ങനെ ആയി. രാമൻ എന്ന ഒരു ചെറുക്കനും— ഇത്രയും പറഞ്ഞപ്പോൾ പത്മനാഭപിള്ളക്കു അവൻ ആരെന്നുള്ളതു മനസ്സിലായിട്ടു തന്റെ ഇഷ്ടനായ രാമനെകൊണ്ട ഒരു അപവാദമുള്ളതിന്റെ പരമാർത്ഥം അറിവാൻ ഇതുതന്നെ അവസരം എന്നു നിശ്ചയിച്ചു മെല്ലെ അവനോടുപറഞ്ഞു ഓ ഹോ ഇപ്പോൾനിന്നെ എനിക്കു മനസ്സിലായി. ആകട്ടെ രാമൻ കുറെ പണം മോഷണംചെയ്തു എന്നുള്ള കഥയെക്കുറിച്ചു നീ- എന്തെങ്കിലും കേട്ടിട്ടുണ്ടൊ? ആ മരിയ്ക്കുന്ന പ്രാണി വളരെ പ്രയാസത്തോടു തല കിളർത്തി നോക്കികൊണ്ടു പറഞ്ഞു അതുകൊണ്ടു രാമന്റെ ജീവനുംപോയോ എന്നാൽ വളരെ കഷ്ടമായി എന്തെന്നാൽ ഞാനും എന്റെ അമ്മയുംകൂടി അവന്റെ കയ്യിൽനിന്നും ആ പണം പിടിച്ചുപറിച്ചതാണ്. അല്ലാതെ അവൻ മോഷ്ടിച്ചില്ല. എന്നാൽ ആ പണംകൊണ്ട ഞങ്ങൾക്കു ഒരു ഗുണവും ഉണ്ടായില്ല, അതു തീൎന്നപ്പോൾ അവർ പിന്നെയും മോഷണത്തിനാരംഭിച്ചു. എന്നെക്കൊണ്ടും മോഷണം ചെയ്യിപ്പിച്ചു. ഇപ്പോൾ വിചാരിച്ചിട്ടു ഇനി യാതൊരു ഫലവും ഇല്ലല്ലോ. അന്നു യജമാനൻ പറഞ്ഞതുപോലെ ഞാൻനിന്നു കല്ലിടിച്ചിരുന്നു എങ്കിൽ ഇപ്പോൾ എന്റെ അവസ്ഥ ഇങ്ങനെ ആയിരിക്കയില്ലായിരുന്നു. എന്റെ മടികൊണ്ടു ആ നല്ലവനെ ഞാൻ ഉപേക്ഷിച്ചുകളഞ്ഞു. പിന്നെ അങ്ങനെ ഒരു അവസരം ലഭിച്ചും ഇല്ല. ഇപ്പോൾ എനിക്കു അന്നത്തെപ്പോലെ ഉള്ള സ്ഥിതി ലഭിയ്ക്കുന്നതിനു സംഗതിവന്നെങ്കിൽ ഞാൻ ഒരുനാളും മടിപ്പെടുകയില്ലായിരുന്നു. അതു ഇനി അസാദ്ധ്യമാണല്ലോ. ഇനി ഈശ്വരൻ എന്റെ പേരിൽ ദയചെയ്യട്ടെ

എന്നു ഞാൻ പ്രാൎത്ഥിക്കുന്നു. വളരെ പ്രയാസത്തോടുകൂടി ഇത്രയും പറഞ്ഞു. അല്പനേരം കഴിഞ്ഞപ്പോൾ, അവന്റെ ദുഷ്കീൎത്തിയുടെയും ദുഷ്പ്രവൃത്തിയുടേയും ഫലമായി അവൻ അതികഷ്ടമായും ശോച്യവും ആയ ചരമഗതിയെ പ്രാപിച്ചു.

വേല എടുത്തു ക്ലേശിക്കാതെ നിത്യവൃത്തി കഴിക്കാമെന്നു നിശ്ചയിച്ചു കിട്ടിയ വേലയും ഉപേക്ഷിച്ചു യാചിക്കാനായി പോയ കൃഷ്ണന്റെ അവസാനം ഇപ്രകാരം ആയിരുന്നു. എന്നാൽ, യാചകനായിരുന്നാൽ എന്നും അങ്ങനെതന്നെ ഇരിക്കയുള്ളു എന്നും മൎയ്യാദയായി കാലക്ഷേപം ചെയ്യുന്നതു പുരുഷോചിതമായിട്ടുള്ളതെന്നും നിശ്ചയിച്ചു ശ്രമപ്പെട്ടു വേല ചെയ്യുവനായ രാമൻ അവന്റെ ഇച്ഛപോലെതന്നെ സാധിച്ചു. കൃതാൎത്ഥനും തൃപ്തനുമായി കാലക്ഷേപം ചെയ്തുംകൊണ്ടു ക്രമേണ മേൽമേൽ ഉള്ള സ്ഥാനങ്ങളിൽ ഇരുന്നു ഒടുക്കം പത്മനാഭപിള്ള മരിച്ചപ്പോൾ അയാളുടെ ഉദ്യോഗത്തിൽ ആയി വളരെക്കാലം സുഖമായിരുന്നു തന്റെ കുഡുംബത്തിലേക്ക വേണ്ടതു ഒക്കെയും ഉണ്ടാക്കി കൊടുത്തു അനേക ഉപകാരങ്ങളും ചെയ്തു ഒടുക്കം ജാഗ്രതക്കാരായി വേണ്ടുന്ന ശുശ്രൂഷകളെ ചെയ്തുംകൊണ്ടു തന്റെ പൌത്രപുത്രാദികൾ സമീപത്തിൽ ഇരിക്കെ അത്യന്തം നിൎവൃതനായിട്ടു കാലധൎമ്മത്തെ പ്രാപിച്ചു.

ശുഭമസ്തു.



MARGAMODAYAM CO., LTD., TRICHUR.

